മൗലാനാ സയ്യിദ് അബുൽ ഹസൻ അലി നദ്‌വി

# മൗലാനാ മുഹമ്മദ് ഇൽയാസ്
# ജീവിതവും ദൗത്യവും

വിവർത്തനം:
ഹാഫിസ് പി.പി. ഇസ്ഹാഖ് മൗലവി അൽ ഖാസിമി

മുഫക്കിറുൽ ഇസ്‌ലാം ഫൗണ്ടേഷൻ

Title :
Moulana Muhammed Illyas: Jeevithavum Douthyavum (Malayalam)
Original: Hazrath Moulan Muhammed Illyas or Un Ki Deeni D'awat (Urudu)
Author : Moulana Sayyid Abul Hasan Ali Nadvi
Translator : Hafis P.P. Ishakh Moulavi Al Qhasimi
First Edition : 2002 January
Copies : 2000
Price : rs. **115.00**
Cover : Colour Plus, Clt.
Typesetting : *Micro Graphics*, Clt.
Printing : Liberty Offset, Clt.

**Publishers**
**MUFAKKIRUL ISLAM FOUNDATION, CALICUT.**

# പ്രസാധകക്കുറിപ്പ്

ഇസ്‌ലാം അല്ലാഹുവിന്റെ അന്തിമ സന്ദേശമാണ്. അതിന്റെ സംരക്ഷണം അല്ലാഹു ഏറ്റെടുത്തിരിക്കുന്നു. അതിന്, അല്ലാഹു ധാരാളം വ്യക്തികളെ കാരണക്കാരാക്കി. തിരുനബി മുഹമ്മദുർറസൂലുല്ലാഹി (സല്ലല്ലാഹു അലൈഹിവസല്ലം) യുടെ പരിശുദ്ധ സംസ്കരണത്തിന് സൗഭാഗ്യം സിദ്ധിച്ച സഹാബത്തുൽ കിറാം, അവരുടെ സഹവാസത്തിന് അവസരം ലഭിച്ച താബിഉകൾ, കിതാബിനും സുന്നത്തിനും വേണ്ടി ജീവൻ ഉഴിഞ്ഞുവെച്ച ഇമാമുകൾ, മുഫസ്സിറുകൾ, മുഹദ്ദിസുകൾ, ഖിലാഫതുർറാശിദയുടെ സ്മരണകൾ പുതുക്കിയ ഖലീഫമാർ, ജിഹാദിന്റെ പടക്കളം സജീവമാക്കിയ മുജാഹിദുകൾ, ദഅ്‌വത്തിന്റെ പാതയിൽ പരിശ്രമിച്ച ദാഇകൾ, ദീനീ വിജ്ഞാനത്തിന്റെ പ്രഭ പരത്തിയ ഉലമാഅ്, ആത്മാവിന്റെ മാലിന്യങ്ങൾ ശുദ്ധീകരിച്ച ആത്മീയ നായകർ, അനാചാരങ്ങളുടെ അടിത്തറ തകർത്ത പണ്ഡിതപടുക്കൾ.........ഇവരുടെ പട്ടിക വളരെ നീണ്ടതാണ്. അല്ലാഹു അവർക്കെല്ലാം ഉയർന്ന പ്രതിഫലം നൽകട്ടെ!

ഇക്കൂട്ടത്തിൽ, അടുത്ത കാലക്കാരനായ ഒരു മഹാപുരുഷനാണ് മൗലാനാ മുഹമ്മദ് ഇൽയാസ്. അദ്ദേഹത്തിലൂടെ സജീവമായ തബ്‌ലീഗ് പ്രവർത്തനം ലോകം മുഴുവൻ അല്ലാഹു പ്രചരിപ്പിച്ചു. അത് മുഖാന്തരം ഉണ്ടായിട്ടുള്ള നിശ്ശബ്ദ വിപ്ലവങ്ങളും പരി

വർത്തനങ്ങളും അനവധിയാണ്. ആ മഹാത്മാവിന്റെ പേര് കേരളത്തിൽ പരിചിതമാണെങ്കിലും സുന്ദരമായ ജീവിതാവസ്ഥകളും ആഴവും പരപ്പുമുള്ള ചിന്തകളും ആവേശം നിറഞ്ഞ പ്രവർത്തനങ്ങളും കൈരളിക്ക് പൊതുവെ അപരിചിതമാണ്. ഇതിന് ഒരളവോളം പരിഹാരമാകുന്ന ഒരു രചനയാണ് മൗലാനാ സയ്യിദ് അബുൽ ഹസൻ അലി നദ്‌വി രചിച്ച 'മൗലാനാ മുഹമ്മദ് ഇൽയാസ് ഔർ ഉൻകീ ദീനീദഅ്‌വത്ത്.' അതിന്റെ സുന്ദരമായ മൊഴിമാറ്റമാണ്, അനുഗൃഹീത തൂലികാകാരനായ ഹാഫിസ് പി.പി. മുഹമ്മദ് ഇസ്ഹാഖ് മൗലവി അൽഖാസിമി നിർവഹിച്ചിരിക്കുന്നത്. അതാണ് അനുവാചക ഹസ്തങ്ങളിൽ അർപ്പിതമായ- 'മൗലാനാ മുഹമ്മദ് ഇൽയാസ്: ജീവിതവും ദൗത്യവും.'

അല്ലാഹു ഈ ഗ്രന്ഥത്തിന്റെ ഇതര പതിപ്പുകളെപ്പോലെ, ഈ വിവർത്തനത്തെയും സ്വീകരിക്കുമാറാകട്ടെ! നമ്മുടെ ചിന്താ-കർമ മേഖലകളിൽ ഒരു ചാലകമാക്കിമാറ്റട്ടെ! ചരിത്ര പുരുഷനെയും ഗ്രന്ഥകർത്താവിനെയും വിവർത്തകനെയും സേവകരെയും അനുവാചകരെയും അനുഗ്രഹിക്കുമാറാകട്ടെ!

തെറ്റുകൾ വരാതിരിക്കാൻ പരമാവധി ശ്രമിച്ചിട്ടുണ്ട്. എങ്കിലും, ഇനിയും അബദ്ധങ്ങൾ കണ്ടേക്കാം. മാന്യവായനക്കാർ അവ ചൂണ്ടിക്കാണിക്കുമെന്ന പ്രതീക്ഷയോടെ.

പ്രസാധകർ

# ഉള്ളടക്കം

# അല്ലാമാ സയ്യിദ് സുലൈമാൻ നദ്‌വിയുടെ അവതാരിക

**സന്ദേശവാഹകരായ ജനതയും**
**അവരുടെ പ്രബോധനത്തിന്റെ അടിസ്ഥാന തത്വങ്ങളും**

ഇസ്‌ലാം ഇലാഹിയായ സന്ദേശവും, ഈ സന്ദേശത്തിന്റെ വാഹകർ മുസ്‌ലിം സമുദായവുമാണ്. മുസ്‌ലിം സമുദായത്തിലെ പൊതുജനം മാത്രമല്ല, ആലിമീങ്ങൾ, സൂഫിയാക്കൾവരെ ശ്രദ്ധിക്കാതിരിക്കുകയോ, വിസ്മരിക്കുകയോ ചെയ്ത ഒരു യാഥാർത്ഥ്യമാണിത്. ഇതര ജനവിഭാഗങ്ങൾ അവരവരെ പ്രത്യേകം പ്രത്യേകം ജനതയായി പരിഗണിക്കുന്നതു പോലെ മുസ്‌ലിംകളും തങ്ങളെ കേവലം ഒരു ജനതയായി പരിഗണിച്ചുപോയി എന്നുള്ളതാണ് ഇതിന്റെ അനന്തരഫലം. രാജ്യം, വംശം, ഗോത്രം ഇതെല്ലാം അവയുടെ അടിസ്ഥാനമായി അവർ പരിഗണിക്കുന്നു. മുസ്‌ലിംകൾ മതത്തിന്റെ അടിസ്ഥാനത്തിൽ തങ്ങളെ ഒരു ജനതയായി പരിഗണിക്കുന്നു എന്ന് മാത്രം. പക്ഷേ, യാഥാർത്ഥ്യം അതിനുമപ്പുറത്താണ്. അതായത് അല്ലാഹുവിൽനിന്ന് പ്രത്യേകമായ ഒരു സന്ദേശവും വഹിച്ച് ദുൻയാവിൽ വന്ന ഒരു ജനതയാണ് മുസ്‌ലിം ഉമ്മത്ത്. അതിനെ നിലനിറുത്തുക, പ്രചരിപ്പിക്കുക, പ്രബോധനം ചെയ്യുക ഇവയെല്ലാം തന്നെ ഈ ഉമ്മത്തിന്റെ ജീവിതലക്ഷ്യമാണ്. ഈ സന്ദേശം അംഗീകരിക്കുന്നവർ പര

സ്പരം സഹോദരങ്ങളാണ്. അവർക്ക് പരസ്പരം ചില കടമകളുണ്ട്. ഇത് തന്നെയാണ് ഈ സമുദായത്തിന്റെ അടിസ്ഥാനം.

ഈ യാഥാർത്ഥ്യം വ്യക്തമായിക്കഴിയുമ്പോൾ നമുക്ക് മനസ്സിലാകുന്ന കാര്യം, മുസ്‌ലിം ഉമ്മത്തിന്റെ ഏറ്റവും വലിയ കടമ ഇലാഹിയായ ഈ സന്ദേശത്തെ മനസ്സിലാക്കുക, അത് സ്വയം ഏറ്റെടുക്കുക, അത് പഠിക്കുക, പ്രചരിപ്പിക്കുക, ഈ സന്ദേശം സ്വീകരിച്ചവരുടെ ഇടയിൽ സാഹോദര്യ ബന്ധം സ്ഥാപിക്കുക, അവരുടെ ഇടയിലുള്ള കടമകൾ നിർവഹിക്കുക എന്നിവയാണ്

ഖേദകരമെന്ന് പറയട്ടെ, മുസ്‌ലിംകൾ ഒരു നൂറ്റാണ്ടിനുള്ളിൽത്തന്നെ ഈ ചുമതല വിസ്മരിച്ചു. നമ്മുടെ രാജാക്കന്മാരും ചക്രവർത്തിമാരും രാജ്യങ്ങൾ പിടിച്ചടക്കുന്നതിൽ മാത്രം ശ്രദ്ധകേന്ദ്രീകരിച്ചു. ആഡംബര ജീവിതവും നികുതിപിരിച്ചെടുക്കലും മാത്രം ജീവിതത്തിന്റെ ആകത്തുകയാണെന്ന് കരുതി. ആലിമീങ്ങൾ ദർസിലെ വിദ്യാർത്ഥികളുമായി ഒതുങ്ങിക്കഴിഞ്ഞുകൂടി. സൂഫിയാക്കൾ ദിക്റിലും തസ്ബീഹിലും ലഭ്യമായിരുന്ന ആനന്ദത്തിൽ ഒതുങ്ങി. ജീവിത പ്രശ്നങ്ങളിൽ നിന്നു തങ്ങളെ ഒഴിവാക്കി നിറുത്തി, 'ഉമ്മത്ത്' വഴികാട്ടികളില്ലാതെ അശ്രദ്ധയിൽ ലയിച്ചു. 'ഉമ്മത്തി'ന്റെ ജീവിതലക്ഷ്യം എല്ലാ വിഭാഗത്തിന്റെ ദൃഷ്ടിയിലും അവ്യക്തമായിത്തീരുകയും ചെയ്തു.

**മുസ്‌ലിം ഉമ്മത്തിന്റെ കടമ**

'മുസ്‌ലിം ഉമ്മത്ത്' അവരുടെ പ്രവാചകന്റെ അനുയായികൾ എന്ന അടിസ്ഥാനത്തിൽ ലോകജനതയിലേക്ക് നിയോഗിക്കപ്പെട്ടവരാണെന്ന് വിശുദ്ധ ഖുർആനും തിരുസുന്നത്തും വ്യക്തമാക്കുന്നു. സന്മാർഗോപദേശം, ദുർമാർഗനിരോധനം എന്നിവ നിർവഹിക്കുന്നതിനായിത്തന്നെയാണ് അവരെ നിയോഗിക്കപ്പെട്ടതെന്ന് താഴെപറയുന്ന ആയത്ത് വളരെ വ്യക്തമായി മനസ്സിലാക്കിത്തരുന്നു:

"ജനങ്ങളിലേക്ക് നിയോഗിക്കപ്പെട്ട ഉത്തമ സമുദായമാണ് നിങ്ങൾ. നിങ്ങൾ നന്മയെ ഉപദേശിക്കുന്നു. തിന്മയെ തടയുന്നു. അല്ലാഹുവിൽ വിശ്വസിക്കുകയും ചെയ്യുന്നു." (വി. ഖു.)

മുസ്‌ലിം സമുദായം ലോകരംഗത്ത് ഇതര സമുദായങ്ങളുടെ നന്മക്ക് വേണ്ടി നിയോഗിക്കപ്പെട്ടവരാണെന്ന് ഈ ആയത്ത് വിവരിക്കുന്നു. ഇതര ജനവിഭാഗങ്ങൾക്ക് സേവനം ചെയ്യൽ ഈ ഉമ്മത്തിന്റെ ജീവിതലക്ഷ്യമാണ്. നന്മയിലേക്കുള്ള ക്ഷണം, നന്മയെ ഉപദേശിക്കൽ, തിന്മയെ തടയൽ എല്ലാം ഈ ഉമ്മത്തിന്റെ കടമയാണ്. ഈ കടമ ഉമ്മത്ത് വിസ്മരിച്ചാൽ, ഉമ്മത്ത് ജീവിതലക്ഷ്യം നഷ്ടപ്പെട്ടവരായിത്തീരും. ഈ ആയത്തിന് മുൻപുള്ള ചില

ആയത്തുകളിൽ, ഓരോ കാലഘട്ടത്തിലും മുസ്‌ലിംകളിലൊരു വിഭാഗം ഈ കടമ നിർവഹിക്കൽ 'ഫർദ്കിഫായ' യാണ് എന്ന് വ്യക്തമാക്കപ്പെട്ടിരിക്കുന്നു. 'ഉമ്മത്ത്' ഒന്നടങ്കം അത് വിസ്മരിച്ചാൽ എല്ലാവരും കുറ്റക്കാരായിത്തീരുകയും ചെയ്യും. ഒരു വിഭാഗമെങ്കിലും അത് നിർവഹിച്ചാൽ ഈ കടമ സമുദായം മുഴുവൻ നിർവഹിച്ചതായി പരിഗണിക്കപ്പെടുകയും ചെയ്യും. അല്ലാഹു പറയുന്നു:

"നന്മയിലേക്ക് ക്ഷണിക്കുന്ന, നന്മ ഉപദേശിക്കുന്ന, തിന്മ തടയുന്ന ഒരു സംഘം (വിഭാഗം) നിങ്ങളിൽ ഉണ്ടായിരിക്കട്ടെ. അവർ തന്നെയാണ് വിജയികൾ." (ആലു ഇംറാൻ). മുഴുവൻ സമുദായത്തിന്റെയും നന്മയുടെയും വിജയത്തിന്റെയും നിദാനം ഈ സംഘം മാത്രമാണ്. അവരുടെ കർത്തവ്യം മൂന്ന് കാര്യങ്ങളാണ്. സമുദായത്തെ മാത്രമല്ല, മനുഷ്യവിഭാഗത്തെ ഒന്നടങ്കം നന്മയിലേക്ക് ക്ഷണിക്കുക, നന്മ പ്രചരിപ്പിക്കുക, തിന്മ തടയുക എന്നിവയാണത്. ഉമ്മത്തിൽ ഈ സംഘം നിലനിന്നിരുന്ന കാലഘട്ടങ്ങളിലെല്ലാം ഈ കർത്തവ്യം നിർവഹിക്കപ്പെട്ടുവന്നു. ഉത്തമ ശതകങ്ങളെ സംബന്ധിച്ച് ഹദീസിൽ പ്രവചിക്കപ്പെട്ടതുപോലെ സഹാബാക്കളുടെ ജമാഅത്തും (സംഘം), താബിഈങ്ങളുടെ ജമാഅത്തും തബഉത്താബിഈങ്ങളുടെ ജമാഅത്തും ഈ കടമ 'ജമാഅത്ത്' (സംഘം) എന്ന നിലയിൽ തന്നെ നിർവഹിച്ചു. പിൽക്കാലത്ത് ഈ കർത്തവ്യനിർവഹണം വ്യക്തികളിൽ കേന്ദ്രീകരിക്കപ്പെട്ടു.

**അധികാരവും ഭരണവും പ്രഥമ ലക്ഷ്യമല്ല**

ഈ രംഗത്ത് സംഭവിച്ച ഏറ്റവും വലിയ താളപ്പിഴ അധികാരവും ഭരണവും ലക്ഷ്യമായി കരുതപ്പെട്ടു എന്നുള്ളതാണ്. 'നിശ്ചയം, നിങ്ങളുടെ മേൽ ദാരിദ്ര്യത്തെ ഞാൻ ഭയപ്പെടുന്നില്ല. നിങ്ങളുടെ മേൽ ദുൻയാവ് വിശാലമാക്കപ്പെടുന്നതിനെ ഞാൻ ഭയപ്പെടുന്നു' എന്ന നബി (സ) തങ്ങളുടെ ഹദീസ് തികച്ചും യാഥാർത്ഥ്യമായിത്തീർന്നു. ലോകം അതിന്റെ വിശാലതയും ആഢംബരവും അധികാരവും മുസ്‌ലിംകളിലേക്ക് തിരിച്ചപ്പോൾ കേവലം നികുതി പിരിക്കുന്നതിനുള്ള ഒരു ഉപകരണമായി അത് മാറി. ഇസ്‌ലാമിക ഭരണവ്യവസ്ഥിതിക്കു പകരം മുസ്‌ലിം (നാമധാരികളുടെ) ഭരണത്തിൽ അവർ സംതൃപ്തരായി. അഥവാ മുസ്‌ലിം നാമധാരികൾ ഭരണരംഗത്ത് വരുക എന്നുള്ളത് മാത്രം ലക്ഷ്യമായി സ്വീകരിക്കപ്പെട്ടു. ഇസ്‌ലാമിക ശരീഅത്തും, ഇസ്‌ലാമിക നീതിന്യായ വ്യവസ്ഥിതികളും നടപ്പിൽ വരുത്തലായിരുന്നു യഥാർത്ഥത്തിൽ ലക്ഷ്യം. താഴെ വിവരിക്കുന്ന ആയത്ത് അതിലേക്ക് സൂചന നൽകുന്നു:

"അവർക്ക് നാം ഭൂമിയിൽ അധികാരം നൽകിയാൽ അവർ നമ

സ്കാരം നിലനിറുത്തുകയും സകാത്ത് കൊടുക്കുകയും, നന്മ ഉപദേശിക്കുകയും തിന്മ തടയുകയും ചെയ്യും. എല്ലാ കാര്യങ്ങളുടെയും അന്ത്യം അല്ലാഹുവിങ്കൽ മാത്രമാകുന്നു." (വി. ഖു.)

നുബുവ്വത്തിന്റെ കർത്തവ്യങ്ങളുമായി ബന്ധപ്പെട്ട് പ്രവാചകന് നൽകപ്പെട്ട നന്മയിലേക്കുള്ള ക്ഷണം, നന്മ ഉപദേശിക്കൽ, തിന്മ തടയൽ ഇവയിൽ ഉമ്മത്ത് നബിയുടെ പ്രതിനിധിയാണ്. നബി(സ) ക്ക് നുബുവ്വത്തുമായി ബന്ധപ്പെട്ട് മൂന്ന് ജോലികൾ അല്ലാഹു നൽകി. വിശുദ്ധ ഖുർആൻ ഓതിക്കേൾപ്പിക്കൽ, ഖുർആനും തിരുസുന്നത്തും പഠിപ്പിക്കൽ, ആത്മസംസ്കരണം. ഈ മൂന്ന് കർത്തവ്യങ്ങളും ഫർദ് കിഫായ എന്ന നിലയിൽ ഉമ്മത്തിന്റെയും കർത്തവ്യങ്ങളാണ്. ആയതിനാലാണ് ഓരോ നൂറ്റാണ്ടിലും മഹാത്മാക്കൾ ഈ മൂന്ന് കർത്തവ്യങ്ങളിലേക്കും പരിപൂർണ ശ്രദ്ധ തിരിച്ചിരുന്നത്. അവരുടെ ത്യാഗത്തിന്റെ പ്രഭയാണ് ഇന്നും തിളങ്ങി നിൽക്കുന്ന ഇസ്ലാമിക ജ്യോതിസ്സിന് ആധാരം. നുബുവ്വത്തിന്റെ മൂന്ന് കർത്തവ്യങ്ങളും താഴെ പറയുന്ന ആയത്തിൽ വിവരിച്ചിരിക്കുന്നു:

"അവരിൽപ്പെട്ട ഒരു പ്രവാചകനെ (അല്ലാഹു അവരിൽ നിയോഗിച്ചിരിക്കുന്നു). അവന്റെ വചനങ്ങൾ ആ പ്രവാചകൻ അവരുടെ മേൽ ഓതിക്കേൾപ്പിക്കുന്നു. അവരിൽ ആത്മപരിശുദ്ധി വരുത്തുകയും, ഖുർആനും തിരുസുന്നത്തും അവർക്ക് പഠിപ്പിച്ചു കൊടുക്കുകയും ചെയ്യുന്നു." (വി.ഖു.)

നബി(സ) തഅ്ലീം, തസ്കിയത്ത് (പഠനവും ആത്മസംസ്കരണവും) നല്ല നിലയിൽ നിർവഹിക്കുകയുണ്ടായി. ഖുർആൻ ശരീഫിലെ ആയത്തുകൾ നബി(സ) ജനങ്ങളെ ഓതിക്കേൾപ്പിച്ചു. ഖുർആനും തിരുസുന്നത്തും അവർക്ക് പഠിപ്പിച്ചുകൊടുത്തു. അതുകൊണ്ട് മാത്രം മതിയാക്കിയില്ല. സഹവാസത്തിന്റെയും, നല്ല പെരുമാറ്റത്തിന്റെയും പ്രതിഫലനത്തിലൂടെ നബി (സ) അവരെ പരിശുദ്ധിപ്പെടുത്തുകയും ചെയ്തു.

ആത്മസംസ്കരണത്തിന്റെ മാർഗങ്ങൾ നബി (സ) സ്വീകരിച്ചു. ആത്മീയരോഗങ്ങളെ ചികിത്സിച്ചു. ദുഃസ്വഭാവങ്ങളുടെ അഴുക്കുചാലിൽനിന്നു ഹൃദയങ്ങൾ ശുദ്ധിവരുത്തി മനുഷ്യസ്വഭാവത്തെ തെളിമയുള്ളതാക്കിത്തീർത്തു. ബാഹ്യവും ആന്തരികവുമായ ഈ കർത്തവ്യങ്ങളും ഒരേ സമയത്ത് തന്നെ റസൂൽ (സ) നിർവഹിച്ചു. മഹാന്മാരായ സഹാബത്തും, അവർക്ക് ശേഷം താബിഈങ്ങളും, തബഉത്താബി ഈങ്ങളും ബാഹ്യവും ആന്തരികവുമായ ഈ കർത്തവ്യങ്ങളും ഒരുപോലെ നിർദേശിച്ചുവന്നു. ബാഹ്യമായ അറിവ് പഠിപ്പിക്കുന്ന ഉസ്താദന്മാർ തന്നെ ആന്തരികജ്ഞാനം പകർന്നു കൊടുക്കുന്ന ശൈഖന്മാരായിരുന്നു. പകൽസമയം

ദർസിന് അലങ്കാരമായിരുന്ന ഉസ്താദന്മാർ തന്നെ രാത്രി സമയങ്ങളിൽ ആത്മസംസ്കരണത്തിന്റെ ഖാൻഖാഹുകളിൽ തിളങ്ങുന്ന ശൈഖന്മാരായിരുന്നു. സഹാബത്തിൽ തുടങ്ങി തബഉത്താബിഈങ്ങളിലെത്തിയ മൂന്ന് ജമാഅത്തിലും ഉസ്താദ്-ശൈഖ് എന്ന വേർതിരിവ് ഉണ്ടായിരുന്നില്ല.

**തഅ്ലീമും തസ്കിയത്തും വേർപിരിയുന്നു**

ബാഹ്യ അറിവ് പഠിപ്പിക്കുന്ന ഉസ്താദന്മാർ ആന്തരികജ്ഞാനമില്ലാത്തവർ, ആന്തരികജ്ഞാനം പകർന്നു കൊടുക്കുന്ന ശൈഖന്മാർ ബാഹ്യ അറിവില്ലാത്തവർ എന്ന സ്ഥിതിവിശേഷമായി പിൽക്കാലത്ത്. ബാഹ്യ-ആന്തരികരംഗത്തിന്റെ ഈ വിടവ് വർധിച്ചുകൊണ്ടേയിരുന്നു. ഖാൻ ഖാഹുകൾ ആന്തരീകരണത്തിനും മദ്രസകൾ ബാഹ്യവിജ്ഞാനത്തിനും എന്ന നില വന്നു. 'മസ്ജിദുന്നബവി' ഈ രണ്ടു പ്രകാശധാരകളുടെയും സമ്മിശ്രസംഗമമായിരുന്നെങ്കിൽ ആ പ്രകാശധാര ഒരു ഭാഗത്ത് മദ്രസകളിലേക്കും, മറുഭാഗത്ത് 'ഖാൻഖാഹു' കളിലേക്കും വേർപിരിയുകയുണ്ടായി. മദ്രസകളിൽ നിന്ന് 'ദുൻയാവ്' ലക്ഷ്യമാക്കിയ ഉലമാക്കൾ വെളിയിൽ വരലും, ആന്തരികജ്ഞാനത്തിന്റെ വക്താക്കൾ ബാഹ്യശരീഅത്തിന്റെ രഹസ്യങ്ങൾ നഷ്ടപ്പെട്ടവരുമായിത്തീരലുമായി ഈ വേർപിരിയലിന്റെ അനന്തരഫലം.

**വിജയവും രക്ഷയും രണ്ടിന്റെയും ഒത്തുചേരലിൽ**

ഉപരി സൂചിത കാലഘട്ടത്തിന് ശേഷവും 'നുബുവ്വത്തി'ന്റെ 'പ്രകാശധാര'യുടെ ഈ കിരണങ്ങൾ ഒത്തുചേർന്ന ഒറ്റപ്പെട്ട വ്യക്തിത്വങ്ങൾ ഉണ്ടായിക്കൊണ്ടിരുന്നു. ചരിത്രപരമായി ശ്രദ്ധിക്കുമ്പോൾ, പ്രസ്തുത പ്രകാശധാരയുടെ ഇരുകിരണങ്ങളും ഒത്തുചേർന്ന മഹാത്മാക്കളിൽ നിന്നാണ് ഉമ്മത്ത് 'പ്രകാശം' പകർന്നെടുത്തത് എന്ന് മനസ്സിലാക്കാം. മഹാനായ ഇമാം ഗസ്സാലി (റ)യിൽ നിന്ന് ബാഹ്യ-ആന്തരിക ജ്ഞാനത്തിന്റെ നീരൊഴുക്ക് ഒരേ സമയത്ത് ഉമ്മത്തിന് ലഭ്യമായി. ശൈഖ് അബുന്നജീബ് സുഹ്റവർദി (റ) ഒരു ഭാഗത്ത് ത്വരീഖത്തിന്റെ ശൈഖും, മറുഭാഗത്ത് മദ്രസ 'നിസാമിയ'യിലെ മുദർരിസുമായിരുന്നു. ശൈഖ് അബ്ദുൽഖാദിർ ജീലാനി (റ) ഒരേ സമയം ബാഹ്യജ്ഞാനരംഗത്തെ കുലപതിയും, ത്വരീഖത്തിന്റെ ശൈഖുമായിരുന്നു. ബാഹ്യജ്ഞാനത്തിന്റെ വക്താക്കളായി കരുതപ്പെട്ടിരുന്ന ഇമാം ബുഖാരി (റ), ഇമാം അഹ്മദുബ്നുഹൻബൽ (റ), സുഫ്യാനുസ്സൗരി (റ) തുടങ്ങിയ മുഹദ്ദിസുകളായ മഹാന്മാരും ബാഹ്യ-ആന്തരികജ്ഞാനങ്ങളുടെ സംഗമങ്ങളായിരുന്നു. ഹാഫിസ് ഇബ്നുൽ ഖയ്യിമി(റ)നെ സംബന്ധിച്ച് വിവരമില്ലാത്തവരെ ആന്തരികജ്ഞാനം നഷ്ടപ്പെട്ടവർ

എന്ന് പറയാറുണ്ടെങ്കിലും ചരിത്രപരമായ യാഥാർത്ഥ്യമറിയുന്നവർ അതിലെ പൊള്ളത്തരം മനസ്സിലാക്കും. ഹാഫിസ് ഇബ്നുൽ ഖയ്യിമി(റ)ന്റെ 'മനാസിലുസ്സാലിക്കീൻ' തുടങ്ങിയ ഗ്രന്ഥങ്ങൾ പാരായണം ചെയ്യുമ്പോൾ, ബാഹ്യവും ആന്തരികവുമായ ശോഭയും ഭംഗിയും അവർ ഉൾക്കൊണ്ടിരുന്നു എന്ന വസ്തുത വ്യക്തമായി ബോധ്യപ്പെടും.

ഇന്ത്യയിൽ ഇസ്ലാമിന്റെ പ്രഭാകിരണങ്ങൾ വ്യാപിക്കുന്നതിന് കാരണക്കാരായ മഹാത്മാക്കൾ മദ്രസയുടെയും ഖാൻഖാഹുകളുടെയും പ്രത്യേകതകൾ ഒരുമിച്ചു കൂട്ടിയവരായിരുന്നു. 'നുബുവ്വത്തി' ന്റെ സരണിയുമായി അവർ അടുത്തവരായിരുന്നതിനാൽ അവരുടെ പ്രഭാകിരണങ്ങൾ ദൂര ദിക്കുകൾ വരെയെത്തി. ഡൽഹിയിലെ തിളങ്ങുന്ന താരങ്ങളായിരുന്ന ശാഹ് അബ്ദുർറഹീം (റ) മുതൽ ശാഹ് ഇസ്മാഈൽ ശഹീദ് (റ) വരെ ഓരോരുത്തരെ എടുത്തു നോക്കിയാൽ ബാഹ്യ-ആന്തരികവിജ്ഞാനങ്ങളുടെ സംഗമങ്ങളായിരുന്നു അവരെന്ന് നമുക്ക് കണ്ടെത്താൻ കഴിയും. അവരുടെ ബാഹ്യവും ആന്തരികവുമായ ബറക്കത്തുകളുടെ ആഴവും പരപ്പും നമുക്ക് ബോധ്യപ്പെടും. ഒരു ഭാഗത്ത് ഖുർആൻ-ഹദീസിന്റെ തദ്രീസിൽ അവർ ശ്രദ്ധ കേന്ദ്രീകരിച്ചത് പോലെത്തന്നെ മറുഭാഗത്ത് 'തസ്കിയത്തി'ന്റെ രംഗവും ദുർബലമാകാതെ അവർ ശ്രദ്ധിച്ചു.

അവർക്കു ശേഷം അവരുടെ പിൻഗാമികളായി രംഗത്തു വന്നവരെയും പ്രത്യേകം പരിചയപ്പെടുത്തേണ്ടതില്ല. ലോകത്തിന് അവർ മുഖാന്തരം ലഭിച്ച ഈമാനിക പ്രഭയുടെയും, ദീനീ രംഗത്തുണ്ടായ പ്രചരണത്തിന്റെയും അടിസ്ഥാനപരമായ കാരണം തഅ്ലീമും തസ്കിയത്തും അവരിൽ സമ്മിശ്രമായി സമ്മേളിച്ചിരുന്നു എന്നുള്ളതാണ്. ഭാവിയിലും ഈ ദിവ്യപ്രഭ വ്യാപിക്കുന്നത് തഅ്ലീം- തസ്കിയത്തിന്റെ തേൻ സമ്മിശ്രമായി ഒഴുകിയെത്തുന്ന നദികളിൽ നിന്ന് മാത്രമായിരിക്കും. രാത്രിയിലെ ഇബാദത്തുകൊണ്ട് ഈമാനികമായ പ്രഭ വർധിക്കും. 'ദിക്റെ ഇലാഹി'യുടെ വർധനവുകൊണ്ട് നാവിന്റെ പ്രതിഫലന ശക്തി വർധിക്കും. രാത്രി ഇബാദത്തിൽ ലയിച്ചവർക്ക് മാത്രമേ പകൽസമയം ഇസ്ലാമിന്റെ കർമ ഭടൻമാരാകാൻ സാധിച്ചിട്ടുള്ളൂ. മുൻഗാമികളുടെ ജീവചരിത്രങ്ങൾ കഴിഞ്ഞ പതിനാല് നൂറ്റാണ്ടുകളായി ഈ സത്യത്തിന് സാക്ഷിയാണ്. നാവിൽനിന്ന് ഒഴുകിവരുന്ന വാക്കുകളും പേനയുടെ പ്രകടനങ്ങളും ഹൃദയത്തിന്റെ ചലനത്തോടൊപ്പമല്ലെങ്കിൽ കേവലം കാനൽ ജലത്തിന് സമാനമാണ്. താൽക്കാലികമായി എത്ര വലിയ തിളക്കം അനുഭവപ്പെട്ടാലും ശരി, അത് പ്രയോജനപ്രദമല്ല, അതിന് നിലനിൽപുമില്ല.

**നുബുവ്വത്തിന്റെ ശൈലി ഉമ്മത്തിന്റെ ശക്തി**

ഓരോ സമുദായത്തിനും അതിന്റെ ചില പ്രത്യേകതകളും ശൈലിയുമുണ്ടാകും. ഇസ്‌ലാഹിന്റെ പരിശ്രമങ്ങൾ (സമുദ്ധാരണസംരംഭങ്ങൾ) അതിനനുസരിച്ചല്ലായെങ്കിൽ അവ വിജയത്തിന്റെ സോപാനത്തിലെത്തുകയില്ല. മുസ്‌ലിം ഉമ്മത്തിന്റെ ഇസ്‌ലാഹിന് പരിശ്രമിക്കുന്നു എന്ന് വാദിക്കുന്ന വിവിധ ജമാഅത്തുകൾ നിലവിലുണ്ട്. ഒരു ജമാഅത്തി (സംഘം) ന്റെ വാദഗതി, മുഹമ്മദ് (സ) തങ്ങളുടെ 'നുബുവ്വത്തി' (പ്രവാചകത്വം)നെ കാലപ്പഴക്കം ബാധിച്ചിരിക്കുന്നു. പുതിയൊരു പ്രവാചകനാണ് ഈ കാലഘട്ടത്തിനാവശ്യം. അവർ ഈ വാദഗതി പ്രചരിപ്പിച്ചു. അവർ പരാജിതരായി. മുസ്‌ലിം ഉമ്മത്തുമായുള്ള അവരുടെ ബന്ധവും അവസാനിച്ചു. രണ്ടാമത്തെ ജമാഅത്ത് നുബുവ്വത്തിനെ അംഗീകരിച്ചു. കാലപ്പഴക്കം വഹ്‌യി (ദിവ്യസന്ദേശം) നെ ബാധിച്ചിരിക്കുന്നു. ആയതിനാൽ ഹദീസ് അംഗീകരിക്കാവതല്ല. ഖുർആനിന് ബുദ്ധിപരമായ പുതിയ വ്യാഖ്യാനങ്ങൾ കണ്ടെത്തേണ്ടിയിരിക്കുന്നു. തികച്ചും പുതിയൊരു ഖുർആനാണ് അവർക്കാവശ്യം. പുതിയ നമസ്കാരം, പുതിയ നോമ്പ്, പുതിയ ഹജ്ജ്, പുതിയ ശരീഅത്ത് ഇതെല്ലാമാണവരുടെ വാദഗതി. മില്ലത്തുമായുള്ള അവരുടെ ബന്ധവും അവസാനിച്ചു. മൂന്നാമത്തെ ജമാഅത്ത് ഖുർആനും ഹദീസും അംഗീകരിക്കുന്നു. പക്ഷേ, ആയത്ത് – ഹദീസുകളെ ബുദ്ധിയുടെ പരിശോധനക്ക് വിധേയമാക്കുന്നു. 'മുഅ്ജിസത്ത്' (അമാനുഷികത), സ്വർഗം, നരകം എന്നിവയെ അവർ നിഷേധിക്കുന്നു. പലിശ അനുവദനീയമാണെന്ന് അവർ വാദിക്കുന്നു. ജീവിതവുമായി ബന്ധപ്പെട്ട പ്രശ്നങ്ങൾക്ക് ബുദ്ധിയുടെയും യുക്തിയുടെയും അടിസ്ഥാനത്തിൽ മാത്രം പ്രതിവിധി കണ്ടെത്താൻ ശ്രമിക്കുന്നു. ദീനിന് സ്വന്തം വ്യാഖ്യാനം നൽകുന്നവരായി ഇവർ മാറി. പക്ഷേ, അല്ലാഹുവിന് വഴിപ്പെടുന്ന യഥാർത്ഥ മുഅ്മിനുകളിൽ ഇവർ ഉൾപ്പെടുന്നതല്ല.

അടുത്തകാലത്ത് പുതിയൊരു ജമാഅത്ത് ഉടലെടുത്തിരിക്കുന്നു. പുതിയ നുബുവ്വത്തോ പുതിയ ഖുർആനോ വേണമെന്ന് അവർ വാദിക്കുന്നില്ല. പുതിയ നമസ്കാരമോ നോമ്പോ വേണമെന്നും വാദിക്കുന്നില്ല. ഇസ്‌ലാമിക വ്യവസ്ഥിതിയെ നവീകരിക്കുന്നതിന് പുതിയൊരു 'ഇമാം' വേണമെന്നവർ വാദിക്കുന്നു. കുഫ്‌റിനും ഈമാനിനുമെല്ലാം പുതിയ നിർവചനങ്ങൾ നൽകുന്നു. യൂറോപ്പിൽ ഉടലെടുത്ത വിവിധ പ്രസ്ഥാനങ്ങളെപ്പോലെ ഇസ്‌ലാമിനെയും ഒരു പ്രസ്ഥാനമായി അവർ ചിത്രീകരിക്കുന്നു. പ്രസ്ഥാനബന്ധത്തിന്റെ അടിസ്ഥാനത്തിൽ യുവാക്കളിൽ അവരുടെ ശബ്ദമെത്തിക്കാൻ ശ്രമിക്കുന്നു. വിശ്വാസ- കർമ-ശാസ്ത്രങ്ങളിൽ ഗവേ

ഷണശൈലി സ്വീകരിക്കുന്നു. പരിവർത്തനത്തിന്റെ പറുദീസയായി മാറിയിരിക്കുന്ന ആധുനികയുഗത്തിൽ യുവാക്കൾക്ക് ഇവരുടെ ശൈലി പ്രയോജനം ചെയ്തെന്ന് വരാം. നിരീശ്വര- നിർമത പ്രസ്ഥാനങ്ങൾക്ക് ഇവർ തടയാക്കുകയും ചെയ്യാം. പക്ഷേ, ഇവരുടെ ചിന്താസരണിയും പ്രവർത്തനശൈലിയും ഉമ്മത്തിലെ ഇതര ജമാഅത്തുകളുമായി യോജിക്കുന്നതല്ല. അല്ലാഹു ഇവരിലും മാറ്റങ്ങൾ വരുത്തി എന്നു വരാം.

ചുരുക്കത്തിൽ, മുസ്ലിം ഉമ്മത്തിൽ പ്രബോധനരംഗത്ത് മൂന്ന് കാര്യങ്ങൾ അനിവാര്യമായി ശ്രദ്ധിക്കപ്പെടേണ്ടതുണ്ട്. ദാഇ (പ്രബോധകൻ), ദഅ്വത്ത് (പ്രബോധനം), തരീഖെ ദഅ്വത്ത് (പ്രബോധനശൈലി). ഇവ മൂന്നും പ്രവാചകന്റെ മാതൃകയെ പരിപൂർണമായും പിൻതുടർന്നതാകണം. 'ദാഇ' ഹസ്രത്ത് മുഹമ്മദ് (സ) തങ്ങളോട് ആന്തരികവും ബാഹ്യവുമായ ബന്ധം പുലർത്തുന്ന ആളാകണം. കാരണം, തങ്ങളാണല്ലോ ഈ സമുദായത്തിന്റെ ആദ്യത്തെ ദാഇ. ഈ ബന്ധത്തിന്റെ ശക്തിയനുസരിച്ചാണ് 'ദഅവത്ത്' പ്രതിഫലനം ചെയ്യുക. ദഅ്വത്തിന്റെ വിഷയം ഇസ്ലാം, ഈമാൻ, സാലിഹായ അമൽ എന്നിവ മാത്രമായിരിക്കണം. നബി(സ) സ്വീകരിച്ച ദഅ്വത്തിന്റെ അതേ മാർഗം തന്നെയായിരിക്കണം നാമും സ്വീകരിക്കേണ്ടത്. ഈ മൂന്ന് രംഗത്തും നബി (സ) യോടുണ്ടാകുന്ന അടുപ്പമനുസരിച്ച് ദഅ്വത്തിൽ പ്രതിഫലന ശക്തിയും വിശാലതയും ഉണ്ടായിക്കൊണ്ടിരിക്കും. ദുർമാർഗത്തിൽ നിന്നുള്ള സുരക്ഷിതത്വം കരസ്ഥമാകുന്നതിനും, സന്മാർഗത്തിന്റെ പ്രകാശധാര വിശാലമായി തുറക്കപ്പെടുന്നതിനും അത് കാരണമായിത്തീരും. മുൻകഴിഞ്ഞ നൂറ്റാണ്ടുകളിൽ ഉമ്മത്ത് അംഗീകാരം നൽകിയ ദാഇകളായ മഹാന്മാരുടെ ചരിത്രം പരിശോധിക്കുന്നവർക്ക് ഈ നിബന്ധനകളുടെ ആവശ്യകത കൂടുതൽ വ്യക്തമാകുന്നതാണ്.

'പ്രബോധകൻ' തന്റെ അറിവ്, പ്രവർത്തനം, ചിന്ത, പ്രബോധനമാർഗം, നടപടിക്രമങ്ങൾ എല്ലാറ്റിലും പ്രവാചകസമൂഹത്തെ വിശിഷ്യാ, ഹസ്രത്ത് മുഹമ്മദ് (സ) തങ്ങളെ പൂർണമായി പിൻതുടരണം. ഈമാനും അമലും സഹീഹാക്കുന്നതോടൊപ്പം ആന്തരികമായ അവസ്ഥയും നുബുവ്വത്തിന്റെ ശൈലിയിലാകണം. അല്ലാഹുവിനോടുള്ള സ്നേഹം, അല്ലാഹുവിലുള്ള ഭയം, അല്ലാഹുവുമായുള്ള ബന്ധം എല്ലാം സുദൃഢമായിരിക്കണം. സ്വഭാവഗുണങ്ങളിലും നടപടിക്രമങ്ങളിലും സുന്നത്തിനെ പൂർണമായി പിൻതുടരണം. അല്ലാഹുവിന് വേണ്ടി സ്നേഹിക്കുക, അല്ലാഹുവിന് വേണ്ടി വിരോധിക്കുക, മുസ്ലിംകളോടുള്ള കരുണ, സൃഷ്ടികളോടുള്ള അനുകമ്പ ഇവയായിരിക്കണം ദഅ്വത്തിന്റെ ചാലകശക്തി. പ്രവാചകസമൂഹം ആവർത്തിച്ചു പ്രഖ്യാപിച്ചതു പോലെ അല്ലാഹുവിൽ നിന്നുള്ള പ്രതിഫല

മല്ലാതെ മറ്റൊന്നും ലക്ഷ്യമാക്കരുത്. പദവി, സമ്പത്ത്, സൽപ്പേര്, പ്രശസ്തി, ആഡംബരം ഒന്നും ഈ രംഗത്ത് ലക്ഷ്യമാകരുത്. തന്റെ (പ്രബോധകന്റെ) മുഴുവൻ നടപടിക്രമങ്ങളുടെയും ആദ്യത്തെയും അവസാനത്തെയും ലക്ഷ്യം 'ഇലാഹിയായ പ്രതിഫലം'– അതൊന്ന് മാത്രമായിരിക്കണം.

**ഈ രംഗങ്ങളിൽ ചരിത്രപുരുഷന്റെ നില:** തുടർന്നു വരുന്ന പേജുകളിൽ ഹഖ്ഖിന്റെ വക്താവായ ഒരു ദാഇയുടെയും, ഹഖ്ഖായ ഒരു ദഅ്വത്തിന്റെയും ചരിത്രവും വിവരണവുമാണല്ലോ പരാമർശവിധേയമാകുന്നത്. എന്റെ കണ്ണുകൾക്ക് ആ മഹാനെ നേരിൽ കാണുന്നതിനും, അവസ്ഥകൾ കണ്ട് മനസ്സിലാക്കുന്നതിനും, ഉപദേശങ്ങൾ കേൾക്കുന്നതിനും സാധിച്ചിട്ടുണ്ട്. അതിന് അവസരം ലഭിക്കാത്തവർക്ക് ഈ പേജുകൾ പാരായണം ചെയ്യുന്നതിൽ നിന്നും പൂർണമായ അവസ്ഥകൾ മനസ്സിലാകും. അതോടൊപ്പം ആ മഹാൻ സ്വീകരിച്ചിരുന്ന 'ഉസൂലുകൾ (അടിസ്ഥാന നയങ്ങൾ), ദഅ്വത്തിന്റെ ശൈലി, അതിന്റെ യാഥാർത്ഥ്യം എല്ലാം വ്യക്തമായി ബോധ്യപ്പെടും.

**വലിയ്യുല്ലാഹീ പരമ്പര:** ഇന്ത്യയിൽ മുഗൾഭരണം അന്തിമദശയിലെത്തിയ സന്ദർഭത്തിൽ 'വലിയ്യുല്ലാഹീ' കുടുംബത്തിനാണ് രാജ്യത്ത് ദീൻ നിലനിറുത്തുന്നതിനുള്ള പരിശ്രമത്തിന്റെ സൗഭാഗ്യം അല്ലാഹു നൽകിയത്. 'തൈമൂർ' കുടുംബത്തിന്റെ തെറ്റായ രാഷ്ട്രീയ നയം കാരണം ഇസ്ലാമിനും മുസ്ലിംകൾക്കും സംഭവിച്ച നഷ്ടങ്ങൾ പരിഹരിക്കുന്നതിനുള്ള സൗഭാഗ്യം ലഭ്യമായത് പ്രസ്തുത കുടുംബത്തിലെ ഉലമാ മഹത്തുക്കൾക്കാണ്. അന്ന് തൊട്ട് ഇന്ന് വരെ ഈ നില തുടരുകയും ചെയ്യുന്നു. പരാമർശവിധേയമാകുന്ന 'ദഅ്വത്ത്' തുടങ്ങുന്നതിന് ഭാഗ്യം സിദ്ധിച്ച മഹാനും ഭാഗ്യവാന്മാരായ ഈ പരമ്പരയുമായി ബന്ധപ്പെട്ട് നിൽക്കുന്നു.

**ചരിത്രപുരുഷന്റെ കുടുംബപരമ്പര:** ചരിത്രപുരുഷന്റെ പിതാമഹൻ ഹസ്രത്ത് മൗലാനാ മുസഫ്ഫർ ഹുസൈൻ സാഹിബ് (റ) ഹസ്രത്ത് ഷാഹ് മുഹമ്മദ് ഇസ്ഹാഖ് ദഹ്ലവി (റ)യുടെ ശിഷ്യനും, ഹസ്രത്ത്ഷാഹ് മുഹമ്മദ് യഅ്ഖൂബ് (റ) അവർകളുടെ ഖലീഫയുമായിരുന്നു. മൗലാനാ മുസഫ്ഫർ ഹുസൈൻ സാഹിബി(റ)ന്റെ പിതൃവ്യൻ മുഫ്തി ഇലാഹിബഖ്ഷ് സാഹിബ് (റ) ഹസ്രത്ത് ഷാഹ് അബ്ദുൽ അസീസ് (റ) അവർകളുടെ പ്രധാന ശിഷ്യനും, പ്രധാന മുരീദുമായിരുന്നു. ശേഷം തന്റെ ശൈഖിന്റെ ഖലീഫ ഹസ്രത്ത് സയ്യിദ് അഹ്മദ് ഷഹീദ് ബറേൽവി (റ) യോടും അദ്ദേഹം ബൈഅത്ത് ചെയ്തു. ഈ രണ്ട് മഹാന്മാരും അവരുടെ കാലഘട്ടത്തിലെ പ്രസിദ്ധരായ മുദർരിസുമാരും ശൈഖുമാരുമായിരുന്നു. അവരുടെ ബറക്കത്തുകൾ ആ കുടുംബത്തിൽ അധികപേരിലും കാണപ്പെട്ടിരുന്നു. അതിന്റെ വിവരണം കിതാബിൽ നിന്നു മനസ്സിലാകും.

ചരിത്രപുരുഷന്റെ പിതാവും, രണ്ടു സഹോദരങ്ങളും വലിയ സൂക്ഷ്മതയുള്ള ആലിമീങ്ങളും, ശൈഖന്മാരുമായിരുന്നു. മേവാത്ത് നിവാസികൾ ആദ്യമായി ആത്മീയബന്ധം സ്ഥാപിച്ചത് മൗലാനാ അവർകളുടെ പിതാവിനോടായിരുന്നു. ശേഷം തന്റെ മുതിർന്ന സഹോദരൻ മൗലാനാ മുഹമ്മദ് സാഹിബ് (റ) വലിയ ത്യാഗത്തോടെ പിതാവിന്റെ ആ സ്ഥാനം അലങ്കരിച്ചു. ചരിത്രപുരുഷൻ മൗലാനാ മുഹമ്മദ് ഇൽയാസ് (റ) ഈ പരമ്പരയിലെ മൂന്നാമത്തെ മഹാനാണ്.

**ഈ യുഗത്തിൽ പ്രബോധന പ്രവർത്തനങ്ങളുടെ പരാജയകാരണങ്ങൾ**

A.D. 1921 കാലയളവിൽ ആര്യസമാജത്തിന്റെ പ്രവർത്തനം മുഖാന്തരം ഗ്രാമാന്തരങ്ങളിൽ വിവരമില്ലാത്ത മുസ്ലിം ജനത മുർത്തദ്ദായി ഇസ്ലാമിൽനിന്നു വ്യതിചലിച്ചുകൊണ്ടിരുന്നു. മതംമാറ്റത്തിന്റെ ആളിക്കത്തിയ ഈ തീ അണക്കുന്നതിന് മുസ്ലിംകൾ നാനാഭാഗത്തു നിന്ന് രംഗത്തു വന്നു. പ്രബോധക സമിതികൾ നിലവിൽ വന്നു. പതിനായിരക്കണക്കിന് രൂപ പിരിച്ചെടുത്തു. കൂലികൊടുത്ത് പ്രബോധകരെ നാനാഭാഗത്തേക്കും നിയോഗിച്ചു. വാദപ്രതിവാദം നടത്തുന്നവർ മൈതാനങ്ങളിൽ നിറഞ്ഞു നിന്നു. വർഷങ്ങൾ ഈ പ്രകടനങ്ങൾ ആഘോഷമായി നടന്ന ശേഷം ആഘോഷങ്ങൾ കുറഞ്ഞു വന്നു. സമിതികൾ ഓരോന്നായി ഇല്ലാതായിത്തുടങ്ങി. പ്രബോധകർ ഓരോരുത്തരായി പിറകോട്ട് മാറി. വാദപ്രതിവാദ കോലാഹലങ്ങൾ കെട്ടടങ്ങി. അവസാനം സമുദ്രം തിരമാലകളില്ലാതെ, ആരവങ്ങളില്ലാതെ ശാന്തതയിലെത്തി.

എന്തായിരുന്നു പരാജയ കാരണങ്ങൾ? കാരണം, ഈ നടന്നതൊന്നും പ്രബോധനത്തിനായി രംഗത്തു വന്നവരുടെ ഹൃദയംഗമമായ വേദനയിൽ നിന്നും ഉടലെടുത്തതായിരുന്നില്ല. വാദപ്രതിവാദത്തിലും പ്രബോധനത്തിലുമേർപ്പെട്ടവരെ ദീനീ ചിന്ത നയിച്ചില്ല. മുമ്പിൽ കാണപ്പെടുന്ന പ്രയോജനങ്ങൾ മാത്രമായിരുന്നു അവരുടെ ചാലകശക്തി. ദഅ്വത്തും തസ്കിയത്തും കേവലം കമ്പോളത്തിൽ വിൽക്കപ്പെടുന്ന ചരക്കുകളല്ല എന്നതാണ് വസ്തുത.

**നബിമാരുടെ ദഅ്വത്തിന്റെ ഉസൂലുകൾ (അടിസ്ഥാന നയങ്ങൾ)**

1. പ്രവാചകന്മാർ അവരുടെ പ്രബോധനത്തിന് അടിസ്ഥാനമായി സ്വീകരിച്ചിരുന്ന നയം സൃഷ്ടികളിലൊരാളിൽ നിന്നും ഒരു നിലയിലുള്ള പ്രതിഫലവും അവർ ആഗ്രഹിച്ചിരുന്നില്ല എന്നുള്ളതാണ്. ആരിൽ നിന്നും പ്രശംസയുടെ വചനങ്ങൾ പോലും അവർ പ്രതീക്ഷിച്ചില്ല എന്നുള്ളതാണ് അതിന്റെ പരിധി. അവരുടെ പ്രബോധനത്തിന്റെ പ്രതിഫലന രഹസ്യവും അത് തന്നെയായിരുന്നു. സൃഷ്ടികളിൽ നിന്നും ഒരു പ്രതിഫലവും കാംക്ഷി

ക്കാതെ, വിശുദ്ധ ജീവിതം നയിച്ച് ദഅ്വത്തിന്റെ രംഗത്തേക്ക് കടന്നു വന്ന ദാഇകളെ ഒന്നിന് പിറകെ ഒന്നായി കളവാക്കപ്പെട്ട ചരിത്രം സൂറത്ത് യാസീനിൽ പരാമർശിക്കവെ, അവസാനമായി നഗരാതിർത്തിയിൽ നിന്ന് ഒരു സൗഭാഗ്യവാൻ വന്ന് തന്റെ ജനതയെ അഭിമുഖീകരിച്ച് ഇപ്രകാരം പറഞ്ഞതായി വിവരിക്കുന്നു:

"ജനങ്ങളേ, ഈ പ്രവാചകന്മാരെ നിങ്ങൾ പിൻതുടരുക. സ്വയം സന്മാർഗം സിദ്ധിച്ചവരും, നിങ്ങളോട് ഒരു പ്രതിഫലവും ചോദിക്കാത്തവരുമായ ഇവരെ നിങ്ങൾ പിൻതുടരുക." (യാസീൻ)

ദാഇയുടെ വിശുദ്ധ ജീവിതം, സൃഷ്ടികളിൽനിന്നും പ്രതിഫലം കാംക്ഷിക്കാതിരിക്കൽ, ഇഖ്ലാസ് ഇവയെല്ലാമാണ് ദഅ്വത്തിന്റെ പ്രതിഫലന ശക്തി എന്ന് ഇതിൽനിന്ന് മനസ്സിലാക്കാം.

2. പ്രവാചകന്മാരുടെ പ്രബോധനത്തിന്റെ രണ്ടാമത്തെ അടിസ്ഥാന ഘടകം അല്ലാഹുവിന്റെ ദാസന്മാരോടുള്ള സ്നേഹവും അനുകമ്പയുമാണ്. ജനങ്ങളുടെ മോശമായ സ്വഭാവഗുണങ്ങൾ കാണുമ്പോൾ അവരുടെ ഹൃദയം വേദനിക്കുന്നു. ജനങ്ങൾ സൽസ്വഭാവികളായിത്തീരണമെന്ന് അവർ ഹൃദയംഗമമായി ആശിക്കുന്നു. ഒരു പിതാവ് തന്റെ മകൻ നന്നാകണം എന്നാശിക്കുന്നതിൽ സ്വാർത്ഥതയില്ലാത്തതു പോലെ, പ്രവാചകരുടെ ഈ ആഗ്രഹവും നിസ്വാർത്ഥതയിൽ നിന്നുടലെടുക്കുന്നു. ഒരു ദാഇയുടെ ഹൃദയവികാരവും ഇത് മാത്രമായിരിക്കണം. ദീനിയായ നന്മയുടെ ലക്ഷ്യവും, മുസ്ലിംകളോടുള്ള കരുണയുടെ പ്രതിഫലനവും അവന്റെ ഹൃദയത്തെ ഇളക്കിമറിക്കണം.

**ഹൂദ് (അ) തന്റെ ജനതയെ ഉപദേശിച്ചു**

"ജനങ്ങളേ, ഞാൻ മറയനല്ല. പക്ഷേ, ഞാൻ സർവ ലോകങ്ങളുടെയും രക്ഷിതാവിൽ നിന്നു നിയുക്തനായ പ്രവാചകനാണ്. എന്റെ രക്ഷിതാവിന്റെ സന്ദേശങ്ങൾ ഞാൻ നിങ്ങളിൽ പ്രബോധനം ചെയ്യുന്നു. ഞാൻ നിങ്ങളുടെ ഗുണകാംക്ഷിയും വിശ്വസ്തനുമാണ്. "(അൽ അഅ്റാഫ്)

നൂഹ് (അ) ദുർമാർഗത്തിൽ അകപ്പെട്ടതായി തന്റെ ജനത ആരോപിച്ചപ്പോൾ, അവർക്ക് മറുപടിയായി നൂഹ് (അ) അരുളി:

"ജനങ്ങളേ, ഞാൻ ദുർമാർഗത്തിലല്ല. പക്ഷേ, ഞാൻ സർവലോകരക്ഷിതാവിൽ നിന്നുള്ള പ്രവാചകനാണ്. എന്റെ രക്ഷിതാവിന്റെ സന്ദേശങ്ങൾ ഞാൻ നിങ്ങൾക്ക് എത്തിച്ചുതരുന്നു. നിങ്ങളുടെ നന്മ ഞാൻ കാംക്ഷിക്കുകയും ചെയ്യുന്നു." (അൽ അഅ്റാഫ്)

നബി(സ)തങ്ങളുടെ ദഅ്വത്ത്-തബ്ലീഗിന്റെ വിവരണങ്ങളും അവസ്ഥകളും ഖുർആൻ ശരീഫിൽ എടുത്തെടുത്ത് വിവരിക്കപ്പെട്ടിരിക്കുന്നു.

നബി(സ) തങ്ങളുടെ ഹൃദയവേദനയെ മുതുക് തകർന്നു പോകത്തക്ക വേദനയോട് ഉപമിക്കപ്പെട്ടിരിക്കുന്നു:

"തങ്ങളുടെ ഹൃദയത്തെ തങ്ങൾക്കു നാം തുറന്നു തന്നില്ലയോ (നബിയേ). തങ്ങളുടെ മുതുകിനെ ഞെരുക്കിയിരുന്ന ഭാരം തങ്ങളിൽ നിന്ന് നാം ഇറക്കി വയ്ക്കുകയും ചെയ്തില്ലയോ (നബിയേ). " (അൽ ഇൻശിറാഹ്)

ഉമ്മത്തിനെ സംബന്ധിച്ചുള്ള ചിന്ത നിമിത്തം നബി(സ) തങ്ങൾക്ക് ജീവിതം തന്നെ ദുസ്സഹമായപ്പോൾ അല്ലാഹു നബി(സ)യെ സമാധാനിപ്പിക്കുന്നു:

"അവർ സത്യവിശ്വാസികളാകാത്തതിന്റെ പേരിൽ തങ്ങൾ സ്വന്തം ജീവൻ അപകടപ്പെടുത്തിയേക്കും. "(അശ്ശുഅറാഅ്)

ഇതേ ആശയം സൂറത്തുൽ കഹ്ഫിലും വരുന്നു:

"ഈ സന്ദേശത്തി (ഖുർആൻ)ൽ അവർ വിശ്വസിക്കുന്നില്ല എന്ന ഖേദത്തിൽ അവരുടെ പിന്നാലെ തങ്ങൾ സ്വന്തം ജീവൻ അപകടപ്പെടുത്തിയേക്കാം."

നബി(സ) തങ്ങളുടെ ആത്മാർത്ഥത നിറഞ്ഞ ഈ സ്നേഹം കാരണം മുസ്ലിംകളുടെ ബുദ്ധിമുട്ടുകളിൽ വലിയ പ്രയാസമായിരുന്നു. നന്മയുടെ എല്ലാ വാതിലുകളും അവർക്ക് തുറക്കപ്പെട്ടു കിട്ടണമെന്ന് റസൂൽ (സ) ആശിക്കുന്നവരായിരുന്നു. അല്ലാഹു പറയുന്നു:

"നിങ്ങളിൽ നിന്ന് തന്നെ ഒരു പ്രവാചകൻ നിങ്ങൾക്ക് വന്നിരിക്കുന്നു. നിങ്ങളുടെ ബുദ്ധിമുട്ടുകൾ ആ പ്രവാചകന് ക്ലേശകരമാണ്. നിങ്ങളുടെ നന്മയിൽ അത്യാഗ്രഹമുള്ളവരുമാണ്. സത്യവിശ്വാസികളോട് കരുണയും കൃപയും ഉടയവരുമാണ്. " (അത്തൗബഃ)

3. ദഅ്വത്ത് - തബ്ലീഗിന്റെ മൂന്നാമത്തെ ഉസൂൽ, തികച്ചും ലളിതമായ മാർഗങ്ങൾ ദഅ്വത്തിൽ സ്വീകരിക്കണമെന്നുള്ളതാണ്. സ്നേഹത്തിന്റെയും കരുണയുടെയും മാർഗങ്ങളും അവലംബിക്കപ്പെടണം. 'ദാഈ' (പ്രബോധകൻ) സ്വീകരിക്കുന്ന ഈ ശൈലിയിലൂടെ ജനഹൃദയങ്ങളിലേക്ക് അവന്റെ വചനങ്ങൾ കടന്നു ചെല്ലണം. സ്വയം ഇലാഹാ (ദൈവം) ണെന്ന് വാദിച്ചിരുന്ന ഫിർഔനിന്റെ സന്നിധിയിൽ പ്രവാചകൻ മൂസാ നബി (അ) അയക്കപ്പെടുന്നു. മൂസാ നബി (അ)ക്ക് ഇലാഹിയായ കൽപന വരുന്നു:

"നിങ്ങൾ ഇരുവരും (മൂസാ, ഹാറൂൻ-[അ] ) ഫിർഔനിനോട് മയമായ വാക്കുകൾ (ഉപയോഗിച്ച്) സംസാരിക്കണം. "(ത്വാഹാ)

മുനാഫിഖു (കപടവിശ്വാസി) കൾ ഇസ്ലാമിനെ നശിപ്പിക്കുന്നതിനും, ഇസ്ലാമിന്റെ ദഅ്വത്തിൽ നബി(സ) പരാജയപ്പെട്ടു കാണുന്നതിനും

ആശിച്ചു എന്നുള്ളത് വളരെ വ്യക്തമാണ്. അവർ ഇത്രത്തോളമെത്തിയിട്ടും അല്ലാഹു കൽപിക്കുന്നു:

"പ്രവാചകരേ, താങ്കൾ അവരെ അവഗണിക്കുക. അവരെ ഉപദേശിക്കുകയും ചെയ്യുക. അവരുടെ ഹൃദയത്തിൽ തറക്കുന്ന വാക്കുകൾ പറയുകയും ചെയ്യുക." (അന്നിസാഅ്)

കപടവിശ്വാസികളോട് തന്നെ മയമായ പെരുമാറ്റ ശൈലി സ്വീകരിക്കപ്പെടണമെന്ന് പറയുമ്പോൾ, സാധാരണക്കാരായ മുസ്‌ലിം ബഹുജനങ്ങളോട് സ്വീകരിക്കപ്പെടേണ്ടത് എടുത്ത് പറയേണ്ടതില്ലല്ലോ. ദഅ്‌വത്തിന്റെ പൊതുവായ ഈ ഉസൂൽ താഴെ ആയത്തിൽ അല്ലാഹു വിവരിക്കുന്നു:

"യുക്തിപൂർവവും സദുപദേശത്തിലൂടെയും തങ്ങളുടെ രക്ഷിതാവിന്റെ പാതയിലേക്ക് (ജനങ്ങളെ) ക്ഷണിക്കുക. വാദപ്രതിവാദം ആവശ്യമായി വന്നാൽ നന്മയുടെ വഴിയിലായി അതിലേർപ്പെടുക." (ബനൂഇസ്രാഈൽ)

നബി (സ) 'യമൻ' ഭാഗത്തേക്ക് രണ്ട് സഹാബിമാരെ യാത്രയാക്കിയപ്പോൾ, അവർ പുറപ്പെടാൻ സമയത്ത് തങ്ങൾ അരുളി:

"നിങ്ങൾ ഇരുവരും ജനങ്ങൾക്ക് എളുപ്പത്തിന്റെ വഴികൾ പറഞ്ഞുകൊടുക്കണം. ജനങ്ങളെ ബുദ്ധിമുട്ടിലാക്കരുത്. സന്തോഷവർത്തമാനങ്ങൾ ജനങ്ങളോട് പറയണം. വെറുപ്പുളവാക്കുന്ന വാക്കുകൾ അവരോട് പറയരുത്. " (ബുഖാരി)

ഈ ഹദീസ് ഈ വചനങ്ങൾ ഉൾക്കൊള്ളുന്ന കേവലം വാക്യങ്ങളായിത്തോന്നാം. പക്ഷേ, ഈ ഇരുവാക്യങ്ങൾ ദഅ്‌വത്തിന്റെ ശൈലി വിവരിക്കുന്ന വലിയൊരു നിഘണ്ടുവാണ്. ആരെ ദഅ്‌വത്ത് ചെയ്താലും ഏറ്റവും എളുപ്പമായ രീതിയിൽ ദീൻ അവരുടെ മുമ്പിൽ സമർപ്പിക്കണം. തുടക്കത്തിൽത്തന്നെ കടുപ്പം കാണിക്കരുത്. അമലുകൾ മുഖാന്തരം ലഭിക്കുന്ന പ്രതിഫലം, അല്ലാഹുവിന്റെ അനുഗ്രഹം, പാപമോചനം തുടങ്ങിയ കാര്യങ്ങൾ പറഞ്ഞ് ദീനിന്റെ വിഷയത്തിൽ അവരെ താൽപര്യമുള്ളവരാക്കണം.

അഖാഇദ് (വിശ്വാസസംഹിത), ഫറാഇദ് (നിർബന്ധ അമലുകൾ) എന്നിവയിൽ വിട്ടുവീഴ്ച ചെയ്യണം എന്നിതിനർത്ഥമില്ല. അത് ഒരു നിലയിലും അനുവദനീയമല്ല. ദഅ്‌വത്തിന്റെ ശൈലിയിൽ മിതത്വം പാലിക്കണം എന്നതു മാത്രമാണ് ലക്ഷ്യം. ഫർദ് കിഫായ, മുസ്തഹബ്ബ് തുടങ്ങിയ കാര്യങ്ങളിൽ കർക്കശ നിലപാടുകൾ ഒഴിവാക്കണം. ദീനീ രംഗത്ത് ഫിത്നക്ക് സാധ്യതയില്ലാത്ത കാര്യങ്ങളിലും, മഹാന്മാരായ ഇമാമുക്കളുടെ ഇടയിൽ അഭിപ്രായ വ്യത്യാസമുള്ള കാര്യങ്ങളിലും കർക്കശ

മായ നിലപാടുകൾ സ്വീകരിക്കരുത്. 'മസ്അല' പരമായ കാര്യങ്ങളിൽ അല്ലാഹു നൽകിയ 'വിട്ടുവീഴ്ച' കൾ ഉപേക്ഷിച്ച് കർക്കശമായ നിലപാടുകൾ ദീനിന്റെ ദാഇകൾ ദഅ്വത്തിന്റെ രംഗത്ത് സ്വീകരിക്കരുത്.

ഉപരിസൂചിത വിശകലനത്തിനുദാഹരണം നബി(സ)യുടെ ജീവിതചര്യയിലും നടപടിക്രമങ്ങളിലും ധാരാളമായിക്കാണാം. അഖാഇദിലും ഹറാഇദിലും വിട്ടുവീഴ്ചയുടെ നിലപാട് പാടില്ല എന്ന് ഖുർആൻ ശരീഫിലെ വിവിധ ആയത്തുകൾ വ്യക്തമാക്കുന്നുണ്ട്. അല്ലാഹു പറയുന്നു:

"തങ്ങൾ മയമായ നിലപാട് സ്വീകരിച്ചാൽ അവരും മയമായ നിലപാട് സ്വീകരിക്കാമെന്ന് അവിശ്വാസികൾ ആഗ്രഹിക്കുന്നു. (പക്ഷേ, അത് അനുവദനീയമല്ല). " (അൽഖലം)

4. ഉപരിസൂചിത ഉസൂലിന്റെ നിർബന്ധമായ അനന്തരഫലം വിഷയത്തിന്റെ പ്രാധാന്യത്തിന്റെ ക്രമമനുസരിച്ച് ദഅ്വത്തിലും ആ ക്രമം പാലിക്കപ്പെടണമെന്നുള്ളതാണ്. നബി(സ)തങ്ങൾ ദഅ്വത്തിന്റെ വഴിയിൽ ഇദംപ്രഥമായി നൽകിയ പരിഗണന തൗഹീദ്, രിസാലത്തിന് മാത്രമായിരുന്നു. തൗഹീദിന്റെ കലിമയിലേക്ക് മാത്രം നബി (സ) ഇദംപ്രഥമായി ജനങ്ങളെ ക്ഷണിച്ചു. ഖുറൈശികൾ ചോദിച്ചു: താങ്കൾ ഞങ്ങളിൽ നിന്നും എന്താണ് കാംക്ഷിക്കുന്നത്?' നബി (സ) അരുളി: 'ഈ കലിമ മാത്രം നിങ്ങൾ സ്വീകരിച്ചാൽ അറബികളും അനറബികളും ഒന്നടങ്കം നിങ്ങൾക്ക് വഴിപ്പെടും.' അല്ലാഹുവിന്റെ 'ഉലൂഹിയ്യത്ത്' (ആരാധന, വിശ്വാസം), നബി (സ) തങ്ങളുടെ 'രിസാലത്ത്' (പ്രവാചകത്വം) – യഥാർത്ഥത്തിൽ അതൊരു വിത്താണ്. അതിൽ നിന്നു 'അഹ്കാമുകളു'ടെ ഇലയും കായും പുറപ്പെടും. ആദ്യമായി വിത്ത് വിതയ്ക്കണമല്ലോ.ശേഷമാണല്ലോ 'ചെടി' മുളച്ചു വരുന്നത്.

ഖുർആൻ ശരീഫിന്റെ അവതരണശൈലി തന്നെ ദഅ്വത്തിന്റെ ശൈലിക്ക് മതിയായ ഉദാഹരണമാണ്. ഹസ്രത്ത് ആഇശ (റ) പറയുന്നു: "വിശുദ്ധ ഖുർആനിൽ ഹൃദയങ്ങളെ മയപ്പെടുത്തുന്ന നിലയിലുള്ള ആയത്തുകളാണ് ആദ്യമായി അവതരിച്ചത്. സ്വർഗത്തെ ആഗ്രഹിപ്പിക്കുന്ന, നരകത്തെ സംബന്ധിച്ച് ഭയപ്പെടുത്തുന്ന ആയത്തുകൾ അവയിൽ ഇദംപ്രഥമായിരുന്നു. ശേഷം ജനങ്ങൾ ഇസ്‌ലാമിലേക്ക് ആകൃഷ്ടരായപ്പോൾ ഹലാൽ – ഹറാമിന്റെ ആയത്തുകൾ അവതരിച്ചു. 'മദ്യപിക്കരുത്' എന്ന ആയത്ത് തന്നെ പ്രഥമമായി അവതരിച്ചിരുന്നെങ്കിൽ, അത് സ്വീകരിക്കുക അവർക്ക് ദുഷ്കരമാകുമായിരുന്നു. ഖുർആൻ ശരീഫിന്റെ അവതരണത്തിൽ ദഅ്വത്തിന്റെ ഈ ശൈലി പരിഗണിക്കപ്പെട്ടിരുന്നുവെന്ന് ഈ ഹദീസിൽനിന്നു മനസ്സിലാക്കാം.

'ത്വാഇഫ്' നിവാസികളുടെ ദീനുൽ ഇസ്‌ലാം പ്രതിനിധിസംഘം നബി(സ)യുടെ തിരുസന്നിധിയിലെത്തി. അവർ 'ദീനുൽ ഇസ്‌ലാം' സ്വീകരിക്കുന്നതിന് നമസ്കാരം ഒഴിവാക്കിക്കൊടുക്കണമെന്ന നിബന്ധന തിരുസന്നിധിയിൽ സമർപ്പിച്ചു. നബി(സ) അരുളി: നമസ്കാരമില്ലാത്ത ദീനിൽ ഒരു നന്മയുമില്ല. ശേഷം അവർ സമർപ്പിച്ച നിബന്ധന വിളവുകളുടെ പത്തിലൊന്ന് നികുതിയും, ജിഹാദിൽ പുറപ്പെടുന്നതിൽ നിന്നും അവരെ ഒഴിവാക്കിക്കൊടുക്കണമെന്നതുമായിരുന്നു. ഈ രണ്ട് നിബന്ധനകളും സ്വീകരിച്ചു കൊണ്ട് നബി(സ) അരുളി: ഇവർ മുസ്‌ലിമായിക്കഴിയുമ്പോൾ നികുതി നൽകുന്നതിനും ജിഹാദിന് പുറപ്പെടുന്നതിനും സന്നദ്ധരാകും.'

മുഹദ്ദിസുകളായ മഹാന്മാർ എഴുതുന്നു: നമസ്കാരം ഉടനെ നിർബന്ധമാകുന്നതും, ദിനം പ്രതി അഞ്ച് സമയം നിർബന്ധമാകുന്നതുമാണ്. അതുകൊണ്ട് അതിൽ വിട്ടുവീഴ്ചയുടെ നയം സ്വീകരിക്കപ്പെട്ടില്ല. ജിഹാദിന് പുറപ്പെടൽ ഫർദ് കിഫായയാണ്. പ്രത്യേക സന്ദർഭങ്ങളിൽ ഫർദാകുന്നതാണത്. പൊതുവായ സകാത്തും, വിളവുകളുടെ പത്തിലൊന്നും ഫർദാകുന്നതിൽ ഒരു വർഷത്തെ സാവകാശമുണ്ട്. പിന്തിച്ചും അത് നിർവഹിക്കപ്പെടാവുന്നതാണ്. ആയതിനാൽ ഇവ രണ്ടിലും മയമായ നിലപാട് സ്വീകരിക്കപ്പെട്ടു. ദഅ്‌വത്ത് - തബ്‌ലീഗിന്റെ ഉസൂലുകൾ അവഗാഹമായ നിലയിൽ ഇതിൽനിന്നു സംഗ്രഹിക്കാം.

ഹസ്രത്ത് മുആദുബ്നു ജബൽ(റ) അവർകളെ നബി(സ) തങ്ങൾ യമനിലേക്ക് യാത്രയാക്കിയപ്പോൾ നബി (സ) അരുളി: "വേദഗ്രന്ഥം ലഭ്യമായിരുന്ന ഒരു ജനതയിലേക്കാണ് നിങ്ങൾ യാത്രയാകുന്നത്. അവിടെ എത്തിയാൽ ആദ്യമായി അവരെ അറിയിക്കേണ്ട കാര്യം ആരാധനക്കർഹൻ അല്ലാഹു അല്ലാതെ മറ്റാരുമില്ല, നിശ്ചയം മുഹമ്മദ് (സ) അല്ലാഹുവിന്റെ തിരുദൂതരാണ് എന്നുള്ളതാണ്. അവർ ഇത് സ്വീകരിച്ചു കഴിഞ്ഞാൽ അല്ലാഹു അവർക്ക് ദിനംപ്രതി അഞ്ച് സമയത്തെ നമസ്കാരം ഫർദാക്കിയിരിക്കുന്നു എന്നറിയിക്കണം. അതും അവർ സ്വീകരിച്ചാൽ സമ്പന്നരിൽ നിന്ന് ശേഖരിച്ച് സാധുക്കൾക്ക് വിതരണം ചെയ്യപ്പെടുന്നതിന് 'സകാത്ത്' ഫർദാക്കപ്പെട്ടിരിക്കുന്നു എന്ന വിവരം അവരെ അറിയിക്കണം. സകാത്തിന്റെ വിഷയം അവർ അംഗീകരിക്കുന്ന പക്ഷം അവരുടെ ധനത്തിൽ നല്ലതിനെ മാത്രം നിങ്ങൾ തെരഞ്ഞു പിടിച്ചെടുക്കരുത്. 'മള്‌ലൂമി' (ആക്രമിക്കപ്പെടുന്നവൻ) ന്റെ ശാപപ്രാർത്ഥനയെ നിങ്ങൾ സൂക്ഷിച്ചുകൊള്ളണം. അതിനും അല്ലാഹുവിനുമിടയിൽ യാതൊരു മറയുമില്ല." (ഹദീസ്)

ഈ ഹദീസിൽനിന്ന് ദഅ്‌വത്തിന്റെ സന്ദർഭോചിത തർത്തീബ് വളരെ വ്യക്തമാകുന്നു.

5. നബി(സ) തങ്ങളുടെ സീറത്തി(ജീവചരിത്രം) ൽ തെളിഞ്ഞു കാണുന്ന ദഅ്വത്ത്-തബ്ലീഗിന്റെ അതിപ്രധാനമായ ഉസൂലുക ളിലൊന്നാണ് ജനങ്ങൾ ദാഇകളെത്തേടി വരുന്നത് പ്രതീക്ഷിക്കാതെ ജന ങ്ങളിലേക്ക് ഇറങ്ങിച്ചെന്ന് 'ദഅ്വത്ത്' ചെയ്യുക എന്നുള്ളത്. നബി(സ) ജന ങ്ങൾ തന്റെ തിരുസന്നിധിയിലെത്തുന്നത് പ്രതീക്ഷിച്ചിരുന്നില്ല. നബി (സ)യും സഹാബത്തും ജനങ്ങളിലേക്ക് ഇറങ്ങിച്ചെന്ന് ഹഖിലേക്ക് അവരെ ദഅ്വത്ത് ചെയ്തിരുന്നു. മക്ക മുകർറമയിൽ നിന്ന് യാത്രചെയ്ത് തങ്ങൾ 'ത്വാഇഫി'ലെത്തി. അവിടെയുള്ള നേതാക്കളായ 'അബ്ദ്യാ ലൈൽ' കുടുംബത്തിലെത്തി അവരെ 'ദഅ്വത്ത്' ചെയ്തു. ഹജ്ജിന്റെ സീസണിൽ ഓരോ ഗോത്രത്തിലുമെത്തി ഹഖിന്റെ സന്ദേശം അവരിൽ എത്തിച്ചിരുന്നു. അവരുടെ പ്രതികരണങ്ങളിലും മറുപടികളിലുമുണ്ടാകുന്ന പരിഹാസങ്ങൾക്കും മറ്റും തങ്ങൾ യാതൊരു പരിഗണനയും നൽകിയിരു ന്നില്ല. മദ്ഉവ്വീ (പ്രബോധിതർ)കളെ തേടിച്ചെല്ലുക എന്ന ദഅ്വത്തിന്റെ ഈ പ്രക്രിയക്കിടയിലാണ് മദീന മുനവ്വറയിൽനിന്നെത്തിയ സൗഭാഗ്യവ ാന്മാരുടെ ഒരു ജമാഅത്തിനെ നബി (സ) കണ്ടുമുട്ടുന്നത്. അവർ മുഖാ ന്തരമാണ് ഈമാനിന്റെ, ഇസ്ലാമിന്റെ 'ദൗലത്ത്' (സമ്പത്ത്) മക്കമുകർറമ യിൽ നിന്നും മദീന മുനവ്വറയിലെത്തിയത്.

'ഹുദൈബിയ' സന്ധിയെത്തുടർന്ന് രാജ്യത്ത് സമാധാനാന്തരീക്ഷം സംജാതമായപ്പോൾ നബി(സ)യുടെ പ്രതിനിധികൾ ഈജിപ്ത്, ഇറാൻ, അബ്സീനിയ, ഒമാൻ, ബഹ്റൈൻ, യമൻ, സിറിയ തുടങ്ങിയ രാജ്യങ്ങളിലെ രാജാക്കന്മാരുടെയും നേതാക്കളുടെയും സന്നിധിയിൽ ഇസ്ലാമിന്റെ സന്ദേ ശവുമായെത്തി. അറേബ്യയിൽത്തന്നെ വിവിധ പ്രദേശങ്ങളിലും ഗോത്ര ങ്ങളിലും സഹാബാക്കളെത്തി ഇസ്ലാമിലേക്ക് ദഅ്വത്ത് ചെയ്തു. ഹസ്രത്ത് മുസ്അബുബ്നു ഉമൈർ (റ) മദീനമുനവ്വറയിലും, ഹസ്രത്ത് അലി(റ)യും ഹസ്രത്ത് മുആദുബ്നു ജബലും(റ) യമനിലുമെത്തി. ഉലമാ ക്കളും ഇമാമുകളും അതത് കാലങ്ങളിൽ ഈ നില തുടർന്നു.

ജനങ്ങളിലേക്കിറങ്ങിച്ചെന്ന് ഹഖിലേക്ക് ദഅ്വത്ത് ചെയ്യൽ ദാഇ യുടെ കടമയാണെന്ന് ഇതിൽനിന്നു മനസ്സിലാകുന്നു. 'ഖാൻഖാഹു' കളിൽക്കഴിയുന്ന 'മശാഇഖന്മാ'രെ സംബന്ധിച്ച് ചിലരുടെ ധാരണ അവർ 'ഖാൻഖാഹു' കളുടെ മതിൽക്കെട്ടിനുള്ളിൽ കഴിഞ്ഞുകൂടുന്നവർ മാത്ര മാണ് എന്നുള്ളതാണ്. ഇത് തികച്ചും തെറ്റായ ധാരണയാണ്. മുൻഗാമിക ളുടെ ചരിത്രം പരിശോധിക്കുമ്പോൾ നമുക്ക് ബോധ്യപ്പെടും, അവർ ജനി ച്ചത് ഒരു ഭാഗത്ത്; തഅ്ലീമും തസ്കിയത്തും നേടിയത് മറുഭാഗത്ത്. അതിനെ പ്രചരിപ്പിച്ച് നാഥനിലേക്ക് യാത്രയായത് ലോകത്തിന്റെ മറ്റൊരു

ഭാഗത്ത്. യാത്രാസൗകര്യങ്ങളും വാർത്താവിനിമയ ബന്ധങ്ങളും തുലോം കുറവായിരുന്ന കാലഘട്ടങ്ങളിലായിരുന്നു ഇതെല്ലാം.

ഖാജാമുഈനുദ്ദീൻ ചിഷ്ത്തി അജ്മീരി(റ) 'സീസ്ത്താനി'ൽ ജനിച്ചു. അഫ്ഗാനിസ്ഥാനിലെ 'ചിഷ്ത്തി'ലെത്തി തഅ്ലീം - തസ്കിയത്ത് കരഗതമാക്കി. ഇന്ത്യയിലെത്തി 'ഹഖ്ഖി'ന്റെ ശോഭ പരത്തി. ശൈഖ് ഫരീദ് ഗഞ്ച്ഷക്കർ (റ) സിന്ധിൽ നിന്ന് ഡൽഹിവഴി പഞ്ചാബിലെത്തി. മഹാനവർകളുടെ മുരീദന്മാരിൽ പ്രധാനിയാണ് ഹസ്രത്ത് നിസാമുദ്ദീൻ ഔലിയ. മഹാനവർകളുടെയും ഖലീഫമാരുടെയും ചരിത്രം പരിശോധിക്കുമ്പോൾ ഓരോരുത്തരും ലോകത്തെ ഓരോ കോണുകളിൽ ജനിച്ചു. ഓരോ കോണുകളിൽ ദഅ്വത്തിന്റെ പരിശ്രമം ചെയ്തു. തുടർന്ന് ലോകത്തിന്റെ ഓരോ കോണുകളിലായി വഫാത്താകുകയും ചെയ്തു എന്ന് മനസ്സിലാക്കാം.

6. ദഅ്വത്ത്- തബ്ലീഗിന്റെ അതിപ്രധാനമായ ഉസൂലകളിലൊന്നാണ് വീടുകളിൽ നിന്ന് പുറപ്പെടൽ. ദീൻ തന്നിൽ ഉണ്ടായിത്തീരുന്നതിന് അതിന് അനുയോജ്യമായ സ്ഥലങ്ങളിലേക്ക് പുറപ്പെട്ടു പോകൽ. ശേഷം മടങ്ങി വന്ന് തന്റെ നാട്ടിലും കുടുംബങ്ങളിലും ദീൻ ഉണ്ടായിത്തീരുന്നതിന് ശ്രമം ചെയ്യുക. സൂറത്തുന്നിസാഇലെ താഴെ വിവരിക്കുന്ന ആയത്ത് അവതരണ പശ്ചാത്തലത്തിന്റെ അടിസ്ഥാനത്തിൽ യുദ്ധസന്ദർഭവുമായി ബന്ധപ്പെട്ടതാണെങ്കിലും ശരി, നന്മയെ ലക്ഷ്യമാക്കിയുള്ള പുറപ്പെടലുകൾ എല്ലാറ്റിനെയും അതുൾക്കൊള്ളുന്നതാണ്. മഹാനായ ഇമാം ബൈദാവി (റ) തന്റെ തഫ്സീറിൽ ഈ വിഷയം എടുത്തുദ്ധരിച്ചിരിക്കുന്നു.

"സത്യവിശ്വാസികളേ, സുരക്ഷിതത്വത്തിന്റെ മാർഗം നിങ്ങൾ സ്വീകരിച്ചുകൊള്ളുക, ഒറ്റക്കൊറ്റക്കും, സംഘം സംഘമായും വീടുകളിൽ നിന്ന് (ദീനിന്റെ മാർഗത്തിൽ) പുറപ്പെടുകയും ചെയ്യുക." (അന്നിസാഅ്)

ഇതേ ആശയാർത്ഥം ഉൾക്കൊള്ളുന്ന ഒരു പ്രധാന ആയത്ത് സൂറത്തുൽബറാഅത്തിലുണ്ട്.

"സത്യവിശ്വാസികൾ എല്ലാവരും വീടുകളിൽ നിന്ന് പുറപ്പെടുക എന്നുള്ളത് പ്രയാസകരമാണ്. എങ്കിൽ, ഓരോ വിഭാഗങ്ങളിൽ നിന്നും ഓരോരോ സംഘങ്ങൾ എന്തുകൊണ്ട് പുറപ്പെടുന്നില്ല? ദീനിൽ ഉൾക്കാഴ്ചയും അറിവും ഉടയവരായിത്തീർന്ന്, മടങ്ങിയെത്തിയശേഷം അവരവരുടെ ജനതക്ക് അല്ലാഹുവിനെക്കുറിച്ച് മുന്നറിയിപ്പ് നൽകുന്നതിന്, അവരും അല്ലാഹുവിനെ ഭയന്ന് ജീവിതം നയിക്കുന്നവരായിത്തീരുന്നതിന് അതു കാരണമാകുന്നതാണ്." (അൽബറാഅത്ത്)

നബി(സ) യുടെ മുബാറക്കായ കാലഘട്ടത്തിൽ ഓരോ കുടുംബങ്ങളിൽ നിന്നും ജമാഅത്തുകൾ ജമാഅത്തുകളായി ജനങ്ങൾ മദീനമുനവ്വറ

യിൽ എത്തിച്ചേർന്നിരുന്നു. അവർ പത്ത് പതിനഞ്ച് ദിവസം താമസിച്ച് ഇൽമും അമലും കരഗതമാക്കി വീടുകളിലേക്ക് മടങ്ങുകയും, വീടുകളിലും നാട്ടിലും കഴിയുന്നവർക്ക് ദീൻ മനസ്സിലാക്കിക്കൊടുക്കുന്ന ജോലി ചെയ്യുകയും ചെയ്തിരുന്നു.

7. നബി (സ) യുടെ മുബാറക്കായ കാലഘട്ടത്തിൽ 'മസ്ജിദുന്നബവി'യുടെ പൂമുഖത്ത് 'സുഫ്ഫത്തിന്റെ അഹ്ലുകാരായ സഹാബത്ത്' അതിവസിച്ചിരുന്നു. അവർക്ക് പ്രത്യേക ഭവനങ്ങൾ ഉണ്ടായിരുന്നില്ല. പകൽസമയം കാട്ടിൽപ്പോയി വിറക് ശേഖരിച്ച് വരും. അത് വിറ്റ് ഉപജീവനമാർഗം കണ്ടെത്തും. രാത്രി ദീനിന്റെ ഇൽമ് പഠിക്കും. ആവശ്യാനുസരണം ദഅ്വത്ത്- തബ്ലീഗിനായി വിവിധ പ്രദേശങ്ങളിലേക്ക് ഇവരെ നിയോഗിക്കപ്പെടുകയും ചെയ്യും. സ്വന്തം ആവശ്യങ്ങൾ നിർവഹിക്കുന്നതോടൊപ്പം ദീൻ പഠിപ്പിക്കുക, നബി(സ)യുടെ സഹവാസത്തിൽ നിന്നും ഈമാനികമായ പ്രഭ പകർന്നെടുക്കുക, ഇബാദത്തിൽ ലയിക്കുക ഇതെല്ലാമായിരുന്നു അവരുടെ ജോലി.

ഇതു പോലുള്ള ജമാഅത്തുകൾക്ക് രൂപം കൊടുക്കലും ഉമ്മത്തിന്റെ കടമയാണെന്ന് ഇതിൽനിന്ന് മനസ്സിലാകുന്നു. പ്രത്യേകമായ തർബിയത്ത്, നബി(സ)യുടെ 'സുഹ്ബത്തി' (സഹവാസം)ന്റെ ബർക്കത്ത് മുതലായവ നിമിത്തം ബാഹ്യവും ആന്തരികവുമായ ശക്തി നേടിയെടുത്ത് ദഅ്വത്ത് - തബ്ലീഗിന്റെ ജോലികളിൽ അവർ വ്യാപൃതരായിരുന്നു.

8. ദീൻ പഠിച്ച് മനസ്സിലാക്കുന്നതിന് അധികവും അവർ സ്വീകരിച്ചിരുന്ന വഴി നബി(സ) യുമായുള്ള സഹവാസം, നിയമവശങ്ങൾ ചോദിച്ചും കേട്ടും പഠിക്കൽ, പരസ്പരം പഠിക്കൽ, പഠിപ്പിക്കൽ എന്നിവയായിരുന്നു. അവർ രാത്രി ഇബാദത്ത് കൊണ്ട് ധന്യമാക്കുകയും, പകൽ ദീനിയായ ഉപരിസൂചിത ജോലികളിൽ വ്യാപൃതരായി കഴിയുകയും ചെയ്തിരുന്നു.

ഉപരിസൂചിത വിശകലനത്തിൽനിന്ന് ദഅ്വത്ത് -തബ്ലീഗിന്റെ വഴികൾ നമുക്ക് മനസ്സിലാക്കാം. തുടർന്നു വരുന്ന പേജുകളിൽ പരാമർശവിധേയമാകുന്ന ദഅ്വത്ത് ഇന്ത്യയിൽ നിലവിലുള്ള ദീനീ പരിശ്രമങ്ങളിൽ യഥാർത്ഥ ദഅ്വത്തുമായി ഏറ്റവും അടുത്തതാണെന്നതിൽ സംശയമില്ല.

**തബ്ലീഗിന്റെ പ്രാധാന്യം**

ദഅ്വത്ത് - തബ്ലീഗ്, സന്മാർഗോപദേശം, ദുർമാർഗ നിരോധനം ഇസ്ലാമിക ശരീരത്തിന്റെ നട്ടെല്ലാണ്. ഇസ്ലാമിന്റെ അടിത്തറ, ഇസ്ലാമിന്റെ ശക്തി, ഇസ്ലാമിന്റെ പുരോഗതി, ഇസ്ലാമിക വിജയം എല്ലാം ഇതിൽ അധിഷ്ഠിതമാണ്. മുമ്പെത്തെക്കാളും ഇന്നത് അത്യന്താപേക്ഷിതമായിത്തീർന്നിരിക്കുന്നു. അമുസ്ലിംകളെ ദഅ്വത്ത് ചെയ്യുന്നതിലുപരി ഏറ്റവും പ്രാധാന്യമർഹിക്കുന്ന കാര്യം മുസ്ലിംകളെ യഥാർത്ഥ മുസ്ലിം

കളാക്കുന്നതിന്, നാമമാത്ര മുസ്‌ലിംകളെ കാര്യമാത്ര മുസ്‌ലിംകളാക്കുന്നതിന്, കേവല മുസ്‌ലിംകളെ ദീനുള്ള മുസ്‌ലിംകളാക്കുന്നതിന് വലിയൊരു പരിശ്രമം നടത്തപ്പെടണമെന്നുള്ളതാണ്.

"സത്യവിശ്വാസികളേ, നിങ്ങളുടെ വിശ്വാസം സുദൃഢമാക്കിത്തീർക്കുക" - (അന്നിസാഅ്) എന്ന വിശുദ്ധ ഖുർആനിന്റെ വിളിനാദം ഉച്ചൈസ്തരം ഉൽഘോഷിക്കപ്പെടേണ്ട കാലഘട്ടമാണിത്. ഗ്രാമങ്ങൾതോറും, വീടുകൾതോറും ഈ പരിശ്രമം നടക്കണം. ഭൗതിക താൽപര്യങ്ങളിൽ ലയിച്ചവർ പദവിയും പണവും ലക്ഷ്യമാക്കി പരിശ്രമിക്കുന്നതിലുപരി ഈ രംഗത്ത് മുസ്‌ലിംകളായ നാം ത്യാഗപരിശ്രമങ്ങൾക്ക് സന്നദ്ധരാകണം. നമ്മുടെ ലക്ഷ്യം നേടിയെടുക്കുന്നതിന് നമുക്ക് പ്രിയപ്പെട്ടതെല്ലാം ത്യാഗം ചെയ്ത്, മുമ്പിൽ വരുന്ന വിലങ്ങു തടികൾ തട്ടിമാറ്റി മുമ്പോട്ടു പോകാൻ ഈമാനിക ശക്തി നാം ആർജ്ജിക്കണം. പ്രേരണ, പരിശ്രമം, ത്യാഗമനസ്ഥിതി എല്ലാം ഈ രംഗത്ത് വളരെയേറെ ആവശ്യമാണ്. ലക്ഷ്യപ്രാപ്തിയുടെ വഴിയിൽ ഈമാനികമായ 'ജുനൂനി' (ഭ്രാന്ത്-ഏകാഗ്രത)ന്റെ അവസ്ഥയിൽ നാം എത്തണം. ആ ജുനൂനിലൂടെയല്ലാതെ ദുൻയവിയായ ഒരു ലക്ഷ്യവും പൂർത്തിയാകുന്നതല്ല. ദീനിയായ ഒരു ലക്ഷ്യവും ലക്ഷ്യപ്രാപ്തിയിലെത്തിയിട്ടുമില്ല, എത്തുകയുമില്ല.

ഈ യുഗത്തിൽ ഈ ജുനൂനിന്റെ ഉദാഹരണങ്ങൾ നമുക്ക് ദർശിക്കണമെങ്കിൽ, മൂലഗ്രന്ഥത്തിന്റെ വായനയിലേക്ക് നമുക്ക് കടക്കാം!....

വസ്സലാം

വിനീതൻ

സയ്യിദ് സുലൈമാൻ നദ്‌വി (ഒപ്പ്)

ഭോപ്പാൽ

1947 മെയ്

# മൗലാനാ മുഹമ്മദ് മൻസൂർ നുഅ്മാനിയുടെ അവതാരിക

ഹിജ്റ 1358 ദുൽഖഅ്ദ്മാസ (1939 ഡിസംബർ) മാണ് സംഭവം. മൂന്ന് സുഹൃത്തുക്കൾ സ്വന്തം നാടുകളിൽ നിന്ന് പുറപ്പെട്ട് സഹാറൻപൂരിൽ ഒത്തു ചേർന്നു. ചില ദീനീ 'മർക്കസു' (കേന്ദ്രം) കൾ സന്ദർശിച്ച്, അവിടങ്ങളിൽ നടന്നു വരുന്ന ദീനീ പരിശ്രമങ്ങൾ നേരിൽക്കണ്ട് മനസ്സിലാക്കി, അവരെ സംബന്ധിച്ചു ഒരു തീരുമാനമെടുക്കലായിരുന്നു ഒത്തുചേരലിന്റെ ലക്ഷ്യം.

മർക്കസുകളുടെ ഈ ചെറിയ പട്ടികയിൽ ഡൽഹി നിസാമുദ്ദീനിലെ തബ്ലീഗ് മർക്കസും ഉൾപ്പെട്ടിരുന്നു. ഈ പഠനയാത്രയിലെ അവസാന ഇനമായാണ് അത് ഉൾപ്പെടുത്തപ്പെട്ടിരുന്നത്.

സുഹൃത്തുക്കളുടെ ഈ ചെറിയ പഠന സംഘത്തിൽ അവസാന മർക്കസിന്റെ ജീവാത്മാവായിരുന്ന ഹസ്രത്ത് മൗലാനാ മുഹമ്മദ് ഇൽയാസ് (റ) നെ കൂടുതൽ അറിയുന്നത് ഈ വിനീതനായിരുന്നു. ഓർമ ശരിയാണെങ്കിൽ മൂന്നംഗസംഘത്തിൽ ഈ ജീവചരിത്രത്തിന്റെ രചയിതാവായ മൗലാനാ സയ്യിദ് അബുൽ ഹസൻ അലി നദ്‌വിക്കായിരുന്നു ഈ മർക്കസിൽ വരുന്നതിനും, മൗലാനാ മുഹമ്മദ് ഇൽയാസ് അവർകളെ സന്ദർശിക്കുന്നതിനും കൂടുതൽ താൽപര്യമുണ്ടായിരുന്നത്.

മൗലാനാ മുഹമ്മദ് ഇൽയാസിനെ അറിയും എന്നതിന്റെ അടിസ്ഥാനം ഈ പരമ്പരയിലെ മഹാന്മാരെ സംബന്ധിച്ച് പൊതുവായ അറിവ് എനിക്കുണ്ടായിരുന്നു എന്നുള്ളതാണ്. ദേവ്ബന്ദിലെ വിദ്യാർത്ഥി ജീവി

തകാലം മുതൽ ഈ മഹാന്മാരുടെ ദീനീ ചിന്തയും, ഇവരോടുള്ള മുഹബ്ബ ത്തിന്റെ ഒരു പങ്കും കരസ്ഥമായിരുന്നതിനാൽ ഈ ജമാഅത്തിലെ മഹാ ന്മാരിൽ പ്രധാനികൾ ആരും തന്നെ വിനീതന് അപരിചിതരായിരുന്നില്ല. മൗലാനാ ഇൽയാസ് പങ്കെടുത്ത ഒരു തബ്ലീഗ് സമ്മേളനം മേവാത്തിൽ നടന്നിരുന്നു. വിനീതന് അതിൽ പങ്കെടുക്കുന്നതിനുള്ള അവസരം ലഭിച്ചി രുന്നു എന്നുള്ളതുമാണ് മുൻപരിചയത്തിന് കാരണം.

പക്ഷേ, മൗലാനാ അവർകളെ കേവലം ഉപരിപ്ലവമായി മാത്രമാണ് ഞാൻ മനസ്സിലാക്കിയിരുന്നത് എന്ന യാഥാർത്ഥ്യം ഞാൻ അംഗീകരി ക്കുന്നു. ഞാൻ മനസ്സിലാക്കിയതിന്റെ ചുരുക്കം: മൗലാന (റ) ഇഖ്ലാസുള്ള ഒരു മഹാനാണ്. റബ്ബാനിയായ, ഉഖ്റവിയായ ഒരു ആലിമാണ്. ഇഖ്ലാ സോടുകൂടി തബ്ലീഗ് പ്രവർത്തനത്തിൽ ബന്ധപ്പെടുന്നു.

തബ്ലീഗിനെ സംബന്ധിച്ച് ഞാൻ മനസ്സിലാക്കിയത്, തബ്ലീഗുമായി ബന്ധപ്പെട്ടവർ വിവരമില്ലാതെ അശ്രദ്ധയിൽ കഴിയുന്ന ഗ്രാമീണ മുസ്ലിം കളെ 'കലിമ' പഠിപ്പിച്ച് നമസ്കാരം, നോമ്പ് മുതലായവയുമായി ബന്ധ പ്പെടുത്തുന്നു - ഇത്രമാത്രം.

ഉപരിപ്ലവമായ, അപൂർണമായ അറിവുകൾ കാര്യം വേണ്ട നിലയിൽ ഗ്രഹിക്കുന്നതിന് ഒരു മറയായിത്തീർന്നു എന്ന് ഇപ്പോൾ എനിക്ക് തോന്നുന്നു. അന്വേഷണ തൃഷ്ണയിൽ പുറപ്പെട്ട ഒരാളുടെ ഹൃദയത്തിന്റെ ആവേശം അപൂർണമെങ്കിലും അറിഞ്ഞു എന്ന തോന്നൽ വന്ന ഒരാളുടെ ഹൃത്തടത്തിൽ ഉടലെടുക്കുകയില്ല. അവരവരുടെ കാലഘട്ടത്തിലെ മഹാ ന്മാരുടെ മഹത്വം മനസ്സിലാക്കാൻ അടുത്തവർക്ക് കഴിയാതെ പോകുന്ന തിന്റെ കാരണം അധികവും ഇത് തന്നെയാണ്.

നമ്മുടെ സുഹൃത്തി (ഗ്രന്ഥകാരൻ) ന് മൗലാനയെ സംബന്ധിച്ചുള്ള പരിചയം, തന്റെ പിതാവിന്റെ സുഹൃത്ത് മുൻഷി മുഹമ്മദ് ഖലീൽ സാഹിബ് ഒന്നോ രണ്ടോ പ്രാവശ്യം തന്റെ മുമ്പിൽ മൗലാനയെ സംബ ന്ധിച്ച് പരാമർശിച്ചു എന്നത് മാത്രമായിരുന്നു. മൗലാനാ സയ്യിദ് സുലൈ മാൻ നദ്‌വിയോടൊപ്പം 'കർണൂൽ' ഭാഗത്തേക്ക് യാത്രചെയ്ത സന്ദർഭ ത്തിൽ ഒരു പരിചയക്കാരൻ മൗലാന നടത്തിവരുന്ന തബ്ലീഗ് പ്രവർത്ത നത്തെ പരാമർശിച്ച് സംസാരിച്ചു എന്നുള്ളതുമാണ്. മേവാത്തിലെ ഒരു പര്യടനം കഴിഞ്ഞ് മടങ്ങിയെത്തിയ സയ്യിദ് അബുൽ അഅ്ലാമൗദൂദി സാഹിബ് 'ഒരു പ്രധാന ദീനീ പ്രവർത്തനം' എന്ന പേരിലെഴുതിയ ലേഖ നവും ഗ്രന്ഥകാരൻ വായിച്ചിരുന്നു. ലേഖനം 'തർജുമാനുൽ ഖുർആൻ' മാസികയിൽ ഹിജ്റ 1358 'ശഅ്ബാൻ' ലക്കത്തിൽ പ്രസിദ്ധം ചെയ്തി രുന്നു.

അദ്ദേഹം എന്നോട് മൗലാനയെ സംബന്ധിച്ച് ചോദിച്ചു കൊണ്ടിരുന്നു. ഞാൻ മനസ്സിലാക്കിയ കാര്യങ്ങൾ പറഞ്ഞുകൊടുത്തു കൊണ്ടുമിരുന്നു. അദ്ദേഹം എന്തെങ്കിലുമൊന്ന് ധരിക്കുകയും, അവസാനം അത് കാണാതെ വരുമ്പോൾ നിരാശ തോന്നാതിരിക്കാൻ വേണ്ടി ഞാൻ കാര്യങ്ങൾ ഉള്ളതുപോലെ പറഞ്ഞുകൊടുക്കുകയും ചെയ്തിരുന്നു. മൗലാനയുടെ നാവിൽ ഒരു നിലയിലുള്ള 'വിക്ക്' (സംസാര തടസ്സം) അനുഭവപ്പെടുന്നുണ്ടെന്നും, ചിലപ്പോൾ വിചാരിക്കുന്ന കാര്യങ്ങൾ പൂർണമായി വെളിപ്പെടുത്താൻ സാധിക്കുന്നില്ലെന്നും ഞാൻ വെളിപ്പെടുത്തിയിരുന്നു.

അല്ലാഹുവിന്റെ വിധി, ഡൽഹിയിലെത്തിയതും വിനീതന് ഒരു അടിയന്തര ആവശ്യത്തിനായി സുഹൃത്തുക്കൾ രണ്ടു പേരെയും വിട്ട് 'ബരേലി'യിൽ എത്തേണ്ടതായി വന്നു. ഗ്രന്ഥകാരനും ഞങ്ങളുടെ സുഹൃത്ത് അബ്ദുൽ വാഹിദ് സാഹിബും നിസാമുദ്ദീനും മേവാത്തും സന്ദർശിച്ചു. മടക്കയാത്രയിൽ മൗലാനാ (റ) അവർകളെയും അവർ സന്ദർശിച്ചു. സന്ദർശനത്തിന്റെ വിശദവിവരങ്ങൾ ഉൾക്കൊള്ളിച്ച് ഗ്രന്ഥകാരൻ തന്നെ എഴുതിത്തയ്യാറാക്കിയ ലേഖനം 'ഒരാഴ്ചക്കാലം ചില ദീനീ കേന്ദ്രങ്ങളിൽ' എന്ന പേരിൽ ഹി.1358 ദുൽഹജ്ജ് ലക്കം 'അൽഫുർഖാൻ' മാസികയിൽ പ്രസിദ്ധം ചെയ്തിരുന്നു.

ശേഷം ഗ്രന്ഥകാരൻ മൗലാനയെ സന്ദർശിച്ചുകൊണ്ടിരിക്കുന്നുണ്ടെന്നും, മൗലാനയുടെ വിലപ്പെട്ട ഉപദേശ നിർദേശങ്ങൾ ഗ്രന്ഥകാരനെ സ്വാധീനിച്ചുകൊണ്ടിരിക്കുന്നുണ്ടെന്നും കത്തുകളിൽ നിന്ന് മനസ്സിലാക്കാൻ സാധിച്ചു. ഗ്രന്ഥകാരനോടൊപ്പം വിനീതന്നും മൗലാനയുടെ സന്നിധിയിൽ പല പ്രാവശ്യം ഹാജരാകുന്നതിന് അവസരം ലഭിച്ചു. ഇതുമായി ബന്ധപ്പെട്ട വിവരണങ്ങൾ 'അൽഫുർഖാനി'ൽ വിവിധ ലക്കങ്ങളിലായി പ്രസിദ്ധം ചെയ്യപ്പെട്ടിരുന്നു. വിശദീകരണം ഇവിടെ ലക്ഷ്യമല്ല. ഇവിടെ വിശദീകരിക്കുന്ന വിഷയം മൗലാനയെ പലപ്രാവശ്യം സന്ദർശിക്കുന്നതിനും, ചില യാത്രകളിൽ ഏകാഗ്രതയോടെ കൂടെക്കഴിയുന്നതിനും, വിലപ്പെട്ട ഉപദേശനിർദേശങ്ങൾ കേൾക്കുന്നതിനും സാധിച്ചതിൽ നിന്നും ഹൃദയത്തിൽ ഉടലെടുത്ത രണ്ട് നിലയിലുള്ള പ്രതിഫലനങ്ങൾ വ്യക്തമാക്കുക എന്നുള്ളതാണ്.

ഹൃദയത്തിൽ ഉടലെടുത്ത ഒന്നാമത്തെ പ്രതിഫലനം, മൗലാനയുടെ ദഅ്‌വത്ത് തികച്ചും അടിസ്ഥാനപരവും ആഴമേറിയ രഹസ്യങ്ങൾ ഉൾക്കൊണ്ടതുമാണ്. കേവലം ആവേശത്തിൽ നിന്നും ഉടലെടുത്തതല്ല. അല്ലാഹുവിന്റെ പ്രത്യേക സഹായ-അനുഗ്രഹത്തോടൊപ്പം ആഴത്തിലുള്ള ദീനീ ചിന്ത, ഖുർആൻ-ഹദീസിന്റെ ആഴമേറിയ പഠനം, ദീനീ വിഷയങ്ങളിലെ

അറിവിന്റെ ആഴം, സഹാബത്തുൽകിറാമി (റ)നെ സംബന്ധിച്ചുള്ള വിശാലമായ അറിവ് എന്നിവയിൽ നിന്നും ഉടലെടുത്തതാണ് ഈ അറിവ്. പരസ്പര ബന്ധമില്ലാത്ത ചില കാര്യങ്ങളുടെ സമുച്ചയമല്ല ഈ ദഅ്വത്ത്. മൗലാനയുടെ ചിന്തയിൽ ഇതിന് വ്യക്തമായൊരു രൂപമുണ്ട്. അതിന് 'തർത്തീബ്' (ക്രമീകരണം) ആവശ്യമാണെന്ന് മാത്രം.

ഈ യാഥാർത്ഥ്യം വെളിപ്പെട്ടപ്പോൾ ഈ വിഷയങ്ങൾ കടലാസ്സിലേക്ക് പകർത്തണമെന്ന് ഹൃദയത്തിൽ ആശ തോന്നി. ദഅ്വത്തിന്റെ ഉസൂലുകളും പ്രവർത്തന സ്വഭാവവും, ദീനിയായ അടിസ്ഥാനം എന്നിവ ഇൽമിയായ ശൈലിയിൽ അവതരിപ്പിക്കപ്പെടണമെന്നും ആഗ്രഹമുണ്ടായി.

ഹി. 1362 റജബ് മാസം മൗലാന 'ലഖ്നൗ' യാത്രയിലായിരുന്നു. വിനീതന്നും ഈ യാത്രയിൽ മൗലാനയുടെ സേവനത്തിലും, മൗലാനയുടെ 'ദ്വിഭാഷി'യായും ദിവസങ്ങളോളം കഴിയുന്നതിനുള്ള സൗഭാഗ്യം ലഭിച്ചു. നമ്മുടെ സുഹൃത്തായ ഗ്രന്ഥകാരന്നും അതിനുള്ള അവസരം ലഭിച്ചിരുന്നു. ഒരു പ്രാവശ്യം ഈ ദഅ്വത്തിനെ സംബന്ധിച്ച് മൗലാനയിൽ നിന്നും മനസ്സിലാക്കിയ കാര്യങ്ങൾ ആകർഷകമായ ശൈലിയിൽ വിവരിച്ചത്, വിനീതന്നും അറിവിന്റെ പുതിയൊരു വാതിൽ തുറക്കപ്പെടുന്നതിന് കാരണമായി. വിനീതൻ അപ്പോൾത്തന്നെ ആ പ്രസംഗം എഴുതിത്തയ്യാറാക്കിയോ, അല്ലെങ്കിൽ പുസ്തകരൂപത്തിൽ എഴുതിയോ പ്രസിദ്ധം ചെയ്യണമെന്ന് നിർബന്ധപൂർവം ആവശ്യപ്പെട്ടു. ദഅ്വത്തിന്റെ അമലിനോടുള്ള താങ്കളുടെ പ്രത്യേക കടമയാണിതെന്നും കൂടി കൂട്ടിച്ചേർത്തു. മൗലാനയും എന്റെ അപേക്ഷയെ പിന്തുണച്ചു. എന്റെ ഈ അപേക്ഷ പരിഗണിച്ച് ഗ്രന്ഥകാരൻ തയ്യാറാക്കിയതാണ് 'ഏക് അഹം ദീനീദഅ്വത്ത്' എന്ന ചെറു ഗ്രന്ഥം. 'അൽഫുർഖാൻ' ഇത് പ്രസിദ്ധം ചെയ്തു.

ശേഷം മൗലാനയുടെ രോഗബലഹീനാവസ്ഥയിൽ മൗലാനയുടെ ഉപദേശങ്ങൾ അടിസ്ഥാനപ്പെടുത്തി 'നുസ്റത്തെ ദീൻ' എന്ന പേരിൽ വിനീതൻ ഒരു 'ലഘുലേഖ' തയ്യാറാക്കി. അതിൽ ഈ 'ദഅ്വത്തി' നെ പ്രത്യേക തലക്കെട്ടിൽ വിശദീകരിച്ചു. 'എഴുത്ത്' മനുഷ്യന്റെ സ്ഥാനത്ത് നിൽക്കുകയില്ല എന്നുള്ളത് ഒരു യാഥാർത്ഥ്യമാണ്. ദഅ്വത്തിന്റെ വിഷയത്തിൽ പ്രത്യേകിച്ചും. എങ്കിലും ഈ വിഷയത്തിൽ ഹൃദയത്തിൽ എത്തിയ 'അമാനത്ത്' കടലാസിൽ പകർത്താൻ സാധിച്ചതിൽ വലിയ സമാധാനം തോന്നി. 'കടലാസിന്റെ നിലനിൽപ്പ് ബലഹീനമാണെന്നത് ശരി തന്നെ. എങ്കിലും അത് 'അമീൻ' (വിശ്വസ്തൻ) ആണെന്നതിൽ സംശയമില്ല.

ഹൃദയത്തിൽ ഉടലെടുത്ത രണ്ടാമത്തെ പ്രതിഫലനം മൗലാന (റ)യുടെ വ്യക്തിത്വമായിരുന്നു. ഞങ്ങളുടെ വരവ് - പോക്ക്, നിസാമുദ്ദീനിലും

യാത്രയിലുമുള്ള സഹവാസം, ജീവിതരീതികൾ സംബന്ധിച്ചുള്ള അറിവ് എല്ലാം വർധിക്കുന്നതനുസരിച്ച് മൗലാന (റ)യുടെ വ്യക്തിത്വത്തിന്റെ പ്രതിഫലനം ഞങ്ങളിൽ വർധിച്ചുവന്നു. ഞങ്ങൾ ഇരുവരും, ദീർഘവീക്ഷണമുള്ള ചില സുഹൃത്തുക്കളും ഏക അഭിപ്രായഗതിക്കാരായിരുന്നു. മൗലാന (റ)യുടെ വ്യക്തിത്വം അല്ലാഹുവിന്റെ ഖുദ്റത്തിന്റെ അടയാളവും, നബി(സ) തങ്ങളുടെ 'മുഅ്ജിസത്തി'ന്റെ തെളിവുമാണെന്ന വിഷയത്തിൽ ഏകാഭിപ്രായഗതിക്കാരായിരുന്നു. ദീനിന്റെ ജീവിച്ചിരിക്കുന്ന ദൃഷ്ടാന്തം എന്ന നിലയിലും, സഹാബത്തുൽ കിറാമിന്റെയും ആദ്യകാല നൂറ്റാണ്ടുകളിലെ മഹത്തുക്കളുടെയും ദീനീസ്നേഹം, ഏകാഗ്രത, ദീനിയായ കുറവുകളിലെ സമാധാനമില്ലായ്മ, ആ കാലഘട്ടത്തിലെ പ്രത്യേകതകൾ എന്നിവ ഏകദേശം നമുക്ക് കണ്ടു മനസ്സിലാക്കുന്നതിനും ഈ കാലഘട്ടത്തിൽ നമ്മുടെ ഇടയിൽ വെളിപ്പെടുത്തപ്പെട്ടവരാണ് മൗലാനാ അവർകൾ.

അസാധാരണ വ്യക്തിത്വങ്ങളെ കാണുകയും, അവർ ഹൃദയത്തെ സ്വാധീനിക്കുകയും ചെയ്യുമ്പോൾ തന്റെ സുഹൃത്തുക്കളും അത് കാണുകയും, ആ സൗഭാഗ്യത്തിൽ പങ്കാളികളാകുകയും ചെയ്യണമെന്ന് മനുഷ്യൻ ആഗ്രഹിക്കുക സ്വാഭാവികമാണ്. ആദ്യനൂറ്റാണ്ടുകളിലെ വിലപിടിച്ച ഈ രത്നത്തെ ഞങ്ങളുടെ സുഹൃത്തുക്കളും സമകാലീനരും കാണണമെന്ന ചിന്ത സ്വാഭാവികമായും ഞങ്ങളിലും ഉടലെടുത്തു. പക്ഷേ, ഒരാൾക്കും മറ്റുള്ളവരുടെ സ്വാതന്ത്ര്യത്തിൽ കൈകടത്തുക എളുപ്പമല്ലല്ലോ. വളരെ എളുപ്പത്തിൽ വന്നെത്തി, ഈ രത്നത്തിന്റെ യാഥാർത്ഥ്യം മനസ്സിലാക്കി, അനുഗ്രഹാശിസ്സുകൾ നേടി, ആത്മീയ അനുഭൂതികളും സൗഭാഗ്യങ്ങളും കരസ്ഥമാക്കി മറ്റുള്ളവരിലേക്ക് അവ പകർന്നു കൊടുക്കുന്നതിന് സാധ്യമാകുമായിരുന്ന മഹത്തുക്കളിൽ പലരും ജോലിത്തിരക്കുകളുടെയോ, ഇതര കാരണങ്ങളുടെയോ പേരിൽ വന്നെത്തിയില്ല. ഈ മഹൽ വ്യക്തിത്വത്തെ നേരിൽക്കണ്ട്, ഈ മഹാന്റെ പ്രത്യേകതകൾ മനസ്സിലാക്കി, ഈ മഹാൻ മുഖാന്തരം നടപ്പിൽ വന്ന ദഅ്വത്തിന്റെ വഴി മനസ്സിലാക്കുന്നതിനുള്ള അവസരം അവർക്ക് ലഭ്യമായില്ല.

മൗലാന (റ)യുടെ അവസ്ഥകൾ മറ്റുള്ളവരുടെ മുമ്പിൽ വിവരിച്ചാൽ അതിശയോക്തിപരമായി അതിനെ ചിത്രീകരിക്കപ്പെടുമെന്ന് ഞങ്ങൾ പരസ്പരം പറയുമായിരുന്നു. സ്വന്തം അനുഭവിച്ച്, നേരിൽക്കണ്ടറിയുന്ന സ്ഥാനത്തെ വാക്കുകൾ പരിഹരിക്കുകയില്ല. വാക്കുകൾ കൂടുകയോ കുറയുകയോ ചെയ്യാം. കടലാസ്സിന്റെ വസ്ത്രം, ചിലപ്പോൾ അതിന്റെ അളവ് കൂടിപ്പോകും. ചിലപ്പോൾ കുറയുകയും ചെയ്യും. ശരിയായ രൂപം അനാവരണം ചെയ്യുന്നതിന് കൂടുതൽ ഉപകരിക്കുന്നത് ബന്ധപ്പെട്ടവരുടെ സംഭവങ്ങളും കത്തുകളും ദൈനംദിന വർത്തമാനങ്ങളുമാണ്.

മൗലാന (റ)യുമായി കൂടിക്കഴിയുകയും, അടുത്തു നിന്ന് കാണുകയും ചെയ്തപ്പോൾ ഒരു രഹസ്യം ഞങ്ങൾക്ക് ബോധ്യപ്പെട്ടു. മുൻഗാമികളായ മഹാന്മാരുടെ സംഭവങ്ങൾ കിതാബുകളിൽ രേഖപ്പെടുത്തപ്പെട്ടിരിക്കുന്നത് എത്രത്തോളം വിശദമായിട്ടാണെങ്കിലും ശരി, അവരുടെ വ്യക്തിത്വമോ പ്രത്യേകതകളോ അത് പൂർണമായും അനാവരണം ചെയ്യുന്നില്ല. സംഭവങ്ങൾ തന്നെയും ഗ്രന്ഥകാരന്റെയോ ചരിത്രകാരന്റെയോ അഭിരുചിക്കൊത്ത് തെരഞ്ഞെടുക്കപ്പെട്ടവയുമായിരിക്കും. ചിലപ്പോൾ ചരിത്രകാരൻ സ്വന്തം ചരിത്രം തന്നെ അതിൽ കടത്തിക്കൂട്ടാൻ ശ്രമിച്ചെന്നും വരും.

ചരിത്രപുരുഷന്മാരുടെ ചില പ്രത്യേകമായ അവസ്ഥകൾ, താൽപര്യങ്ങൾ, ആംഗ്യഭാഷകൾ എന്നിവക്ക് ചരിത്രകാരന്മാർക്കെന്നല്ല, കവികൾക്ക്പോലും വചനവസ്ത്രമണിയിക്കുക ദുഷ്കരമാണ്.

ജീവിച്ചിരിക്കുന്ന ചില മഹത്തുക്കളുമായി ഇടപഴകിയപ്പോൾ ഞങ്ങൾക്ക് ബോധ്യപ്പെട്ടു; മുഹദ്ദിസുകളും ചരിത്രകാരന്മാരും ചരിത്രമെന്ന അമാനത്ത് രേഖപ്പെടുത്തുന്നതിൽ വീഴ്ച വരുത്തിയിട്ടില്ലെങ്കിലും വാക്കുകൾക്ക് ഉൾക്കൊള്ളാൻ സാധിക്കുന്ന കാര്യങ്ങളാണ് അവർക്ക് വിശദീകരിക്കാൻ സാധിച്ചിട്ടുള്ളത്.

ചരിത്രവും ജീവചരിത്രഗ്രന്ഥങ്ങളും രേഖപ്പെടുത്തി നമുക്കെത്തിച്ചു തന്ന കാര്യങ്ങൾ, അതത് കാലഘട്ടത്തിലെ മനുഷ്യരുടെ വാമൊഴിയും ഓർമശക്തിയും ശേഖരിച്ചതിന്റെ ഒരു ഭാഗം മാത്രമാണ്. അതിനും അവസരം ലഭ്യമാകാതെ പോയവരാകട്ടെ അവരുടെ നാമമല്ലാതെ മറ്റൊന്നും ലോകത്ത് ശേഷിക്കുന്നില്ല.

മൗലാനയുടെ ജീവചരിത്രം എഴുതുന്ന വിഷയത്തിൽ ഞങ്ങൾ വർഷങ്ങളോളം ഒരു പ്രത്യേക ചിന്തയിലായിരുന്നു. മൗലാന നിമിത്തമായ ഈ ദഅ്വത്തിനെ തന്റെ വ്യക്തിത്വവുമായി ബന്ധിപ്പിക്കരുതെന്ന് മൗലാന തന്നെ ശക്തിയായി പറയാറുണ്ടായിരുന്നു. ദഅ്വത്തിന് വ്യക്തിപരമായ നിറം പകരുന്നത് മൗലാന (റ) ഒരിക്കലും ഇഷ്ടപ്പെട്ടിരുന്നില്ല. 'ദഅ്വത്തി'നെ പരിചയപ്പെടുത്തുമ്പോൾ തന്റെ പേര് പറയുന്നത് പോലും ആ മഹാന്ന് ഇഷ്ടമായിരുന്നില്ല. സൂക്ഷ്മത, വിനയം, അഹന്തയില്ലായ്മ, നിഷ്കളങ്കത എന്നിവയോടൊപ്പം ദീനിയായ ചില പ്രധാന പ്രയോജനങ്ങളും ഇതിന്റെ പിന്നിലുണ്ടായിരുന്നു. വിനീതനുൾപ്പെടെ, ഈ ഗ്രന്ഥത്തിന്റെ ഗ്രന്ഥകാരനുൾപ്പെടെ, ഈ ദഅ്വത്തുമായി ബന്ധപ്പെട്ടവർക്ക് അതിൽ വിജയിക്കാൻ സാധിച്ചില്ല. ദഅ്വത്തിന് നിമിത്തമായിത്തീർന്ന മഹാന്റെ പേര് പറയൽ 'ദഅ്വത്ത്' പ്രതിഫലനം ഉളവാക്കുന്നതിന് മുഖ്യ കാരണമായിരുന്നു. മൗലാനയുടെ വ്യക്തിത്വമറിയുന്നവർ, മഹാനവർകൾ

ഇഖ്‌ലാസും, അല്ലാഹുവിന്റെ പൊരുത്തം മാത്രം ലക്ഷ്യമാക്കിയവരുമാണെന്നറിയുമ്പോൾ, ദഅ്‌വത്തിൽ വിശ്വാസവും ദഅ്‌വത്തിനെ സംബന്ധിച്ച് നല്ല അഭിപ്രായവും അവരിൽ ഉടലെടുക്കുന്നതിന് അത് കാരണമായിത്തീരുന്നു. ദഅ്‌വത്തിന്റെ ഉസൂലുകൾ വിവരിക്കുമ്പോഴും ദഅ്‌വത്തിന്റെ സൽഫലങ്ങൾ വ്യക്തമാക്കുമ്പോഴും ദാഇയുടെ അനുഭവങ്ങളും, ദഅ്‌വത്തിന്റെ ഉയർച്ചയുടെ ഘട്ടങ്ങളും വ്യക്തമാക്കൽ അനിവാര്യമായിത്തീരാറുണ്ട്. ഈ വിഷയങ്ങളിലേക്ക് കടക്കുമ്പോൾ മൗലാനയുടെ പേരും മൗലാനയുടെ പരിശ്രമങ്ങളും പരാമർശിക്കൽ അനിവാര്യമായിത്തീരുന്നു. അധിക സന്ദർഭങ്ങളിലും അത് പ്രയോജനപ്രദവുമായിരുന്നു.

വിനീതൻ ഒരു സംഭവം നല്ലവണ്ണം ഓർക്കുന്നു. ഒരു പ്രാവശ്യം വിനീതനും ഇതിന്റെ ഗ്രന്ഥകാരനും ചേർന്ന്, ഡൽഹിയിൽ പണ്ഡിതനും എഴുത്തുകാരനുമായ ഒരു സുഹൃത്തിനോട് നിസാമുദ്ദീനിൽ വരാത്തതിനെ സംബന്ധിച്ച് പരാതി പറഞ്ഞുകൊണ്ടിരിക്കുകയായിരുന്നു. ഈ ദഅ്‌വത്തിന്റെ പ്രാധാന്യവും മഹത്വവും വിവരിച്ച് അദ്ദേഹത്തിന്റെ ശ്രദ്ധ തിരിക്കുകയായിരുന്നു. ഇതിനിടയിൽ മൗലാനയുടെ ഉയർന്ന വ്യക്തിത്വം, ആത്മീയപുരോഗതി, മൗലാനയെ സംബന്ധിച്ച് സമകാലീനരുടെ അഭിപ്രായങ്ങൾ എല്ലാം പരാമർശിക്കപ്പെട്ടു. ഈ വിവരങ്ങൾ കേട്ടപ്പോൾ ദഅ്‌വത്തിനോടുള്ള മതിപ്പ് അദ്ദേഹത്തിന്റെ ഹൃദയത്തിൽ പതിന്മടങ്ങ് വർധിച്ചതായി തോന്നി. ഈ വിശകലനമാണ് അദ്ദേഹത്തിന്റെ ഹൃദയത്തെ ഇളക്കിമറിച്ചതെന്നും ബോധ്യപ്പെട്ടു.

ഉപരിസൂചിത അനുഭവങ്ങളെയും ദീനിയായ മറ്റ് ചില നന്മകളെയും പരിഗണിച്ച്, മൗലാന രോഗശയ്യയിലായിരുന്നപ്പോൾ, മൗലാനയുടെ ജീവചരിത്രവും ഈ ദഅ്‌വത്തിന്റെ സമ്പൂർണചരിത്രവും രചിക്കപ്പെടേണ്ടത് വളരെയേറെ ആവശ്യമാണെന്ന ചിന്ത വിനീതന്റെ ഹൃദയത്തിൽ പലവുരു ഉടലെടുത്തു. മൗലാന രോഗശയ്യയിലായിരുന്നപ്പോൾ ഗ്രന്ഥകാരൻ അധികവും അവിടെത്തന്നെ താമസിച്ചിരുന്നു. എന്റെ ഹൃദയത്തിലെ ആഗ്രഹം ഗ്രന്ഥകാരനുമായി ഞാൻ പങ്കിട്ടപ്പോൾ അദ്ദേഹത്തിന്റെ ഹൃദയത്തിലും ഈ ചിന്ത ഉടലെടുത്തിട്ടുണ്ടെന്ന് എനിക്ക് ബോധ്യപ്പെട്ടു. ബന്ധപ്പെട്ട കുറിപ്പുകൾ അദ്ദേഹം ശേഖരിച്ച് തുടങ്ങിയിട്ടുണ്ടെന്നും മനസ്സിലായി. ഈ കാലയളവിലാണ് മൗലാനാ അവർകളുടെ വഫാത്തും സംഭവിച്ചത്. ഞങ്ങളുടെ ചിന്ത ഒന്നു കൂടി ബലപ്പെട്ടു. മൗലാനയുടെ അന്തിമ ദിനങ്ങളിൽ പഴയ പ്രവർത്തകർ, മുൻകാല സുഹൃത്തുക്കൾ, കുടുംബത്തിലെ പ്രധാനികൾ, മഹത്തുക്കൾ എല്ലാവരും ഒത്തു ചേർന്നിരുന്നു. അവർ പിരിഞ്ഞു പോയാൽ, പിന്നീടുള്ള അവരുടെ ഒത്തു ചേരൽ ശ്രമകരമായിരുന്നു. ഗ്രന്ഥകാരൻ ഈ

സന്ദർഭം പൂർണമായും പ്രയോജനപ്പെടുത്തി. ബന്ധുക്കളിൽനിന്നും സുഹൃത്തുക്കളിൽ നിന്നും അത്യാവശ്യ വിവരങ്ങൾ ശേഖരിച്ചു. അതില്ലാതെ ജീവചരിത്രമെഴുതുക സാധ്യമല്ലല്ലോ. അവരോട് ചോദിച്ച് വേണ്ടതെല്ലാം മനസ്സിലാക്കി. മുൻകൂട്ടി ലഭ്യമായ വിവരങ്ങൾ ശരിയാണോ എന്ന് പരിശോധിച്ചു. ദഅ്വത്തിന്റെ വിവിധ ഘട്ടങ്ങളും അവരിൽനിന്നു മനസ്സിലാക്കി.

പഴയ കത്തുകളുടെ വലിയൊരു ശേഖരം ഗ്രന്ഥകാരൻ നിസാമുദ്ദീനിൽ നിന്ന് തന്റെ കൂടെത്തന്നെ കൊണ്ടുപോയി. ജീവചരിത്രവുമായി ബന്ധപ്പെട്ട പല സംശയങ്ങൾക്കും കത്തുകൾ പരിഹാരമായി. ദഅ്വത്തിന്റെ ഉസൂലുമായി ബന്ധപ്പെട്ട കത്തുകളുടെ വലിയൊരു ശേഖരം ഗ്രന്ഥകാരന്റെ കൈവശം തന്നെയുണ്ടായിരുന്നു. തദ്വിഷയകമായി മൗലാനാ എഴുതിയ അധിക കത്തുകളും ഗ്രന്ഥകാരന്റെ പേരിൽത്തന്നെയായിരുന്നു. അത് പൂർണമായും പ്രയോജനപ്പെടുത്തി. ഗ്രന്ഥകാരൻ മൗലാനയുടെ ജീവചരിത്രരചന ആരംഭിച്ചു എന്ന വിവരം ലഭിച്ച വേറെ പല സുഹൃത്തുക്കളും അവരുടെ കൈവശമുള്ള കത്തുകളും എത്തിച്ചുകൊടുത്തു. അതും വളരെയധികം ഉപകരിച്ചു.

ഈ വിഷയത്തിൽ ലഭ്യമായ ഏറ്റവും വലിയ പിന്തുണയും സഹായവും ശൈഖുൽ ഹദീസ് ഹസ്രത്ത് മൗലാനാ മുഹമ്മദ് സകരിയ്യാ സാഹിബ് (റ) അവർകളിൽ നിന്നായിരുന്നു. ഹസ്രത്ത് ശൈഖുൽ ഹദീസ് വലിയ ത്യാഗം ചെയ്ത് അന്വേഷണങ്ങൾ നടത്തി ആവശ്യമായ വിവരങ്ങൾ ശേഖരിച്ചു നൽകി. ചില സന്ദർഭങ്ങളിൽ ഒരു രേഖയോ, ചരിത്രപരമായ ഒരു തെളിവോ ശേഖരിക്കുന്നതിന് ദിവസങ്ങൾ തന്നെ ആവശ്യമായി വന്നു. ഡയറിക്കുറിപ്പുകളും പഴയ കത്തുകളും എല്ലാം പരതി വിവരങ്ങൾ ഉറപ്പു വരുത്തി. ഈ നിലയിൽ ഈ ജീവചരിത്രഗ്രന്ഥം പൂർണതയിലെത്തി.

ഇതിന്റെ രണ്ടാം പതിപ്പ് പുറത്തിറങ്ങുന്നതിന് മുമ്പ് മൗലാനയുടെ കത്തുകളുടെ ഒരു ശേഖരവും കൂടി ഹസ്രത്ത് ശൈഖുൽ ഹദീസിന്റെ പരിശ്രമത്താൽ കൈവരുകയുണ്ടായി. കത്തുകളുടെ ഈ ശേഖരത്തിൽനിന്ന് വിലപ്പെട്ട എഴുപത്-എൺപത് വിവരങ്ങൾ രണ്ടാം പതിപ്പിൽ കൂടുതലായി ചേർക്കപ്പെട്ടിട്ടുണ്ട്. കിതാബിന് തന്നെ ഒരു നവജീവൻ കൈവരുന്നതിന് പുതിയ വിവരങ്ങൾ കാരണമായിത്തീർന്നു. ഈ നിലയിൽ പ്രാരംഭം മുതൽ പര്യവസാനം വരെ അല്ലാഹുവിന്റെ വലിയ സഹായം ഈ ഗ്രന്ഥരചനാ വിഷയത്തിൽ അനുഭവപ്പെട്ടു. ഞങ്ങളുടെ പ്രതീക്ഷക്കപ്പുറം വിവരങ്ങൾ ലഭ്യമായി.

കൈയെഴുത്ത് പ്രതി പൂർത്തിയായതിന് ശേഷം പ്രധാന പ്രവർത്തകരെയും പഴയ സുഹൃത്തുക്കളെയും ഇത് വായിച്ചു കേൾപ്പിച്ച്, സംഭവ

ങ്ങളും വിവരണങ്ങളും പൂർണമായി ഉറപ്പ് വരുത്തുന്നതിന് ഒരു പരിശ്രമം കൂടുതൽ ഗുണകരമാണെന്ന് തോന്നി. 1944-ൽ നടന്ന മേവാത്ത് യാത്ര യിൽ പല മജ്‌ലിസുകളിലും കൈയെഴുത്ത്പ്രതി വായിച്ച് കേൾപ്പിച്ച് കിതാ ബിലെ പരാമർശങ്ങൾ ശരിയാണെന്ന് പരിപൂർണമായി ഉറപ്പ് വരുത്തു കയും ചെയ്തു.

നമ്മുടെ സുഹൃത്തുക്കളിൽ മഹാന്മാരുടെ ജീവചരിത്രം എഴുതു ന്നതിനും ദീനീ പ്രവർത്തനങ്ങളുടെ ചരിത്രം തയ്യാറാക്കുന്നതിനും ഇതിന്റെ ഗ്രന്ഥകാരന് പ്രത്യേകമായൊരു താൽപര്യം തന്നെയുണ്ട്. അല്ലാഹുതആല പ്രത്യേകമായൊരു അഭിരുചി ഇതിൽ അദ്ദേഹത്തിന് നൽകിയിട്ടുണ്ട്. ഈ രംഗത്ത് 'സീറത്ത് സയ്യിദ് അഹ്മദ് ശഹീദ്' അദ്ദേഹത്തിന്റെ ആദ്യത്തെ ചുവട് വയ്പായിരുന്നു. മൗലാനാ മുഹമ്മദ് ഇൽയാസ് അവർകളുടെ ഈ ജീവചരിത്രം രണ്ടാമത്തേതും.

ഉലമാ മഹത്തുക്കളുടെ ചരിത്രം തയ്യാറാക്കി അവരെ അനുസ്മരി ക്കൽ ഗ്രന്ഥകാരന് തന്റെ പൈതൃകമായി ലഭിച്ച ഒരു സൗഭാഗ്യമാണ്. ഈ വിഷയം മറ്റ് പലരെക്കാളും അദ്ദേഹത്തിന് കൂടുതൽ ഇഷ്ടപ്പെട്ട, താൽപ്പര്യമുള്ള, എളുപ്പമായ വിഷയവും കൂടിയാണിത്. ഗ്രന്ഥകാരന്റെ പിതാമഹൻ മൗലാനാ ഹക്കീം സയ്യിദ് ഫഖ്റുദ്ദീൻ (റ) ഫാർസിയിൽ ചരി ത്രഗ്രന്ഥങ്ങൾ രചിക്കുന്നതിൽ പ്രസിദ്ധനായിരുന്നു. അദ്ദേഹത്തിന്റെ സാഹി ത്യസൃഷ്ടികളിൽ 'മെഹ്ർ ജഹാൻതാബ്' ഫാർസിയിലെ ഒരു സർവ്വവി ജ്ഞാനകോശം തന്നെയാണ്. സീറാത്തുസ്സാദാത്ത്, തദ്കിറ ഇൽമിയ്യ തുട ങ്ങിയ ഗ്രന്ഥങ്ങളും അദ്ദേഹത്തിന്റെ സാഹിത്യ സൃഷ്ടികൾ നമ്മെ അനു സ്മരിപ്പിക്കുന്നവയാണ്.

ഗ്രന്ഥകാരന്റെ പ്രസിദ്ധനായ പിതാവ് മൗലാനാ സയ്യിദ് അബ്ദുൽ ഹയ്യ് ലഖ്നവി (റ) ഇന്ത്യയിൽ ഇബ്നു ഖല്ലിക്കാനിന്റെയും ഇബ്നുന്നദീ മിന്റെയും സ്ഥാനം അലങ്കരിക്കുന്നവരായിരുന്നു. അദ്ദേഹത്തിന്റെ പ്രസി ദ്ധമായ എട്ട് വാള്യങ്ങൾ ഉൾക്കൊള്ളുന്ന അറബിഗ്രന്ഥം 'നുസ്ഹത്തുൽഖ വാത്തിർ' ഇന്ത്യയിലെ പ്രശസ്തരായ ഉലമാക്കളുടെയും ദാഇകളുടെയും ഗ്രന്ഥകാരന്മാരുടെയും വിശദമായ വിവരങ്ങൾ ഉൾക്കൊള്ളുന്നതാണ്.

പൈതൃകമായി ഗ്രന്ഥകാരനിൽ ഒത്തിണങ്ങിയ ഈ പ്രത്യേകതയും ഇൽമിയായ അഭിരുചിയും ഒരു ഭാഗത്ത്. ഹസ്രത്ത് സയ്യിദ് അഹ്മദ് ശഹീദി(റ)ന്റെയും ഹസ്രത്ത് മുജദ്ദിദ് അൽഫെസാനി(റ)യുടെയും ജീവച രിത്രവും, ദീനീ പ്രവർത്തന സംരംഭങ്ങളും സംബന്ധിച്ച വിശാലമായ അറിവ് മറുഭാഗത്ത്. ഇവ രണ്ടും ഈ ദഅ്‌വത്തിനെ എളുപ്പത്തിൽ മനസ്സി ലാക്കുന്നതിനും, താരതമ്യപഠനത്തിലൂടെ രചനയിലേക്ക് കടക്കുന്നതിനും

ഗ്രന്ഥകാരനെ സഹായിച്ചു. ഈ നിലയിൽ ഗ്രന്ഥകാരന് ലഭിച്ച പരിചയവും വലിയ പ്രാധാന്യം അർഹിക്കുന്നതാണ്.

ഈ പ്രത്യേകതകളോടൊപ്പം സൗഭാഗ്യവാനായ ഗ്രന്ഥകാരന് അല്ലാഹു വേറെ ചില പ്രത്യേകതകളും നൽകിയിരിക്കുന്നു. ഉപരിസൂചിത സവിശേഷതകളുടെ സത്ത ജന്മസിദ്ധമായി ലഭിച്ചതാണെങ്കിലും അവ വളർച്ചയും വികാസവും പ്രാപിച്ചത് വിനീതന്റെ അഭിപ്രായത്തിൽ ഹസ്രത്ത് മൗലാനാ മുഹമ്മദ് ഇൽയാസ് (റ) അവർകളുടെ സന്നിധിയിലെത്തി, മൗലാനയുമായി 'ഹൃദയബന്ധം' സ്ഥാപിച്ചത് മുതലായിരുന്നു. ഹൃദയത്തിൽ അന്തർലീനമായ ഈ ബന്ധത്തിന്റെ പേരിൽ മൗലാനയെയും ദീനീ ദഅ്വത്തിനെയും വേണ്ട നിലയിൽ പരിചയപ്പെടുത്തൽ ഗ്രന്ഥകാരന് എളുപ്പമായി. ഈ ചരിത്രഗ്രന്ഥത്തിന്റെ വായന അനുവാചകർക്ക് അത് ബോധ്യപ്പെടുത്തിത്തരും - ഇൻശാ അല്ലാഹ്.

മുഖവുര അവസാനിപ്പിക്കുന്നതിന് മുൻപ് ചുരുക്കം ചില കാര്യങ്ങൾ കൂടി അനുവാചകരുടെ ശ്രദ്ധയിൽപ്പെടുത്തുന്നു:

1. ഗ്രന്ഥകാരൻ തന്റെ പ്രത്യേകമായ യോഗ്യതകളുടെയും പ്രത്യേകതകളുടെയും പേരിൽ ഈ ഗ്രന്ഥ രചനയുടെ വിഷയത്തിൽ വളരെയധികം വിജയിച്ചു എന്നുള്ളത് ഉറപ്പായ കാര്യമാണ്. മറ്റൊരാൾ ഇതിന് ശ്രമിച്ചിരുന്നെങ്കിൽ ഇത്രയും വിജയിക്കുകയില്ലായിരുന്നു എന്നുള്ളതാണ് വിനീതന്റെ വിശ്വാസം. പക്ഷേ, ചരിത്രപുരുഷനെ നേരിൽക്കണ്ട് അവസ്ഥകൾ മനസ്സിലാക്കിയിട്ടില്ലാത്തവർ, ഈ ഗ്രന്ഥത്തിൽനിന്നും ഗ്രഹിക്കുന്നത് യാഥാർത്ഥ്യത്തെക്കാൾ വളരെ കുറവായിരിക്കും. വിനീതന് തന്നെ മൗലാനയെ അടുത്ത് പരിചയപ്പെടുന്നതിനും മനസ്സിലാക്കുന്നതിനുമുള്ള അവസരം രോഗശയ്യയിലായിരിക്കുമ്പോഴാണ് ലഭിച്ചത്. ഓരോ ദിവസം കഴിയുമ്പോഴും, മൗലാന നാം മനസ്സിലാക്കിയതിനുമപ്പുറത്താണ് എന്ന തോന്നൽ ഉണ്ടായിക്കൊണ്ടിരുന്നു. ഈ കാലഘട്ടത്തിൽ ജീവിച്ചിരിക്കുന്ന മഹാനായ ഒരു ആരിഫ് മൗലാനയുടെ വഫാത്തിന് നാലരമാസം മുൻപ് ഒരു സന്ദർഭത്തിൽ ഇപ്രകാരം പറഞ്ഞു: ഇദ്ദേഹം (മൗലാനാ ഇൽയാസ്) ദിവസവും ആയിരക്കണക്കിന് മൈൽ വേഗതയിൽ ആത്മീയപുരോഗതി കൈവരിച്ചുകൊണ്ടിരിക്കുകയാണ്. അന്നെനിക്ക് ആ മഹാൻ പറഞ്ഞതിന്റെ ആശയം മനസ്സിലായില്ല. പക്ഷേ, ശേഷം മൗലാനയുടെ അവസ്ഥകളിൽനിന്ന് ആത്മീയ പുരോഗതിയെ സംബന്ധിച്ചാണ് പരാമർശിച്ചത് എന്ന് ബോധ്യമായി.

മൗലാനാ ഇൽയാസ് ഈ ദഅ്വത്തിനെ സംബന്ധിച്ച് 'ഇത് ആദ്യ നൂറ്റാണ്ടിന്റെ രത്നമാണ്' എന്ന് ചിലപ്പോഴെല്ലാം പറയാറുണ്ടായിരുന്നു.

മൗലാനയുടെ ഈ വാക്കിൽ വിനീതന് ഒരിക്കലും അതിശയോക്തി തോന്നിയിരുന്നില്ല. കാരണം, മൗലാന തന്നെ പതിനാലാം നൂറ്റാണ്ടിൽ ആദ്യനൂറ്റാണ്ടിലെ മുത്തായിരുന്നല്ലോ. മുൻഗാമികളായ മഹാന്മാരെ സംബന്ധിച്ച് കിതാബുകളിൽ ചില കാര്യങ്ങൾ വായിക്കുമ്പോൾ ഭൗതികചിന്ത വർധിച്ച നമ്മുടെ ഹൃദയങ്ങൾക്ക് അതുൾക്കൊള്ളാൻ തന്നെ സാധിക്കുന്നില്ല. പക്ഷേ, മൗലാനാ അവർകളിൽ അതുപോലുള്ള കാര്യങ്ങൾ നേരിൽക്കണ്ട് ബോധ്യപ്പെട്ടപ്പോൾ ഹൃദയത്തിന് വലിയ സമാധാനം കൈവന്നു. നേരിൽക്കാണുന്ന ഈ സൗഭാഗ്യത്തിന് പകരം രേഖകൾ എത്രത്തോളം നിരത്തപ്പെട്ടാലും ഈ സമാധാനം കരസ്ഥമാകുമായിരുന്നില്ല.

2. മൗലാനയെ സംബന്ധിച്ചും തന്റെ കുടുംബത്തിലെ ചില മഹാന്മാരെ സംബന്ധിച്ചും ഈ കിതാബിൽ പരാമർശിക്കപ്പെട്ട ചില കാര്യങ്ങൾ ആത്മീയ ചിന്ത കുടിലമായിപ്പോയ നമ്മുടെ ഹൃദയങ്ങൾക്ക് ഒരു പക്ഷേ അവിശ്വസനീയമായിത്തോന്നാം. പക്ഷേ, നമ്മുടെ ഗ്രന്ഥകാരൻ അതെല്ലാം ഗ്രന്ഥത്തിൽ ഉൾപ്പെടുത്തിയത് വിശ്വാസയോഗ്യമായ മാർഗങ്ങളിലൂടെ അവയുടെ നിജസ്ഥിതി തികച്ചും ഉറപ്പ് വന്നതിന് ശേഷം മാത്രമായിരുന്നു എന്ന വസ്തുത അനുവാചകർ അറിഞ്ഞിരിക്കേണ്ടതാണ്.

3. ഗ്രന്ഥകാരൻ ഈ ഗ്രന്ഥത്തിൽ വിശദമായി പ്രതിപാദിച്ച വിഷയങ്ങൾ മൗലാനയോടൊപ്പമുള്ള യാത്രയിലും നിസാമുദ്ദീനിലും തനിക്ക് നേരിട്ടനുഭവപ്പെട്ട കാര്യങ്ങളാണ്. ഇക്കാരണത്താൽത്തന്നെയാണ് മൗലാന (റ)യുടെ രോഗശയ്യയും അന്തിമ അവസ്ഥകളും, ലഖ്നൗ യാത്രയുടെ വിവരണങ്ങളും വളരെ വിശദമായി പ്രതിപാദിച്ചിട്ടുള്ളത്. മൗലാനാ അവർകളുടെ ജീവിതത്തിന്റെ അധികഭാഗവും ഇതേ നില തന്നെയായിരുന്നു എന്നുള്ളതാണ് യാഥാർത്ഥ്യം. ഗ്രന്ഥകാരന് മൗലാനയോടൊപ്പം പൂർണമായ ജീവിതകാലം സഹവസിക്കാൻ സാധിച്ചിരുന്നെങ്കിൽ 'കിതാബ്' എത്ര വലുതാകുമായിരുന്നു എന്ന് അനുവാചകർക്ക് ഊഹിക്കാവുന്നതാണ്. എങ്കിലും ഈ കിതാബിൽ പരാമർശവിധേയമായ കാര്യങ്ങൾ അല്ലാഹു നൽകിയ ഉൾക്കാഴ്ച ഉപയോഗപ്പെടുത്തി ചിന്തിക്കുന്നവർക്ക് മതിയായതാണ്.

4. 'കിതാബ്' ഒരാവൃത്തി വായിക്കുമ്പോൾ, ചരിത്രപുരുഷന്റെ ജീവചരിത്രത്തിലുപരി, ചരിത്രപുരുഷൻ മുഖാന്തരം നടപ്പിൽ വന്ന ദഅ്വത്തിന്റെ ചരിത്രവും വിശകലനവും കൂടുതലായി പരാമർശിക്കപ്പെട്ടിട്ടുണ്ടെന്ന് വായനക്കാർക്ക് ബോധ്യമാകും. അത് തന്നെയായിരുന്നു ആവശ്യവും. കാരണം, തന്റെ വ്യക്തിത്വം തന്നെ തന്റെ ദഅ്വത്തിൽ ലയിപ്പിച്ച മഹാനവർകളുടെ ചരിത്രവിശകലനത്തിൽ വ്യക്തിപരമായ അവസ്ഥകളിലുപരി, ദഅ്വത്തിന്റെ വിശകലനങ്ങൾക്കാണ് സ്ഥാനം ലഭിക്കുക. മാത്രവുമല്ല, ഗ്രന്ഥകാരന്റെ അടി

സ്ഥാനലക്ഷ്യം തന്റെ ഈ പരിശ്രമം മുഖാന്തരം മൗലാനക്ക് തുടക്കം കുറിക്കാൻ ഭാഗ്യം സിദ്ധിച്ച, ആ മഹാൻ തന്റെ ജീവിതസന്ദേശമായി സ്വീകരിച്ച ദഅ്‌വത്തിന്റെ അമലിനെ അനുവാചകലോകത്തിന് പരിചയപ്പെടുത്തുക എന്നുള്ളതാണ്.

വിനീതന്റെ മുഖവുര സുദീർഘമായിപ്പോയി. പക്ഷേ, ഗ്രന്ഥത്തെ സംബന്ധിച്ചും ഗ്രന്ഥകാരനെ സംബന്ധിച്ചും അത്യാവശ്യമായി വ്യക്തമാക്കപ്പെടേണ്ട കാര്യങ്ങളായിരുന്നു ഇതെല്ലാം. വിനീതൻ വിരമിക്കുകയാണ്. ഗ്രന്ഥം നിങ്ങളുടെ മുൻപിൽ വരുന്നു. പക്ഷേ ഒരു കാര്യം, കേവലം വായിച്ച് മടക്കി സംതൃപ്തി അടയേണ്ട ഒരു ഗ്രന്ഥമല്ല ഇത്. ഇത ആദ്യാവസാനം ദഅ്‌വത്താണ്. വായനക്കാർ കേൾവിക്കാരായി മാറിയാൽ ദഅ്‌വത്തിന്റെ അശരീരി അവരുടെ കർണപുടങ്ങളിൽ ഒഴുകിയെത്തും.

നിഷ്കളങ്ക ദീനീ ത്യാഗപരിശ്രമത്തിന്റെ പുതുയുഗപ്പിറവിയാണിത്. പരിശ്രമം വർഷങ്ങളായി നിലച്ചിരിക്കുകയായിരുന്നു എന്നതാണ് വസ്തുത. 'ആത്മധൈര്യം' അവലംബിച്ച് മുമ്പോട്ട് കുതിക്കുന്നവരുടെ സൗഭാഗ്യം അതിരില്ലാത്തതാണ്. സമയവും, അല്ലാഹു നൽകിയ സമ്പത്തും കഴിവുകളും വിനിയോഗിക്കാൻ നാം സന്നദ്ധരാണോ എന്നതു മാത്രമാണ് ചോദ്യം. ജീവൻ തന്നെ കൊടുത്താലും ഈ രത്നത്തിന്റെ വിലയാകുകയില്ല എന്നതാണ് പരമാർത്ഥം.

വിനീതവിധേയൻ

**മുഹമ്മദ് മൻസൂർ നുഅ്മാനി (ഒപ്പ്)**

9, ജമാദുൽആഖിർ 1364ഹി.
പരിഷ്കരിച്ച രണ്ടാംപതിപ്പ്.
27 റബീഉൽആഖിർ 1365ഹി.
(30 മാർച്ച് 1946)

# അൽഹാജ് കാഞ്ഞാർ മൂസാ മൗലാനാ അവർകൾ എഴുതിയ അവതാരിക

വിശുദ്ധ ഖുർ ആനിൽ അല്ലാഹു വിവരിക്കുന്നു: "നിശ്ചയം അല്ലാഹു സത്യ വിശ്വാസികളുടെ മേൽ അനുഗ്രഹം ചെയ്തിരിക്കുന്നു. അവരിൽപ്പെട്ട ഒരു പ്രവാചകനെ നാം നിയോഗിച്ചിരിക്കുന്നു. അദ്ദേഹം അവരിൽ ആയത്തുകൾ ഓതിക്കേൾപ്പിക്കുന്നു. അവരുടെ സ്വഭാവ ഗുണങ്ങളെ സംസ്കരിക്കുകയും പരിഷ്കരിക്കുകയും ചെയ്യുന്നു. അല്ലാഹുവിന്റെ കിതാബും തന്റെ തിരുസുന്നത്തും അവർക്ക് പഠിപ്പിച്ചു കൊടുക്കുകയും ചെയ്യുന്നു. നിശ്ചയം, അവർ ഇതിന് മുമ്പ് വ്യക്തമായ വഴികേടിൽ തന്നെയായിരുന്നു." (ആലു ഇംറാൻ)

"ജനങ്ങളുടെ നന്മക്ക് വേണ്ടി നിയോഗിക്കപ്പെട്ട ഉത്തമ സമുദായമാണ് നിങ്ങൾ. നിങ്ങൾ നന്മയെ (പരസ്പരം) ഉപദേശിക്കണം. തിന്മ തടയുകയും ചെയ്യണം." (ആലു ഇംറാൻ)

അല്ലാമാ സയ്യിദ് സുലൈമാൻ നദ്‌വി (റ) അവർകൾ എഴുതുന്നു:

മുസ്‌ലിം സമുദായം നന്മ ഉപദേശിക്കുന്നതിലും തിന്മ തടയുന്നതിലും തിരുനബി (സ)തങ്ങളുടെ പ്രതിനിധികളാണ്. ഖത്മുന്നുബുവ്വത് (പ്രവാചകത്വ പരിസമാപ്തി) മുഖാന്തരം പ്രവാചകരുടെ പരമ്പര അല്ലാഹു അവസാനിപ്പിച്ചു. തിരുനബി (സ) തങ്ങൾക്ക് അല്ലാഹു നൽകിയ ഉപരിസൂചിത ആയത്തിൽ വിവരിക്കപ്പെട്ട ദൗത്യങ്ങൾ നബി (സ)ക്ക് ശേഷം അന്ത്യദിനം വരെ നിലനിൽക്കുന്ന തങ്ങളുടെ ഉമ്മത്തിനെയാണ് അല്ലാഹു ഏൽപിച്ചത്. മഹാൻമാരായ സഹാബത്തുൽ കിറാമിന്റെ ജമാഅത്തിന് നബി (സ) നൽകിയ തർബിയത്ത് (ശിക്ഷണം) ഒരു പഠനത്തിന് വിധേയമാക്കുന്ന

ഒരാൾക്ക് ബോധ്യപ്പെടുന്ന ഒരു യാഥാർത്ഥ്യമുണ്ട്. നബി (സ) ജീവിത ലക്ഷ്യമായി സ്വീകരിച്ച ദഅ്‌വത്തും, ആ മാർഗത്തിൽ ധനവും ശരീരവും അർപ്പണം ചെയ്യലും സഹാബാക്കളെ എല്ലാവരും ജീവിതലക്ഷ്യമായി സ്വീകരിച്ചിരുന്നു എന്നതാണ് യാഥാർത്ഥ്യം. ആ മാർഗത്തിലെ മുഴുവൻ ബുദ്ധിമുട്ടുകളും കഷ്ടപ്പാടുകളും സന്തോഷത്തോടെ അവർ സ്വീകരിച്ചിരുന്നതായും അതിലേക്ക് അവർ മറ്റുള്ളവരെ പ്രേരിപ്പിച്ചിരുന്നതായും അവരുടെ ചരിത്രം നമ്മെ പഠിപ്പിക്കുന്നു. അവരുടെ ത്യാഗ നിരതമായ പരിശ്രമ ഫലമായി പരിശുദ്ധ ദീനിനെ ജീവിതത്തിലേക്ക് സമ്പൂർണമായി പകർത്തി, ദീനിന്റെ സദ്ഫലങ്ങൾ ലോകത്തിന് കാണിച്ചു കൊടുത്ത ഉത്തമമായ ഒരു വിഭാഗത്തെ ലോകം ദർശിച്ചു.

മഹാന്മാരായ സഹാബത്തുൽ കിറാമിന്റെ അത്യുത്തമമായ ആദ്യ നൂറ്റാണ്ടിന് ശേഷം തുടർന്നു വന്ന താബിഇകളുടെയും തബഉത്താബിഇകളുടെയും, സലഫുസ്സ്വാലിഹീങ്ങളായ ഉലമാമഹത്തുക്കളുടെയും ജമാഅത്ത് ദഅ്‌വത്തിന്റെ വഴിയിലെ ത്യാഗനിരതമായ പരിശ്രമത്തിന് നേതൃത്വം നൽകി, പരിശുദ്ധ ദീനിന്റെ പ്രകാശം ലോകത്ത് നിലനിറുത്തി.

മഹാന്മാരായ ഉലമാ മഹത്തുക്കളുടെ നീണ്ട നിരയിലെ വെള്ളി നക്ഷത്രമാണ് ഹസ്രത്ത് മൗലാനാ ശാഹ് മുഹമ്മദ് ഇൽയാസ് (റ) അവർകൾ. മൗലാനാ മുഖാന്തരം അല്ലാഹു തആല മുസ്‌ലിം ഉമ്മത്തിന് നൽകിയ ഉയർന്ന സൗഭാഗ്യമാണ്, 'ഖർനെ അവ്വൽ കാഹീറ' (ആദ്യ നൂറ്റാണ്ടിലെ രത്നം) എന്ന് വിശേഷിപ്പിക്കപ്പെട്ട തബ്‌ലീഗ് എന്ന പേരിൽ അറിയപ്പെടുന്ന ദഅ്‌വത്തിന്റെ മുബാറക്കായ അമൽ.

മൗലാനാ അവർകളുടെ ജീവിതത്തിന്റെ അവസാന നാളുകളിൽ മൗലാനാ അവർകളുമായി നേരിൽ ബന്ധപ്പെടുന്നതിനും, മുബാറകായ ഈ അമലിന്റെ യഥാർത്ഥ്യങ്ങൾ ഗ്രഹിക്കുന്നതിനും അവസരം ലഭിച്ച മഹാനായ ആലിമാണ് മൗലാനാ സയ്യിദ് അബുൽ ഹസൻ അലി നദ്‌വി (റ).

മഹാനായ അലിമിയാൻ (റ) അവർകൾ ഹസ്രത്ത് ഇൽയാസ് (റ) അവർകളെയും, മഹാനവർകൾ മുഖാന്തരം ലോകത്ത് നടപ്പിലായ ദഅ്‌വത്തിന്റെ മുബാറക്കായ അമലിനെയും മുസ്‌ലിം ലോകത്തിന് പരിചയപ്പെടുത്തിക്കൊണ്ട് ഉർദുവിൽ രചിച്ച ആധികാരിക ഗ്രന്ഥമാണ് 'ഹസ്രത്ത് മൗലാനാ മുഹമ്മദ് ഇൽയാസ് ഔർ ഉൻകീ ദീനീദഅ്‌വത്ത്.'

ഹാഫിസ് മൗലവി മുഹമ്മദ് ഇസ്ഹാഖ് അൽഖാസിമി അവർകൾ ഈടുറ്റ ഈ ഗ്രന്ഥത്തെ മലയാള ഭാഷയിലേക്ക് വിവർത്തനം ചെയ്യുക വഴി കേരള മുസ്‌ലിംകൾക്ക്, വിശിഷ്യാ ദഅ്‌വത്തിന്റെ മുബാറകായ അമലുമായി ബന്ധപ്പെട്ട സഹോദരങ്ങൾക്ക് വലിയൊരു സേവനമാണ് ചെയ്തിട്ടുള്ളത്. അല്ലാഹുതആല ഈ സേവനത്തെ ഉയർന്ന നിലയിൽ ഖബൂൽ ചെയ്യുമാറാകട്ടെ — ആമീൻ.

മുസ്‌ലിം സഹോദരങ്ങൾ ഓരോരുത്തരും, ദഅ്‌വത്തിന്റെ അമലുമായി ബന്ധപ്പെട്ട സഹോദരങ്ങൾ പ്രത്യേകിച്ചും ഈ ഗ്രന്ഥം ആദ്യാവസാനം വായിച്ച്, ദഅ്‌വത്തിന്റെ വഴിയിലെ വഴികാട്ടിയായി ഇതിനെ സ്വീകരിക്കണമെന്ന് പ്രത്യേകം താൽപര്യപ്പെടുകയും, വിലപ്പെട്ട ഈ ഗ്രന്ഥം ബഹുജന സമക്ഷം സമർപ്പിക്കുകയും ചെയ്യുന്നു.

വിധേയൻ
**മുഹമ്മദ് മൂസാ (ഒപ്പ്)**

കൗസരിയ്യ മൻസിൽ
എടത്തല, ആലുവ
16, റമദാൻ 1421
12 ഡിസംബർ 2000

# വിവർത്തകന്റെ വരികൾ

ലോകത്താകമാനം ഈമാനിന്റെ പ്രഭ വിതറി, മുസ്‌ലിം ഉമ്മത്തിനെ ഹഖിന്റെ പാതയിലൂടെ നയിച്ചുകൊണ്ടിരിക്കുന്ന മുസ്‌ലിം ലോകത്തെ അതിശക്തമായ പ്രവർത്തനമാണ് 'തബ്‌ലീഗ്' എന്ന പേരിലറിയപ്പെടുന്ന ദഅ്‌വത്തിന്റെ മുബാറകായ അമൽ എന്ന കാര്യം അവിതർക്കിതമാണ്.

ഹസ്രത്ത് മൗലാനാ ശാഹ് മുഹമ്മദ് ഇൽയാസ് (റ) അവർകളാൽ മേവാത്തിൽ നിന്ന് തുടക്കം കുറിച്ച ഈ പരിശ്രമം മുസ്‌ലിം ഭാരതത്തിന്റെ സീമകൾ വിട്ടുകടന്ന് മക്ക, മദീന എന്നിവിടങ്ങളിലെത്തി, അറബി ലോകത്താകമാനം ഈമാനിന്റെ പ്രഭ പരത്തി, നിരീശ്വര നിർമത പ്രസ്ഥാനങ്ങളുടെ ഈറ്റില്ലമായ യൂറോപ്യൻ രാഷ്ട്രങ്ങളിലെത്തി അവിടങ്ങളിലും ഈമാനിന്റെ പ്രഭ പരത്തിക്കൊണ്ടിരിക്കുന്നു. പ്രസ്ഥാനങ്ങളുടെയും പ്രവർത്തനങ്ങളുടെയും ചരിത്രം നമ്മെ പഠിപ്പിക്കുന്നൊരു സത്യമുണ്ട്. കാലഘട്ടത്തിന്റെയും പ്രവർത്തനവ്യാപ്തിയുടെയും വേലിയേറ്റത്തിൽപ്പെട്ട്, കലർപ്പുകൾ കടന്നു കൂടി അവയുടെ തെളിമയെ ആ വേലിയേറ്റം നിഷ്പ്രഭമാക്കിക്കളയുമെന്നുള്ളതാണ് ആ സത്യം. പക്ഷേ, ദഅ്‌വത്തിന്റെ മുബാറക്കായ അമൽ ഇതിൽ നിന്നെല്ലാം തികച്ചും വ്യത്യസ്തമാണ്. പുണ്യമായ ഈ അമൽ ഉപരിസൂചിത വേലിയേറ്റങ്ങളുടെ കലർപ്പുകളിൽ നിന്നെല്ലാം പരിശുദ്ധവും പരിപാവനവുമായി, മങ്ങാതെ, മായാതെ മുസ്‌ലിം ലോകത്ത് ഒളിപരത്തിക്കൊണ്ടിരിക്കുന്നു.

പുണ്യമായ ഈ അമലിന് നേതൃത്വം നൽകാൻ ഭാഗ്യം സിദ്ധിച്ച മഹാൻ ഹസ്രത്ത് മൗലാനാ ശാഹ് മുഹമ്മദ് ഇൽയാസ് (റ) അവർകളിൽ നബി (സ) തങ്ങളിലും, സഹാബത്തുൽ കിറാമിലും നിലനിന്നിരുന്ന ചില ഉയർന്ന ഗുണങ്ങൾ അതിന്റെ തനതായ സ്വഭാവത്തിൽ കാണപ്പെട്ടിരുന്നു.

1. നബി (സ) തങ്ങൾ സദാ ഉമ്മത്തിനെ സംബന്ധിച്ചുള്ള ചിന്തയിലും, വേദനയിലും കഴിഞ്ഞു കൂടിയിരുന്നു. ഖുർആൻ ശരീഫിലെ ആയത്തുകളും വളരെയധികം ഹദീസുകളും ഈ വിഷയത്തിലേക്ക് വിരൽ ചൂണ്ടുന്നു. ഹസ്രത്ത് ഇൽയാസ് (റ) അവർകളും തിരുനബി (സ) തങ്ങളുടെ ഈ വേദന ഹൃദയത്തിൽ പകർന്നെടുത്തവരായിരുന്നു. ഉമ്മത്തിന്റെ വേദനയിൽ മഹാനവർകളെ എപ്പോഴും അസ്വസ്ഥരായി കാണപ്പെട്ടു. തന്റെ അസ്വസ്ഥത നിറഞ്ഞ മനസ്സുമായി മഹാനവർകൾ രാത്രി വളരെ നേരം തന്റെ കിടക്കയിൽ കിടന്നുരുളുമായിരുന്നു. ഒരിക്കൽ ഭാര്യ മഹാനവർകളോട് ഇപ്രകാരം പറഞ്ഞു: "താങ്കളുടെ അസ്വസ്ഥതയുടെ കാരണം എനിക്കും അറിയാൻ കഴിഞ്ഞിരുന്നെങ്കിൽ!"......മഹാനവർകൾ അരുളി: കാരണം നിനക്ക് ബോധ്യപ്പെട്ടാൽ അസ്വസ്ഥത ഞാൻ ഒരാൾക്ക് പകരം നാം രണ്ട് പേരെയും ബാധിക്കുന്നതാണ്.

2. നബി (സ) തങ്ങൾ, തങ്ങളുടെ ദഅ്വത്തിന്റെ പരിസമാപ്തി വിജയത്തിലാകുമെന്ന വിഷയത്തിൽ ഉറച്ച യഖീനുടയവരായിരുന്നു. ബാഹ്യമായ വാതിലുകൾ നാനാഭാഗത്ത് നിന്ന് കൊട്ടിയടക്കപ്പെട്ടപ്പോഴും തങ്ങളുടെ ശുഭാപ്തി വിശ്വാസത്തിന് ഒരു പോറൽ പോലുമേറ്റിരുന്നില്ല. സഹാബത്തുൽ കിറാമിന്റെയും പിൽക്കാലത്ത് ദഅ്വത്തിന് നേതൃത്വം നൽകിയ മഹാത്മാക്കളുടെയും ചരിത്രം അതാണ് നമ്മെ പഠിപ്പിക്കുന്നത്. ഖുദ്സിന്റെ മോചകൻ സുൽത്താൻ സലാഹുദ്ദീൻ അയ്യൂബി(റ)യിലും മറ്റും ഈ യഖീൻ അതിന്റെ ഉയർന്ന അവസ്ഥയിൽ തന്നെ നമുക്ക് ദർശിക്കുവാൻ സാധിക്കുന്നു. നൂറ്റാണ്ടുകൾ പിന്നിട്ടെങ്കിലും ഹസ്രത്ത് ഇൽയാസ് (റ) അവർകളിലും ഈ യഖീൻ അതിന്റെ പരിപൂർണതയിൽ തന്നെ കാണപ്പെട്ടിരുന്നു. മഹാനവർകൾ തന്റെ രോഗശയ്യയിൽ മൗലാനാ മൻസൂർ നുഅ്മാനിയോട് പറഞ്ഞ വാക്കുകൾ മഹാനവർകളുടെ ദൃഢചിത്തതക്ക് മതിയായ തെളിവാണ്. മഹാനവർകൾ അരുളി:

"മൗലാനാ സാഹിബ്! ഈ പ്രവർത്തനം വിജയത്തിലെത്തുമെന്നത് അല്ലാഹുവിന്റെ വാഗ്ദാനമാണ്. അല്ലാഹുവിന്റെ സഹായം ഈ പ്രവർത്തനത്തെ പരിപൂർണതയിലെത്തിക്കുക തന്നെ ചെയ്യും. യഖീൻ കൈവെടിയാതെ പൂർണമായ പ്രതീക്ഷയിൽ അല്ലാഹുവിനോട് സഹായം ചോദിച്ച് കൊണ്ടിരിക്കണം. സാധ്യമാകുന്ന എല്ലാ പരിശ്രമവും ചെയ്തു കൊണ്ടിരിക്കുകയും ചെയ്യണം."

3. നബി (സ) തങ്ങൾ ഉമ്മത്തിൽ തഖ്‌വ വർധിച്ചവരും, അല്ലാഹുവി ലേക്കുള്ള ഭയം വർധിച്ചവരുമായിരുന്നു. വളരെയധികം ഹദീസുകൾ ഈ സത്യം എടുത്തുദ്ധരിക്കുന്നു. ദഅ്‌വത്തിന് നേതൃത്വം നൽകിയ മഹാത്മാക്കൾ എല്ലാവരുടെയും സ്ഥിതി ഇത് തന്നെയായിരുന്നു. ഹസ്രത്ത് ഇൽയാസ് (റ) അവർകളുടെ ജീവിതം തഖ്‌വ നിറഞ്ഞതും തിരുസുന്നത്തിനെ പരിപൂർണമായും പിൻപറ്റിയതുമായിരുന്നു.

ജീവിതത്തിന്റെ അവസാന സമയം രോഗശയ്യയിലായിരുന്ന സന്ദർഭത്തിലും സുന്നത്തുകളെ പൂർണമായി പിൻപറ്റി വുദു ചെയ്ത്, രണ്ട് പേരുടെ സഹായത്തിൽ പള്ളിയിലെത്തി നിന്ന് തന്നെ മഹാനവർകൾ നമസ്കാരം നിർവഹിച്ചിരുന്നു. ഫർദ്, വാജിബുകൾക്ക് നൽകപ്പെടാത്ത പ്രാധാന്യം ചെറിയ ചെറിയ സുന്നത്തുകൾക്ക് പോലും മഹാനവർകൾ നൽകിയിരുന്നു.

ദഅ്‌വത്തിന്റെ മുബാറക്കായ അമലിന് നേതൃത്വം നൽകിയ ഹസ്രത്ത് ഇൽയാസ് (റ) അവർകളുടെ ഉയർന്ന ഗുണങ്ങൾ അമലുമായി ബന്ധപ്പെട്ടവരിലേക്ക് പകർത്തപ്പെടുന്ന നിലയിലുള്ള തർബിയത്ത് കാരണമാണ് കാലപ്പഴക്കത്തിന്റെ വേലിയേറ്റത്തിൽ ഈ അമൽ മാറ്റങ്ങൾക്ക് വിധേയമാകാതെ അതിന്റെ തനിമ നിലനിറുത്തി നിലനിന്നത്.

മഹാനവർകളുടെ സമ്പൂർണ ജീവ ചരിത്രവും, മഹാനവർകൾ ഉയർത്തിപ്പിടിച്ച ഉന്നതമൂല്യങ്ങളും വിശ്വമഹാ പണ്ഡിതൻ മൗലാനാ സയ്യിദ് അബുൽ ഹസൻ അലി നദ്‌വി (റ) അവർകളാൽ 'ഹസ്രത്ത് മൗലാനാ മുഹമ്മദ് ഇൽയാസ് ഔർ ഉൻകീ ദീനീ ദഅ്‌വത്ത്' എന്ന പേരിൽ ഉർദുഭാഷയിൽ വിരചിതമായി വർഷങ്ങൾക്ക് മുമ്പ് പ്രസിദ്ധം ചെയ്യപ്പെട്ടിരുന്നു. ദീനീപ്രവർത്തകർക്ക് ഒരു 'ഗൈഡാ'യി നിലകൊള്ളുന്ന ബൃഹത്തായ ഈ ഗ്രന്ഥം കേരളീയരായ മുസ്‌ലിം സഹോദരങ്ങൾക്ക്, വിശിഷ്യാ ദീനീ പ്രവർത്തകർക്ക് വളരെ പ്രയോജനം ചെയ്യുമെന്ന പ്രതീക്ഷയാണ്, വിനീത വിവർത്തകനെ ഇതിന്റെ വിവർത്തനത്തിന് പ്രേരിപ്പിച്ചത്. അൽഹാജ് കാഞ്ഞാർ മൂസാ മൗലാന അവർകളുടെ നിർദേശവും, ജനാബ് കമാലുദ്ദീൻ ഹാജി അവർകളുടെ പ്രോത്സാഹനവും വിനീതന് ഈ രംഗത്ത് കൂടുതൽ പ്രചോദനമായി. കരുണയുള്ള റബ്ബ് അവർ ഇരുവരെയും, ഇതിന്റെ പ്രസിദ്ധീകരണമേറ്റെടുത്ത 'മുഫക്കിറുൽ ഇസ്‌ലാം ഫൗണ്ടേഷ'ന്റെ സാരഥികളെയും പ്രവർത്തകരെയും ഇരുലോകത്തും അനുഗ്രഹിക്കുമാറാകട്ടെ–ആമീൻ.

അനുവാചകർ ഈ ഗ്രന്ഥം ആദ്യാവസാനം വായിച്ച്, മഹാനായ ഹസ്രത്ത് മൗലാനാ ഇൽയാസ് (റ) അവർകൾ ജീവിതത്തിൽ ഉയർത്തിപ്പിടിച്ച ഉന്നതമൂല്യങ്ങൾ ജീവിതത്തിൽ പകർത്തി, ദീനിന്റെ പരിശ്രമം ചെയ്ത്

ദീനിന്റെ ഉയർച്ചക്കും ഇഹപരവിജയികളിൽ ഉൾപ്പെടുന്നതിനും പരിശ്രമിക്കണമെന്നും, വിനീത വിവർത്തകന്റെയും കുടുംബാദികളുടെയും ഐഹിക - പാരത്രിക വിജയത്തിനായി പ്രത്യേകം ദുആ ചെയ്യണമെന്നും ദീനിന്റെ പേരിൽ അഭ്യർത്ഥിച്ചു കൊണ്ട് വിലപ്പെട്ട ഈ ഗ്രന്ഥം അനുവാചക ഹസ്തങ്ങളിൽ അർപ്പിച്ചുകൊള്ളുന്നു.

കാഞ്ഞാർ

17 റമദാൻ 1421

13, ഡിസംബർ 2000

വിനീത വിധേയൻ

**പി.പി. മുഹമ്മദ് ഇസ്ഹാഖ്**

## ഒന്ന്

# ബാല്യവും വിദ്യാഭ്യാസവും

**പിതാവ് മൗലാനാ മുഹമ്മദ് ഇസ്മാഈൽ സാഹിബ് (റ)**

ഒരു നൂറ്റാണ്ട് മുമ്പ് ക്രിസ്ത്വബ്ദം 1876 കാലയളവിൽ ഡൽഹിക്ക് പുറത്ത്, ഹസ്രത്ത്, നിസാമുദ്ദീൻ ഔലിയായുടെ മഖ്ബറക്ക് സമീപം 'ചൗൻസഠ് ഖുംബ' (അറുപത്തിനാല് തൂണുകൾ) എന്ന പേരിൽ അറിയപ്പെട്ടിരുന്ന ചരിത്ര പ്രാധാന്യമുള്ള കെട്ടിടം. അതിലെ ചുവന്ന ഗെയ്റ്റിന് സമീപം ഒരു മഹാൻ അധിവസിച്ചിരുന്നു. അദ്ദേഹമാണ് ഹസ്രത്ത് മൗലാനാ മുഹമ്മദ് ഇസ്മാഈൽ സാഹിബ് (റ).

'മുസഫ്ഫർ നഗർ' ജില്ലയിലെ 'ജുൻ ജാന'യാണ് ജന്മസ്ഥലം. ആദ്യ ഭാര്യയുടെ വിയോഗാനന്തരം മുഫ്തി ഇലാഹി ബഖ്ഷ് കാന്ധലവിയുടെ കുടുംബത്തിൽനിന്ന് രണ്ടാം വിവാഹം നടന്നു. തുടർന്ന് 'കാന്ധല'യിൽ നിരന്തരം വന്നു പോയിരുന്നു. അങ്ങനെ 'കാന്ധല'യും അദ്ദേഹത്തിന് 'ജന്മ നാട്' പോലെ ആയിത്തീർന്നു. 'ജുൻജാന'യിലും കാന്ധലയിലുമായാണ് അധിവസിച്ചത്. ഈ കുടുംബം സിദ്ദീഖീ ശൈഖന്മാരിലെ പ്രധാന കുടുംബമായിരുന്നു. ദീനിയായ ഇൽമും ദീനിയായ ജീവിതവും തലമുറകളായി നിലനിന്നു വന്ന ഈ കുടുംബം, ആ ഭാഗങ്ങളിൽ പ്രത്യേക ബഹുമതിയാലും പരിഗണനയാലും വീക്ഷിക്കപ്പെട്ടിരുന്നു. ആറാമത്തെ തലമുറ മൗലവി മുഹമ്മദ് ശരീഫി (റ)ൽ എത്തുമ്പോൾ, മൗലാനാ മുഹമ്മദ് ഇസ്മാ

ഈൽ സാഹിബി(റ)ന്റെയും മുഫ്തി ഇലാഹി ബഖ്ഷ് സാഹിബി(റ)ന്റെയും കുടുംബപരമ്പര ഒത്തു ചേരുന്നു. കുടുംബപരമ്പര ഇപ്രകാരമാണ്:

മൗലാനാ ഇസ്മാഈൽ
ഇബ്നു ഗുലാം ഹുസൈൻ
ഇബ്നു ഹകീം കരീം ബഖ്ഷ്
ഇബ്നു ഹകീം ഗുലാം മുഹ്യിദ്ദീൻ
ഇബ്നു മൗലവി മുഹമ്മദ് സാജിദ്
ഇബ്നു മൗലവി മുഹമ്മദ് ഫൈദ്
ഇബ്നു മൗലവി മുഹമ്മദ് ശരീഫ്
ഇബ്നു മൗലവി മുഹമ്മദ് അശ്റഫ്
ഇബ്നു ശൈഖ് ജമാൽ മുഹമ്മദ് ശാഹ്
ഇബ്നു ശൈഖ് ബാബിൻ ശാഹ്
ഇബ്നു മൗലവി ശൈഖ് മുഹമ്മദ്
ഇബ്നു ശൈഖ് മുഹമ്മദ് ഫാദിൽ
ഇബ്നു ശൈഖ് ഖുത്ത്ബ് ശാഹ് [1]

**മുഫ്തി ഇലാഹി ബഖ്ഷ് സാഹിബി(റ)ന്റെ കുടുംബപശ്ചാത്തലം**

മുഫ്തി ഇലാഹി ബഖ്ഷ് സാഹിബ് (റ) ഹസ്രത്ത് ഷാഹ് അബ്ദുൽ അസീസ് (റ) അവർകളുടെ പ്രധാന ശിഷ്യഗണങ്ങളിൽ ഉൾപ്പെട്ടവരായിരുന്നു. തന്റെ കാലഘട്ടത്തിലെ പ്രധാനപ്പെട്ട മുദർരിസ്, ഗ്രന്ഥകാരൻ, ശറഇയായ വിഷയങ്ങളിൽ വിധി പറയുന്ന മുഫ്ത്തി, ഭിഷഗ്വരൻ, വൈജ്ഞാനിക മണ്ഡലങ്ങളിലെ അതികായൻ, അറബി-ഫാർസി-ഉർദുഭാഷകളിലെ കവി എന്നീ നിലകളിൽ തിളക്കമാർന്ന വ്യക്തിത്വത്തിന്റെ ഉടമയായിരുന്നു മുഫ്തി സാഹിബ്. 'ബാനത്ത് സുആദ്' എന്ന അറബി കവിതാസമാഹാരത്തിന് അറബി – ഫാർസി – ഉർദുഭാഷകളിൽ കവിതാവ്യാഖ്യാനം നടത്തി കവിതാരംഗത്ത് തന്റെ പ്രാഗത്ഭ്യം തെളിയിച്ചിട്ടുണ്ട്. അറബി- ഫാർസി ഭാഷകളിലായി നാൽപതോളം ഗ്രന്ഥങ്ങൾ മുഫ്തി സാഹിബിന്റെ സാഹിത്യരംഗത്തെ സംഭാവനയാണ്. ശൈഖുൽ ഹബീബ് മൗലാനാ റൂമി രചിച്ച 'മസ്നവി'യുടെ 'തക്മില' അവയിൽ വളരെയേറെ പ്രസിദ്ധമാണ്.

മുഫ്തി ഇലാഹിബഖ്ഷ് ഹസ്രത്ത് ഷാഹ് അബ്ദുൽ അസീസി (റ) നെ 'ബൈഅത്ത്' ചെയ്തിരുന്നു. മുഫ്തിഇലാഹിബഖ്ഷ് തന്റെ കാലഘട്ടത്തിലെ അറിയപ്പെട്ട ശൈഖായതിനോടൊപ്പം, ഏകദേശം അറുപത്തഞ്ച് വയസ്സുള്ളപ്പോൾ തന്റെ ശൈഖിന്റെ യുവ ഖലീഫ ഹസ്രത്ത് സയ്യിദ് അഹ്മദ് ഷഹീദ് (റ) അവർകളുമായി 'ബൈഅത്തിലേർപ്പെട്ടു എന്നുള്ളത്,

1. നിവേദനം: ശൈഖുൽ ഹദീസ് മൗലാനാ സകരിയ്യാ സാഹിബ് കാന്ധലവി(റ)

മുഫ്തി സാഹിബിന്റെ നിഷ്കളങ്കതയുടെയും, അല്ലാഹുവിന്റെ പൊരുത്തത്തെ മാത്രം ലക്ഷ്യമാക്കിയതിന്റെയും പ്രകടമായ തെളിവാണ്. സയ്യിദ് അഹ്മദ് ഷഹീദി(റ)ന് മുഫ്തി ഇലാഹിബഖ്ഷിനെക്കാൾ മുപ്പത്തെട്ട് വയസ്സ് പ്രായം കുറവായിരുന്നു ഈ സന്ദർഭത്തിൽ. പ്രായവും പ്രശസ്തിയുമെല്ലാം ഒരു ഭാഗത്ത് തനിക്കുണ്ടെങ്കിലും ശരി, പ്രായം കുറഞ്ഞ സയ്യിദ് അഹ്മദ് ഷഹീദി(റ)ൽ നിന്നും ആത്മീയജ്ഞാനം വർധിപ്പിക്കുന്നതിൽ മുഫ്തി ഇലാഹിബഖ്ഷിന് ഒരു സങ്കോചവുമുണ്ടായില്ല.

ഹിജ്റ 1162-ലാണ് മുഫ്തിസാഹിബ് ജനിച്ചത്. ഹിജ്റ 1245-ൽ എൺപത്തിമൂന്നാമത്തെ വയസ്സിലാണ് വഫാത്ത്. മക്കൾ, ചെറുമക്കൾ എല്ലാവരും ബുദ്ധിമാന്മാരും അറിവുള്ളവരും, പ്രശസ്തരും, പ്രഗൽഭരുമായിരുന്നു. ബുദ്ധി, അറിവ്, സാഹിത്യാഭിരുചി, അല്ലാഹുവിലുള്ള ഭയം, അല്ലാഹുവിലേക്കുള്ള മടക്കം ഇവയെല്ലാം കുടുംബപരമായ പ്രത്യേകതകളായിരുന്നു. മൗലവി അബുൽഹസൻ സാഹിബ് (റ) രചിച്ച 'മസ്നവി', 'ഗുൽസാറെ ഇബ്റാഹീം' എന്നീ ഗ്രന്ഥങ്ങൾ വളരെ പ്രസിദ്ധമാണ്. അൽപകാലത്തിന് മുമ്പ് വരെ ഇവ വീടുകളിൽ വായിക്കപ്പെട്ടിരുന്നു. അദ്ദേഹത്തിന്റെ മകൻ മൗലവി നൂറുൽ ഹഖ്ഖ് സാഹിബ് (റ), അവരുടെ നാല് മക്കൾ, മൗലവി സിയാഉൽഹസൻ സാഹിബ്, മൗലവി അക്ബർ സാഹിബ്, മൗലവി സുലൈമാൻ സാഹിബ്, ഹക്കീം മൗലവി ഇബ്റാഹീം സാഹിബ് എന്നിവരെല്ലാം ഈ കുടുംബത്തിലെ പ്രബലരും പ്രശസ്തരുമാണ്.

**മൗലാനാ മുസഫ്ഫർ ഹുസൈൻ (റ)**

മുഫ്തി ഇലാഹി ബഖ്ഷിന്റെ സഹോദരമകനായ മൗലാനാ മുസഫ്ഫർ ഹുസൈൻ(റ) ഹസ്രത്ത് ശാഹ് ഇസ്ഹാഖ് സാഹിബി(റ) ന്റെ പ്രിയപ്പെട്ട ശിഷ്യനും, ഹസ്രത്ത് ശാഹ് മുഹമ്മദ് യഅ്ഖൂബ് സാഹിബി(റ)ന്റെ പ്രധാന ഖലീഫയും, സയ്യിദ് അഹ്മദ് ഷഹീദി(റ)ന്റെയും അനുയായികളുടെയും പരിചാരകനുമായിരുന്നു. അദ്ദേഹം തന്റെ കാലഘട്ടത്തിലെ സാലിഹുകളിൽ പ്രധാനിയായിരുന്നു. സൂക്ഷ്മതയും ഭക്തിയും അദ്ദേഹത്തിന്റെ പ്രത്യേകതയായിരുന്നു. അദ്ദേഹത്തിന്റെ ആമാശയം ഒരിക്കൽ പോലും ഹലാലിന്റെ വിഷയത്തിൽ സംശയം തോന്നിക്കുന്ന ഒരു വസ്തുവും സ്വീകരിച്ചിട്ടില്ല എന്നുള്ളത് പ്രസിദ്ധമായ കാര്യമാണ്. അദ്ദേഹത്തിന്റെ വിനയം, ദൃഢചിത്തത, നമസ്കാരത്തിലെ അവസ്ഥകൾ എല്ലാമെല്ലാം ആ പ്രദേശത്തെ ജനങ്ങൾ ഇപ്പോഴും അനുസ്മരിക്കാറുണ്ട്. കാരണം, മഹാനവർകൾ ആദ്യകാല നൂറ്റാണ്ടിന്റെ സ്മരണ പുതുക്കിത്തരുന്നവരാണ്. (തദ്കിറത്തുൽ ഖലീൽ)

മൗലാനാ മുഹമ്മദ് ഇസ്മാഈൽ സാഹിബിന്റെ രണ്ടാം വിവാഹം നടന്നത് മൗലാനാ മുസഫ്ഫർ ഹുസൈൻ സാഹിബി(റ)ന്റെ മകളുടെ മകളുമായാണ്. ഹിജ്റ 1285 റജബ് 13- (30-10-1868) ന് ഈ വിവാഹം നടന്നു.

**മൗലാനാ ഇസ്മാഈൽ സാഹിബിന്റെ ജീവിതം**

മൗലാനാ ഇസ്മാഈൽ സാഹിബ് (റ) മിർസാ ഇലാഹീ ബഖ്ഷ് സാഹിബിന്റെ മക്കളെ പഠിപ്പിച്ചിരുന്നു. ഡൽഹിയിലെ ചുവന്നഗെയ്റ്റിന് മുകളിലുള്ള കെട്ടിടത്തിലായിരുന്നു താമസം. അതിനോട് ചേർന്ന് ചെറിയൊരു പള്ളിയും. മിർസാ ഇലാഹി ബഖ്ഷ് സാഹിബിന്റെ ഓഫീസ് അതിന് മുമ്പിലായിരുന്നു. പള്ളിയുടെ മുകൾഭാഗത്ത് ടിൻ ഷീറ്റുകൾ വിരിച്ചിരുന്നു. ഈ പള്ളിക്ക് 'ബംഗ്ളാവാലി മസ്ജിദ്' (മാളികയുള്ള പള്ളി) എന്ന് പേരു പറയപ്പെടാനുണ്ടായ കാരണവും ഇത് തന്നെയാണ്. മൗലാനാ ഇസ്മാഈൽ തന്റെ ജീവിതം നയിച്ചത് അറിയപ്പെടാത്ത അവസ്ഥയിലും ഇബാദത്തിലുമായിരുന്നു. മൗലാനാ ഇസ്മാഈൽ ദുആ സ്വീകരിക്കപ്പെടുന്നവരാണെന്ന് സ്വന്തം അനുഭവത്തിലൂടെ ബോധ്യപ്പെട്ടപ്പോഴാണ് മുഫ്തി ഇലാഹി ബഖ്ഷ് സാഹിബിന് മഹാനവർകളുടെ സ്ഥാനം മനസ്സിലായത്.

ദിക്ർ, ഇബാദത്ത്, യാത്രക്കാർക്ക് ആവശ്യമായ സേവനങ്ങൾ ചെയ്തുകൊടുക്കുക, ഖുർആൻ ശരീഫും ദീനിയായ ഇൽമും പഠിപ്പിക്കുക - ഇതെല്ലാമായിരുന്നു ദിനരാത്രങ്ങളിൽ മൗലാനാ ഇസ്മാഈൽ അവർകളുടെ ജോലി. വിനയത്തിലും സേവനത്തിലും വളരെ മുൻപന്തിയിലായിരുന്നു. ചുമട് ചുമന്ന് പോകുന്നവരുടെ ദാഹം തീർക്കുന്നതിന് ചുമട് താഴെ ഇറക്കിവയ്ക്കുകയും, സ്വയം വെള്ളം കോരി അവർക്ക് കൊടുക്കുകയും ചെയ്ത ശേഷം 'അല്ലാഹുവേ! നിന്റെ ദാസന്മാർക്ക് സേവനം ചെയ്യാനുള്ള അവസരം നീ എനിക്കു നൽകിയല്ലോ' എന്ന് പറയുകയും, ശുക്റി(നന്ദി)ന്റെ രണ്ട് റക്അത്ത് നമസ്കരിക്കുകയും ചെയ്യുമായിരുന്നു. സമ്മേളന സ്ഥലങ്ങളിലും ജനത്തിരക്കേറിയ കേന്ദ്രങ്ങളിലും വെള്ളവും പാത്രവും ഏർപ്പാട് ചെയ്തിരുന്നു. അല്ലാഹുവിന്റെ സൃഷ്ടികൾക്ക് സേവനംചെയ്ത് അവരെ സന്തോഷിപ്പിക്കൽ അല്ലാഹുവിന്റെ പൊരുത്തവും സാമീപ്യവും നേടിയെടുക്കുന്നതിനുള്ള വഴിയായി മഹാനവർകൾ കരുതിയിരുന്നു (നിവേദനം: മൗലാനാ മുഹമ്മദ് ഇൽയാസ്). മൗലാനാ ഇസ്മാഈൽ സദാസമയം ദിക്റിലും ഇലാഹിയായ ചിന്തയിലും ലയിച്ച് കഴിയുന്നവരായിരുന്നു. ഓരോ സന്ദർഭ സാഹചര്യങ്ങളിലും ഹദീസിൽ വന്ന ദുആ പതിവാക്കുന്നവരായിരുന്നു. ഈ നിലയിൽ 'ഇഹ്സാൻ' എന്ന പദവി നേടിയവരായിരുന്നു.

അദ്ദേഹം ഒരു പ്രാവശ്യം റശീദ് അഹ്മദ് ഗംഗോഹി (റ)യെ ബൈഅത്ത് ചെയ്യുന്നതിന് ആഗ്രഹം പ്രകടിപ്പിച്ചു. ഹസ്രത്ത് ഗംഗോഹി(റ) അരുളി: താങ്കൾക്ക് അതിന്റെ ആവശ്യമില്ല. ബൈഅത്തിന്റെയും തുടർന്നുള്ള പരിശീലനത്തിന്റെയും ലക്ഷ്യം താങ്കൾ നേടിക്കഴിഞ്ഞതാണ്. താങ്കൾ 'ബൈഅത്ത്' ചെയ്യണമെന്നാവശ്യപ്പെടുന്നത് ഖുർആൻ ശരീഫ്

പഠിച്ച ഒരാൾ ഖാഇദഃ (ബാലപാഠം) പഠിക്കണമെന്ന് പറയുന്നതിന് തുല്യമാണ്." (നിവേദനം: മൗലാനാ മുഹമ്മദ് ഇൽയാസ്(റ))

മൗലാനാ ഇസ്മാഈലിന് ഖുർആൻ ശരീഫ് ഓതുന്നതിലും, പതിവായ ദിക്റുകൾ ചൊല്ലുന്നതിലും വലിയ താൽപര്യമായിരുന്നു. ആടുകളെ മേയ്ച്ചുകൊണ്ട് ഖുർആൻ ശരീഫ് ഓതിക്കഴിയണമെന്ന് മൗലാനാ ഇസ്മാഈൽ ആഗ്രഹിച്ചിരുന്നു.

രാത്രി വീട്ടിലുള്ളവരിൽ ആരെങ്കിലുമൊരാൾ ഉണർന്നിരിക്കുന്നതിന് വലിയ പ്രാധാന്യം നൽകിയിരുന്നു. പന്ത്രണ്ട്, ഒരു മണിവരെ രണ്ടാമത്തെ മകൻ മൗലാനാ യഹ്‌യാ സാഹിബ്(റ) പഠനത്തിൽ ലയിച്ച് കഴിയും. ശേഷം മൗലാനാ ഇസ്മാഈൽ സാഹബി(റ)നെ ഉണർത്തി മൗലാനാ യഹ്‌യാ സാഹിബ്(റ) ഉറങ്ങും. രാത്രിയുടെ അന്ത്യയാമം മൂത്തമകൻ മൗലാനാ മുഹമ്മദ് സാഹിബി(റ)നെ ഉണർത്തി മൗലാനാ ഇസ്മാഈൽ ഉറങ്ങും. .

മൗലാനാ ഇസ്മാഈലിന്റെ സ്വഭാവം എല്ലാവരുമായും യോജിച്ചു പോകുന്നതായിരുന്നു. മൗലാനയെ സംബന്ധിച്ച് ഒരാൾക്കും ഒരു പരാതിയുമില്ലായിരുന്നു. ഒന്നുമല്ലാതിരുന്ന മൗലാനാ അവർകളെ അല്ലാഹു എല്ലാമാക്കി മാറ്റി. പരസ്പരം വിദ്വേഷവും വൈരാഗ്യവും വച്ചു പുലർത്തിയിരുന്ന ഡൽഹിയിലെ വ്യത്യസ്ത വീക്ഷണഗതിക്കാരായ ഓരോ വിഭാഗവും മൗലാനാ അവർകളുടെ നിഷ്കളങ്കതയെയും ആത്മാർത്ഥതയെയും അംഗീകരിക്കുന്നവരായിരുന്നു. അവരിൽ ഒരു വിഭാഗം അടുത്ത വിഭാഗത്തിന്റെ പിന്നിൽ തുടർന്നു നമസ്കരിക്കുകപോലും ചെയ്തിരുന്നില്ല. പക്ഷേ, അവരുടെ നേതാക്കൾ മൗലാനാ അവർകളിൽ വിശ്വാസം പ്രകടിപ്പിക്കുകയും, അഭിപ്രായ വ്യത്യാസമില്ലാതെ മൗലാനാ അവർകളെ ആദരിക്കുകയും ചെയ്തിരുന്നു. (നിവേദനം: മൗലാനാ മുഹമ്മദ് ഇൽയാസ് (റ))

**മേവാത്തുമായി ബന്ധം**

മേവാത്തു മേഖലയുമായി അദ്ദേഹം ബന്ധം സ്ഥാപിച്ചതിന്റെ പിന്നിൽ ഓർമകൾ ഉണർത്തുന്നൊരു ചരിത്ര വിസ്മയമുണ്ട് (സദ്ഗുണ സമ്പന്നനും മഹാത്മാവുമായ തന്റെ പുത്രൻ മൗലാനാ മുഹമ്മദ് ഇൽയാസ് പിൽക്കാലത്ത് പ്രബോധന പ്രവർത്തനങ്ങൾക്ക് മുഖ്യമായും പ്രയോജനപ്പെടുത്തിയ പ്രദേശമാണ് മേവാത്ത്.)

ഒരു ദിവസം മൗലാനാ ഇസ്മാഈൽ സാഹിബ് പള്ളിയിൽ നിന്നു പുറത്തിറങ്ങി. കൂടെ നമസ്കരിക്കുവാൻ വല്ലവരെയും കണ്ടെത്തുകയായിരുന്നു ലക്ഷ്യം. വഴിയിൽ ഏതാനും മുസ്‌ലിം തൊഴിലാളികളെ കണ്ടു. അവരോട് ദിവസവേതനം എന്തു കിട്ടുമെന്നന്വേഷിച്ചു. അന്നു ലഭിക്കുമായിരുന്ന ദിവസ വേതനം എത്രയെന്നവർ പറഞ്ഞു. അത്രയും സംഖ്യ ഇവി

ടെത്താനാൽ ആ തൊഴിലിന് പോകാതിരുന്നുകൂടേ? അദ്ദേഹം ചോദിച്ചു. "അതെ". അവർ സമ്മതിച്ചു. അദ്ദേഹം അവരെ പള്ളിയിലേക്ക് കൂട്ടി. അവരെ ഖുർആനും നമസ്കാരവും പഠിപ്പിച്ചു. ദിവസക്കൂലി കൊടുത്തു വിട്ടയച്ചു. അങ്ങനെ ഖുർആൻ പാരായണവും നമസ്കാരവും അതിന്റെ നിയമവ്യവസ്ഥകളും പഠിപ്പിച്ചു ദിവസ വേതനം കൊടുത്തുകൊണ്ടേയിരുന്നതിനാൽ മറ്റു ജോലിക്ക് പോവാതെ അവർ ഈ പ്രവർത്തനത്തിൽ തന്നെ വ്യാപൃതരായി. പിൽക്കാലത്ത് ബങ്ക്ളാവാലീ മസ്ജിദിൽ പ്രസിദ്ധിയാർജിച്ച മതവിജ്ഞാനകേന്ദ്രത്തിന് പ്രാരംഭം കുറിച്ചത് ഈ തൊഴിലാളികളാണ്.

**മൗലാനാ മുഹമ്മദ് ഇസ്മാഈൽ സാഹിബിന്റെ വഫാത്തും മഖ്ബൂലിയ (സ്വീകാര്യത)ത്തും**

ഹിജ്റ 1315 ശവ്വാൽ 4 (1898 ഫെബ്രുവരി 26)ൽ മൗലാനാ മുഹമ്മദ് ഇസ്മാഈൽ സാഹിബ് വഫാത്തായി. അല്ലാഹു ആ മഹാന് പൊറുത്തു കൊടുക്കട്ടെ. ഡൽഹി പട്ടണത്തിൽ മൂന്ന് റോഡുകൾ സന്ധിക്കുന്ന 'ബഹ്റാമി'ലെ 'ഖജുർവാലി മസ്ജിദി'ലാണ് വഫാത്ത് സംഭവിച്ചത്. മഹാനവർകളുടെ ജനാസയോടൊപ്പം വലിയൊരു ജനാവലി അനുഗമിച്ചിരുന്നു. 'ജനാസ' വഹിക്കുന്നതിന് ജനങ്ങൾക്ക് അവസരം ലഭിക്കുന്നതിനായി ജനാസയുടെ ഇരു ഭാഗത്തും നീളമുള്ള കമ്പുകൾ വച്ച് കെട്ടിയിരുന്നെങ്കിലും ഡൽഹിയിൽനിന്നും നിസാമുദ്ദീൻവരെ മൂന്നര മൈൽ ദൂരത്തിനിടയിലും പലർക്കും ജനാസ വഹിക്കാൻ അവസരം ലഭിച്ചില്ല. ഇതിൽ നിന്നു മൗലാനാ അവർകൾക്ക് ജനങ്ങളുടെ ഇടയിൽ ലഭിച്ചിരുന്ന പൊതു സ്വീകാര്യത മനസ്സിലാക്കാം.

ജനാസയിൽ വിവിധ വിഭാഗങ്ങളിൽപ്പെട്ട വളരെയധികം ജനങ്ങൾ പങ്കെടുത്തിരുന്നു. വിവിധ വീക്ഷണഗതികൾ വച്ചു പുലർത്തുന്ന മുസ്ലിംകൾ ഒരു സ്ഥലത്ത് ഒത്തു ചേരൽ വിരളമാണെങ്കിലും, ഈ സന്ദർഭത്തിൽ എല്ലാവരും ഒത്തു ചേർന്നിരുന്നു. മൗലാനാ അവർകളുടെ രണ്ടാമത്തെ മകൻ മൗലാനാ യഹ്യാ സാഹിബ് (റ) പറയാറുണ്ടായിരുന്നു: "എന്റെ മൂത്തസഹോദരൻ മൗലാനാ മുഹമ്മദ് സാഹിബ് (റ) വളരെ സൗമ്യമായ സ്വഭാവമുള്ളവരും, വലിയ വിനയം പ്രകടിപ്പിക്കുന്ന മഹാനുമായിരുന്നു. അദ്ദേഹം വിനയത്തിന്റെ പേരിൽ മറ്റേതെങ്കിലും മഹാന്മാരോട് 'ജനാസ' നമസ്കരിക്കണമെന്ന് നിർദേശിക്കുമോ എന്നും അങ്ങനെ സംഭവിച്ചാൽ ഇതര വിഭാഗങ്ങളും അവരുടെ നേതാക്കളും നമസ്കാരത്തിൽ പങ്കെടുക്കാതെ മാറിനിന്ന് അസുഖകരമായ ഒരു സ്ഥിതിവിശേഷം സംജാതമാകുമല്ലോ എന്നും ഞാൻ ഭയന്നു. ആയതിനാൽ ഞാൻ മുമ്പോട്ട് വന്ന്,

ഞാൻ തന്നെ നമസ്കരിക്കുമെന്ന് പറഞ്ഞു. തുടർന്ന് എല്ലാവരും എന്റെ പിന്നിൽ നമസ്കരിച്ചു. ഒരു നിലയിലുള്ള അഭിപ്രായവ്യത്യാസവും ഉടലെടുത്തതുമില്ല." (നിവേദനം: ശൈഖുൽ ഹദീസ് മൗലാനാ മുഹമ്മദ് സകരിയ്യാ (റ))

ജനാസയിൽ ജനത്തിരക്ക് വളരെ കൂടുതലായിരുന്നു. പല പ്രാവശ്യമായാണ് 'ജനാസ' നമസ്കരിച്ചത്. ജനാസ ദഫൻ (മറവ്) ചെയ്യുന്നതിൽ അതു കാരണം പിന്തൽ നേരിട്ടു. ഈ സന്ദർഭത്തിൽ കറാമത്തുള്ള ഒരു മഹാന് ഇപ്രകാരം കേൾക്കാൻ കഴിഞ്ഞു: "എന്നെ വേഗത്തിൽ യാത്രയാക്കണം. ഞാൻ വളരെ ലജ്ജിക്കുന്നു. നബി(സ) തങ്ങൾ എന്നെ പ്രതീക്ഷിച്ച് കഴിയുന്നു. " (നിവേദനം: മൗലാനാ മുഹമ്മദ് ഇൽയാസ്)

**മൗലാനയുടെ മക്കൾ**

മൗലാനാ മുഹമ്മദ് ഇസ്മാഈൽ സാഹിബി(റ) ന്റെ മക്കൾ മൂന്ന് പേരാണ്. ആദ്യ ഭാര്യയിൽ നിന്ന് മൗലാനാ മുഹമ്മദ് സാഹിബ് (റ). മൂത്ത മകൻ ഇദ്ദേഹമാണ്. തന്റെ പിതാവിന്റെ സ്ഥാനം അലങ്കരിച്ചതും ഇദ്ദേഹമാണ്. ആദ്യഭാര്യയുടെ വഫാത്തിന് ശേഷം രണ്ടാമത് വിവാഹം ചെയ്തത് മൗലാനാ മുസഫ്ഫർ ഹുസൈൻ സാഹിബി(റ)ന്റെ മകളുടെ മകളെയായിരുന്നു. അവരിൽനിന്ന് രണ്ട് മക്കൾ: മൗലാനാ മുഹമ്മദ് യഹ്യാ സാഹിബ്(റ), മൗലാനാ മുഹമ്മദ് ഇൽയാസ് സാഹിബ്(റ).

**മൗലാനാ മുഹമ്മദ് ഇൽയാസ് സാഹിബി(റ)ന്റെ ജനനം, കുടുംബ സാഹചര്യം, ബാല്യകാലം**

ഹിജ്റ 1303-ൽ മൗലാനാ മുഹമ്മദ് ഇൽയാസ് സാഹിബ് ജനിച്ചു. ശൈശവ ദശയിലെ പേര് 'അഖ്തർ ഇൽയാസ്' എന്നായിരുന്നു. ബാല്യകാലം മാതാവിന്റെ കുടുംബത്തിൽ 'കാന്ധല'യിലും, പിതാവിന്റടുക്കൽ നിസാമുദ്ദീനിലുമായി കഴിഞ്ഞു. ആ കാലയളവിൽ കാന്ധലയിലെ പ്രസ്തുത കുടുംബം ദീനീ ജീവിതത്തിന്റെ കളിത്തൊട്ടിലായിരുന്നു. പുരുഷന്മാരെപ്പറ്റി എന്ത് പറയാൻ? സ്ത്രീകളുടെ ഇബാദത്ത്, രാത്രി നമസ്കാരം, ദിക്ർ, ഖുർആൻ പാരായണം, അവരുടെ ദീനീ ജീവിതത്തിന്റെ സംഭവങ്ങൾ എന്നിവ ഈ കാലഘട്ടത്തിലെ ദീനീരംഗത്ത് ധൈര്യം കുറഞ്ഞുപോയവരുടെ ഭാവനയുടെയും അപ്പുറത്തായിരുന്നു.

വീടുകളിൽവച്ചുള്ള സ്ത്രീകളുടെ പൊതുവായ സുന്നത്ത് നമസ്കാരങ്ങളിൽ സ്വന്തം സ്വന്തമായി ഖുർആൻ ശരീഫ് തിലാവത്ത് (പാരായണം) ചെയ്തിരുന്നു. പരിശുദ്ധ റമദാൻ ഖുർആൻ ശരീഫിന്റെ വിഷയത്തിൽ അവർക്ക് അതിശയകരമായ ഒരു വസന്തം തന്നെയായിരുന്നു. വീടുകളിൽ എവിടെയും ഖുർആൻ ശരീഫ് കാണാം. വൈകുവോളം അതിന്റെ പാരായണം നടന്നു കൊണ്ടേയിരിക്കും. (നിവേദനം: ശൈഖുൽ ഹദീസ് മൗലാനാ മുഹമ്മദ് സകരിയ്യാ)

ഖുർആൻ ശരീഫ് ഓതി ഓതി അതിന്റെ രസം അനുഭവിക്കുന്നതിനുള്ള അറിവും അഭിരുചിയും സ്ത്രീകൾക്കുണ്ടായിരുന്നു. നമസ്കാരത്തിന് ശേഷം ഖുർആൻ ശരീഫ് ഓതി നിറുത്തിയ സ്ഥലം പരസ്പരം പറയുമായിരുന്നു. നമസ്കാരത്തിൽ അവർ പൂർണമായും ലയിച്ച് കഴിയുമായിരുന്നു. വീട്ടിൽ നടന്ന എന്തെങ്കിലും സംഭവ വികാസത്തിന്റെ പേരിൽ അന്യപുരുഷന്മാർ വന്ന് പോകുമ്പോൾ മറ ഏർപ്പെടുത്തണമെന്ന ചിന്തപോലും നമസ്കാരത്തിൽ ലയിക്കുമ്പോൾ അവരിൽ ചിലർക്ക് നഷ്ടപ്പെട്ടിരുന്നു. (നിവേദനം: മൗലാനാ മുഹമ്മദ് ഇൽയാസ്)

ഖുർആൻ ശരീഫിന്റെ ഉർദു പരിഭാഷയും വ്യാഖ്യാനവുമായ മസാഹിറെ ഹഖ്ഖ്, മശാരിഖുൽ അൻവാർ, ഹിസ്നെ ഹസീൻ ഈ ഗ്രന്ഥങ്ങൾ കുടുംബത്തിലെ സ്ത്രീകളിൽ പൊതുവെ നടപ്പിൽ വന്നിരുന്ന പാഠ്യപദ്ധതിയായിരുന്നു. ആ കാലയളവിൽ ഹസ്രത്ത് സയ്യിദ് അഹ്മദ് ശഹീദ്(റ)ന്റെയും, ഹസ്രത്ത് ഷാഹ് അബ്ദുൽ അസീസ് (റ) അവർകളുടെയും കുടുംബകഥകൾ വീടുകൾക്ക് വെളിയിലും വീടുകൾക്കുള്ളിലും നടന്നിരുന്ന സദസ്സുകളിൽ പ്രത്യേക ചർച്ചാ വിഷയമായിരുന്നു. ഈ മഹത്തുക്കളുടെ സംഭവങ്ങൾ പുരുഷന്മാരും സ്ത്രീകളും പരാമർശ വിധേയമാക്കി. ഉമ്മ -പെങ്ങന്മാർ കുട്ടികൾക്ക് പൈങ്കിളിക്കഥകൾ പറഞ്ഞു കൊടുക്കുന്നതിന് പകരം ആത്മീയത തുളുമ്പിനിൽക്കുന്ന ഈ കഥകൾ അവർക്ക് പറഞ്ഞു കേൾപ്പിക്കുമായിരുന്നു. ഇത് വളരെ പഴക്കമുള്ള കഥകളായിരുന്നില്ല. മൗലാനാ മുസഫ്ഫർ ഹുസൈൻ സാഹിബ് കണ്ട കാര്യങ്ങൾ, അദ്ദേഹത്തിന്റെ മകളും ബന്ധുക്കളും നേരിൽ കേട്ട കാര്യങ്ങൾ കേൾവിക്കാർക്ക് ഇന്നലെ നടന്ന കാര്യം പോലെ തോന്നുമായിരുന്നു. (നിവേദനം: മൗലാനാ മുഹമ്മദ് ഇൽയാസ്)

**ഉമ്മീബീ**

മൗലാനാ അവർകളുടെ ഉമ്മായുടെ ഉമ്മ 'ബീ അമത്തുർറഹ്മാൻ' എന്നിവരായിരുന്നു. മൗലാനാ മുസഫ്ഫർ ഹുസൈൻ സാഹിബിന്റെ മകളായിരുന്നു അവർ. കുടുംബാദികളിൽ പൊതുവെ 'ഉമ്മീബീ' എന്ന പേരിലാണ് അവർ അറിയപ്പെട്ടിരുന്നത്. റാബിഅത്തുൽ ബസരിയ(റ)യുടെ വിശേഷണങ്ങൾ ഉൾക്കൊണ്ട മഹതിയായിരുന്നു അവർ. അവരുടെ നമസ്കാരത്തെ സംബന്ധിച്ച് മൗലാനാ അവർകൾ ഒരു സന്ദർഭത്തിൽ പറഞ്ഞു: ഉമ്മീബീയുടെ നമസ്കാരത്തിന്റെ അവസ്ഥ മൗലാനാ ഗംഗോഹി (റ)യുടെ നമസ്കാരത്തിലാണ് എനിക്ക് കാണാൻ കഴിഞ്ഞത്." (നിവേദനം: മൗലാനാ മുഹമ്മദ് യൂസുഫ്)

മൗലാനാ ഗംഗോഹി(റ)യുടെ നമസ്കാരം തന്റെ സമകാലീനരിൽ

വളരെ പ്രത്യേകതയുള്ളതായിരുന്നു. ഉമ്മീബി തന്റെ അവസാന നാളുകളിൽ സ്വന്തമായി ആഹാരംപോലും ആവശ്യപ്പെടുമായിരുന്നില്ല. ആരെങ്കിലും കൊണ്ടുവന്ന് മുമ്പിൽ വച്ചാൽ കഴിക്കും. വീട് വളരെ വലുതായിരുന്നു. ജോലിത്തിരക്കുകളുടെ പേരിൽ ഒരാൾക്കും ഓർമ വന്നില്ലെങ്കിൽ അവർ വിശന്ന് തന്നെ കഴിഞ്ഞുകൂടുമായിരുന്നു. ഒരു പ്രാവശ്യം ഒരാൾ ചോദിച്ചു: "ബലഹീനമായ അവസ്ഥയിൽ ആഹാരം കഴിക്കാതെ നിങ്ങൾ എങ്ങനെ കഴിയുന്നു?" അവർ പറഞ്ഞു: "അൽഹംദുലില്ലാ; ഞാൻ തസ്ബീഹുകളിൽ നിന്ന് ആഹാരം (ആരോഗ്യം) നേടിയെടുക്കുന്നു." (നിവേദനം: മൗലാനാ മുഹമ്മദ് ഇൽയാസ്)

**മൗലാനയുടെ മാതാവ്**

മൗലാനയുടെ മാതാവ് 'ബീസഫിയ്യ' ഖുർആൻ ശരീഫ് നല്ലവണ്ണം മനഃപാഠമുള്ള 'ഹാഫിസഃ'യായിരുന്നു. വിവാഹത്തിന് ശേഷം മൗലാനാ യഹ്‌യാ സാഹിബ് മുലകുടിക്കുന്ന കാലത്ത് അവർ ഖുർആൻ ശരീഫ് ഹൃദിസ്ഥമാക്കി. ഖുർആൻ അവർക്ക് നല്ല പാഠമായിരുന്നു. സാധാരണ ഹാഫിസുകൾ അവരുടെ മുമ്പിൽ പിടിച്ചു നിൽക്കുമായിരുന്നില്ല. പുണ്യ റമദാനിൽ നിത്യവും ഒരു ഖത്തം തീർക്കുകയും പത്ത് ജുസ്അ് വീണ്ടും ഓതുകയും ചെയ്തിരുന്നു. ഈ നിലയിൽ ഓരോ റമദാനിലും നാൽപത് ഖത്തം തീർത്തിരുന്നു (തദ്കിറത്തുൽ ഖലീൽ). ഓത്തിൽ വലിയ ഒഴുക്കായിരുന്നു അവർക്ക്. ഓത്തിന്റെ പേരിൽ വീട്ടുജോലികളിൽ ഒരു വ്യത്യാസവും സംഭവിക്കുമായിരുന്നില്ല. ഓതിക്കൊണ്ടിരിക്കുമ്പോൾത്തന്നെ കൈകൊണ്ട് എന്തെങ്കിലും ജോലികളും ചെയ്യുന്നതിൽ അവർ പ്രത്യേക ശ്രദ്ധ ചെലുത്തിയിരുന്നു.

റമദാനല്ലാത്ത മാസങ്ങളിൽ വീട്ടുകാര്യങ്ങളോടൊപ്പം അവർ (മൗലാനയുടെ മാതാവ്) ദിവസേന പതിവാക്കിയ ഔറാദുകൾ താഴെപ്പറയുന്നവയായിരുന്നു.

നബി(സ) തങ്ങളുടെ പേരിൽ സ്വലാത്ത് അയ്യായിരം, 'അല്ലാഹു' എന്ന മുബാറക്കായ നാമം അയ്യായിരം, 'ഇസ്തിഗ്ഫാർ' (പൊറുക്കലിനെ തേടൽ), അഞ്ഞൂറ് ഇതോടൊപ്പം ഖുർആൻ ശരീഫിലെ ഒരു മൻസിൽ (ഏഴിലൊരു ഭാഗം) ദിവസവും ആ മഹതി പതിവാക്കിയിരുന്നു. (തദ്കിറത്തുൽ ഖലീൽ)

**പ്രാഥമിക പഠനം, ബാല്യകാല ജീവിതം**

കുടുംബത്തിലെ നല്ലവരായ ഇതര കുട്ടികളെപ്പോലെ തന്നെ മൗലാനാ മുഹമ്മദ് ഇൽയാസ് ഖുർആൻ ശരീഫ് ഓതുകയും ബാലപാഠങ്ങൾ പഠിക്കുകയും ചെയ്തുവന്നു. കുടുംബത്തിലെ പതിവനുസരിച്ച് ഖുർആൻ

ശരീഫ് ഹൃദിസ്ഥമാക്കുകയും ചെയ്തു. ഖുർആൻ ശരീഫ് ഹിഫ്ള് ചെയ്യൽ (ഹൃദിസ്ഥമാക്കൽ) കുടുംബത്തിലെ പൊതുവായ നടപടിക്രമമായിരുന്നു. കുടുംബത്തിലെ പള്ളിയിൽ ഒന്നര സ്വഫ്ഫിൽ 'മുഅദ്ദിൻ' അല്ലാത്ത മറ്റൊരാളും 'ഹാഫിള'ല്ലാത്തവരായി ഉണ്ടാകുമായിരുന്നില്ല.

'ഉമ്മീബി'ക്ക് മൗലാനയോട് വലിയ വാത്സല്യമായിരുന്നു. 'അഖ്തർ' 'നിന്നിൽനിന്നു സഹാബാക്കളുടെ സുഗന്ധം ഞാൻ ആസ്വദിക്കുന്നു' എന്ന് അവർ പറയാറുണ്ടായിരുന്നു. ചിലപ്പോൾ മുതുകിൽ കൈവച്ച് പറയുമായിരുന്നു, "എന്തെന്നറിയില്ല, സഹാബാക്കളെപ്പോലുള്ള രൂപങ്ങൾ നിന്നോടൊപ്പം ചുറ്റിത്തിരിയുന്നത് ഞാൻ കാണുന്നുവെന്ന്. (നിവേദനം: മൗലാനാ മുഹമ്മദ് ഇൽയാസ്)

മൗലാനാ മുഹമ്മദ് ഇൽയാസ് അവർകളിൽ തുടക്കം മുതൽ തന്നെ സഹാബാക്കളുടെ ഇലാഹിയായ ചിന്തയുടെ പ്രതിരൂപവും ദീനീ ചിന്തയുടെ പ്രതിബിംബവും ദൃശ്യമായിരുന്നു. മൗലാനാ മഹ്മൂദ് ഹസൻ ദയൂബന്ദി (റ) അവർകളും പറയാറുണ്ടായിരുന്നു, 'മൗലവി ഇൽയാസിനെ കാണുമ്പോൾ എനിക്ക് സഹാബാക്കളെ ഓർമ വരുന്നു'വെന്ന്. (നിവേദനം: മൗലാനാ മുഹമ്മദ് ഇൽയാസ്)

പിൽക്കാലത്ത് പ്രത്യേക രൂപം പ്രാപിച്ച ദീനിയായ താൽപര്യം മഹാനവർകളിൽ ജന്മനാ തന്നെ അന്തർലീനമായിരുന്നു. ദീനിയായ അന്തരീക്ഷവും മഹാന്മാരുടെ സംഭവകഥകൾ കേൾക്കലും ആ തീപ്പൊരി കത്തുന്നതിന് കാരണമായി. ചെറുപ്രായത്തിൽത്തന്നെ പൊതുവെ കുട്ടികളിൽ നിന്നും പ്രതീക്ഷിക്കപ്പെടാത്ത പല കാര്യങ്ങളും മഹാനവർകളിൽനിന്നു വെളിപ്പെട്ടിരുന്നു. മഹാനവർകളുടെ സമപ്രായക്കാരനും സഹപാഠിയുമായിരുന്ന രിയാസുൽ ഇസ്‌ലാം സാഹിബ് കാന്ധലവി വിവരിക്കുന്നു. "ഞങ്ങൾ മദ്രസയിൽ പഠിച്ചുകൊണ്ടിരിക്കെ, ഒരു ദിവസം മഹാനവർകൾ ഒരു വടിയുമെടുത്ത് വന്നു പറഞ്ഞു: രിയാസുൽ ഇസ്‌ലാം, വരുക. നമുക്ക് നടക്കാം. നമസ്കരിക്കാത്തവരോട് ജിഹാദ് ചെയ്യാം."

**ഗംഗോഹിലെ താമസം**

ഹിജ്റ 1311 ശവ്വാലിൽ മഹാനവർകളുടെ രണ്ടാമത്തെ സഹോദരൻ മൗലാനാ മുഹമ്മദ് യഹ്‌യാ സാഹിബ് ഹസ്രത്ത് മൗലാനാ റഷീദ് അഹ്മദ് ഗംഗോഹി(റ)യുടെ സന്നിധിയിൽ ഗംഗോഹിലെത്തുകയും അവിടെ താമസമാക്കുകയും ചെയ്തു. (തദ്കിറത്തുൽ ഖലീൽ)

മൗലാനാ മുഹമ്മദ് ഇൽയാസ് (റ) പിതാവിനോടൊപ്പം നിസാമുദ്ദീനിലും, ചിലപ്പോൾ മാതൃകുടുംബത്തിൽ 'കാന്ധല'യിലും താമസിച്ചുവന്നു. നിസാമുദ്ദീനിൽ പിതാവിന്റെ വാത്സല്യവും ഇബാദത്തിലുള്ള ശ്രദ്ധയുടെ വർധനവും കാരണം 'പഠനം' വേണ്ടതു പോലെ നടന്നിരുന്നില്ല. മൗലാനാ

മുഹമ്മദ് യഹ്യാ സാഹിബ് പിതാവിനോട് പറഞ്ഞു: "അനുജന്റെ പഠനം വേണ്ട നിലയിൽ നടക്കുന്നില്ല. ഞാൻ അവനെ എന്റെ കൂടെ 'ഗംഗോഹി'ലേക്ക് കൊണ്ടു പോവുകയാണ്. ഉടനെ പിതാവ് അനുമതി നൽകി. മൗലാനാ അവർകൾ സഹോദരന്റെ കൂടെ ഹിജ്റ 1314- ലോ, 15-ന്റെ ആരംഭത്തിലോ ഗംഗോഹിലെത്തി സഹോദരനിൽ നിന്നു പഠനം ആരംഭിച്ചു (നിവേദനം: ശൈഖുൽ ഹദീസ് മൗലാനാ സക്കരിയ്യാ (റ)

'ഗംഗോഹ്' ആ കാലയളവിൽ സാലിഹുകളുടെയും, ആലിമീങ്ങളുടെയും കേന്ദ്രമായിരുന്നു. സഹോദരന്റെയും, അതോടൊപ്പം ഹസ്രത്ത് മൗലാനാ റഷീദ് അഹ്മദ് ഗംഗോഹി (റ) അവർകളുടെയും സഹവാസവും, അവരുടെ സദസ്സുകളിൽ പങ്കെടുക്കാനുള്ള സൗഭാഗ്യവും മൗലാനാ മുഹമ്മദ് ഇൽയാസ് (റ) അവർകൾക്ക് സദാ ലഭ്യമായിരുന്നു. ദീനിയായ താൽപര്യങ്ങളുടെ വളർച്ചക്കും, ദീനിയായ അറിവും, നടപടിക്രമങ്ങളും പരിശീലിക്കുന്നതിനും ഉടനെയുള്ള പ്രതിഫലനം വെളിപ്പെടുത്തുന്ന ആ സഹവാസങ്ങൾക്കും, സദസ്സുകൾക്കുമുള്ള പങ്ക് കാര്യവിവരമുള്ളവർക്ക് അജ്ഞാതമല്ല. മൗലാനാ അവർകളുടെ ദീനിയായ ആത്മീയ ജീവിതത്തിൽ ഈ പ്രാരംഭാനുകൂല അന്തരീക്ഷത്തിന്റെ പ്രഭ എപ്പോഴും നിലനിന്നിരുന്നു. മനുഷ്യജീവിതത്തിൽ സാഹചര്യങ്ങളുടെ പ്രതിഫലനത്തെ ഉൾക്കൊള്ളുന്ന പ്രധാനപ്പെട്ട കാലയളവ് മൗലാനാ മുഹമ്മദ് ഇൽയാസ്(റ) അവർകൾ ഗംഗോഹിൽ കഴിച്ചുകൂട്ടി. ഗംഗോഹിൽ വരുമ്പോൾ പത്ത്, പതിനൊന്ന് വയസ്സുള്ള ബാലനായിരുന്നു. ഹിജ്റ 1323-ൽ മൗലാനാ ഗംഗോഹി(റ) വഫാത്താകുമ്പോൾ ഇരുപത് വയസ്സുള്ള യുവാവായിക്കഴിഞ്ഞിരുന്നു. അങ്ങനെ പത്ത് വർഷക്കാലം മൗലാനാ ഗംഗോഹി(റ)യുടെ സഹവാസം മൗലാനാ മുഹമ്മദ് ഇൽയാസ് (റ) അവർകൾക്ക് ലഭിച്ചു. (നിവേദനം: ശൈഖുൽ ഹദീസ് മൗലാനാ സക്കരിയ്യാ (റ) )

മൗലാനാ മുഹമ്മദ് യഹ്യാ സാഹിബ് ഒരു ഭാഗത്ത് പൂർണാർത്ഥത്തിൽ ഉസ്താദും മറുഭാഗത്ത് മുറബ്ബിയായ ശൈഖുമായിരുന്നു. ഈ സഹവാസങ്ങളുടെയും സദസ്സുകളുടെയും ജ്യോതിസ്സ് തന്റെ പ്രിയപ്പെട്ട അനുജന് പൂർണമായി ലഭിക്കുന്നതിൽ മൗലാനാ യഹ്യാ സാഹിബ് പൂർണ ശ്രദ്ധചെലുത്തിയിരുന്നു. മൗലാനാ മുഹമ്മദ് ഇൽയാസ് പറയാറുണ്ടായിരുന്നു: "ഹസ്രത്ത് ഗംഗോഹിയിൽ നിന്നു പ്രത്യേക ജ്ഞാനവും പ്രത്യേക ആത്മീയ പരിശീലനവും നേടിയ ഉലമാക്കൾ ഗംഗോഹിൽ വരുമ്പോൾ ചില സന്ദർഭങ്ങളിൽ സഹോദരൻ എന്റെ ദർസ് (പാഠം) നിറുത്തിവച്ച ശേഷം പറയുമായിരുന്നു: "നീ ഈ മഹാന്മാരുടെ സഹവാസത്തിൽ കഴിയണം. അവർ പറയുന്ന കാര്യങ്ങൾ കേൾക്കുകയും ചെയ്യണം. ഇതാണ് ഇന്ന് നിന്റെ പാഠം."

**മൗലാനാ ഗംഗോഹി(റ)യുമായി ബൈഅത്തും ആത്മീയബന്ധവും**

മൗലാനാ ഗംഗോഹി(റ) പൊതുവെ കുട്ടികളോടും വിദ്യാർത്ഥികളോടും ബൈഅത്ത് ചെയ്യാറില്ലായിരുന്നു. വിദ്യാഭ്യാസത്തിന്റെ പൂർത്തീകരണത്തിന് ശേഷമാണ് ബൈഅത്ത് ചെയ്തിരുന്നത്. പക്ഷേ, മൗലാനാ ഇൽയാസ് അവർകളുടെ അസാധാരണമായ അവസ്ഥകളുടെ പേരിൽ മൗലാനാ അവർകളുടെ ആഗ്രഹവും അപേക്ഷയും പരിഗണിച്ച് ഹസ്രത്ത് ഗംഗോഹി(റ) മൗലാനാ അവർകൾക്ക് 'ബൈഅത്ത്' ചെയ്തു. (നിവേദനം: ശൈഖുൽ ഹദീസ്)

മൗലാനയുടെ പ്രകൃതിയിൽ തുടക്കം മുതൽ തന്നെ മുഹബ്ബത്തി(സ്നേഹം)ന്റെ തീപ്പൊരിയുണ്ടായിരുന്നു. ഹസ്രത്ത് മൗലാനാ റഷീദ് അഹ്മദ് ഗംഗോഹി(റ)യുമായി മൗലാനാ അവർകൾക്ക് ഹൃദയംഗമമായ ബന്ധം ഉടലെടുത്തിരുന്നു. ഹസ്രത്ത് ഗംഗോഹി(റ)യെ കാണാതെ മൗലാനാ അവർകൾക്ക് മനഃസമാധാനം ലഭിക്കുമായിരുന്നില്ല. ചിലപ്പോൾ രാത്രിയിൽ എഴുന്നേറ്റ് പോയി ഹസ്രത്ത് ഗംഗോഹി(റ)യുടെ ഈമാനിയായ മുഖം കണ്ട് മടങ്ങിവന്ന് കിടന്നുറങ്ങുമായിരുന്നു. ഹസ്രത്ത്(റ) അവർകൾക്കും മൗലാനയോട് വലിയ വാത്സല്യമായിരുന്നു. മൗലാനാ അവർകൾ പറയുമായിരുന്നു: "ഒരു പ്രാവശ്യം ഞാൻ സഹോദരനോട് പറഞ്ഞു: 'ഹസ്രത്ത് (റ) അവർകൾ അനുമതി നൽകിയിരുന്നെങ്കിൽ എനിക്ക് ഹസ്രത്തി(റ)ന്റെ അടുത്ത് പോയിരുന്ന് കിതാബുകൾ നോക്കി മനസ്സിലാക്കാമായിരുന്നു' എന്ന്. മൗലാനാ മുഹമ്മദ് യഹ്‌യാ സാഹിബ് (റ) ഹസ്രത്തി(റ)ന്റെ മുമ്പിൽ ഈ ആഗ്രഹം സമർപ്പിച്ചു. ഹസ്രത്ത് ഗംഗോഹി (റ) പറഞ്ഞു: "വിരോധമില്ല. ഇൽയാസിന്റെ പേരിൽ എന്റെ ഏകാന്തതക്ക് മാറ്റമോ അവസ്ഥയിൽ വ്യത്യാസമോ സംഭവിക്കുന്നതല്ല."

മൗലാനാ അവർകൾ പറയാറുണ്ടായിരുന്നു: "ദിക്ർ' ചെയ്യുമ്പോൾ എനിക്കൊരു ഭാരംപോലെ അനുഭവപ്പെട്ടിരുന്നു. ഹസ്രത്ത് ഗംഗോഹി (റ)യോട് വിവരം പറഞ്ഞപ്പോൾ ഹസ്രത്ത് (റ) ഞെട്ടിപ്പോയി. ഹസ്രത്ത് പറഞ്ഞു: 'മൗലാനാ മുഹമ്മദ് ഖാസിം നാനൂതവി (റ) ഇതേ പരാതി ഹാജി സാഹിബി (മൗലാനാ ഇംദാദുല്ലാ മുഹാജിർ മക്കി)നോട് പറഞ്ഞപ്പോൾ അല്ലാഹു നിങ്ങളെക്കൊണ്ട് വലിയൊരു കാര്യം ചെയ്യിപ്പിക്കുമെന്ന് ഹാജി സാഹിബ് പറഞ്ഞിരുന്നു. "

**മൗലാനാ മുഹമ്മദ് യഹ്‌യാ സാഹിബിന്റെ അധ്യയന രീതി**

മൗലാനാ മുഹമ്മദ് യഹ്‌യാ സാഹിബ് അധ്യയന രംഗത്ത് ഒരു ഗവേഷകന്റെ ശൈലി സ്വീകരിച്ചവരായിരുന്നു. തുടക്കത്തിൽ ദർസിയായ കിതാബുകൾ അധികം പഠിപ്പിക്കാറില്ല. വ്യാകരണ നിയമങ്ങൾക്ക് സ്വന്തം നോട്ടുകൾ തയ്യാറാക്കി നൽകുകയും രണ്ടക്ഷരത്തിന്റെയും മൂന്നക്ഷരത്തിന്റെയും

വാക്കുകൾ നൽകി അവയുടെ രൂപ പരിണാമങ്ങൾ പഠിച്ചു വരാൻ പറയുകയും ചെയ്യുമായിരുന്നു. അറബിഭാഷാ പഠനത്തിന് തുടക്കത്തിൽത്തന്നെ പ്രാധാന്യം നൽകി. ഭാഷാ പഠനം ഹസ്രത്ത് ശാഹ് വലിയുല്ലാഹി ദ്ദഹ്ലവി(റ)യുടെ 'ചഹൽ ഹദീസ്' (നാൽപത് ഹദീസുകൾ), 'അമ്മ ജുസ്അ്' എന്നിവകൊണ്ട് തുടക്കം കുറിച്ചിരുന്നു. മൗലാനാ യഹ്യാ സാഹിബ് പറയുമായിരുന്നു: "മുസ്ലിം കുട്ടികൾക്ക് 'അമ്മ ജുസ്അ്' പാഠമില്ലാതിരിക്കുകയില്ല. അപ്പോൾ അതിന്റെ വചനങ്ങൾ പ്രത്യേകമായി ഹൃദിസ്ഥമാക്കേണ്ടി വരികയില്ല. അർത്ഥം മാത്രം പഠിച്ചാൽ മതിയാകും." മാത്രമല്ല മഹാനവർകൾ പറയുമായിരുന്നു: "ഖുർആനിന്റെയും ഹദീസിന്റെയും വചനങ്ങളിൽ ഖുർആൻ, ഹദീസ് എന്ന നിലയിലും ബർക്കത്തുണ്ടല്ലോ."

ഭാഷാപരമായ കഴിവ് ഉണ്ടാക്കിയെടുക്കുന്നതിലും കിതാബുകൾ സ്വയം നോക്കി മനസ്സിലാക്കുന്നതിനുള്ള കഴിവ് വർധിപ്പിക്കുന്നതിലും പ്രത്യേക ശ്രദ്ധ ചെലുത്തിയിരുന്നു. ഓരോ കിതാബുകളും അവസാനം വരെ പഠിപ്പിക്കണമെന്ന നിഷ്കർഷത ഉണ്ടായിരുന്നില്ല. നോട്ടുകളും വ്യാഖ്യാനങ്ങളുമില്ലാത്ത കിതാബുകൾ വിദ്യാർത്ഥികൾക്ക് നൽകിയിരുന്നു. വിദ്യാർത്ഥികൾ വായിക്കുന്നതിനിടയിൽ അവരെ സഹായിക്കുകയില്ലായിരുന്നു. വിദ്യാർത്ഥി ഉസ്താദിന്റെ സഹായമില്ലാതെ കിതാബിന്റെ പേജുകൾ സ്വയം വായിച്ച് മനസ്സിലാക്കുന്നതിനും മറ്റുള്ളവർക്ക് മനസ്സിലാക്കിക്കൊടുക്കുന്നതിനും യോഗ്യനായി എന്ന് ബോധ്യപ്പെടുമ്പോൾ അടുത്ത കിതാബ് തുടങ്ങിക്കൊടുക്കുമായിരുന്നു. അറബിഭാഷയിൽ വ്യുൽപത്തി ഉണ്ടാക്കിയെടുക്കുന്നതിൽ പ്രത്യേക ശ്രദ്ധചെലുത്തിയിരുന്നു. മഹാനവർകളുടെ ശിഷ്യഗണങ്ങളിൽ 'അറബിഭാഷാ വൈദഗ്ധ്യം' ഉണ്ടായിത്തീരുമായിരുന്നു. (ശൈഖുൽ ഹദീസ്)

**രോഗം മൂലം പഠനം നിറുത്തുന്നു ; വീണ്ടും പുനരാരംഭിക്കുന്നു**

മൗലാനാ അവർകൾ തുടക്കം മുതൽ തന്നെ ബലഹീനരും മെലിഞ്ഞവരുമായിരുന്നു. 'ഗംഗോഹി'ലെ താമസത്തിനിടയിൽ ആരോഗ്യസ്ഥിതി മോശമായി. ഒരു പ്രത്യേക തരം തലവേദന അനുഭവപ്പെട്ടു തുടങ്ങി. മാസങ്ങളോളം തല കുനിക്കുന്നതിനോ, തലയിണയിൽ 'സുജൂദ്' ചെയ്യുന്നതിനോ സാധിക്കുമായിരുന്നില്ല. (ശൈഖുൽ ഹദീസ്)

ഹസ്രത്ത് ഗംഗോഹി(റ)യുടെ മകൻ ഹക്കീം മസ്ഊദ് അഹ്മദ് സാഹിബിന്റെ ചികിത്സയിലാരുന്നു. ചില രോഗങ്ങൾക്ക് വെള്ളം വളരെക്കാലം ഉപയോഗിക്കാതിരിക്കുകയെന്നത് അദ്ദേഹത്തിന്റെ പ്രത്യേക ചികിത്സാമുറയായിരുന്നു. ഈ പത്ഥ്യം പാലിച്ചു കൊണ്ട് വളരെക്കാലം വെള്ളം കുടിക്കാതെ കഴിയാൻ വളരെ കുറച്ച് പേർക്കു മാത്രമേ സാധിക്കുമായിരു

ന്നുള്ളൂ. മൗലാനാ അവർകൾ തന്റെ പ്രത്യേക സ്വഭാവരീതി (നിബന്ധന പാലിക്കുക, അനുസരിക്കുക) യനുസരിച്ച് ഹക്കീമി(ചികിത്സകൻ) നെ പൂർണമായി അനുസരിച്ചു. തന്റെ ജീവിതത്തിലുടനീളം പ്രഭ പരത്തിയ തനിക്ക് അല്ലാഹുവിനാൽ നൽകപ്പെട്ട ദൃഢനിശ്ചയത്തിന്റെ തണലിൽ മൗലാന വെള്ളം ഉപയോഗിക്കുന്നതിൽ പൂർണമായ സൂക്ഷ്മത പാലിച്ചു. പരിപൂർണമായ ഏഴ് വർഷക്കാലം വെള്ളം കുടിച്ചില്ല. (ശൈഖുൽ ഹദീസ്)

അതിന് ശേഷവും അഞ്ച് വർഷക്കാലം വെള്ളം പേരിന് മാത്രമാണ് കുടിച്ചിരുന്നത്.

കഠിനമായ ഈ രോഗത്തിന്റെ പേരിൽ പ്രത്യേകിച്ച് തലച്ചോറിന് ബല ഹീനത സംഭവിച്ചതിന്റെ പേരിൽ പഠനം നിലച്ചുപോയി. അത് പുനരാരം ഭിക്കാൻ സാധിക്കുമെന്ന് പ്രതീക്ഷയില്ലായിരുന്നു. പക്ഷേ, മൗലാനാ അവർകൾക്ക് പഠനം നിലച്ചുപോയതിൽ വലിയ ദുഃഖമുണ്ടായി. അതിന്റെ പേരിൽ അസ്വസ്ഥരുമായിരുന്നു. മൗലാനാ അവർകൾക്ക് പഠനം തുടരണ മെന്ന് വലിയ നിർബന്ധമായിരുന്നു. നിരന്തരവിശ്രമം ആവശ്യമാണെന്നാ യിരുന്നു ക്ഷേമ തൽപരരായ എല്ലാവരുടെയും അഭിപ്രായം. മൗലാന പറ യുന്നു: 'ഒരു ദിവസം സഹോദരൻ ചോദിച്ചു: പഠനം തുടർന്നിട്ടെന്ത് ഫലം ഞാൻ ചോദിച്ചു: പഠിക്കാതെ ജീവിച്ചിരുന്നിട്ടെന്ത് ഫലം. മൗലാനാ അവർക ളുടെ നിർബന്ധത്തിന്റെ പേരിൽ പഠനം തുടരുന്നതിന് അനുമതി ലഭിച്ചു. തുടർന്ന് പഠനം ആരംഭിച്ചു.

**ഹസ്രത്ത് ഗംഗോഹി(റ)യുടെ വഫാത്ത്**

ഹിജ്റ 1323-ൽ ഹസ്രത്ത് മൗലാനാ റഷീദ് അഹ്മദ് ഗംഗോഹി(റ) വഫാത്തായി. തത്സമയം മൗലാനാ മുഹമ്മദ് ഇൽയാസ് (റ) തലയുടെ ഭാഗ ത്തിരുന്ന് സൂറത്ത് യാസീൻ ഓതുകയുണ്ടായി. പ്രതിഫലനം വേഗത്തിൽ ഉൾക്കൊള്ളുന്ന മൗലാനയുടെ ഹൃദയത്തിൽ ഈ സംഭവം ഉണ്ടാക്കി ത്തീർത്ത വേദന മൗലാനയുടെ തന്നെ വാക്കുകളിൽനിന്ന് മനസ്സിലാക്കാം. മൗലാന തന്നെ പറയുമായിരുന്നു: "ജീവിതത്തിൽ എനിക്കനുഭവപ്പെട്ട ഏറ്റവും വലിയ ദുഃഖം രണ്ട് കാര്യങ്ങളാണ്. ഒന്ന്, പിതാവിന്റെ മരണം. രണ്ട്, ഹസ്രത്ത് ഗംഗോഹി(റ)യുടെ വഫാത്ത്. തുടർന്ന് മൗലാനാ അവർകൾ പറഞ്ഞു: ഹസ്രത്ത് ഗംഗോഹി(റ) ദുൻയാവിൽ നിന്നു യാത്ര യായ ദിനം ജീവിതകാലം മുഴുവൻ കരയാനുള്ള കരച്ചിൽ നാം അന്ന് തന്നെ കരഞ്ഞുതീർത്തു."

**ഹദീസ് പഠനപൂർത്തീകരണം**

ശൈഖുൽഹിന്ദ് മൗലാനാ മഹ്മൂദുൽ ഹസൻ ദയൂബന്ദി (റ)യുടെ ഹദീസ് ദർസിൽ പങ്കെടുക്കുന്നതിനായി ഹിജ്റ 1326-ൽ മൗലാനാ

അവർകൾ ദേവ് ബന്ദിലെത്തി. ബുഖാരിയുടെയും തിർമിദിയുടെയും ദർസിൽ പങ്കെടുത്തു. (നിവേദനം: മൗലാനാ മുഹമ്മദ് ഇബ്റാഹീം ബൽയാവി)

ദേവ്ബന്ദിൽ ഹദീസ് ദർസിൽ പങ്കെടുത്ത് വർഷങ്ങൾക്കു ശേഷം മൗലാനാ അവർകൾ സഹോദരൻ മൗലാനാ മുഹമ്മദ് യഹ്യാ സാഹിബി (റ)ൽ നിന്ന് നാല് മാസം കൊണ്ട് ഹദീസിന്റെ പാഠങ്ങൾ ആവർത്തിച്ചു പഠിച്ചു. (ശൈഖുൽ ഹദീസ് (റ))

ഹസ്രത്ത് ഗംഗോഹി(റ)യുടെ വഫാത്തിന് ശേഷം മൗലാനാ ഇൽയാസ് ശൈഖുൽ ഹിന്ദ്(റ)ന്റെ സന്നിധിയിലെത്തി. ആത്മീയ പരിശീലനമായിരുന്നു ലക്ഷ്യം. ശൈഖുൽ ഹിന്ദ്(റ) മൗലാനാ ഖലീൽ അഹ്മദ് സാഹിബി(റ)നെ സമീപിക്കാൻ നിർദേശിച്ചു. അങ്ങനെ മൗലാനാ മുഹമ്മദ് ഇൽയാസ് (റ) മൗലാനാ ഖലീൽ അഹ്മദ് സഹാറൻപൂരി(റ)യുമായി ബന്ധപ്പെട്ടു. ഹസ്രത്ത് സഹാറൻപൂരി (റ)യുടെ മേൽനോട്ടത്തിൽ ആത്മീയ പരിശീലനം പൂർത്തീകരിച്ചു.

**ഇബാദത്തിലും സുന്നത്തിലും ലയിച്ച അവസ്ഥ**

ഗംഗോഹിൽ താമസിച്ച കാലയളവിൽ ഹസ്രത്ത് ഗംഗോഹി(റ)യുടെ വഫാത്തിന് ശേഷം അധികവും നിശ്ശബ്ദതയിലും ഇലാഹിയായ ചിന്തയിലും മൗലാനാ ലയിച്ചു കഴിഞ്ഞിരുന്നു. പകൽ മുഴുവനും എന്തെങ്കിലും ഒരു കാര്യം സംസാരിച്ചാലായി. ശൈഖുൽ ഹദീസ് മൗലാനാ സക്കരിയ്യാ സാഹിബ് (റ) പറയുന്നു: 'ഈ കാലയളവിൽ ഞങ്ങൾ മഹാനവർകളുടെയടുക്കൽ ഫാർസിയുടെ പ്രാരംഭ പാഠങ്ങൾ പഠിക്കുകയായിരുന്നു. ഹസ്രത്ത് ഷാഹ് അബ്ദുൽ ഖുദ്ദൂസ് (റ) അവർകളുടെ മസാറി (ഖബ്ർ)ന് പിറകുവശം ഒരു പായ വിരിച്ച് അതിൽ ഇരു കാലുകൾ മടക്കി നിശ്ശബ്ദമായി കഴിയലായിരുന്നു ഈ കാലയളവിൽ മൗലാനാ അവർകളുടെ പതിവ്. ഞങ്ങൾ അവിടെയെത്തും. കിതാബ് മൗലാനാ അവർകളുടെ മുമ്പിൽ നിവർത്തിവച്ച് വിരലുകൾ കൊണ്ട് പാഠം കാണിച്ചുകൊടുത്ത് ഞങ്ങൾ പാഠം വായന തുടങ്ങും. ഫാർസി പദ്യങ്ങൾ വായിച്ച് ഞങ്ങൾ തന്നെ അർത്ഥവും പറയും. പക്ഷേ, എവിടെയെങ്കിലും ഞങ്ങൾ തെറ്റായി വായിച്ചാൽ വിരലുകൾ കൊണ്ട് ആംഗ്യം കാണിക്കും. കിതാബ് മടക്കും. പാഠം അവസാനിപ്പിക്കും. വീണ്ടും കിതാബ് നോക്കി തെറ്റില്ലാതെ മനസ്സിലാക്കി വരണം എന്നതായിരിക്കും അതിന്റെ താൽപര്യം.

ഈ കാലയളവിൽ സുന്നത്ത് നമസ്കാരങ്ങളിലും വലിയ താൽപര്യവും ആവേശവുമായിരുന്നു. മഗ്രിബിന് ശേഷം ഇശായുടെ അൽപം മുമ്പ് വരെ സുന്നത്തിൽ ലയിച്ച് കഴിയുമായിരുന്നു. ഈ സന്ദർഭത്തിൽ

മൗലാനാ ഇൽയാസിന്റെ പ്രായം ഇരുപത് ഇരുപത്തഞ്ച് വയസ്സിനിടയിലായിരുന്നു.

**ആകർഷണീയതയുടെയും ആവേശത്തിന്റെയും ഒരുദാഹരണം**

ആകർഷണീയതയും ആവേശവും മൗലാനായുടെ പ്രകൃതിയിൽ അലിഞ്ഞ് ചേർന്നവയായിരുന്നു. അവയില്ലാതെ പുരോഗതി ദുഷ്കരവുമാണ്. മറ്റുള്ളവരിലേക്കുള്ള ആകർഷണീയത തന്നെ സംബന്ധിച്ച് ചിന്തയില്ലാത്ത അവസ്ഥ-ഈ ഗുണങ്ങളുടെ പേരിലാണ് ശരീരം മെലിഞ്ഞതെങ്കിലും, ശാരീരികശക്തി ദുർബലമെങ്കിലും ശാരീരിക അവസ്ഥയുമായി പൊരുത്തപ്പെടാത്ത വലിയ വലിയ കാര്യങ്ങൾ ചെയ്യാൻ മൗലാനാ അവർകൾക്ക് സാധ്യമായത്.

മൗലാനാ അവർകളുടെ വഫാത്തിനോടടുത്ത രോഗത്തിന്റെ അവസ്ഥയിൽ ഒരു സംഭവം ഇപ്രകാരം വിവരിച്ചു: "ഒരു പ്രാവശ്യം ഞാൻ കടുത്ത രോഗത്തിലായിരുന്നു. ശാരീരിക ബലഹീനത നിമിത്തം ഞാൻ താമസിച്ചിരുന്ന കെട്ടിടത്തിന്റെ മുകളിൽ നിന്നും താഴെ ഇറങ്ങിവരാൻ സാധിക്കാത്ത അവസ്ഥ. ഇതേ അവസ്ഥ നിലനിൽക്കവേ ഹസ്രത്ത് മൗലാനാ ഖലീൽ അഹ്മദ് സഹാറൻപൂരി (റ) ഡൽഹിയിൽ എത്തിയിട്ടുണ്ട് എന്ന വിവരം എനിക്ക് ലഭിച്ചു. അപ്പോൾത്തന്നെ ഞാൻ കാൽനടയായി ഡൽഹിക്ക് പുറപ്പെട്ടു. മുകളിൽ നിന്നു താഴെ ഇറങ്ങിവരാൻ കഴിയാത്ത രീതിയിൽ ഞാൻ കടുത്ത രോഗത്തിലായിരുന്നുവല്ലോ എന്ന ഓർമ പോലും എനിക്കുണ്ടായില്ല. ഡൽഹിയിലേക്കുള്ള യാത്രാമധ്യേയാണ് ഈ കാര്യം തന്നെ എനിക്ക് ഓർമ വന്നത്."

**ഇതര മശാഇഖന്മാരും മഹാന്മാരുമായുള്ള ബന്ധം**

ഈ കാലയളവിൽ ഇതര മശാഇഖന്മാരും ഹസ്രത്ത് ഗംഗോഹിയുടെ ഖലീഫമാരുമായി മൗലാനാ അവർകൾ ആത്മീയബന്ധം സ്ഥാപിക്കുകയും അവരുടെ സഹവാസത്തിൽ കഴിയുകയും ചെയ്തു. ശാഹ് അബ്ദുർറഹീം റായെപുരി (റ), മൗലാനാ മഹ്മൂദുൽ ഹസൻ ദയൂബന്തി(റ), മൗലാനാ അശ്റഫ് അലി ഥാനവി(റ) തുടങ്ങിയ മഹാന്മാരുമായുള്ള ബന്ധം സുദൃഢമായിരുന്നു. മൗലാനാ പറയുമായിരുന്നു: "എന്റെ ശരീരത്തിലും ആത്മാവിലും ഈ മഹാന്മാർ കുടികൊള്ളുന്നു." ഈ മഹാന്മാർക്കും മൗലാനാ അവർകളുടെ പ്രത്യേകതയുടെ പേരിൽ മൗലാനാ അവർകളോട് പ്രത്യേകമായ സ്നേഹവും താൽപര്യവുമായിരുന്നു.

**ജിഹാദിലുള്ള താൽപര്യം**

അല്ലാഹുവിന്റെ ദിക്ർ, ആത്മീയ പരിശീലനം, സുന്നത്ത് നമസ്കാരങ്ങൾ, ഇതര ഇബാദത്തുകൾ എന്നിവയോടൊപ്പം തുടക്കം മുതൽതന്നെ ജിഹാദിലുള്ള താൽപര്യവും അന്തരംഗത്ത് അലയടിച്ചിരുന്നു. അറിയുന്നവർക്കറിയാം ഈ താൽപര്യം, ആവേശം, ദൃഢനിശ്ചയം ഇവയിൽനിന്നും മൗലാനാ അവർകളുടെ ജീവിതം ഒരിക്കലും ഒഴിവായിരുന്നില്ല. ശൈഖുൽഹിന്ദ് മൗലാനാ മഹ്മൂദുൽ ഹസൻ ദയൂബന്തി(റ)യുടെ കൈകളിൽ മൗലാനാ അവർകൾ ജിഹാദ് ബൈഅത്ത് ചെയ്തത് ഇവയുടെ തന്നെ അനന്തരഫലമായിരുന്നു.

**മഹാന്മാരുടെ ദൃഷ്ടിയിൽ മൗലാനാ അവർകളുടെ സ്ഥാനം**

തുടക്കം മുതൽതന്നെ കുടുംബത്തിലെ മഹാന്മാരുടെയും തന്റെ കാലഘട്ടത്തിലെ മശാഇഖന്മാരുടെയുമിടയിൽ മൗലാനാ അവർകൾക്ക് പ്രത്യേകമായൊരു മതിപ്പുണ്ടായിരുന്നു. പ്രായം കുറവായിരുന്നെങ്കിലും വളരെയധികം പ്രായമുള്ള മഹാന്മാർ മൗലാനാ അവർകൾക്ക് പ്രത്യേക പരിഗണന നൽകിയിരുന്നു. മൗലാനാ മുഹമ്മദ് യഹ്യാ സാഹിബ് പിതാവിന്റെ സ്ഥാനത്തായിരുന്നു. പക്ഷേ, ഇളയ അനുജനായ മൗലാനാ അവർകളോട് അദ്ദേഹത്തിന്റെ പെരുമാറ്റം നബി(സ) തങ്ങൾ ഹസ്രത്ത് ഉസ്മാൻ(റ) അവർകളോട് പെരുമാറിയിരുന്നത് പോലെയായിരുന്നു.

ചെറുപ്പം മുതൽ തന്നെ മൗലാനാ അവർകൾ മെലിഞ്ഞവരും ദുർബലരുമായിരുന്നതിനാൽ ശാരീരികപ്രയത്നം ആവശ്യമായ ജോലികളിൽ പങ്കെടുക്കുവാൻ കഴിഞ്ഞിരുന്നില്ല. കിതാബുകൾ നോക്കി മനസ്സിലാക്കുന്നതിലും ദിക്ർ – ഇബാദത്തിലും അധികസമയവും വ്യാപൃതരായിരുന്നു. മൗലാനാ യഹ്യാ സാഹിബ് ഇതിന് വിപരീതമായി കഠിനാധ്വാനം ചെയ്യുന്നവരായിരുന്നു. അദ്ദേഹത്തിന് കിതാബുകൾ വിൽക്കപ്പെടുന്ന ഒരു ബുക്ക് ഡിപ്പോ ഉണ്ടായിരുന്നു. അതിന്റെ എല്ലാ ജോലികളും സ്വയം തന്നെ വലിയ താൽപര്യത്തിലും ശ്രദ്ധയിലും ചെയ്തിരുന്നു. ഈ സഹോദരങ്ങളുടെ ഉപജീവനമാർഗവും ഇത് തന്നെയായിരുന്നു. മൗലാനാ യഹ്യാ സാഹിബിനോട് വലിയ ആത്മാർത്ഥത പുലർത്തിയിരുന്ന ബുക്ക് ഡിപ്പോ മാനേജർ ഒരു ദിവസം സദുദ്ദേശ്യത്തോടെ ഇപ്രകാരം പറഞ്ഞു: "മൗലവി ഇൽയാസ് ബുക്ക് ഡിപ്പോയുടെ ജോലികളിൽ ഒരു നിലയിലും സഹകരിക്കുന്നില്ലല്ലോ." എന്തെങ്കിലുമൊരു ജോലി അദ്ദേഹത്തെയേൽപിക്കണം. കാരണം, ബുക്ക് ഡിപ്പോ കൊണ്ടുള്ള പ്രയോജനം അദ്ദേഹത്തിനും ലഭിക്കുന്നുണ്ടല്ലോ." മൗലാനാ യഹ്യാ സാഹിബ് (റ) ഈ വാക്കുകൾ കേട്ട് വലിയ പരിഭ്രമം പ്രകടിപ്പിച്ചു. തുടർന്ന് ഈ ഹദീസ് ഉരുവിട്ടു:

"നിങ്ങൾക്ക് രിസ്ഖ്(ആഹാരം) ലഭിക്കുന്നതും നിങ്ങൾക്ക് അല്ലാഹുവിന്റെ സഹായം ലഭിക്കുന്നതും നിങ്ങളിലെ ബലഹീനന്മാരുടെ ബർക്കത്ത് കൊണ്ട് മാത്രമാണ്." (ബുഖാരി, സർഖാനി)

"എന്റെ വിശ്വാസം, ഈ കുട്ടിയുടെ ബർക്കത്ത് കൊണ്ടാണ് എനിക്ക് രിസ്ഖ് ലഭിക്കുന്നതെന്നാണ്. ഇനിമേൽ ഇവനോട് ഒന്നും പറയരുത്. പറയാനുള്ളതെല്ലാം എന്നോട് പറയാമല്ലോ." (ശൈഖുൽ ഹദീസ്)

മശാഇഖന്മാരുടെയും മഹാന്മാരുടെയുമിടയിലും മൗലാനാ അവർകൾ പ്രത്യേക ബഹുമാനത്തിന്റെ കണ്ണ് കൊണ്ട് നോക്കപ്പെട്ടിരുന്നു. മൗലാനാ അവർകളുടെ ഭയഭക്തി എല്ലാവരും അംഗീകരിച്ചിരുന്നു. ഇക്കാരണത്താൽ മഹാന്മാരുടെ സാന്നിധ്യത്തിലും ചിലപ്പോൾ ഇമാമത്തിന് മൗലാനാ അവർകൾ മുന്തിക്കപ്പെടാറുണ്ടായിരുന്നു.

ഒരു പ്രാവശ്യം കാന്ധലയിൽ ശാഹ് അബ്ദുർറഹീം സാഹിബ് റായ്പുരി(റ), മൗലാനാ ഖലീൽ അഹ്മദ് സഹാറൻപൂരി (റ), മൗലാനാ അശ്റഫ് അലി ഥാനവി(റ) എന്നീ മൂന്ന് മഹാന്മാരും ഒത്തു ചേർന്നു. നമസ്കാര സമയമായപ്പോൾ മൗലാനാ ഇൽയാസ് (റ) അവർകൾ ഇമാമത്തിന് മുന്തിക്കപ്പെട്ടു. കുടുംബത്തിലെ പ്രായമുള്ളവരായ മൗലവി ബദ്റുൽ ഹസൻ സാഹിബ് അവിടെ ഉണ്ടായിരുന്നു. തമാശാരീതിയിൽ അദ്ദേഹം പറഞ്ഞു: "ഇത്രവലിയ ബോഗികൾക്ക് ഈ ചെറിയ 'എഞ്ചിൻ' മതിയാകുമോ?" മഹാന്മാരിൽ ആരോ ഒരാൾ പറഞ്ഞു: "എഞ്ചിൻ അതിന്റെ ശക്തി കൊണ്ടാണ് വലിക്കുന്നത്. "

**മസാഹിറുൽ ഉലൂമിൽ ദർസീ സേവനം**

ഹിജ്റ 1338 ശവ്വാലിൽ സഹാറൻപൂരിൽനിന്ന് വലിയൊരു ഖാഫില(സംഘം) ഹജ്ജ് കർമത്തിനായി പുറപ്പെട്ടു. അതിൽ 'മസാഹിറുൽ ഉലൂം' മദ്രസയിലെ മുതിർന്ന ഉസ്താദുമാർ പലരുമുണ്ടായിരുന്നു. ഈ സന്ദർഭത്തിൽ പുതിയ ഉസ്താദുമാർ പലരുടെയും നിയമനം നടന്നു. ഈ നിയമനവുമായി ബന്ധപ്പെട്ട് പുതിയ ഉസ്താദുമാരിൽ മൗലാനാ അവർകളും ഉൾപ്പെട്ടു. മധ്യനിലയിലുള്ള കിതാബുകൾ ദർസ് നടത്തുന്നതിന് മൗലാനാ അവർകൾക്ക് നൽകപ്പെട്ടു. ഹാജിമാർ മടങ്ങിയെത്തിയപ്പോൾ മറ്റുള്ള പുതിയ ഉസ്താദുമാർ ഒഴിവായിപ്പോയി. മൗലാനാ അവർകൾ മാത്രം ദർസിയായ ഖിദ്മത്തിൽ പഴയതുപോലെ തുടർന്നു. (ശൈഖുൽ ഹദീസ്)

മസാഹിറുൽ ഉലൂമിൽ ദർസ് നടത്തിയിരുന്ന കാലത്ത് അധികവും നേരത്തെ പഠിക്കാതിരുന്ന കിതാബുകളാണ് മൗലാനാ അവർകൾ പഠിപ്പിച്ചത്. കാരണം, മൗലാനാ മുഹമ്മദ് യഹ്യാ സാഹിബിന്റെ ദർസിൽ കിതാ

ബുകൾ പൂർത്തീകരിക്കുന്ന പതിവുണ്ടായിരുന്നില്ല. രോഗ കാരണത്താലും മധ്യനിലയിലുള്ള ചില കിതാബുകൾ പഠിക്കാൻ കഴിഞ്ഞിരുന്നില്ല. പക്ഷേ ദർസ് നടത്തിയ അവസരത്തിൽ മുമ്പ് പഠിച്ചിട്ടില്ലാത്ത ഈ കിതാബുകളും മൗലാനാ അവർകൾ പഠിപ്പിക്കുകയുണ്ടായി. (ശൈഖുൽ ഹദീസ്)

പക്ഷേ, ദർസ് നടത്തിയ കാലത്ത് കിതാബുകൾ കൂടുതലായി നോക്കുന്നതിൽ വലിയ ശ്രദ്ധയായിരുന്നു. 'കൻസുദ്ദഖാഇഖ്' ദർസ് നടത്തുന്നതിന് ബഹ്റുർറാഇഖ്, ശാമി, ഹിദായവരെ നോക്കിയിരുന്നു. 'നൂറുൽ അൻവാർ' ദർസ് നടത്തുന്നതിന് 'ഹുസാമി'യുടെ വ്യാഖ്യാനങ്ങളും 'തൗസീഹുത്തൽവീഹ് വരെയും നോക്കിയിരുന്നു. (ശൈഖുൽ ഹദീസ്)

**വിവാഹം**

ഹിജ്റ 1330 ദുൽഖഅ്ദ് 6 (17-10-1912) വെള്ളിയാഴ്ച അസ്ർ നമസ്കാരാനന്തരം മാതൃസഹോദരൻ മൗലവി റഊഫുൽ ഹസൻ സാഹിബിന്റെ മകളുമായി മൗലാനയുടെ വിവാഹം നടന്നു. മൗലാനാ മുഹമ്മദ് സാഹിബാണ് നികാഹ് നടത്തിയത്. നികാഹിന്റെ സദസ്സിൽ മൗലാനാ ഖലീൽ അഹ്മദ് സഹാറൻപൂരി (റ), ശാഹ് അബ്ദുർറഹീം റായെപൂരി (റ), മൗലാനാ അശ്റഫ് അലി ഥാനവി(റ) തുടങ്ങിയ മഹാന്മാർ പങ്കെടുത്തിരുന്നു. മൗലാനാ ഥാനവി(റ) ഈ സദസ്സിൽ ചെയ്ത പ്രസിദ്ധമായ പ്രസംഗം 'ഫവാഇദുസ്സുഹ്ബത്ത്' എന്ന പേരിൽ പല പ്രാവശ്യം പ്രസിദ്ധം ചെയ്തിട്ടുണ്ട്. (ശൈഖുൽ ഹദീസ്)

**ആദ്യ ഹജ്ജ്**

ഹിജ്റ 1333-ൽ മൗലാനാ ഖലീൽ അഹ്മദ് സഹാറൻപൂരി(റ)യും മൗലാനാ മഹ്മൂദുൽഹസൻ ദയൂബന്ദി (റ)യും പുണ്യഹജ്ജിന് ഒരുങ്ങി. മൗലാനാ അവർകൾ അതറിഞ്ഞപ്പോൾ ഹജ്ജിന് വേണ്ടി വലിയ ജിജ്ഞാസയായി. മൗലാനാ പറയുമായിരുന്നു: ഈ മഹാന്മാരുടെ യാത്രക്ക് ശേഷം എനിക്ക് ഇന്ത്യ ഇരുളായിത്തോന്നി. ഇവിടെ താമസിക്കൽ ശ്രമകരമായിത്തോന്നി. പക്ഷേ, അനുമതിയുടെ ഘട്ടം തരണം ചെയ്യേണ്ടതുണ്ടായിരുന്നു. അസ്വസ്ഥമായ അവസ്ഥയായിരുന്നു. ഈ അസ്വസ്ഥത കണ്ട് സഹോദരി (മൗലവി ഇക്റാമുൽ ഹസൻ സാഹിബിന്റെ മാതാവ്) പറഞ്ഞു: "എന്റെ ആഭരണങ്ങൾ എടുത്തു വിറ്റ് പൊയ്ക്കൊള്ളുക." മാതാവ് എളുപ്പത്തിൽ അനുമതി നൽകുമെന്നും പ്രതീക്ഷയില്ലായിരുന്നു. നീണ്ടകാല വേർപാടും ദീർഘദൂരയാത്രയും അവർ അനുവദിക്കുമെന്നും കരുതിയില്ല. പക്ഷേ, അല്ലാഹുവിന് സ്തുതി; അവർ എളുപ്പത്തിൽ അനുമതി നൽകി. രണ്ടാം ഘട്ടം സഹോദരൻ മൗലാനാ മുഹമ്മദ് യഹ്യാ സാഹിബിന്റെ അനുമതിയായിരുന്നു. മാതാവ് അനുവദിക്കുകയില്ല എന്ന ധാരണയിൽ

അദ്ദേഹം മാതാവിന്റെ അനുമതിക്ക് വിധേയമായി സോപാധിക അനുമതി നൽകി. മാതാവ് നേരത്തെ അനുമതി നൽകിക്കഴിഞ്ഞതാണല്ലോ. അന്തി മഘട്ടം മൗലാനാ ഖലീൽ അഹ്മദ് സാഹിബിന്റെ അനുമതിയായിരുന്നു. മഹാനവർകൾക്ക് കത്തയച്ചു. യാത്രയുടെ ഒരുക്കത്തിന് മൂന്ന് മാർഗങ്ങളു മെഴുതി. ഒന്ന്, സഹോദരിയുടെ ആഭരണം എടുത്ത് വിൽക്കുക. രണ്ട്, കടം വാങ്ങുക. മൂന്ന്, ചില സുഹൃത്തുക്കൾ ആവശ്യമായ പണം തരാൻ ഒരു ക്കമാണ്. മൗലാന യാത്രക്ക് അനുമതി നൽകി. മൂന്നാമത്തെ മാർഗത്തിന് മുൻഗണന നൽകി. (മൗലാനാ ഇക്റാമുൽ ഹസൻ, മൗലാനാ ഇൻആമുൽ ഹസൻ(റ))

പ്രതീക്ഷക്ക് വിപരീതമായി മൗലാനാ മഹ്മൂദുൽ ഹസൻ ദയൂ ബന്തി(റ)യുടെ കൂടെയാണ് യാത്ര തരപ്പെട്ടത്. മൗലാനാ ഖലീൽ അഹ്മദ് സഹാറൻപൂരി(റ) ആദ്യകപ്പലിൽ പോയിക്കഴിഞ്ഞിരുന്നു. മൗലാനാ അവർകൾ രണ്ടാം കപ്പലിൽ 1333 ശവ്വാലിൽ മൗലാനാ ദയൂബന്ദി(റ) യോടൊപ്പം യാത്രയായി. 1333 റബീഉൽആഖിറിൽ മടങ്ങിയെത്തി മദ്രസ യിൽ ദർസിയായ സേവനത്തിൽ പഴയതു പോലെ വ്യാപൃതരായി. (ശൈഖുൽ ഹദീസ്)

**സഹോദരൻ മൗലാനാ യഹ്‌യാ സാഹിബിന്റെ വഫാത്ത്**

ഹജ്ജിന്റെ അടുത്ത വർഷം ഹിജ്റ 1334 ദുൽഖഅദ് പത്താം തീയതി മൗലാനാ മുഹമ്മദ് യഹ്‌യാ സാഹിബ് വഫാത്തായി. ഈ സംഭവം മൗലാനാ അവർകളുടെ ക്ഷമയെ വലിയൊരളവ് പരീക്ഷിക്കുന്നതായിരുന്നു. മൗലാനാ മുഹമ്മദ് യഹ്‌യാ സാഹിബ് ഒരു ഭാഗത്ത് തന്റെ ശൈഖും ഉസ്താദും മറുഭാഗത്ത് തന്നോട് കരുണ കാണിക്കുന്ന സഹോദരനുമാ യിരുന്നു. തന്റെ സ്വന്തമായ പ്രത്യേകതകൾ, തന്നോട് എല്ലാവർക്കുമുള്ള സ്നേഹം, തനിക്ക് ലഭിച്ച സ്വീകാര്യത എന്നിവയുടെ പേരിൽ ബന്ധപ്പെട്ട വർ എല്ലാവർക്കും മൗലാനാ അവർകളുടെ വിയോഗം വലിയൊരു ആഘാ തമായിത്തീർന്നു. പക്ഷേ, മൗലാനാ മുഹമ്മദ് ഇൽയാസ് സാഹിബിന്റെ ഹൃദയത്തിൽ ഈ ആഘാതമേൽപിച്ച മുറിവിന്റെ വേദന ജീവിതാവസാനം വരെ അനുഭവപ്പെട്ടിരുന്നു. വഫാത്തായ സഹോദരനെ സംബന്ധിച്ചുള്ള പരാമർശം വരുമ്പോൾ ബോധം നഷ്ടപ്പെടുന്നത് പോലെ, എല്ലാം മറന്നു പോകുന്ന ഒരവസ്ഥയായിരുന്നു. മഹാനായ സഹോദരന്റെ വിശേഷണ ങ്ങൾ, കഴിവുകൾ, സംഭവങ്ങൾ എന്നിവ ഓരോന്നായി അതിന്റെ രസം ആസ്വദിച്ചുകൊണ്ട് എണ്ണിയെണ്ണിപ്പറയുമായിരുന്നു. ശേഷം ഇതായിരുന്നു എന്റെ സഹോദരന്റെ അവസ്ഥ എന്ന് എടുത്തു പറയുകയും ചെയ്യും. പ്രത്യേകിച്ച് എല്ലാവരുമായും യോജിച്ചു പോകുന്ന അദ്ദേഹത്തിന്റെ അവസ്ഥ, മിതമായ സ്വഭാവം, പ്രത്യക്ഷത്തിൽ വിഭിന്ന ചേരികളിൽ നില കൊള്ളുന്ന വ്യത്യസ്ത വീക്ഷാഗതിക്കാരായ വിഭാഗങ്ങളെ കോർത്തി

ണക്കി യോജിപ്പിച്ചു കൊണ്ടുപോകുന്നതിൽ അല്ലാഹുവിനാൽ നൽകപ്പെട്ട യോഗ്യത, അസാധാരണമായ ബുദ്ധിവൈഭവം, ഗ്രാഹ്യശക്തി ഇവയുമായി ബന്ധപ്പെട്ട സംഭവങ്ങൾ വളരെ വിശദമായും ഹൃദയാവർജകമായ നില യിലും വിവരിക്കുമായിരുന്നു. വിവിധ വിഷയങ്ങളിൽ തന്റെ സഹോദരൻ സ്വന്തമായി ഉപയോഗിച്ചിരുന്ന സാങ്കേതിക പദങ്ങളും തത്വങ്ങളും രേഖ യായി മൗലാനാ അവർകൾ ഉദ്ധരിച്ചിരുന്നു. (വിവരണം: തദ്കിറതുൽ ഖലീൽ)

# രണ്ട്

# ഹസ്രത്ത് നിസാമുദ്ദീനിൽ

മൗലാനാ യഹ്‌യാ സാഹിബ് മരിച്ചു രണ്ടുവർഷത്തിന് ശേഷം ഹിജ്റ 1336 റബീഉൽ ആഖിർ 25 വെള്ളിയാഴ്ച രാത്രി മൂത്തസഹോദരൻ മൗലാനാ മുഹമ്മദ് സാഹിബ് നിര്യാതനായി.

മൗലാനാ മുഹമ്മദ് സാഹിബ്(റ) സഹനശീലം, വിനയം, അനുകമ്പ, വാത്സല്യം, അല്ലാഹുവിലുള്ള ഭയം, അല്ലാഹുവിലേക്കുള്ള മടക്കം എന്നിവയുടെ പ്രതിരൂപമായിരുന്നു. 'അല്ലാഹുവിന്റെ ദാസന്മാർ ഭൂമിയിൽ വിനയാന്വിതരായി നടക്കുന്നവരാണ്' (അൽഫുർഖാൻ) എന്ന ആയത്തിന്റെ ഉത്തമ മാതൃകയുമായിരുന്നു. മിതഭാഷിയായിരുന്ന അദ്ദേഹം മറ്റുള്ളവരെ ബുദ്ധിമുട്ടിക്കാത്ത പ്രകൃതക്കാരനായിരുന്നു. ഏകാന്തത ഇഷ്ടപ്പെടുന്ന, അനാവശ്യമായി മറ്റുള്ളവരുടെ കാര്യങ്ങളിൽ ഇടപെടാത്ത സ്വഭാവക്കാര നായിരുന്നു. ആ ജീവിതം അല്ലാഹുവിൽ അർപ്പിക്കപ്പെട്ടതും ആഡംബര രഹിതവുമായിരുന്നു. 'നിസാമുദ്ദീനി'ലെ ബംഗ്ലാവാലി മസ്ജിദിൽ തന്റെ പിതാവിന്റെ ആസ്ഥാനത്തായിരുന്നു താമസം. പിതാവ് തുടങ്ങിവച്ച ഒരു മദ്രസയും അവിടെയുണ്ടായിരുന്നു. പ്രാഥമിക വിദ്യാഭ്യാസമാണ് അവിടെ നടന്നിരുന്നത്. അധികവും 'മേവാത്തി'കളായ കുട്ടികളാണ് പഠിച്ചിരുന്നത്. അല്ലാഹുവിൽ ഭാരമേൽപിച്ചും ഉള്ളതിൽ തൃപ്തിപ്പെട്ടും മദ്രസയുടെ കാര്യ ങ്ങൾ അദ്ദേഹം നടത്തിപ്പോന്നു. ഡൽഹിയിലും മേവാത്തിലും അദ്ദേഹത്തെ

ആദരിക്കുന്ന വളരെയധികം പേരുണ്ടായിരുന്നു. രണ്ട് സ്ഥലങ്ങളിലെ നിവാസികൾക്കും മൗലാനാ മതപരമായ കാര്യങ്ങളിൽ മാർഗദർശനം നല്കി.

മൗലാനാ മുഹമ്മദ് സാഹിബിന്റെ ബാഹ്യരൂപം തന്നെ 'തഖ്‌വ'യെ ഓർമിപ്പിക്കുന്നതായിരുന്നു. മുഖത്ത് ഈമാനികമായ പ്രകാശം വളരെ കൂടുതലായി കാണപ്പെട്ടു. അദ്ദേഹം പ്രസംഗിക്കാറുണ്ടായിരുന്നു. ഇരുന്നുകൊണ്ടുള്ള സാധാരണ സംസാരത്തിന്റെ ശൈലിയായിരുന്നു ആ പ്രസംഗങ്ങൾ; എന്നാൽ സാധാരണ പ്രസംഗങ്ങളുടെ ശൈലിയായിരുന്നില്ല. ആളുകളിൽ സ്വഭാവഗുണങ്ങൾ വളർത്തുക, ഭൗതികമോഹങ്ങളോടുള്ള ആസക്തി കുറക്കുക-ഇവയൊക്കെയായിരുന്നു പ്രധാന പ്രസംഗവിഷയങ്ങൾ. ഹദീസുകൾ പാരായണം ചെയ്ത് അവയുടെ അർത്ഥവും ആശയവും വിവരിക്കും. ഇതായിരുന്നു മൗലാനയുടെ പ്രബോധനശൈലി.

ഒരു സന്ദർഭത്തിൽ അദ്ദേഹത്തിന്റെ കണ്ണിനടുത്ത ഭാഗത്ത് ഒരു വ്രണം ഉണ്ടായി. ഡോക്ടർ ശസ്ത്രക്രിയയ്ക്കു നിർദേശിച്ചുവെങ്കിലും, ക്ലോറോഫോം നിർബന്ധമാണെന്ന കാരണത്താൽ അദ്ദേഹം അത് ശക്തിയായി എതിർത്തു. മയക്കാതെ തന്നെ ചലനമറ്റതുപോലെ അദ്ദേഹം കിടന്നുകൊടുത്തു. ശസ്ത്രക്രിയക്കു ശേഷം ഡോക്ടർ അതിശയോക്തിയോടെ പറഞ്ഞു: "ഇതു പോലൊരു സഹനത ജീവിതത്തിലൊരിക്കലും ഞാൻ കണ്ടിട്ടില്ല."

മൗലാനാ മുഹമ്മദ് സാഹിബ് സദാ അല്ലാഹുവിന്റെ ദിക്റിൽ ലയിച്ചിരുന്നു, ആത്മ സംയമനത്തിൽ കഴിയുന്ന മഹാനുമായിരുന്നു. മൗലാനാ റശീദ് അഹ്‌മദ് ഗൻഗോഹി(റ)യിൽ നിന്നാണ് അദ്ദേഹം ഹദീസുകൾ പഠിച്ചത്. മരണത്തിന് മുൻപുള്ള പതിനാറ് വർഷക്കാലത്ത് ഒരു ദിവസംപോലും 'തഹജ്ജുദ്' നമസ്കാരം നഷ്ടപ്പെട്ടിരുന്നില്ല. അവസാനംവരെ നമസ്കാരങ്ങൾ ജമാഅത്തായിത്തന്നെ നിർവഹിച്ചു. ഇശാ നമസ്കാരാനന്തരം 'വിത്റി'ന്റെ സുജൂദിലാണ് മരണം സംഭവിച്ചത്.

മൗലാനാ ഇൽയാസ്(റ) മൂത്തസഹോദരന്റെ രോഗ പരിചരണത്തിനായി നേരത്തെ തന്നെ ഡൽഹിയിലെ സഹോദരന്റെ ചികിത്സാർത്ഥം ഖസാബ് പുര എന്ന സ്ഥലത്ത് 'നവാബ് വാലി മസ്ജിദി'ലായിരുന്നു താമസം. അവിടെവെച്ചുതന്നെയാണ് മൗലാനാ മുഹമ്മദ് സാഹിബിന്റെ അന്ത്യവും സംഭവിച്ചത്. 'ജനാസ' പതിവു പോലെ നിസാമുദ്ദീനിൽ കൊണ്ടുവന്നു. ജനാസ നമസ്കാരത്തിൽ വലിയ ജനത്തിരക്ക് അനുഭവപ്പെട്ടു.

ഖബറടക്കം ചെയ്തതിനു ശേഷം കുടുംബത്തിലെ സ്നേഹിതരും, മൗലാനാ അവർകളെ ആദരിക്കുന്ന ആളുകളും മൗലാനാ ഇൽയാസിനെ നിസാമുദ്ദീനിൽത്തന്നെ താമസിക്കാൻ പ്രേരിപ്പിക്കുകയുണ്ടായി. പിതാവിന്റെയും സഹോദരന്റെയും സ്ഥാനത്ത് വന്ന വിടവ് നികത്തണമെന്ന് അവർ

നിർബന്ധപൂർവം ആവശ്യപ്പെട്ടു. സദസ്സിൽ പങ്കെടുത്തവർ മദ്രസക്ക് സഹായവും സഹകരണവും വാഗ്ദാനം ചെയ്തു. മദ്രസയുടെ ചെലവുകൾക്ക് പ്രതിമാസ സംഭാവനയും അവർ വാഗ്ദാനം ചെയ്തു. മൗലാനാ അവർകൾ അവസാനംവരെ പാലിച്ചുപോന്ന പ്രത്യേക നിബന്ധനകൾക്ക് വിധേയമായി അത് സ്വീകരിച്ചു.

ഹസ്രത്ത് ഖലീൽ അഹ്മദ് സഹാറൻപൂരിയുടെ അനുമതിയോടെ മാത്രമേ നിസാമുദ്ദീനിലേക്ക് വരികയുള്ളൂ എന്നദ്ദേഹം പറഞ്ഞു. മദ്രസയുടെ താൽക്കാലിക ഏർപ്പാടുകൾ ചെയ്തശേഷം മൗലാന സഹാറൻപൂരിൽ വന്ന് ഹസ്രത്ത് സഹാറൻപൂരി (റ)യുടെ മുമ്പിൽ കാര്യം അവതരിപ്പിച്ചു. ബന്ധപ്പെട്ടവരുടെ നിർബന്ധം പരിഗണിച്ചും, വിശുദ്ധ ജീവിതത്തിന്റെ ഉടമകളായിരുന്ന തന്റെ പിതാവും സഹോദരനും തുടങ്ങിവച്ച ദൗത്യം പൂർത്തിയാക്കണമെന്ന ആഗ്രഹം മൂലവും ഹസ്രത്ത് സഹാറൻ പൂരി(റ) നിസാമുദ്ദീനിലേക്കുള്ള മാറ്റത്തിന് അനുമതി നൽകി. പോരുമ്പോൾ അദ്ദേഹം ഇപ്രകാരം പറഞ്ഞു: "പരീക്ഷണമെന്നോണം ഇപ്പോൾ മദ്രസയിൽ നിന്നും ഒരു വർഷത്തെ അവധി വാങ്ങാം. അവിടത്തെ താമസം ഇഷ്ടപ്പെടുകയും അവിടെത്തന്നെ സ്ഥിരമായി താമസിക്കാമെന്ന് തീരുമാനിക്കുകയും ചെയ്താൽ എപ്പോൾ വേണമെങ്കിലും പൂർണമായി ഒഴിവാക്കുകയും ചെയ്യാം."

ഈ അനുമതിയുടെയും ആലോചനയുടെയും അടിസ്ഥാനത്തിൽ മസാഹിറുൽ ഉലൂം മദ്രസയുടെ പ്രിൻസിപ്പാളിന് മൗലാനാ ഔദ്യോഗികമായ അവധി അപേക്ഷ നൽകി. അതിന്റെ പകർപ്പ് താഴെ കൊടുക്കുന്നു:

ബഹുമാനമുള്ള മുഹ്തമിം സാഹിബ് അവർകൾക്ക്,

അസ്സലാമു അലൈക്കും

എന്റെ സഹോദരൻ മൗലാനാ മുഹമ്മദ് സാഹിബ് മരണപ്പെട്ടതിന്റെ പേരിൽ നിസാമുദ്ദീനിലെ മദ്രസയുടെ കാര്യങ്ങൾ അന്വേഷിക്കുന്നതിനും മേൽനോട്ടത്തിനുമായി ഈ വിനീതന് അവിടെ കുറച്ചു കാലം താമസിക്കേണ്ട ആവശ്യമുണ്ട്. സ്ഥലവാസികളും എന്നെ സ്നേഹിക്കുന്നവരും, ദീനീ വിദ്യാഭ്യാസ കാര്യത്തിലുള്ള അഭ്യുദയകാംക്ഷികളും ഈ വിനീതൻ ഉടനെ അവിടെ താമസിച്ച് വേണ്ടത് ചെയ്യണമെന്ന് ആഗ്രഹം പ്രകടിപ്പിക്കുന്നു. മഹാന്മാരായ എന്റെ പിതാവും സഹോദരനും വഴിയായി ദീനിൽ നിന്ന് വളരെ അകന്നു കഴിഞ്ഞിരുന്ന ആ ജനവിഭാഗങ്ങൾക്ക് മതവിദ്യാഭ്യാസത്തിലും മതപ്രബോധനത്തിലുമുണ്ടായ താല്പര്യം കണ്ട എന്റെ ഹൃദയത്തിലും അവിടെ നില്ക്കാൻ ആഗ്രഹം തോന്നുന്നു. മതപരമായ ഈ വിഷയത്തിൽ ഒരു പങ്ക് എനിക്കും ലഭിക്കണമെന്ന് ഹൃദയത്തിൽ ആഗ്രഹമുണ്ടായിരിക്കുന്നു. ആയതിനാൽ ഒരു വർഷത്തേക്ക് വിനീതന് അവധി അനുവദിച്ചു തരണമെന്ന് അപേക്ഷിക്കുന്നു.

വസ്സലാം
വിനീതൻ
മുഹമ്മദ് ഇൽയാസ് അഖ്തർ(ഒപ്പ്)

നിസാമുദ്ദീനിലേക്ക് പുറപ്പെടുന്നതിന് അവസരം വരുന്നതിന് മുൻപ് മൗലാന പെട്ടെന്ന് രോഗിയായി മാറി. ഹിജ്റ 1336 ജമാദുൽ അവ്വൽ 20-ന് രോഗിയായ നിലയിൽ സഹാറൻപൂരിൽനിന്ന് കാന്ധലയിലെത്തി. അവിടെയെത്തിയതും രോഗം മൂർഛിച്ച് അതിശക്തിയായി നെഞ്ച് വേദന അനുഭവപ്പെട്ടു. ഒരു വെള്ളിയാഴ്ച രാവിൽ എല്ലാവരും നിരാശരായി. നാടിമിടിപ്പ് നിന്നതുപോലെ; കൈകാലുകൾ തണുത്തിരിക്കുന്നു. കണ്ടുനിന്നവരെല്ലാം 'ഇന്നാലില്ലാഹി' എന്നു പറഞ്ഞുപോയി. പക്ഷേ, അല്ലാഹുവിന്റെ വിധി മറ്റൊന്നായിരുന്നു. മഹദ്വ്യക്തിയെക്കൊണ്ട് ഇനിയും വലിയ ജോലികൾ റബ്ബിന് ചെയ്യിക്കേണ്ടതുണ്ടായിരുന്നു. എല്ലാവരും കരുതിയതിൽനിന്ന് വിരുദ്ധമായി ശാരീരിക നില മെച്ചപ്പെട്ടു. രോഗം പറ്റേ സുഖമായി.

രോഗം സുഖപ്പെട്ടതിനു ശേഷം അദ്ദേഹം കാന്ധലയിൽനിന്ന് നിസാമുദ്ദീനിലെത്തി. ആ കാലഘട്ടത്തിൽ നിസാമുദ്ദീൻ ഭാഗത്ത് താമസക്കാരുണ്ടായിരുന്നില്ല. പള്ളിയുടെ സമീപം കാടു പിടിച്ച് കിടക്കുന്ന വനപ്രദേശമായിരുന്നു. മൗലാനയോടൊപ്പം ചെറുപ്രായത്തിൽത്തന്നെ നിസാമുദ്ദീനിലെത്തിയ മൗലാനാ ഇഹ്തിശാമുൽ ഹസൻ സാഹിബ് പറയുന്നു: "ഏതെങ്കിലും ഒരു മനുഷ്യനെ കാണാൻ കഴിഞ്ഞെങ്കിൽ എന്ന ആഗ്രഹത്തോടെ ഞാൻ വെളിയിലിറങ്ങി നിൽക്കുമായിരുന്നു. ഒരു മനുഷ്യനെയെങ്കിലും കാണാൻ കഴിഞ്ഞാൽ അമൂല്യമായൊരു വസ്തു കാണാൻ കഴിഞ്ഞത് പോലുള്ള സന്തോഷം തോന്നുമായിരുന്നു."

ഉറപ്പുള്ള കെട്ടിടത്തിൽ ചെറിയൊരു പള്ളി, അതിന്റെ മുകൾഭാഗം ഒരു മുറി, മഖ്ബറയുടെ തെക്കു ഭാഗത്ത് അതുമായി ബന്ധപ്പെട്ടവരുടെ താമസം, മേവാത്തികളും മേവാത്തികളല്ലാത്തവരുമായ കുറച്ച് സാധുവിദ്യാർത്ഥികൾ-ഇതായിരുന്നു മദ്രസ, പള്ളി, കെട്ടിടങ്ങൾ എന്നിവയുടെ ഏകദേശരൂപം.

മദ്രസയുടെ സുഗമമായ പ്രവർത്തനത്തിന് പ്രത്യേക വരുമാനമാർഗം ഒന്നും ഉണ്ടായിരുന്നില്ല. അല്ലാഹുവിലുള്ള തവക്കുൽ, അല്ലാഹു നൽകുന്നതിലുള്ള സംതൃപ്തി, മദ്രസയുടെ ചുമതലക്കാരൻ മൗലാനാ ഇൽയാസ് സാഹിബിന്റെ ഉയർന്ന ആത്മധൈര്യം; ഇവയായിരുന്നു യഥാർത്ഥ കൈമുതൽ. വലിയ പ്രയാസത്തിലും ബുദ്ധിമുട്ടിലുമായി ദിവസങ്ങൾ നീങ്ങി. ചിലപ്പോൾ പട്ടിണിയും അനുഭവപ്പെട്ടു. പക്ഷേ, മൗലാനാ അവർകളുടെ മുഖത്ത്

പ്രയാസത്തിന്റെ ഒരടയാളവും കാണപ്പെട്ടിരുന്നില്ല. ചിലപ്പോൾ മൗലാനാ തുറന്ന് പറയുമായിരുന്നു: "ഇന്ന് ആഹാരത്തിന് ഒന്നുമില്ല. മദ്രസയിൽ ഇഷ്ടമുള്ളവർക്ക് തുടരാം. അല്ലാത്തവർക്ക് മടങ്ങി മറ്റെവിടെയെങ്കിലും പോയി സ്വന്തം കാര്യത്തിനുള്ള ഏർപ്പാടുകൾ ചെയ്യാം." വിദ്യാർത്ഥികൾക്ക് ലഭിച്ചിരുന്ന ഉയർന്ന ആത്മീയ ശിക്ഷണം മൂലം ഒരാളും മടങ്ങാൻ തയ്യാറായില്ല. ചിലപ്പോൾ കാട്ടിലെ പഴങ്ങൾകൊണ്ട് വിശപ്പുമാറ്റിയിരുന്നു. വിദ്യാർത്ഥികൾ തന്നെ കാട്ടിൽപ്പോയി വിറക് കൊണ്ടു വന്ന് റൊട്ടി ചുട്ടെടുത്ത് ചട്ടിനിയും കൂട്ടി അത് കഴിക്കുമായിരുന്നു. ഈ പ്രയാസത്തിൽ മൗലാനാ അവർകൾക്ക് ഒരു നിലയിലുള്ള മനോവിഷമവും ഉണ്ടായില്ല. അല്ലാഹുവിന്റെ നടപടിക്രമമനുസരിച്ച് ഈ പരീക്ഷണത്തിന് ശേഷം ഉണ്ടാകാനിരിക്കുന്ന നേട്ടത്തിൽ മൗലാന ഉറച്ചു വിശ്വസിച്ചു.

മദ്രസയുടെ ബാഹ്യമായ മോടിയിൽ മൗലാന ശ്രദ്ധചെലുത്തിയിരുന്നില്ല. മൗലാനയുടെ പ്രാരംഭകാല കൂട്ടാളിയും മദ്രസയിലെ പൂർവവിദ്യാർത്ഥിയുമായ ഹാജി അബ്ദുർറഹ്മാൻ സാഹിബിന്റെ പരിശ്രമത്താൽ മൗലാനയുടെ ഡൽഹിയിലെ ചില സഹോദരന്മാർ മൗലാന ഇല്ലാത്ത സമയം നോക്കി മദ്രസക്ക് കുറച്ച് മുറികൾ പണിതു കൊടുത്തു. മൗലാന മടങ്ങിയെത്തിയപ്പോൾ അതിൽ കടുത്ത അസംതൃപ്തി പ്രകടിപ്പിക്കുകയും, കുറച്ച്കാലം വരെ ഹാജി സാഹിബിനോട് സംസാരിക്കാതെ കഴിയുകയും ചെയ്തു. മൗലാന പറഞ്ഞു: "യഥാർത്ഥ വിഷയം പഠനമാണ്. മദ്രസയുടെ കെട്ടിടം ഉറപ്പുള്ളതായപ്പോൾ പഠനം ഉറപ്പില്ലാത്തതായി മാറി."

ഒരു പ്രാവശ്യം ഡൽഹിയിലെ വലിയൊരു കച്ചവടക്കാരൻ തന്റെ ഒരു പ്രധാനപ്പെട്ട കാര്യത്തിന് ദുആ ചെയ്യണമെന്നപേക്ഷിച്ചു. വലിയൊരു തുക(സംഖ്യ) വാഗ്ദാനം ചെയ്തു. മൗലാനാ ദുആ ചെയ്യാമെന്ന് ഏല്ക്കുകയും ചെയ്തു. പക്ഷേ, തുക സ്വീകരിച്ചില്ല. എന്നാൽ ഹാജി അബ്ദുർറഹ്മാൻ സാഹിബ് മദ്രസയുടെ ആവശ്യത്തിന് വേണ്ടി ആ തുക വാങ്ങിച്ചു. മൗലാന ഇതിലും വലിയ അസ്വസ്ഥത പ്രകടിപ്പിക്കുകയും നിർബന്ധിച്ച് അത് മടക്കിക്കൊടുപ്പിക്കുകയും ചെയ്തു. ഹാജി സാഹിബിനോട് മൗലാനാ അവർകൾ ഇങ്ങനെ പറയുമായിരുന്നു: "ദീനിന്റെ കാര്യം പണംകൊണ്ട് നടക്കുന്നതല്ല. ദീനിന്റെ കാര്യം പണംകൊണ്ട് നടക്കുമായിരുന്നെങ്കിൽ നബി(സ) തങ്ങൾക്ക് വളരെയധികം ധനം നൽകപ്പെടുമായിരുന്നല്ലോ."

നിസാമുദ്ദീനിൽ മൗലാന ത്യാഗപൂർണമായ ആത്മീയ പരിശീലനത്തിൽ കഴിച്ചുകൂട്ടി. ഈ ആത്മീയപരിശീലനം മൗലാനക്ക് അനന്തരമായി തന്നെ ലഭിച്ചതാണല്ലോ. നിസാമുദ്ദീനിലെ താമസത്തിനിടയിൽ ഇത് കൂടുതലായി. ഏകാന്തത, ആത്മീയപരിശീലനം എന്നിവയിൽ ഈ കാലയളവിൽ പ്രത്യേക താൽപര്യം തന്നെ അദ്ദേഹം പ്രകടിപ്പിച്ചിരുന്നു. ഹാജി

അബ്ദുർറഹ്മാൻ സാഹിബ് പറയുന്നു: "ഹസ്രത്ത് നിസാമുദ്ദീൻ ഔലിയാ (റ)യുടെ ആദ്യകാല ആരാധനാകേന്ദ്രമായിരുന്ന അറേബ്യൻ ഗെയ്റ്റിന് സമീപം മൗലാന മണിക്കൂറുകളോളം ഏകാന്തതയിൽ മുഴുകിക്കഴിയുമായിരുന്നു. ഉച്ചഭക്ഷണം അധികവും അവിടെത്തന്നെ എത്തിയിരുന്നു. രാത്രി വീട്ടിലെത്തി ഭക്ഷണം കഴിച്ചു. എല്ലാ നമസ്കാരങ്ങളും ജമാഅത്തായി ത്തന്നെ നിർവഹിച്ചിരുന്നു. ഞങ്ങൾ ജമാഅത്തായി നമസ്കരിക്കുന്നതിന് അവിടെ എത്തിച്ചേരും. വിദ്യാർത്ഥികൾ പാഠം പഠിക്കുന്നതിനും ചിലപ്പോൾ അവിടെത്തന്നെയെത്തും. ചിലപ്പോൾ 'ചക്കർവാലി മസ്ജിദ്' എന്ന പേരിൽ അറിയപ്പെടുന്ന പള്ളിയിൽ വന്നു നമസ്കരിക്കും.

ഹദീസ് ദർസ് ആരംഭിക്കുന്നതിന് മുൻപ് വുദ് ചെയ്ത് രണ്ട് റക് അത്ത് നമസ്കരിച്ചതിനു ശേഷം പറയും: "ഹദീസിനോടുള്ള കടമ ഇതിലും കൂടുതലാണ്. ഇത് താഴ്ന്ന പടിയാണ്." ഹദീസ് ദർസിനിടയിൽ ആരോടും സംസാരിച്ചിരുന്നില്ല. ബഹുമാനിക്കപ്പെടേണ്ട ഒരാൾ വന്നാൽപ്പോലും ദർസ് നിറുത്തി അദ്ദേഹത്തെ ശ്രദ്ധിക്കുമായിരുന്നില്ല. ശിഷ്യഗണങ്ങൾ എപ്പോഴും കൂടെത്തന്നെ ഉണ്ടാകുമായിരുന്നു. ആഹാരം വൈകിയാൽപോലും കോപിക്കുകയോ ഭക്ഷണത്തെപ്പറ്റി കുറ്റം പറയുകയോ ചെയ്തിരുന്നില്ല.

മദ്രസയിലെ പാഠങ്ങളുടെയും വിദ്യാർത്ഥികളുടെയും കാര്യത്തിൽ അദ്ദേഹം പരിപൂർണ്ണ ശ്രദ്ധചെലുത്തി. ചിലപ്പോൾ എൺപതോളം വരുന്ന വിദ്യാർത്ഥികളുടെ അധ്യാപനം സ്വയം നടത്തിയിരുന്നു. ചിലപ്പോൾ മുതിർന്ന വിദ്യാർത്ഥികളോട് ചെറിയ പാഠങ്ങൾ നടത്താൻ പറയും.

ദർസ് നടത്തുന്നതിൽ അദ്ദേഹം സ്വന്തമായ ഒരു ശൈലി തന്നെ സ്വീകരിച്ചു. പഠനസമയത്ത് സംശയങ്ങൾക്കിടവരാത്ത രീതിയിൽ കിതാബുകൾ നോക്കി മനസ്സിലാക്കിയിരുന്നു. വിദ്യാർത്ഥികളുടെ അറബി വാചകങ്ങളുടെ വായനയിൽ തെറ്റ് വരാതിരിക്കുക, വ്യാകരണനിയമങ്ങൾ പൂർണമായി പാലിക്കപ്പെടുക തുടങ്ങിയ കാര്യങ്ങളിലും പ്രത്യേക ശ്രദ്ധ പതിപ്പിച്ചു. മദ്രസകളിൽ നടപ്പിലുള്ള പാഠ്യപദ്ധതിയിലെ കിതാബുകൾ തന്നെ പഠിപ്പിക്കപ്പെടണം എന്ന് നിർബന്ധമുണ്ടായിരുന്നില്ല. പാഠ്യപദ്ധതിയിൽ ഉൾപ്പെടാത്ത പല കിതാബുകളും അദ്ദേഹം പഠിപ്പിച്ചിരുന്നു. 'മസ്അലകൾ' (കർമ ശാസ്ത്ര വിധികൾ) സ്വയം മനസ്സിലാക്കി മറ്റുള്ളവർക്ക് മനസ്സിലാക്കിക്കൊടുക്കുന്നതിനുള്ള യോഗ്യത വിദ്യാർത്ഥികളിൽ ഉണ്ടാക്കിയെടുക്കുന്നതിന് ഫലപ്രദമായ പുതിയ മാർഗങ്ങളും അദ്ദേഹം നടപ്പാക്കി.

# മൂന്ന്
# മേവാത്തിൽ നിന്ന് തുടക്കം

ഡൽഹിയുടെ തെക്കു ഭാഗത്തായി സ്ഥിതിചെയ്യുന്ന പ്രദേശമാണ് മേവാത്ത്. പല തരം പ്രത്യേകതകളുള്ള ഒരു ജനതയാണവിടെ താമസിച്ചുവന്നത്. മേവാത്തുകാർ അറിയപ്പെടുന്നത് മേവുകൾ എന്ന പേരിലാണ്. മേവുകളുടെ ആസ്ഥാനം എന്ന നിലക്കാണീ സ്ഥലം മേവാത്ത് എന്നറിയപ്പെട്ടത്. പഞ്ചാബിലെ ഗുരുഗോൺ ജില്ലയും ഭരത്പൂർ, ആൽവർ എന്നീ നാട്ടുരാജ്യങ്ങളും ബ്രിട്ടീഷ് ഭരണം നിലനില്ക്കുന്ന യുണൈറ്റഡ് പ്രൊവിൻസിന്റെ ഭാഗമായ മധുര ജില്ല എന്നിവയിൽ ഉൾപ്പെട്ട സ്ഥലങ്ങളുമാണ് ഇപ്പോൾ മേവാത്ത് എന്ന പേരിൽ അറിയപ്പെട്ടുവരുന്നത്. ഇപ്പോഴത്തെ മേവാത്തിന്റെയും പഴയ മേവാത്തിന്റെയും അതിർത്തികളിൽ മാറ്റമുണ്ടായിട്ടുണ്ട്. മറ്റു പല പ്രദേശങ്ങളുടെയും അതിർത്തികൾ പല പ്രാവശ്യം മാറിയതു പോലെ മേവാത്തിന്റെ അതിരുകളും മാറിമാറി വന്നിട്ടുണ്ട്.

മേവാത്തികളുടെ ഉദ്ഭവം ആര്യന്മാരിൽ നിന്നല്ല എന്ന് ഇംഗ്ലീഷ് ചരിത്രകാരന്മാർ പറയുന്നു. പുരാതന ഇന്ത്യയിലെ ആര്യന്മാരല്ലാത്ത സമൂഹങ്ങളിലാണ് ഇവരുടെ വേരുകൾ ആണ്ടുകിടക്കുന്നതെന്നവർ അഭിപ്രായപ്പെടുന്നു. അതുകൊണ്ട് ആര്യരക്തമുള്ള രജപുത്രരിൽ നിന്നും വളരെയേറെ പിന്നോട്ട് പോവുന്നതാണ് ഇവരുടെ പാരമ്പര്യവും ചരിത്രവും. ബ്രിട്ടീഷ് ചരിത്രകാരന്മാരുടെ അഭിപ്രായത്തിൽ മേവാത്തിലെ ഖാൻസിദാസ് വംശീയപരമായി രജപുത്രവിഭാഗത്തിൽപ്പെട്ടവരാണെങ്കിലും പേർഷ്യൻ ചരിത്രഗ്രന്ഥങ്ങളിൽ മേവാത്തികളെ മുഴുവനായി സൂചിപ്പിക്കുന്നത് ഖാൻസിദാസ് എന്ന പേരിൽ തന്നെയാണ്. ഇസ്‌ലാംമതം സ്വീകരിച്ച, രണ്ടു രജപുത്രവിഭാഗമാണ് മേവാത്തികൾ .

'താരീഖ് ഫൈറൂസ് ഷാഹീ' എന്ന ഗ്രന്ഥത്തിൽ ഷംസുദ്ദീൻ അൽത മിഷിന്റെ ചരിത്രത്തിലാണ് മേവാത്തിനെ ആദ്യമായി സ്മരിച്ചിരിക്കുന്നത്. മേവാത്ത് ആദ്യമായി ചരിത്രത്തിൽ അറിയപ്പെടുന്നത് ഷംസുദ്ദീൻ അൽത്ത മിഷിന്റെ ചരിത്രത്തിലൂടെയാണ്. ഡൽഹിയിലെ മുസ്‌ലിം ഭരണകാലത്ത് മേവാത്ത് പൊതുവെ പ്രശ്നാധിഷ്ഠിതമായ ഒരു പ്രദേശമായിരുന്നു. ഡൽഹിയിലോളം നീണ്ടു കിടക്കുന്ന വനനിബിഡമായ പ്രദേശങ്ങളുള്ള മേവാത്ത് ഭീകരതയുടെ താവളമായിരുന്നു. അതുകൊണ്ട് സൂര്യാസ്തമ യമായാൽ തലസ്ഥാന നഗരത്തിന്റെ ഗേറ്റുകൾ അടച്ചുപൂട്ടിയിരുന്നു. മേവാ ത്തിലെ ആളുകൾ നേരം ഇരുട്ടിയാൽ നഗരത്തിൽ കൊള്ളയടിക്കാൻ വരു മെന്ന ഭയംമൂലമായിരുന്നു അത്. ഡൽഹി സുൽത്താനായ ഗിയാസുദ്ദീൻ ബാൽബൻ ശക്തമായ ഒരു സേനയെ മേവാത്തിന്റെ അതിർത്തിയിൽ വിന്യ സിപ്പിച്ചിരുന്നു. ആ സേനകൾ ധാരാളം മേവാത്തികളെ കൊലപ്പെടുത്തു കയും ചെയ്തു. മേവാത്തിന്റെ അതിർത്തിയിലുള്ള ഈ ഔട്ട്പോസ്റ്റുക ളിൽ കരുത്തന്മാരായ അഫ്ഗാൻ പട്ടാളക്കാരെയായിരുന്നു നിർത്തിയിരു ന്നത്. ചുറ്റുമുള്ള കാടുകൾ വെട്ടിത്തെളിയിക്കുകയും അവിടത്തെ ഭൂമി കൃഷിയിടങ്ങളാക്കുകയും ചെയ്തു.

പിൽക്കാലത്തും മേവാത്തിലെ സാഹസികരും ആക്രമണ മനസ്ഥിതി ക്കാരുമായ ആളുകൾ ഡൽഹിയിലെ ജനങ്ങളെ ഉപദ്രവിച്ചുകൊണ്ടേയി രുന്നു. അതുകൊണ്ടുതന്നെ ഡൽഹിഭരണാധികാരികൾക്ക് അവർക്കെതിരെ കടുത്ത ശിക്ഷാമുറകൾ സ്വീകരിക്കേണ്ടി വന്നു. ബഹ്ദൂർഷാ താഹിറി ന്റെയും അദ്ദേഹത്തിന്റെ പിൻമുറക്കാരുടെയും പേരുകൾ പ്രത്യേകമായും ഈ സംഭവങ്ങളുമായി ബന്ധപ്പെടുത്തിക്കൊണ്ട് ചരിത്രത്തിൽ സ്ഥാനം പിടിച്ചിട്ടുണ്ട്. മേവാത്തിൽ ഒരു ഘട്ടത്തിൽ തങ്ങളുടേതായ ഒരു രാജഭ രണം നിലനിർത്താൻവരെ അവർക്ക് കഴിഞ്ഞു. എന്നാൽ, പിൽക്കാലത്ത് ആ രാജഭരണം ഡൽഹി ഭരണാധികാരികൾ ഒരു ജാഗിർ ഭൂമിയിലോളം ചുരുക്കിക്കൊണ്ടുവരികയും ചെയ്തു. (ജന്മിയുടെ ഫ്യൂഡൽവാഴ്ചക്കാ ലത്ത് ഒരാളുടെ പക്കലുണ്ടായിരുന്ന ഭൂമിയാണ് ജാഗിർ എന്നത് കൊണ്ടു ദ്ദേശിക്കുന്നത്.)

ഏറെ വിചിത്രമായ ആചാരങ്ങളും സമ്പ്രദായങ്ങളുമുള്ള ഒരു ജനത യായിരുന്നു മേവാത്തികൾ. അവർ അറിയപ്പെട്ടത് മുസ്‌ലിംകളായിട്ടാണെ ങ്കിലും ആചാരങ്ങളും ജീവിതരീതിയും ഹൈന്ദവമായിരുന്നു. പല ഹിന്ദു ആചാരങ്ങളും അവർ പുലർത്തിപ്പോന്നു. പേരിന് പോലും അവർ മുസ്‌ലിം കളായിരുന്നില്ല. ഹൈന്ദവ-ഇസ്‌ലാമിക നാമങ്ങളുടെ മിശ്രിതമായിരുന്നു പേരുകൾ പോലും. അവരുടെ ജീവിതത്തിന് തികച്ചും അന്യമായിരുന്നു

ഇസ്‌ലാം. അവർ എത്രമാത്രം ഇസ്‌ലാമിൽ നിന്നകന്നു കഴിഞ്ഞിരുന്നു എന്നു മനസ്സിലാക്കാൻ ചില ചരിത്ര രേഖകൾ മാത്രം ഇവിടെ ഉദ്ധരിക്കാം:

19-ാം നൂറ്റാണ്ടിൽ മേവാത്തിൽപെട്ട അൽവർ പ്രദേശത്തിന്റെ ഭരണ മേധാവിയായിരുന്ന മേജർ പൗലറ്റ് തന്റെ ഗസറ്റിൽ മേവാത്തികളെക്കുറിച്ചു പറയുന്നതിപ്രകാരമാണ്:

"മേവ് ജനത (മേവാത്തികൾ) എല്ലാവരും മുസ്‌ലിംകളാണ്. പക്ഷേ, പേരിൽ മാത്രമായിരുന്നു അവരുടെ ഇസ്‌ലാം. ഹൈന്ദവരായ ജന്മിമാരുടെ ദേവതകളെ അവർ സ്വന്തം ദേവതകളായി ആരാധിച്ചുപോന്നു. അവരുടെ ഉത്സവങ്ങൾ ആഘോഷിച്ചു. പെരുന്നാൾ, മുഹർറം, ബറാഅത്ത് രാവ് തുടങ്ങിയ പുണ്യദിനങ്ങളും ഇതോടൊപ്പം അവർ ആഘോഷിച്ചിരുന്നു. അതുപോലെ ദസറയും ദീപാവലിയും മേവാത്തികളുടെ ഉത്സവദിനങ്ങളായിരുന്നു. അവരുടെ വിളവെടുപ്പിനും വിവാഹത്തിനും തിയ്യതി നിശ്ചയിച്ചിരുന്നത് ബ്രാഹ്മണപുരോഹിതൻമാരായിരുന്നു. പേരിൽ പോലുമുണ്ടായിരുന്നു ഹൈന്ദവസ്വാധീനം. 'റാം' എന്ന പദം ഒഴിവാക്കിക്കൊണ്ട് ഹൈന്ദവപേരുകളും അവർ സ്വീകരിച്ചു. ഇത്തരം പേരുകളുടെ അവസാനഭാഗത്ത് 'ഖാൻ' ഉണ്ടായിരുന്നു. പേരുകളുടെ അവസാനമായി സിംഗ് ചേർത്തവരുമുണ്ട്. അമാവാസിദിനം ഹിന്ദുക്കളെപ്പോലെ അവരും അവധിദിനമാക്കി. അന്നവർ ജോലിക്കുപോയിരുന്നില്ല. പുതിയ കിണർ കുഴിക്കുമ്പോൾ പോലും ഹൈന്ദവ ആചാരമാണവർ സ്വീകരിച്ചിരുന്നത്. ഹനുമാന്ന് വേണ്ടി ഒരു തറ പണിതശേഷം മാത്രമായിരുന്നു കിണറിന്റെ പണി തന്നെ ആരംഭിച്ചിരുന്നത്. 'മേവ്' ജനത സ്വന്തം മതമായ ഇസ്‌ലാമിനെക്കുറിച്ചു തികഞ്ഞ അജ്ഞതയിലായിരുന്നു. വിശുദ്ധ കലിമ അറിയുന്നവർ തന്നെ വിരളം. കൃത്യമായി നമസ്കരിക്കുന്നവർ അതിലും താഴെ. നമസ്കാരസമയവും നമസ്കാരത്തിന്റെ മസ്അലകളും അറിയുന്നവർ ഒട്ടുമുണ്ടായിരുന്നില്ല. ഇതായിരുന്നു 'അൽവർ' നിവാസികളുടെ സ്ഥിതി.

"ഗോഡ്ഗാനൂഹ് എന്ന സ്ഥലത്ത് മദ്രസകൾ നിലവിലുണ്ടായിരുന്നു. മതപരമായ ജീവിതം അവിടെ താരതമ്യേന മെച്ചമായിരുന്നു 'അൽവരി'ലെ ചില സ്ഥലങ്ങളിൽ പള്ളികളുണ്ടായിരുന്നു. അവിടിടങ്ങളിൽ മതപരമായ ജീവിതവും ഭേദമായിരുന്നു. കലിമയും നമസ്കാരവും അറിയുന്നവർ അവിടെയുണ്ടായിരുന്നു. മദ്രസകൾ സ്ഥാപിക്കുന്നതിനുള്ള ആഗ്രഹവും ഇവിടങ്ങളിലുള്ളവർക്കുണ്ടായിരുന്നു.

വിവാഹസമ്പ്രദായത്തിലും ഹൈന്ദവസ്വാധീനം നിലനിന്നു. പ്രഥമ ചടങ്ങുകൾ ഹിന്ദു പണ്ഡിറ്റുകളാണ് നിർവഹിച്ചിരുന്നത്. എന്നിരുന്നാലും

നിക്കാഹിന്റെ യഥാർത്ഥ ചടങ്ങുകൾക്ക് നേതൃത്വം നൽകിയിരുന്നത് ഖാദി മാർ തന്നെയായിരുന്നു.

മുണ്ടും ഓവർക്കോട്ടുമായിരുന്നു മേവാത്തിൽ പുരുഷന്മാരുടെ വേഷം. പൈജാമ ഇവിടത്തെ പുരുഷന്മാർ ധരിക്കാറില്ല. ഹൈന്ദവരീതിയിലായിരുന്നു അവരുടെ വേഷവിധാനവും. പുരുഷന്മാർ ഹിന്ദുക്കളെപ്പോലെ സ്വർണ്ണാഭരണങ്ങളും ഉപയോഗിച്ചിരുന്നു.

'മേജർ പൗലറ്റ്' മറ്റൊരു സ്ഥലത്ത് പറയുന്നതിപ്രകാരമാണ്:

"മേവ്' ജനതയുടെ ചര്യകൾ പകുതിയും ഹൈന്ദവമാണ്. അവരുടെ ഗ്രാമങ്ങളിൽ പള്ളികൾ ദുർലഭമാണ്. ഒരു താലൂക്കിലെ 52 ഗ്രാമങ്ങളിൽ എട്ടു പള്ളികൾ മാത്രമാണുള്ളത്. ക്ഷേത്രങ്ങൾക്ക് സമീപം 'മേവ്' ജനതക്ക് വേണ്ടി പ്രത്യേകം ആരാധനാലയങ്ങൾ ഏർപ്പെടുത്തിയിരുന്നു. അതിൽ മേവുകൾ വഴിപാടുകൾ നടത്തുകയും ചെയ്തിരുന്നു. 'ബറാഅത്ത്' രാത്രിയിൽ സയ്യിദ് മസ്ഊദ് ഗാസിയുടെ പതാകയെ മേവ് ജനത അവരുടെ ആരാധനാലയങ്ങളിൽ പൂജിക്കുകയും ചെയ്തിരുന്നു.

ഗോഡ് ഗാനൂഹ് ജില്ലയുടെ ഗസറ്റിൽ ഇപ്രകാരം രേഖപ്പെടുത്തിയിരുന്നു:

"മേവ് ജനത ഇതുവരെ ഇസ്ലാമിന് പരിഗണന നൽകാത്ത മുസ്ലിംകളായി ജീവിച്ചു വരുന്നു. സഹോദരസമുദായത്തിന്റെ ആചാരാനുഷ്ഠാനങ്ങൾ അധികവും അവർ പാലിച്ചു വരുന്നു. പ്രത്യേകിച്ച് രസവും ആനന്ദവും പകരുന്ന ചടങ്ങുകൾ അവരും അനുഷ്ഠിക്കുന്നു. ഈ സമുദായങ്ങളുടെ ഉത്സവങ്ങളും അവർ ആഘോഷിക്കുന്നു. മതപരമായ യാതൊരു കടമകളും ബാധ്യതകളും അവർ പൂർത്തീകരിക്കുന്നില്ല.

കുറച്ചു കാലമായി മേവാത്തിൽ ദീനിയായ വിദ്യാഭ്യാസം നല്കുന്ന അധ്യാപകരെ കണ്ടു വരുന്നുണ്ട്. ചിലർ റമദാനിലെ നോമ്പനുഷ്ഠിച്ച് തുടങ്ങിയിരിക്കുന്നു. ഗ്രാമങ്ങളിൽ പള്ളികൾ നിർമിക്കപ്പെട്ടു വരുന്നു. നമസ്കരിക്കുന്ന ശീലവും ഉണ്ടായിത്തുടങ്ങിയിരിക്കുന്നു. അവരുടെ സ്ത്രീകൾ ഹൈന്ദവ വേഷവിധാനങ്ങൾക്ക് പകരം 'പൈജാമ' ധരിച്ചു തുടങ്ങിയിരിക്കുന്നു. ഇവയെല്ലാം തന്നെ മതപരമായ ഉണർവിന്റെ ലക്ഷണങ്ങളാണ്.'

'ഭരത്പൂരി'ലെ ഗസറ്റിൽ എഴുതുന്നു:

"മേവ് ജനതയുടെ ആചാരങ്ങൾ ഹൈന്ദവ-മുസ്ലിം ആചാരങ്ങളുടെ മിശ്രിതമാണ്. ഒരു തരം സങ്കരസംസ്കാരം. അവർ ചേലാ കർമം ചെയ്യുന്നു. നിക്കാഹിലും ഏർപ്പെടുന്നു. മരിച്ചവരെ മറമാടുകയും ചെയ്യുന്നു. സയ്യിദ് സാലാർ മസ്ഊദ് ഗാസിയുടെ സിയാറത്തിന് അവർ ബഹ്റായിച്ചിലും പോകാറുണ്ട്. അവിടെ മസാറി (മഖ്ബറ)ൽ ചെയ്യുന്ന സത്യം ഉറച്ച സത്യ

മായി അവർ പരിഗണിക്കുകയും ചെയ്യുന്നു. ആ സത്യം പൂർത്തീകരിക്കൽ നിർബന്ധമാണെന്ന് അവർ വിശ്വസിക്കുന്നു. ഇന്ത്യയിലെ ഇതര മഖ്ബറകൾ സിയാറത്ത് ചെയ്യുന്നതിനും അവർ പോകാറുണ്ട്. വിചിത്രകരമെന്നു പറയട്ടെ, അവർ ഒരിക്കലും ഹജ്ജിന് പോകാറില്ല. ഹൈന്ദവ ഉത്സവങ്ങൾ (ഹോളിയും ദീപാവലിയും മറ്റും) അവർ ആഘോഷിക്കുന്നു. ഒരേ കുടുംബത്തിൽ നിന്ന് അവർ വിവാഹം ചെയ്യാറില്ല. പെൺകുട്ടികൾക്ക് സ്വത്താവകാശമില്ല. അവർ ഇസ്‌ലാമിക-ഹൈന്ദവ സമ്മിശ്രമായ പേരുകൾ കുട്ടികൾക്ക് നല്കിവരുന്നു.

മതപരമായ വിജ്ഞാനവും ഭൗതികമായ അറിവും നേടിയിട്ടില്ലാത്തവരാണവർ. പക്ഷേ, പുരുഷന്മാരും സ്ത്രീകളുമുൾപ്പെട്ട ഗായകസംഘങ്ങൾ അവർക്കുണ്ട്. ഗായകർക്ക് വലിയ പാരിതോഷികങ്ങളും നൽകപ്പെടുന്നു. ഗ്രാമീണ ജീവിതവും കാർഷിക സംസ്കാരവും കവിതകൾക്കും ഗാനങ്ങൾക്കും വിഷയമാവുന്നു. അത്തരം കവിതകൾക്ക് ധാരാളം ആസ്വാദകരുമുണ്ട്.

അവരുടെ സംഭാഷണം കടുപ്പമുള്ളതാണ്. സ്ത്രീകളോടും പുരുഷന്മാരോടും ഒരേ ശൈലിയിലാണ് അവരുടെ സംസാരം.

ലഹരിപദാർത്ഥങ്ങൾ ഉപയോഗിക്കുന്ന പതിവ് അവർക്കുണ്ട്. അവരുടെ വിശ്വാസം വളരെ ദുർബലവും, കേവലം മിഥ്യാധാരണകളിൽ കുടുങ്ങിയതുമാണ്. നേർച്ചകൾ അവരിൽ വളരെക്കൂടുതലാണ്. പുരുഷന്മാരും സ്ത്രീകളും ഹൈന്ദവ വേഷവിധാനങ്ങൾ സ്വീകരിച്ചിരിക്കുന്നു. മുൻകാലങ്ങളിൽ നവജാതശിശുക്കളെ വധിക്കുന്ന പതിവും അവരിലുണ്ടായിരുന്നുവത്രെ. പക്ഷേ, ഇപ്പോൾ അതില്ലാതായിട്ടുണ്ട്. കൊള്ളയും കൊലയും അവർക്ക് തൊഴിലായിരുന്നു. ഇപ്പോൾ അതിലും മാറ്റം വന്നിട്ടുണ്ട്. ഇപ്പോഴും മൃഗങ്ങളെ അപഹരിച്ച് കൊണ്ടുപോകുന്നതിൽ അവർ കുപ്രസിദ്ധരാണ്.

**പ്രത്യേകതകളുള്ള ജനത**

മുകളിൽ പറഞ്ഞ മതപരവും സാംസ്കാരികവുമായ അധഃപതനം മേവാത്തികളെ ബാധിച്ചിരുന്നെങ്കിലും ചില നല്ല ഗുണങ്ങളും അവർക്കുണ്ടായിരുന്നു. ഉന്നത ഗുണ വിശേഷങ്ങളും, മാന്യതയുള്ള സമൂഹത്തിൽ കാണപ്പെടുന്ന ചില പ്രത്യേകതകളും അവരിൽ കാണപ്പെട്ടിരുന്നു. അവരിലുണ്ടായിത്തീർന്ന ജീർണതകളുടെയും സാംസ്കാരിക അധഃപതനത്തിന്റെയും അടിസ്ഥാന കാരണം മതപരമായ അജ്ഞതയും തർബിയത്തിന്റെ (സംസ്കരണം) അഭാവവും തന്നെയായിരുന്നു.

മത സാംസ്കാരികബോധമുള്ളവരുമായി അവർക്ക് ബന്ധമുണ്ടാ

യിരുന്നില്ല. മതത്തെക്കുറിച്ച് അവർക്ക് ഒന്നും അറിയുമായിരുന്നില്ല. ഇവയെല്ലാം മാന്യതയുള്ളവരെപ്പോലും അധഃപതിപ്പിക്കുന്നതിന് മതിയായ കാരണങ്ങളാണ്. ഇരുണ്ട യുഗമായ ജാഹിലിയ്യാ യുഗത്തിൽ അറബികൾ അധഃപതിക്കാനുണ്ടായ കാരണവും മറ്റൊന്നല്ല. സാഹചര്യം മോശമായതിന്റെ പേരിൽ നല്ല ഗുണങ്ങൾ അവർക്ക് നഷ്ടമായി. ജന്മസിദ്ധമായി തന്നെ അവർക്ക് ലഭിച്ച ഗുണമാണ് ധൈര്യം. പക്ഷേ, അത് കൊലയിലേക്കും കൊള്ളയിലേക്കുമാണവരെ നയിച്ചത്. തങ്ങളുടെ ധീരത പ്രകടിപ്പിക്കുന്നതിന് അനുകൂലമായ അന്തരീക്ഷം ലഭ്യമാവാതെ വന്നപ്പോൾ, ഗോത്ര കലഹങ്ങളിലൂടെ രക്തച്ചൊരിച്ചിൽ നടത്തി അവർ ധീരത പ്രകടിപ്പിച്ചു. ജന്മസിദ്ധമായ ആവേശവും അഭിമാനവും പ്രകടിപ്പിക്കുന്നതിന് അനുകൂല അന്തരീക്ഷം ലഭ്യമാകാതെ വന്നപ്പോൾ ജാഹിലിയ്യാ കാലഘട്ടത്തിലെ അഭിമാനസംരക്ഷണമായി അത് ദുർവ്യയം ചെയ്യപ്പെട്ടു. ആത്മധൈര്യം പ്രകടിപ്പിക്കുന്നതിന് ഉയർന്ന അവസരങ്ങൾ നഷ്ടമായപ്പോൾ ഗോത്രസംബന്ധമായ ചെറിയ സംഘട്ടനങ്ങളായത് മാറി. ബുദ്ധിശക്തി പ്രകടിപ്പിക്കുന്നതിന് അനുകൂല അന്തരീക്ഷം സംജാതമാകാതെ വന്നപ്പോഴും അക്രമത്തിന്റെ മാർഗമാണവർ സ്വീകരിച്ചത്. ചുരുക്കത്തിൽ, ജന്മസിദ്ധമായ നല്ല ഗുണങ്ങൾ വഴിതിരിഞ്ഞത് തെറ്റിലേക്കായിരുന്നു. രക്തച്ചൊരിച്ചിലിലേക്കും സംഘട്ടനങ്ങളിലേക്കുമായിരുന്നു. അതുകൊണ്ടു തന്നെ നിസ്സാരകാര്യങ്ങളിൽ ആ ഗുണങ്ങൾ വ്യയം ചെയ്യപ്പെടുവാനിടയായി. എന്നാൽ ആ സമൂഹം അതിന്റെ സ്വതസിദ്ധമായ സദ്വാസനകൾ തീർത്തും നഷ്ടപ്പെടുത്തിയിരുന്നില്ല.

ലളിതജീവിതം, ത്യാഗമനസ്ഥിതി, ദൃഢനിശ്ചയം, ഊർജ്ജസ്വലത, കർമശേഷി, ഉറച്ച നിലപാട് ഇവയെല്ലാം ഈ സമൂഹത്തിന്റെ നല്ല ഗുണങ്ങൾ തന്നെയായിരുന്നു. ഈ ഗുണങ്ങളുടെ കാര്യത്തിൽ മേവാത്തിലെ മുസ്‌ലിംകൾ ഇന്നും മറ്റു ജനവിഭാഗങ്ങൾക്കിടയിൽ അവരുടെ പ്രത്യേകത നിലനിർത്തുന്നു. ഇസ്‌ലാമിൽ നിന്നു ഇത്രമാത്രം അകൽച്ച സംഭവിച്ചുവെങ്കിലും ഇസ്‌ലാമിനെ അവർ തീർത്തും കൈവെടിഞ്ഞില്ല എന്നുള്ളത് അവരുടെ ഉറച്ച നിലപാടിന്റെ തന്നെ അനന്തരഫലമായിരുന്നു. അടുത്ത പ്രദേശങ്ങൾ ഇസ്‌ലാമിനെ കൈവെടിഞ്ഞപ്പോഴും പ്രവിശാലമായ മേവാത്തിലെ മുസ്‌ലിംകൾ ഇസ്‌ലാമിനെ കൈവെടിഞ്ഞില്ല എന്ന കാര്യം എടുത്തു പറയേണ്ടതുണ്ട്.

മേവാത്തികളുടെ മറ്റൊരു പ്രത്യേകത നൂറ്റാണ്ടുകളോളം അവർ അജ്ഞതയിലും അറിവില്ലായ്മയിലും കഴിഞ്ഞു കൂടി എന്നതാണ്. പുറംലോകവുമായി ഒരു ബന്ധവുമില്ലാത്ത ഒരു ജനവിഭാഗമായിരുന്നു അവർ. രാജ്യത്തിന്റെ ഭരണസിരാകേന്ദ്രമായ ഡൽഹിയുടെ ഇത്ര അടുത്ത് അധി

വസിച്ച വലിയൊരു ജനസമൂഹമായിരുന്നിട്ടും അവർ ആരാലും അറിയപ്പെട്ടതേയില്ല.

ഇന്ത്യയുടെ ചരിത്രത്തിൽത്തന്നെ വിരളമാണ് ഇത്തരമൊരനുഭവം. സദ്ഗുണങ്ങൾ വളർത്താൻ അവസരം ലഭിക്കാത്തതിന്റെ പേരിൽ ദുർഗുണങ്ങൾക്ക് അവർ അടിമപ്പെട്ടുവെങ്കിലും ആ ദുർഗുണങ്ങൾ അതിവേഗം മാറ്റിയെടുക്കുന്നതിൽ അവർ വിജയിച്ചതും അവരുടെ തനതായ പ്രത്യേകതകൾ കൊണ്ട് തന്നെയാവണം. തെറ്റായ ആചാരാനുഷ്ഠാനങ്ങളും ജാഹിലിയ്യാ ചിന്തകളും വിജനമായ ഭൂമിയിൽ മുളച്ച പുല്ലുകൾ പോലെയായിരുന്നു. അതുകൊണ്ട് തന്നെ അതിനെ പറിച്ചെറിയൽ അവർക്ക് എളുപ്പമായിത്തീർന്നു. ചുരുക്കത്തിൽ, ഇന്ത്യയിൽ ഈ ജനത പതിനാലാം ശതകത്തിലെ ജാഹിലിയ്യാ യുഗത്തിലെ അറബികളുടെ ഒരു തനിപ്പകർപ്പായിരുന്നു.

മൗലാനാ മുഹമ്മദ് ഇൽയാസ് (റ)യുടെ മേവാത്തികളുമായുള്ള ബന്ധം ആരംഭിച്ചത് പിതാവ് മൗലാനാ മുഹമ്മദ് ഇസ്മാഈൽ സാഹിബിന്റെ ജീവിതകാലത്താണ്. കേവലം ഒരു യാദൃച്ഛികസംഭവമായിരുന്നില്ല ഇത്. അല്ലാഹുവിന്റെ ഭാഗത്ത് നിന്നുള്ള അദൃശ്യമായ തീരുമാനമായിരുന്നു. മൗലാനാ മുഹമ്മദ് ഇസ്മാഈൽ സാഹിബി(റ)നെ അല്ലാഹു നിസാമുദ്ദീനിൽ മേവാത്തിന്റെ അതിർത്തിയിൽത്തന്നെ താമസിപ്പിച്ചു. മൗലാനാ മുഹമ്മദ് ഇൽയാസ് വരുന്നതിന് വളരെ മുമ്പ് തന്നെ മേവാത്തികളുടെ ഹൃദയഭൂമിയിൽ ഈ കുടുംബത്തോടുള്ള ബഹുമാനത്തിന്റെയും സ്നേഹത്തിന്റെയും വിത്ത് മുളച്ചിരുന്നു. അതിന് വെള്ളം ലഭിക്കുന്നതിൽ ഒരു വീഴ്ചയും ഉണ്ടായില്ല. രാജ്യം ഭരിച്ച രാജാക്കന്മാർക്ക് പോലും വഴങ്ങാതിരുന്ന മേവാത്തി ജനത രണ്ട് തലമുറയായി നിലനിന്നുവന്ന ബഹുമാനത്തിന്റെയും സ്നേഹത്തിന്റെയും പേരിൽ ഈ കുടുംബത്തിന്റെ മുമ്പിൽ പൂർണമായി വഴിപ്പെട്ടു. അവരെത്തേടി അവരിലേക്ക് പോകുന്നതിന് പകരം ഈ മഹാത്മാക്കളെ അവർ തേടിയെത്തുന്ന അവസ്ഥയായി.

മൗലാനാ മുഹമ്മദ് ഇസ്മാഈൽ സാഹിബിന്റെയും മൗലാനാ മുഹമ്മദ് സാഹിബിന്റെയും ആത്മീയ ശിഷ്യൻമാർ മേവാത്തിൽ വളരെയധികമുണ്ടായിരുന്നു. നിസാമുദ്ദീനിൽ ഈ മഹാന്മാരുടെ ഇരിപ്പിടങ്ങളിൽ വന്ന ഒഴിവ് അവരുടെ യഥാർത്ഥ പിൻഗാമിയും മൗലാനാ ഇസ്മാഈൽ സാഹിബിന്റെ മകനും, മൗലാനാ മുഹമ്മദ് സാഹിബിന്റെ സഹോദരനുമായ മൗലാനാ മുഹമ്മദ് ഇൽയാസിനെക്കൊണ്ടാണ് അല്ലാഹു നികത്തിയത്. അതറിഞ്ഞപ്പോൾ മേവാത്തികൾ വീണ്ടും നിസാമുദ്ദീനിലേക്കുള്ള വരവ് ആരംഭിച്ചു. മൗലാനയുടെ തിരുസന്നിധിയിൽ അവരെത്തി, പഴയകാല

ബന്ധങ്ങളുടെ അടിസ്ഥാനത്തിൽ മേവാത്തിലേക്ക് വരണമെന്ന് അപേക്ഷിച്ചു. തങ്ങൾ ആദരിച്ചിരുന്ന മഹാന്മാരുടെ യഥാർത്ഥ പിൻഗാമിയായ മൗലാനയെ നേരിൽ സന്ദർശിക്കുന്നതിന് തങ്ങളുടെ കുടുംബത്തിലെ അനുയായികൾക്ക് അവസരം നൽകണമെന്നും, ആത്മീയ ശിക്ഷണത്തിന്റെ ബന്ധം സുദൃഢമാക്കണമെന്നും അവർ ആവശ്യപ്പെട്ടു.

**രോഗവും ചികിത്സയും**

മൗലാനാ അവർകളുടെ അഭിപ്രായത്തിൽ മേവാത്തിലെ ആത്മീയ സംസ്കരണത്തിന്റെ ഏകവഴി അവരിൽ ദീനിയായ അറിവ് പ്രചരിപ്പിക്കുക എന്നത് മാത്രമായിരുന്നു. ശരീഅത്ത് നിയമങ്ങൾ അവരെ പഠിപ്പിച്ച് അവരുടെ അജ്ഞത മാറ്റിയെടുക്കൽ മാത്രമാണ് അതിന്റെ പ്രതിവിധിയെന്നും മൗലാന വിശ്വസിച്ചു.

മൗലാനാ മുഹമ്മദ് ഇസ്മാഈൽ സാഹിബും അതിനുശേഷം മൗലാനാ മുഹമ്മദ് സാഹിബും ആത്മീയ ചികിത്സയുടെ ഇതേ രീതി തന്നെയാണ് തെരഞ്ഞെടുത്തിരുന്നത്. മേവാത്ത് നിവാസികളായ കുട്ടികളെ അവർ തങ്ങളുടെ അടുക്കൽ താമസിപ്പിച്ചും മദ്രസയിൽ ചേർത്തും പഠിപ്പിച്ച് മേവാതിലേക്ക് ദീനിന്റെ പരിശ്രമത്തിനായി അവരെ അവർ യാത്രയാക്കിയിരുന്നു. മേവാത്തിൽ ഈമാനിന്റെ പ്രഭയും ദീനീ ജീവിതവും അൽപമെങ്കിലും ശേഷിച്ചിരുന്നത് ഇവരുടെ പരിശ്രമം കൊണ്ടു മാത്രമാണ്. ഇവരെല്ലാവരും തന്നെ ഈ രണ്ട് മഹാന്മാരുടെ ആത്മീയ ശിക്ഷണം സിദ്ധിച്ചവരും അവരുടെ മദ്രസയിൽ നിന്നു വിദ്യയഭ്യസിച്ചവരുമായിരുന്നു.

ഹസ്രത്ത് മൗലാനാ മുഹമ്മദ് ഇൽയാസ് ഈ രംഗത്ത് ഒരു പടി കൂടി മുമ്പോട്ട് നീങ്ങി. മൗലാന മേവാത്തിൽതന്നെ ദീനീ മദ്രസകൾ സ്ഥാപിക്കാൻ മുൻകൈയെടുക്കുകയുണ്ടായി. ഇസ്ലാം വ്യാപകമായി പ്രചരിക്കണമെന്നും, മേവാത്തിൽ ഇസ്ലാമികമായ വലിയൊരു മുന്നേറ്റം ഉണ്ടാവണമെന്നും മൗലാന ആത്മാർത്ഥമായി ആഗ്രഹിച്ചു.

മുരീദന്മാരുടെ ഇടയിലേക്ക് ഒരു ശൈഖോ, ശൈഖിന്റെ ഖലീഫയോ ക്ഷണിക്കപ്പെടുന്നതിന്റെ സ്വഭാവരീതികളും മുരീദന്മാർ പ്രകടിപ്പിക്കുന്ന സ്നേഹ ബഹുമാനങ്ങളും മൗലാനാ അവർകൾ മനസ്സിലാക്കിയിരുന്നു. പക്ഷേ, അവിടെയെത്തി സ്നേഹ ബഹുമാനങ്ങളുടെ പേരിൽ ലഭിക്കുന്ന സൽക്കാരം സ്വീകരിച്ച്, ദുആ ചെയ്ത് മടങ്ങിവരുന്നതിൽ അദ്ദേഹം ഒട്ടും സംതൃപ്തനായില്ല. തന്റെ ആഗമനത്തോടെ ഇസ്ലാമികമായ ഒരു മാറ്റം ആ പ്രദേശത്ത് ഉണ്ടായിത്തീരണമെന്നും, ജനങ്ങൾ ഇസ്ലാമിക ജീവിത രീതിയുമായി അടുക്കണമെന്നും മൗലാന ആഗ്രഹിച്ചു. അതിനുള്ള മാർഗമായി അന്ന് മൗലാനാ അവർകളുടെ ചിന്തയിൽ ഉരുത്തിരിഞ്ഞത് മേവാത്തിൽ മദ്രസകൾ സ്ഥാപിക്കുക എന്നതായിരുന്നു. പുതിയ തലമുറ

യെങ്കിലും മതത്തെക്കുറിച്ച് അറിവുള്ളവരായിത്തീരുമല്ലോ എന്നദ്ദേഹം ആശ്വസിച്ചു.

മൗലാന തന്നെ ഒരു സന്ദർഭത്തിൽ ഈ വസ്തുത തുറന്നു പറയുകയുണ്ടായി: നിഷ്കളങ്കരായ ചിലർ വലിയ ആവേശത്തിൽ എന്നോട് മേവാത്തിലേക്ക് പുറപ്പെടണമെന്ന് ആവശ്യപ്പെട്ടു. മേവാത്തിൽ നിങ്ങളുടെ പ്രദേശത്ത് മദ്രസകൾ സ്ഥാപിക്കാമെന്ന് വാഗ്ദത്തം ചെയ്താൽ മാത്രം പുറപ്പെടാമെന്ന് ഞാൻ മറുപടിയും നല്കി.

മദ്രസകൾ സ്ഥാപിച്ചുനടത്തുക എന്ന നിബന്ധന പ്രാവർത്തികമാക്കുക എന്നത് ഏറ്റവും ദുഷ്കരമായി മേവാത്തികൾ കരുതിയിരുന്നു. വിവിധ ജോലികളിലേർപ്പെട്ട് കഴിയുന്ന കുട്ടികളെ അതിൽ നിന്നും വേർപ്പെടുത്തി മദ്രസാപഠനവുമായി ബന്ധപ്പെടുത്തുക എന്നതായിരുന്നു ഏറ്റവും പ്രയാസകരം. മദ്രസ സ്ഥാപിക്കണമെന്ന നിബന്ധന കേട്ടതോടെ ക്ഷണവുമായി വന്നവരുടെ ആവേശം തണുത്തു. നിരാശ അവരെ വലയം ചെയ്തു. അവർ അതിന് സന്നദ്ധരായിരുന്നില്ല. മൗലാനാ അവർകൾ പുറപ്പെടുന്നതിലും താല്പര്യം പ്രകടിപ്പിച്ചില്ല. മദ്രസ സ്ഥാപിക്കാതെ പുറപ്പെടാനദ്ദേഹം തയ്യാറായില്ല. ഒരിക്കൽ മേവാത്തിലെ ബുദ്ധിമാനായ ഒരാൾ അതിന് വാഗ്ദാനം നൽകിക്കൊണ്ട് പറഞ്ഞു: "നമുക്ക് മൗലാനാ അവർകളെ കൂട്ടിക്കൊണ്ടുപോകാം. അവിടെ എത്തിയതിനു ശേഷം ബാക്കി കാര്യം നോക്കാം."

**മേവാത്തിൽ മതവിദ്യാഭ്യാസത്തിന്റെ തുടക്കം**

അങ്ങനെ മൗലാന മേവാത്തിലെത്തി. മൗലാനാ അവർകൾ മേവാത്തിലെ ജനങ്ങൾ തന്നോട് ചെയ്ത വാഗ്ദത്തം പൂർത്തീകരിക്കണമെന്നാവശ്യപ്പെട്ടു. അദ്ദേഹത്തിന്റെ നിർബന്ധത്തിന് വഴങ്ങി മേവാത്തികൾ ചെയ്ത വലിയ പരിശ്രമത്തിന്റെ ഫലമായി ആദ്യം ഒരു മദ്രസ സ്ഥാപിതമായി.

മൗലാന മേവാത്തികളോട് പറഞ്ഞു: 'നിങ്ങൾ മദ്രസയിലേക്ക് വിദ്യാർത്ഥികളെ കൊണ്ടുവരൂ. മുഅല്ലിമുകളുടെ (അധ്യാപകർ)വേതനം ഞാൻ കൊണ്ടുവരാം. വലിയൊരു ശതമാനം കർഷകരായ മേവാത്തികൾക്ക് തങ്ങളുടെ മക്കൾ കൃഷിപ്പണിയും മൃഗങ്ങളെ നോക്കലും ഉപേക്ഷിച്ച്, കിതാബുകൾ വാങ്ങി മദ്രസയിൽ വന്ന് കഴിയുക എന്നത് ഊഹിക്കാൻപോലും പ്രയാസമായിരുന്നു. കാരണം, അവർ മതത്തിന്റെ ആവശ്യകത മനസ്സിലാക്കിയവരായിരുന്നില്ല. മതത്തിന് വേണ്ടി അൽപം ബുദ്ധിമുട്ടു പോലും സഹിക്കുന്നതിനവരെ പ്രേരിപ്പിക്കുന്ന നിലയിലുള്ള മതപരമായ ബോധവും അവർക്കുണ്ടായിരുന്നില്ല. തികച്ചും തന്ത്രപരമായ മാർഗങ്ങൾ സ്വീകരിച്ച്, അവരുടെ ഹൃദയങ്ങളിൽ താൽപര്യം ജനിപ്പിച്ചു അവരെ

മതപരമായ മാർഗത്തിലേക്ക് ആകർഷിക്കുകയായിരുന്നു മൗലാന. അവരുടെ മക്കളെ അദ്ദേഹം മദ്രസയിലേക്ക് കൊണ്ടുവന്ന് അവിടെ ദീനീ പഠനം ആരംഭിച്ചു.

മൗലാനാ അവർകളുടെ പരിശ്രമം വിജയകരമായിരുന്നു. ആ യാത്രയിൽ തന്നെ പത്ത് മദ്രസകൾ സ്ഥാപിതമായി. ഒരു ദിവസം തന്നെ ഒന്നിലധികം മദ്രസകൾ നിലവിൽവന്ന സംഭവവും ഉണ്ടായി. കുറഞ്ഞ കാലത്തിനുള്ളിൽ നൂറിൽപരം മദ്രസകളാണ് മേവാത്തിൽ സ്ഥാപിതമായത്. വിശുദ്ധ ഖുർആനും മറ്റ് മതവിജ്ഞാനങ്ങളും ആ മദ്രസകളിലൂടെ പഠിപ്പിക്കാൻ തുടങ്ങി.

**മദ്രസാ നടത്തിപ്പിന്റെ ചെലവ്**

മൗലാന മതപ്രവർത്തനം ഒരു 'സാമൂഹ്യസേവനം' എന്ന നിലക്ക് തുടങ്ങിയതായിരുന്നില്ല. 'സാമൂഹ്യ പ്രവർത്തനത്തിന്റെ ഫണ്ട് കണ്ടെത്തേണ്ട മുഴുവൻ ബാധ്യതയും സമൂഹത്തിന്റെ അല്ലെങ്കിൽ സമുദായത്തിന്റെ പിരടിയിലാണല്ലോ ചുമത്താറുള്ളത്. എന്നാൽ മൗലാനയുടെ രീതി വ്യത്യസ്തമായിരുന്നു. സ്വന്തം ജോലിയായി കരുതി ഇതെല്ലാം അദ്ദേഹം സ്വയം നിർവഹിച്ചു. തന്റെ പോക്കറ്റിലെ സമ്പാദ്യം ആദ്യം അദ്ദേഹം ചെലവഴിച്ചു. മതപ്രവർത്തനം സ്വന്തം കാര്യമായി തന്നെയാണദ്ദേഹം കണ്ടത്. അതിനാൽ ആ ആവശ്യത്തിനു വേണ്ടി പണം ചെലവിടുന്നതിൽ അദ്ദേഹത്തിന് യാതൊരു മടിയുമുണ്ടായിരുന്നില്ല. മനുഷ്യൻ സ്വന്തം കാര്യമായിക്കരുതി അവന്റെ സമയവും ധനവും ദീനിന്റെ മാർഗത്തിൽ ചെലവ് ചെയ്യുന്നതായിരുന്നു അദ്ദേഹത്തിന്റെ വീക്ഷണത്തിൽ ദീനീ പ്രവർത്തനം. ഒരു കാര്യത്തെയും സ്വന്തമെന്നും മതപരമെന്നും രണ്ടായി തരംതിരിച്ചില്ല. ഒരു പ്രാവശ്യം ഒരാൾ സ്വന്തം ആവശ്യങ്ങൾക്കു വേണ്ടി ചെലവ് ചെയ്യണമെന്ന് പറഞ്ഞ് കുറച്ച് പണം മൗലാനാ അവർകളെ ഏൽപിച്ചു. അപ്പോൾ മൗലാന പറഞ്ഞതിപ്രകാരമായിരുന്നു: "സഹോദരാ, അല്ലാഹുവിന്റെ ജോലി സ്വന്തം ജോലിയായി നാം കരുതുന്നില്ലെങ്കിൽ, നാം എപ്പോഴാണ് അവന്റെ അടിമകളായിത്തീരുക?" ഇത്രയും പറഞ്ഞപ്പോൾ അദ്ദേഹത്തിന്റെ കണ്ണുകളിൽ നിന്നു കണ്ണുനീർക്കണങ്ങൾ അടർന്ന് വീണു. മൗലാനാ അവർകളുടെ കൈവശം അനന്തരസ്വത്തിന്റേയോ സംഭാവനയുടെയോ രൂപത്തിൽ എത്തിപ്പെട്ട മുഴുവൻ ധനവും മേവാത്തിലെ ദീനീ സേവനരംഗത്ത് അദ്ദേഹം ചെലവഴിക്കുക തന്നെ ചെയ്തു. പിന്നീടാണ് ജനങ്ങളുടെ സംഭാവന അദ്ദേഹം സ്വീകരിച്ചത്.

ജീവിതത്തിലുടനീളം മൗലാന സ്വീകരിച്ച പ്രവർത്തനശൈലി ഇതായിരുന്നു. ആദ്യം സ്വന്തം പോക്കറ്റിൽനിന്ന്. അത് തീരുമ്പോൾ മാത്രം മറ്റുള്ളവരിൽ നിന്ന്. അങ്ങനെയാണ് മൗലാന നമുക്കൊക്കെ മാതൃകയായത്.

# നാല്

# മേവാത്തിലെ ദീനീ പരിശ്രമങ്ങൾ

മൗലാനയുടെ ജീവിതത്തിൽ തിളങ്ങിനിന്ന ഗുണം അദ്ദേഹത്തിന്റെ ഉയർന്ന ആത്മധൈര്യമാണ്. ദീനീ സേവനത്തിന്റെ പ്രഥമ തലങ്ങളിൽ മാത്രം അദ്ദേഹത്തിന്റെ മനസ്സ് ഒതുങ്ങിനിന്നില്ല.

മദ്രസകൾ വഴിയായി നടന്നു വന്ന ഒറ്റപ്പെട്ട ദീനീ വിദ്യാഭ്യാസ-പരിഷ്കരണ സംരംഭങ്ങളിലും അദ്ദേഹം തൃപ്തനായില്ല. മദ്രസകളുടെ വെളിയിൽ നടമാടുന്ന ദീനില്ലായ്മയുടെയും ജനങ്ങളുടെ അജ്ഞതയുടെയും പ്രതിഫലനം മദ്രസകളിലും അനുഭവപ്പെടുന്നതായി മൗലാനക്ക് തോന്നി. ഒന്നാമതായി മദ്രസകളിൽ. പഠിക്കുന്ന വിദ്യാർത്ഥികൾക്ക് പൂർണമായ തർബിയത്ത് (ദീനീ ശിക്ഷണം) ലഭിക്കുന്നില്ല. രണ്ടാമതായി മദ്രസകളിൽ നിന്നു ദീനിയായ അറിവും അൽപമായ തർബിയത്തും നേടി പുറത്തു പോവുന്നവർ പരിസരങ്ങളിൽ വ്യാപിച്ചു കിടക്കുന്ന അജ്ഞതയുടെ ഇരുളിൽ ചെന്ന് വീഴുന്നു. ശേഷം മദ്രസകളിൽ പഠിച്ചവരാണെന്ന ബോധം പോലും അവരിൽ ഇല്ലാതായിത്തീരുന്നു.

കുട്ടികളെ മദ്രസകളിൽ അയച്ച് പഠിപ്പിക്കുന്നതിന് സഹായകമാക്കും വിധം 'ദീൻ' ആവശ്യമാണെന്ന ചിന്ത ജനങ്ങളിലില്ല. അവരുടെ ഹൃദയങ്ങളിൽ ദീനിനോട് മതിപ്പുമില്ല. ദീൻ പഠിച്ച് പുറത്തു വരുന്നവരുടെ അറിവിനെ ആദരിക്കുന്ന, അവരുടെ വാക്കുകൾ ആദരവോടെ ശ്രവിക്കുന്ന സ്വഭാവവുമില്ല. ഈ സാഹചര്യത്തിൽ മദ്രസകൾക്ക് ജനഹൃദയങ്ങളിൽ പ്രതിഫലനമുണ്ടാക്കുക സാധ്യമല്ല എന്ന് മൗലാന തിരിച്ചറിഞ്ഞു. മൂന്നാമത്തെ

കാര്യം, പ്രാഥമിക മദ്രസകളിലെ ശരീഅത്തിന്റെ കൽപനകൾ ബാധകമായിട്ടില്ലാത്ത, പ്രായപൂർത്തിയാകാത്ത കുട്ടികൾക്ക് വേണ്ടിയാണ്. പ്രായപൂർത്തിയെത്തിയ, വിശേഷബുദ്ധിയുള്ള, ശരീഅത്തിന്റെ കൽപനകൾ ബാധകമായ ആളുകൾ വിജ്ഞാനവും കർമവും (ഇൽമും അമലും) ഇല്ലാതെ ജീവിച്ച് അല്ലാഹുവിന്റെ കോപത്തിന് വിധേയരായിക്കൊണ്ടിരിക്കുന്നു. അവർക്ക് വേണ്ടി മദ്രസകളിൽ പ്രത്യേക ഏർപ്പാടുകളൊന്നും തന്നെയില്ല.

അതോടൊപ്പം മദ്രസകൾ എത്ര കൂടുതലുണ്ടെങ്കിലും ശരി, ദീനിയായ ഇൽമും തർബിയത്തും എല്ലാവർക്കും നൽകുക മദ്രസകളെക്കൊണ്ട് സാധ്യമല്ല. എല്ലാവർക്കും മദ്രസകളിലെ വിദ്യാർത്ഥികളായിത്തീരാനോ, ഉപജീവനമാർഗങ്ങൾ ഉപേക്ഷിക്കുവാനോ സാധ്യമാകുന്നതല്ല.

അക്കാലത്ത് ഒരു യാത്രയിൽ മൗലാനാ അവർകളുടെ മുമ്പിൽ വലിയ പ്രശംസയോടെ ഒരു യുവാവ് ഹാജരാക്കപ്പെട്ടു. ഇദ്ദേഹം മേവാത്തിലെ ഇന്ന മദ്രസയിൽനിന്നും വിശുദ്ധ ഖുർആൻ പൂർണമായി പഠിച്ച് ബിരുദം നേടിയിരിക്കുകയാണെന്ന് ആളുകൾ പറഞ്ഞു. അദ്ദേഹം താടി വടിച്ചിരിക്കുകയായിരുന്നു. അദ്ദേഹത്തിന്റെ കോലമോ വേഷവിധാനമോ ഇസ്‌ലാമികമായിരുന്നില്ല. അദ്ദേഹത്തെ കണ്ട് മൗലാനയുടെ ഹൃദയം വല്ലാതെ വേദനിച്ചു. മല തുരന്ന് കേവലം ചണ്ടികൾ വെളിയിലെടുത്തതിന് തുല്യമാണല്ലോ ഇതെന്ന ചിന്തയായിരുന്നു മൗലാനാ അവർകൾക്ക്. മദ്രസകളെ സംബന്ധിച്ചുള്ള പ്രതീക്ഷ മൗലാനാ അവർകളുടെ ഹൃദയത്തിൽ വീണ്ടും കുറയുന്നതിന് ഈ സംഭവം കാരണമായി.

മദ്രസകൾ സ്ഥാപിച്ചതോടൊപ്പം മൗലാനാ അവർകൾ തന്റെ യാത്രകളിൽ ഓരോ സ്ഥലങ്ങളിലും നിലനിന്നിരുന്ന തർക്കങ്ങൾ പരിഹരിക്കുന്നതിനും ശ്രമിച്ചുപോന്നു. മേവാത്തിൽ തർക്കങ്ങൾ വളരെ കൂടുതലായിരുന്നു. കലഹത്തിലേർപ്പെട്ടിരുന്ന വിഭാഗങ്ങളെ മൗലാന യോജിപ്പിന്റെ മേഖലകളിലെത്തിച്ചു. സന്ദർഭവും സാഹചര്യവും മനസ്സിലാക്കി അദ്ദേഹം പ്രവർത്തിച്ചു. ആത്മീയ ശക്തിയും അദ്ദേഹത്തിന് കരുത്തേകി. ഈ രംഗത്തും മൗലാന വിജയം കണ്ടു. അദ്ദേഹത്തെപ്പറ്റി മേവാത്തികൾ പറയുമായിരുന്നു: "ഈ മനുഷ്യൻ കാഴ്ചയിൽ ഒരു എല്ലിൻകൂട് മാത്രം. പക്ഷേ, ഇദ്ദേഹം ഏതെല്ലാം പ്രശ്നത്തിൽ ബന്ധപ്പെട്ടാലും നിമിഷനേരം കൊണ്ട് അതെല്ലാം പരിഹരിക്കപ്പെടുന്നു. മാത്രവുമല്ല, വലിയ പിടിവാശിക്കാരും സ്വന്തം നിലപാടിൽ വിട്ടുവീഴ്ച ഒട്ടുമില്ലാത്തവരുമായ ആളുകൾ വരെ ഇദ്ദേഹം പറഞ്ഞാൽ ഉടനെ സ്വീകരിക്കുന്നതെന്തു കൊണ്ടെന്ന കാര്യം ഞങ്ങളെ അദ്ഭുതപ്പെടുത്തുന്നു." ചില ഉലമാക്കൾ മേവാത്തിൽ ഇക്കാലത്ത്

പ്രസംഗപരമ്പര'കൾക്കു തുടക്കം കുറിച്ചു. ഹഖ്ഖിന്റെ വക്താക്കളായ ഉലമാക്കൾ ഇന്ത്യയിൽ എല്ലാ ഭാഗത്തും ചെയ്തു വന്നിരുന്നതു പോലെ ശരീഅത്തിനെതിരായ നീക്കങ്ങൾ തടയുന്നതിനും ദീനീവിഷയങ്ങൾ പ്രചരിപ്പിക്കുന്നതിനും ഈ പ്രസംഗ പരമ്പരകൾ അവർ പ്രയോജനപ്പെടുത്തി. അനാചാരങ്ങളെ എതിർക്കുന്നതിനും അതുവഴി അവർ ശ്രമിച്ചു. പക്ഷേ, മൗലാനാ അവർകൾ മനസ്സിലാക്കിയ സത്യം ഇതായിരുന്നു: "മുസ്‌ലിംകളുടെ ഇന്നത്തെ അവസ്ഥ ഒരു ആട്ടിൻപറ്റത്തെപ്പോലെയാണ്. ആട്ടിടയൻ ഒരു ഭാഗത്തു നിന്ന് അവയെ തടുത്ത് കൂട്ടുമ്പോൾ, മറുഭാഗത്തു കൂടി ചിലത് വെളിയിലേക്കോടുന്നു. അടുത്ത ഭാഗത്ത് വന്ന് തടുത്ത് കൂട്ടുമ്പോൾ തൊട്ടടുത്ത ഭാഗത്ത് കൂടി വീണ്ടും ചിലത് വെളിയിലേക്ക് ചാടുന്നു. ഇതുപോലെ ദീനിന്റെ ശാഖാപരമായ ഒരു കാര്യം നേരെയാക്കാൻ ശ്രമിക്കുമ്പോൾ, ശാഖാപരമായ എത്രയോ പ്രശ്നങ്ങൾ പുതുതായി ഉടലെടുക്കുന്നു. ദീനിന്റെ അടിസ്ഥാനശില അതിന്റെ സ്ഥാനത്തു നിന്ന് നീങ്ങിപ്പോയിരിക്കുന്നു. ആ ശിലയാണ് ഈമാൻ. ദീൻ ആവശ്യമാണെന്ന ചിന്തയും ദീനിനോടുള്ള ബഹുമാനവും. എത്രയോ കാലങ്ങളായി ഇവയ്ക്ക് മുസ്‌ലിംകളുടെ ഹൃദയങ്ങളിൽ നിന്ന് സ്ഥാനം നഷ്ടപ്പെട്ടിരിക്കുന്നു.

വ്യത്യസ്തമായ അനുഭവങ്ങളിൽനിന്നു മൗലാന എത്തിച്ചേർന്ന നിഗമനമിതായിരുന്നു: സമുദായത്തിലെ പ്രത്യേക വിഭാഗത്തിന്റെ ദീനിയായ പുരോഗതി സമുദായത്തെ ഗ്രസിച്ച രോഗത്തിന് പ്രതിവിധിയല്ല. പൊതുജനങ്ങളിൽ ദീൻ ഉണ്ടായിത്തീരുന്നതുവരെ ഒന്നും പൂർണതയിലെത്തുകയില്ല.

ഇതിനു ശേഷം കുറച്ചു കാലം വരെ മൗലാന മേവാത്തിൽ വന്നു പോയിക്കൊണ്ടിരുന്നു. മേവാത്ത് നിവാസികൾക്കും മൗലാനക്കുമിടയിൽ ദീനിയായ, ആത്മീയമായ ഒരു ബന്ധം സ്ഥാപിക്കപ്പെട്ടു. നിരവധി ആളുകൾ മൗലാനയുമായി 'ബൈഅത്തി'ൽ ഏർപ്പെട്ടുകൊണ്ടിരുന്നു. ഹിജ്റ 1344 റബീഉൽ അവ്വൽമാസം മൗലാനയുടെയും ശിഷ്യരുടെയും അഭ്യർത്ഥന മാനിച്ച് ആലിമുകളുടെയും സാലിഹുകളുടെയും ഒരു ജമാഅത്തിനോടൊപ്പം മൗലാനാ ഖലീൽ അഹ്മദ് സഹാറൻപൂരി മേവാത്തിലെത്തി. 'ഫൈറോസ്പൂർനമക്' എന്ന സ്ഥലത്താണ് ഹസ്രത്ത് അവർകളെത്തിയത്. ഈ മഹാവ്യക്തിത്വങ്ങളെ സന്ദർശിക്കുന്നതിന് വലിയൊരു ജനാവലി അവിടെ തടിച്ചുകൂടി. വളരെയധികം പേർ ബൈഅത്തു ചെയ്തു.

ഹിജ്റ 1344 ശവ്വാലിൽ മൗലാന രണ്ടാമത്തെ ഹജ്ജിനായി പുറപ്പെട്ടു. മൗലാനാ ഖലീൽ അഹ്മദ് സഹാറൻപൂരിയോടൊപ്പമായിരുന്നു യാത്ര.

മദീനാമുനവ്വറയിലെ താമസകാലമവസാനിച്ച് കൂടെയുള്ളവർ മടക്ക

യാത്രക്ക് തയ്യാറെടുക്കുമ്പോൾ മൗലാനാ ഇൽയാസി(റ)നെ വലിയൊരു പരിഭ്രമാവസ്ഥയിൽ കാണപ്പെട്ടു. പുണ്യ മദീനയോട് യാത്ര പറയുന്നതിൽ മൗലാനക്ക് അങ്ങേയറ്റം മനഃപ്രയാസമുണ്ടായിരുന്നു. ദിവസങ്ങളോളം ആലോചിച്ചതിന് ശേഷം കൂടെയുള്ളവർ മൗലാനാ ഖലീൽ അഹ്മദ് സഹാറൻപൂരി (റ)യെ വിവരം ധരിപ്പിച്ചു. മൗലാനാ സഹാറൻപൂരി അദ്ദേഹത്തിന്റെ അവസ്ഥ മനസ്സിലാക്കി പറഞ്ഞു: "നിങ്ങൾ അദ്ദേഹത്തെ മദീനയോട് യാത്ര പറയാൻ നിർബന്ധിക്കരുത്. അദ്ദേഹം പ്രത്യേകമായ ഒരു അവസ്ഥയിലാണ്. അദ്ദേഹം സ്വയം നിങ്ങളോടൊപ്പം പുറപ്പെടുന്നത് വരെ നിങ്ങൾ അദ്ദേഹത്തെ പ്രതീക്ഷിക്കണം. അത് നിങ്ങൾക്ക് സാധ്യമല്ലെങ്കിൽ നിങ്ങൾ മടങ്ങിക്കൊള്ളുക. അദ്ദേഹം പിറകെ വന്നു ചേരും." അങ്ങനെ കൂടെയുള്ളവർ മൗലാനയെയും പ്രതീക്ഷിച്ച് മദീനയിൽത്തന്നെ താമസിച്ചു.

പുണ്യമദീനയിലെ ഈ താമസത്തിനിടയിൽ, ഇൽഹാം മുഖാന്തരം ഈ പ്രവർത്തനത്തിന്റെ കൽപന തനിക്കുണ്ടായി എന്ന് മൗലാന പറയുമായിരുന്നു. 'നാം നിന്നെക്കൊണ്ട് ഈ പ്രവർത്തനം നടത്തിക്കും' എന്ന് ഇൽഹാമുണ്ടായി. ഒരു കഴിവുമില്ലാത്ത തനിക്ക് എന്തു ചെയ്യാൻ സാധിക്കും എന്ന പരിഭ്രമത്തിൽ ദിവസങ്ങൾ കഴിഞ്ഞു പോയി. ആരിഫുകളിൽപ്പെട്ട ഒരു മഹാനോട് ഈ വിവരം ധരിപ്പിച്ചു. ആ പുണ്യപുരുഷൻ പറഞ്ഞു: 'പരിഭ്രമത്തിന്റെ എന്ത് കാര്യമാണിതിലുള്ളത്? നീ പ്രവർത്തിക്കും എന്നല്ലല്ലോ പറയപ്പെട്ടത്. നാം നിന്നെക്കൊണ്ട് പ്രവർത്തിപ്പിക്കും എന്നല്ലേ? ആയതിനാൽ പ്രവർത്തിപ്പിക്കുന്നവൻ പ്രവർത്തിപ്പിച്ചുകൊള്ളും. പരിഭ്രമിക്കേണ്ടതില്ല'. ആ മഹാന്റെ വാക്കു കേട്ടപ്പോൾ മൗലാനക്ക് സമാധാനമായി. അതിനു ശേഷം മൗലാന മദീനാ മുനവ്വറയിൽനിന്ന് മടങ്ങി. ഈ യാത്രയിൽ മക്കയിലും മദീനയിലുമായി അഞ്ച് മാസക്കാലം താമസിച്ചു. ഹിജ്റ 1345 റബീഉൽ ആഖിർ 13-ാം തീയതി മൗലാന കാന്ധലയിൽ മടങ്ങിയെത്തി.

ഹജ്ജ് യാത്ര കഴിഞ്ഞ് മടങ്ങിയെത്തിയതിനു ശേഷം മൗലാന 'ഗഷ്ത്' ആരംഭിച്ചു. പൊതുജനങ്ങളുടെ ഇടയിലേക്കിറങ്ങി ദീനിന്റെ അടിസ്ഥാനപ്രമാണങ്ങളിലേക്ക് 'ദഅ്വത്ത്' ചെയ്യുന്നതിന് മൗലാന മറ്റുള്ളവരെയും പ്രേരിപ്പിച്ചു. ഈ 'ദഅ്വത്ത്' (പ്രബോധനം) ജനങ്ങൾക്ക് പരിചയമുള്ളതായിരുന്നില്ല. ദീനിന്റെ ദഅ്വത്തിന് വേണ്ടി പൊതുജനങ്ങളുടെ നാവ് തുറക്കുക എന്നത് മലപോലെ അനുഭവപ്പെട്ടിരുന്ന കാലം. എങ്കിലും ചിലരെല്ലാം വലിയ ലജ്ജയോടെയും പ്രയാസത്തോടെയും ഈ സേവനത്തിന് സന്നദ്ധരായി.

ഒരു പ്രാവശ്യം 'നൂഹ്' എന്ന സ്ഥലത്ത് സമ്മേളനം നടന്നു. ജമാഅ

ത്തുകളായി വിവിധ പ്രദേശങ്ങളിലേക്ക് പുറപ്പെട്ട് ദഅ്‌വത്തി (തബ്‌ലീഗ്)ന്റെ പ്രവർത്തനം നടത്തണമെന്ന് മൗലാന സദസ്സിനോടാവശ്യപ്പെട്ടു. സദസ്യർ ഒരു മാസത്തെ സാവകാശം ആവശ്യപ്പെട്ടു. ഒരു മാസത്തിന് ശേഷം ജമാഅത്ത് പുറപ്പെട്ടു. തീരുമാനിക്കപ്പെട്ട സ്ഥലങ്ങളിൽ എട്ട് ദിവസക്കാലം ജമാഅത്ത് പ്രവർത്തിച്ച്, അടുത്ത വെള്ളിയാഴ്ച ഗോഡ്ഗാനു ജില്ലയിലെ 'സോഹന'യിൽ എത്തണമെന്നും, അടുത്ത ആഴ്ചത്തെ പരിപാടി അവിടെ വച്ച് തീരുമാനിക്കാമെന്നും നിശ്ചയിച്ചു.

അങ്ങനെ ജമാഅത്ത് ആദ്യത്തെ ജുമുഅഃ നമസ്കാരം 'സോഹന' യിൽ നിർവഹിച്ചു. മൗലാനയും അവിടെയെത്തി. അടുത്ത ആഴ്ചത്തെ പരിപാടി തീരുമാനമായി. ജമാഅത്ത് വീണ്ടും പ്രവർത്തനത്തിനായി പുറപ്പെട്ടു. രണ്ടാമത്തെ ജുമുഅ 'താവ്ഡു' എന്ന സ്ഥലത്ത് നിർവഹിച്ചു. മൂന്നാമത്തെ 'ജുമുഅ,' 'ഫൈറോസ്പൂർ' താലൂക്കിലെ 'നഗീന' എന്ന സ്ഥലത്താണ് നിർവഹിച്ചത്. മൗലാന ഓരോ ജുമുഅയിലും പങ്കെടുക്കുകയും തുടർന്നുള്ള പരിപാടികൾ തീരുമാനിക്കുകയും ചെയ്തു.

കുറച്ചു കാലം മേവാത്തിൽ ഇതേ രീതിയിലുള്ള പ്രവർത്തനം നടപ്പിൽവന്നു. ജമാഅത്തുകളുടെ പ്രവർത്തനങ്ങൾക്ക് ശേഷം സമ്മേളനങ്ങൾ നടത്തപ്പെടുമ്പോൾ ദീനീ സ്ഥാപനങ്ങളിലെ പണ്ഡിതന്മാരെയും ആ സമ്മേളനങ്ങളിലേക്ക് ക്ഷണിച്ചിരുന്നു. വർഷങ്ങളോളം ഈ നില തുടർന്നു.

ഹിജ്റ 1351-ൽ മൗലാന മൂന്നാമത്തെ ഹജ്ജിന് പുറപ്പെട്ടു. നിസാമുദ്ദീനിൽ വച്ച് തന്നെ പരിശുദ്ധ റമദാനിന്റെ പിറ കാണപ്പെട്ടിരുന്നു. ഡൽഹി റെയിൽവേ സ്റ്റേഷനിൽ തറാവീഹ് നമസ്കാരം നിർവഹിച്ചു. തറാവീഹ് നമസ്കാരാനന്തരം കറാച്ചിയിലേക്ക് യാത്രയായി. മൗലാനാ ഇഹ്തിശാമുൽ ഹസൻ ഈ യാത്രയിൽ മൗലാനാ അവർകളോടൊപ്പമുണ്ടായിരുന്നു. അദ്ദേഹം മൗലാനയുടെ ഈ യാത്രയിലെ തിരക്കുകളെ സംബന്ധിച്ച് ശൈഖുൽഹദീസ് മൗലാനാ മുഹമ്മദ് സകരിയ്യാ സാഹിബ്(റ) അവർകൾക്ക് ഒരു കത്തിൽ എഴുതി:

"മൗലാന അധിക സമയവും ഹറമിൽ കഴിച്ചുകൂട്ടുന്നു. തബ്‌ലീഗ് പരിപാടികളും സദസ്സുകളും മുറപോലെ നടന്നു വരുന്നു. മൗലാന ഓരോ സദസ്സുകളിലും തബ്‌ലീഗിനെ സംബന്ധിച്ച് വ്യക്തമാക്കുകയും, അതിനെ സംബന്ധിച്ച് ഒരു വാക്കെങ്കിലും പറയുകയും ചെയ്യുന്നു."

ഹിജ്റ 1352 മുഹർറം 2-ാം തീയതി (27.4.1933) പുണ്യ മക്കയിൽനിന്ന് പുറപ്പെട്ട് മദീനാമുനവ്വറയിലെത്തി 'റൗദാശരീഫ്' സിയാറത്ത് ചെയ്തു. 1352 ജമാദുൽ ഊലാ 2-ാം തീയതി മൗലാന ഇന്ത്യയിൽ മടങ്ങിയെത്തി. ഈ ഹജ്ജ് യാത്രയിൽനിന്നുള്ള മടക്കത്തിൽ മൗലാന തന്റെ പ്രവർത്തന

ത്തിലും അതിന്റെ രീതികളിലും മാനസികമായി കൂടുതൽ കരുത്താർജിച്ചു. മടങ്ങി വന്നതിനു ശേഷം മൗലാന പ്രവർത്തനത്തിന് വേഗത വർധിപ്പിക്കുകയും ചെയ്തു.

ഹജ്ജ് യാത്രയിൽ നിന്ന് മടങ്ങിയെത്തിയതിന് ശേഷം വലിയൊരു ജമാഅത്തോടുകൂടി മൗലാന രണ്ട് പര്യടനം കൂടി നടത്തി. കുറഞ്ഞത് നൂറ് പേരെങ്കിലും ഈ യാത്രയിൽ എപ്പോഴും മൗലാന അവർകളുടെ കൂടെയുണ്ടായിരുന്നു. പല സ്ഥലങ്ങളിലും അത് വലിയൊരു സംഘമായിത്തന്നെ മാറിയിരുന്നു. ആദ്യത്തെ പര്യടനം ഒരു മാസം നീണ്ട് നിന്നു. രണ്ടാമത്തെ പര്യടനം ഒരു മാസത്തിൽ അൽപം കുറവായിരുന്നു. യാത്രക്കിടയിൽ ഗ്രാമങ്ങളിൽപോയി 'ഗഷ്ത്ത്' ചെയ്ത് വരുന്നതിന് ജമാഅത്തുകളെ വിഭജിച്ചയച്ചിരുന്നു.

**ജമാഅത്തുകൾ പുറപ്പെടുന്നു**

കർഷകരായിരുന്നു മേവാത്തികൾ. അവരുടെ സാഹചര്യങ്ങൾ മനസ്സിലാക്കി തങ്ങളുടെ ജോലികളിൽ വ്യാപൃതരായിക്കൊണ്ട് തന്നെ ദീൻ പഠിക്കുന്നതിന് അവർക്ക് സമയം കണ്ടെത്തുക എന്നതും, അങ്ങനെ മതപരമായ ഒരു മാറ്റം ഉണ്ടാക്കിയെടുക്കുക എന്നതും അസാധ്യമാണെന്ന് നീണ്ടകാല അനുഭവത്തിലൂടെ മൗലാന മനസ്സിലാക്കി. ഈ പ്രായത്തിൽ എല്ലാവരോടും മദ്രസയിൽപോയി പഠിക്കാൻ പറയുക എന്നതും പ്രായോഗികമല്ല. വഅ്ള്, നസീഹത്തുകൾ കൊണ്ട് മാത്രം ജീവിതത്തിൽ മാറ്റം വരുമെന്നോ, ജാഹിലിയായ ജീവിതം ഉപേക്ഷിച്ച് ഇസ്‌ലാമികജീവിതം സ്വീകരിക്കുമെന്നോ, അവരുടെ സ്വഭാവവും സംസ്കാരവും ജീവിതരീതികളും മാറ്റപ്പെടുമെന്നോ പ്രതീക്ഷിക്കാനും നിർവാഹമില്ല.

എന്നാൽ ദീനിയായ ഒരു മാറ്റം അവിടെ അനിവാര്യമായിരുന്നു. അതിനുള്ള വഴിയെന്ത് എന്നതായി മൗലാനയുടെ ചിന്താവിഷയം. കുറഞ്ഞകാലത്തേക്ക് ജമാഅത്തുകളായി ദീനീ വിജ്ഞാനകേന്ദ്രങ്ങളിലേക്ക് പുറപ്പെടുന്നതിന് പ്രേരിപ്പിക്കലായിരുന്നു മൗലാന കണ്ട പ്രതിവിധി. പുറപ്പെടുന്നവർ പുറപ്പെട്ട സ്ഥലങ്ങളിലുള്ള പൊതുജനങ്ങളെ കലിമയുടെ ചിന്തയിലേക്കും നമസ്കാരത്തിലേക്കും ക്ഷണിക്കണം. തങ്ങൾ മനസ്സിലാക്കിയ കാര്യങ്ങൾ ഈ നിലയിൽ സ്വയം ഉറപ്പിച്ചുകൊണ്ട്, അവിടങ്ങളിലുള്ള വിജ്ഞാനസദസ്സുകളിൽ ഇരുന്നു കേൾക്കുകയും മനസ്സിലാക്കുകയും ചെയ്യുക, ദീനിയായ അവരുടെ ജീവിതം കണ്ടുമനസ്സിലാക്കി കുട്ടികളെപ്പോലെ അവ പഠിച്ച് ജീവിതത്തിൽ പകർത്തി മതപരമായ പ്രവർത്തനവും അറിവും (ഇൽമ്, അമൽ) കരസ്ഥമാക്കാൻ അവരെ പ്രേരിപ്പിക്കുക-ഇതായിരുന്നു മൗലാനയുടെ മാർഗം.

ദീനിനു വേണ്ടി ആളുകൾ പുറപ്പെട്ടുപോവുന്ന ഈ കാലയളവിൽ അവരെക്കൊണ്ട് ഖുർആൻ ശരീഫ് ഓതിപ്പഠിക്കുന്നതിനും, ഇസ്‌ലാമിക കർമങ്ങളുടെ മഹത്വത്തെക്കുറിച്ചവരെ ബോധവന്മാരാക്കുന്നതിനും, അവയുടെ നിയമങ്ങളും വ്യവസ്ഥകളും പഠിപ്പിക്കുന്നതിനും സമയം ചെലവഴിക്കണമെന്ന് മൗലാന തീർച്ചപ്പെടുത്തി. നബിയുടെ അടുത്ത അനുയായികളായ സഹാബിമാരുടെ മാതൃകാ ജീവിതത്തെക്കുറിച്ചുള്ള ഗ്രന്ഥങ്ങൾ അവരെ വായിച്ചു കേൾപ്പിക്കുകയും, അതു വഴി ആത്മീയമായ സംസ്കരണത്തിന്നവരെ വിധേയരാക്കുന്നതിനും ഈ സന്ദർഭം പ്രയോജനപ്പെടുത്താമെന്നദ്ദേഹം കണ്ടു. അങ്ങനെ ഇസ്‌ലാമിനെക്കുറിച്ചു കൂടുതലായി മനസ്സിലാക്കിയും, കൂടുതലായി ഇസ്‌ലാമികമായ ജീവിതം ഉൾക്കൊണ്ടും, ഈ ചലിക്കുന്ന മദ്രസയിൽനിന്നും ജമാഅത്തായി പുറപ്പെട്ടവർ കൂടുതൽ നല്ല മുസ്‌ലിംകളായി അവരുടെ വീടുകളിലേക്ക് മടങ്ങണമെന്നതായിരുന്നു മൗലാന ആഗ്രഹിച്ചത്.

എന്നാൽ, ഇത് അത്യന്തം ശ്രമകരമായ ഒരു ജോലിയായിരുന്നു. ത്വരീഖത്തിന്റെ ശൈഖന്മാർപോലും അവരുടെ മുരീദന്മാരിൽ ഇത്രവലിയ ഭാരം ചുമത്തിയിരിക്കുകയില്ല. ജോലിയെല്ലാം നിർത്തിവെച്ചു ഭാര്യയെയും സന്താനങ്ങളെയും വെടിഞ്ഞു സ്വന്തം വീടുകൾ വിട്ടു ആളുകളെ പുറപ്പെടുവിക്കുക എന്നത് എളുപ്പമുള്ള കാര്യമായിരുന്നില്ല. വളരെ ശ്രമകരമായ പരിശ്രമങ്ങൾക്ക് ശേഷമാണ് മേവാത്തികളായ ഈ ജനത ഈ അവസ്ഥയുമായി പൊരുത്തപ്പെട്ടു തുടങ്ങിയത്.

ഇവർ എത്തിപ്പെടുന്ന സ്ഥലങ്ങളിൽ അവിടെയുള്ള ജനങ്ങൾ ഇവരോട് നല്ല നിലയിൽ പെരുമാറുമെന്ന കാര്യത്തിലും ഉറപ്പുണ്ടായിരുന്നില്ല. അതും വലിയൊരു ബുദ്ധിമുട്ടായിരുന്നു. ആളുകളുടെ അജ്ഞത, സാധാരണക്കാരും ഗ്രാമീണരുമായ മേവാത്തികൾ ചിലപ്പോൾ നഗരജീവിതവുമായി പൊരുത്തപ്പെടാത്ത അവസ്ഥ തുടങ്ങിയ കാരണങ്ങളാൽ അവരോട് കരുണയോടെയുള്ള പെരുമാറ്റത്തിന് പകരം എതിർപ്പും വിരോധവും പരിഹാസവും മറ്റുള്ളവർ പ്രകടിപ്പിക്കുമോ എന്ന ആശങ്കയുമുണ്ടായിരുന്നു.

പടിഞ്ഞാറൻ യു.പി. ദീനിന്റെയും ഇൽമിന്റെയും, സത്യത്തിന്റെ അവകാശികളായ പണ്ഡിതന്മാരുടെയും കേന്ദ്രസ്ഥാനമാണെന്ന് മൗലാന മനസ്സിലാക്കിയിരുന്നു. ദീനിയായ സഹവാസത്തിനും, കണ്ടും കേട്ടും ജീവിതാനുഭവങ്ങളിലൂടെയും മതം മനസ്സിലാക്കുന്നതിനും ഈ പ്രദേശത്തെക്കാൾ അനുയോജ്യമായ മറ്റൊരു സ്ഥലമില്ലെന്നായിരുന്നു മൗലാനയുടെ ധാരണ.

മൗലാനാ അവർകൾ ഒരു മേവാത്തിക്ക് ഇപ്രകാരമെഴുതി:

"സഹോദരാ, മനുഷ്യൻ അറിവില്ലാത്തവനും അശ്രദ്ധനുമായിക്കഴിയുകയും, ദീനിന്റെ പരിശ്രമത്തിൽ അലസനായിത്തീരുകയും ചെയ്യുന്നതെല്ലാം ഫിത്നയുടെ താക്കോലാണ്. ഈ ദുർഗുണങ്ങൾ വഴിയായി ഫിത്നകൾ പലതും വേറെയും ഉടലെടുക്കുന്നു. പക്ഷേ, നിങ്ങൾക്ക് അതിനെതിരായി ഒന്നും ചെയ്യാൻ കഴിയില്ല. നിലവിലുള്ള കുഴപ്പങ്ങളെ ഇല്ലായ്മ ചെയ്യുന്നതിനും, പുതിയവ ഉടലെടുക്കാതിരിക്കുന്നതിനും ഏകമാർഗം നിങ്ങളുടെ നാട്ടിൽ നടപ്പിലായിവരുന്ന ദീനീ പ്രവർത്തനത്തിൽ പരിശീലനം നേടുന്നതിന് യു.പി.യിലെ ദീനീ പ്രവർത്തനം നടക്കുന്ന ഉപരിസൂചിത ഭാഗങ്ങളിലേക്ക് പുറപ്പെടുക എന്നത് മാത്രമാണ്."

തന്റെ ഈ പ്രവർത്തനത്തിന് ഉലമാക്കളുടെ മേൽനോട്ടം ഇതു വഴി ലഭ്യമാകുമെന്നും മൗലാന പ്രതീക്ഷിച്ചു. മേവാത്തിലെ സാധുക്കളും, ദീനിൽനിന്നു അകന്നവരുമായ മുസ്ലിംകളുടെ അധഃപതനാവസ്ഥ ഉലമാക്കൾ നേരിട്ടറിയുന്നതിനും അത് കാരണമാകുമെന്നും അവരുടെ ഹൃദയത്തിൽ ഒരു പക്ഷേ, അതിന്റെ പേരിൽ ഒരു വേദന ഉടലെടുക്കുന്നതിനും അവരുടെ കരുണയുടെ നോട്ടം മേവാത്തികളുടെ നേരെ ഉണ്ടാവുന്നതിനും ഇത് കാരണമായേക്കാമെന്ന് മൗലാന പ്രതീക്ഷിച്ചു. കാരണം, മൗലാനയുടെ വീക്ഷണമനുസരിച്ച് ഉലമാക്കളുമായുള്ള ബന്ധവും ഉലമാക്കളുടെ മേൽനോട്ടവും ഈ പ്രവർത്തനത്തിന് അത്യന്താപേക്ഷിതമായിരുന്നു. അത് ലഭ്യമാകാതെ വരുന്നത് അപകടകരമാണെന്നും മൗലാന മനസ്സിലാക്കി.

അങ്ങനെ ആദ്യ ജമാഅത്തിനെ അയക്കുന്നതിന് സ്വന്തം നാടായ 'കാന്ധല' തന്നെ മൗലാന തെരഞ്ഞെടുത്തു. സ്വന്തം നാടെന്ന പ്രത്യേകത, ബന്ധുക്കളുമായുള്ള മുൻപരിചയം, ദീനിയായ വൈജ്ഞാനിക കേന്ദ്രമെന്ന സവിശേഷത തുടങ്ങിയ കാരണങ്ങളാൽ യാത്രയുടെ ലക്ഷ്യം സഫലമാകുമെന്ന പ്രതീക്ഷയാണ് മൗലാനക്കുണ്ടായിരുന്നത്.

കാന്ധലയിലേക്ക് പ്രഥമ 'ജമാഅത്ത്' തയ്യാറാകണമെന്ന് ഒരു റമദാനിൽ മൗലാന ആവശ്യപ്പെട്ടു. എന്നാൽ ആളുകൾക്കത് അതിശയകരമായും ദുഷ്കരമായും തോന്നി. ആലിമുകളുടെ കേന്ദ്രസ്ഥാനമായ അവിടെപ്പോയി മറ്റുള്ളവരിൽ 'തബ്ലീഗ്' (പ്രബോധനം) നടത്തുന്നതിന് അയക്കപ്പെടുന്നു എന്ന തെറ്റിദ്ധാരണയാണ് ആളുകൾക്കുണ്ടായത്. ഈ പ്രവർത്തനത്തിന്റെ എല്ലാ വശങ്ങളും ജനങ്ങൾക്ക് മനസ്സിലായിരുന്നില്ല. ഇക്കാരണത്താൽ മൗലാനയുടെ നിർദേശം സ്വീകരിക്കുന്നതിൽ ജനങ്ങൾ വലിയ താൽപര്യം പ്രകടിപ്പിച്ചില്ല. ഹാജി അബ്ദുർറഹ്മാൻ സാഹിബിനെപ്പോലുള്ള ആത്മാർത്ഥത നിറഞ്ഞ സ്നേഹിതന്മാർപോലും പറഞ്ഞുപോയി: "എനിക്ക് പുറപ്പെടാൻ കഴിയുകയില്ല. കാരണം, ആ സ്ഥലം (കാന്ധല) എന്റെ ഉസ്താദ് മൗലാനാ മുഹമ്മദ് സാഹിബിന്റെ നാടാണ്."

എന്നാൽ മൗലാന പിൻതിരിഞ്ഞില്ല. ആവശ്യമായ ഒരു കാര്യം ഉപ രിപ്ലവമായ രീതിയിൽ പറഞ്ഞു നടന്നാൽ നടക്കട്ടെ എന്ന് തീരുമാനിക്കുന്ന കൂട്ടത്തിലായിരുന്നില്ല അദ്ദേഹം. തന്റെ വ്യക്തിത്വവും കഴിവും അദ്ദേഹം പൂർണമായി ആ രംഗത്ത് വിനിയോഗിക്കുമായിരുന്നു. താൻ അത്യാവശ്യ മായി കാണുന്ന കാര്യങ്ങൾ നടക്കുമെന്നുറപ്പ് വരുത്താതെ ഊണും ഉറ ക്കവും മൗലാനക്കുണ്ടായിരുന്നില്ല. ജീവിതത്തിലുടനീളം മൗലാനയുടെ നിലപാട് ഇപ്രകാരമായിരുന്നു. ആയതിനാൽ മൗലാനയുടെ തീരുമാന ങ്ങളെ തള്ളിക്കളയുക എന്നത് അദ്ദേഹവുമായി ബന്ധമുള്ളവർക്ക് സാധ്യ മായിരുന്നില്ല.

അങ്ങനെ പത്തുപേരുടെ ഒരു ജമാഅത്ത് കാന്ധലയിലേക്ക് പുറപ്പെ ടുന്നതിന് തയ്യാറായി. പെരുന്നാൾ നമസ്കരിച്ച ഉടനെ ഹാഫിസ് മഖ്ബൂൽ ഹസൻ സാഹിബ് അമീറായി ആ ജമാഅത്ത് ഡൽഹിയിൽനിന്നു പുറപ്പെട്ടു. ജമാഅത്തിൽ എല്ലാവരും ഓരോ പ്രത്യേകതകൾ ഉള്ളവരായി രുന്നു. എല്ലാവരും പുണ്യറമദാനിൽ ഇഅ്തികാഫ് അനുഷ്ഠി ച്ചവരായിരുന്നു. ഇവരോട് കൂടുതൽ ദിക്ർ ചെയ്യാൻ മൗലാനാ അവർകൾ പ്രത്യേകമായി കൽപിച്ചു. കാന്ധലയിലെ ജനങ്ങൾ വലിയ ആദരവോടെ അവരെ സ്വീകരിക്കുകയും അവർക്ക് വേണ്ട സൗകര്യങ്ങൾ ചെയ്തു കൊടു ക്കുകയും ചെയ്തു.

**രണ്ടാമത്തെ ജമാഅത്ത്**

അതിനുശേഷം സഹാറൻപൂരിലെ 'റായ്പൂർ' ഭാഗത്തേക്ക് ജമാഅത്ത് പോകുന്നതിനുള്ള ശ്രമം നടത്തി. ശവ്വാൽ മാസത്തിൽത്തന്നെ പത്ത് പതി നൊന്ന് പേരെയും കൂട്ടി മൗലാനയുടെ ജമാഅത്ത് പുറപ്പെട്ടു.

റായ്പൂർ ഭാഗം സമാധാനപൂർണമായ ഒരു സ്ഥലമായിരുന്നു. അത് ഒരു ദീനിയായ പ്രദേശവും ആത്മീയകേന്ദ്രവുമായിരുന്നു. മൗലാനാ ശാഹ് അബ്ദുർറഹീം റായ്പൂരിയുടെ ഖലീഫയായിരുന്ന മൗലാനാ അബ്ദുൽഖാ ദിർ സാഹിബ് റായ്പൂരി (റ) യുമായുള്ള പരിചയവും അടുപ്പവും കാരണം അവിടെയും ഒരു നിലക്കുള്ള ബുദ്ധിമുട്ടും പ്രയാസവും ജമാഅത്തിന് അനു ഭവപ്പെട്ടില്ല.

നാട്ടു പ്രമാണിയായ മിഹ്റാബ് ഖാൻ സാഹിബിന് ജമാഅത്ത് പുറ പ്പെടുമ്പോൾ 'നിമോണിയ' ബാധിച്ചു. മൗലാന പറഞ്ഞു: ഇന്ന് പുറപ്പെ ടേണ്ട, നാളെ പുറപ്പെടാം. മൗലാന രാത്രി അദ്ദേഹത്തിന് വേണ്ടി ദുആ ചെയ്തു. രോഗം സുഖപ്പെട്ട് അദ്ദേഹവും റായ്പൂരിൽ എത്തിച്ചേർന്നു.

ഖാരി ദാവൂദ് സാഹിബിന്റെ കുട്ടി മരണപ്പെട്ടിരുന്നു. മയ്യിത്ത് മറവ്

ചെയ്ത ഉടനെ വീട്ടിലേക്ക് മടങ്ങാതെ അദ്ദേഹവും ജമാഅത്തിൽ എത്തി ച്ചേർന്നു.

**മേവാത്തിലെ പ്രവർത്തനങ്ങൾ**

മൗലാന മേവാത്തിലെ താലൂക്കുകളുടെയും ഗോഡ്ഗാനൂഹ്' ജില്ല യുടെയും പൂർണമായ മാപ്പ് തയ്യാറാക്കുന്നതിനും, അതിൽ ഓരോ സ്ഥലവും പ്രത്യേകം പ്രത്യേകം അടയാളപ്പെടുത്തുന്നതിനും നിർദേശം നൽകി. 'പ്രവർത്തകർ' എല്ലാവരും 'കാർഗുസാരി' (പ്രവർത്തനവിവരങ്ങൾ) എഴുതണമെന്നും സ്ഥലത്തെ ജനസംഖ്യ, ഒരു സ്ഥലത്ത് നിന്ന് അടുത്ത സ്ഥലത്തേക്കുള്ള ദൂരം, പരിസരങ്ങളിലെ പ്രധാന സ്ഥലങ്ങൾ, നാട്ടിലെ പ്രധാന വ്യക്തികളുടെ പേരുകൾ, ഓരോ നാട്ടിലെയും ജനങ്ങളുടെ സ്ഥിതി വിവരം എല്ലാം എഴുതിത്തയ്യാറാക്കണമെന്നും മൗലാന പ്രത്യേകം നിർദേ ശിച്ചു.

ചതോഡാ താലൂക്കിലെ ഫൈറോസ്പൂരിൽ ഒരു സമ്മേളനം നടന്നു. സമ്മേളനത്തിൽനിന്ന് പതിനാറ് ജമാഅത്തുകൾ പുറപ്പെട്ടു. ഓരോ ജമാ അത്തിനും ഓരോ അമീറും, ഓരോ നാല് ജമാഅത്തുകളുടെ വീതം മേൽനോട്ടത്തിന് ഓരോ പ്രത്യേക അമീറും തീരുമാനിക്കപ്പെട്ടു. മേവാത്തിന്റെ എല്ലാ ഭാഗത്തും ഈ ജമാഅത്തുകളുടെ പ്രവർത്തനം നട ക്കത്തക്ക നിലയിൽ ജമാഅത്തുകളുടെ 'റൂട്ട്' നിശ്ചയിക്കപ്പെട്ടു. നാല് ജമാ അത്തുകൾ മലയോരപ്രദേശങ്ങളിലും, നാല് ജമാഅത്തുകൾ താഴ്വര യിലും, നാല് ജമാഅത്തുകൾ ഹൗഡൽ-അൽവർ വഴി ഡൽഹിയിലേ ക്കുള്ള പാതയിലും, നാല് ജമാഅത്തുകൾ ഹൗഡൽ- യമുനാ വഴി ഡൽഹി യിലേക്കുള്ള പാതയിലും പ്രവർത്തിക്കണമെന്ന് തീരുമാനമായി.

ഓരോ പ്രദേശത്തും ഡൽഹി നിസാമുദ്ദീനിൽ നിന്ന് നിയോഗിക്ക പ്പെട്ടവർ ജമാഅത്തുകൾക്ക് മേൽനോട്ടം വഹിക്കുകയും ഉപദേശനിർദേ ശങ്ങൾ നൽകുകയും ചെയ്തു വന്നു. ഫരീദാബാദിൽ ജമാഅത്തുകളെല്ലാം ഒത്തുചേർന്നു. മൗലാനാ അവർകളും വന്നെത്തി. അവിടെ ഒരു സമ്മേ ളനം നടന്നു. ഫരീദാബാദിൽ നിന്ന് പതിനാറ് ജമാഅത്തുകളും നന്നാല് ജമാഅത്തുകളായി വേർപിരിഞ്ഞ് വിവിധ പ്രദേശങ്ങളിൽ പ്രവർത്തിച്ച് ഡൽഹി ജുമാമസ്ജിദിൽ എത്തിച്ചേർന്നു. അവിടെയും സമ്മേളനം നടന്നു. അവിടെനിന്നും 'പാനിപ്പത്ത്', 'സൂനിപ്പത്ത്' തുടങ്ങിയ ഭാഗങ്ങളിലേക്കും ജമാഅത്തുകൾ പുറപ്പെട്ടു.

ഈ കാലയളവിൽ മേവാത്തിൽ ഗഷ്ത്ത് നടത്തുന്നതിനും ദീൻ പഠിച്ച് ദീനിയായ പരിശീലനം സിദ്ധിക്കുന്നതിനും വേണ്ടി പുറപ്പെടുന്നതിനുള്ള പ്രേരണകളും അതിനുള്ള പരിശ്രമങ്ങളും നടന്നുവന്നു. മൗലാനയുടെ

സംസാരവും അഭ്യർത്ഥനയും ഇതൊന്ന് മാത്രമായി മാറിയിരുന്നു. നിന്നും ഇരുന്നും നടന്നും ഇരുപത്തിനാല് മണിക്കൂർ സമയവും മൗലാന ഈ പ്രവർത്തനത്തിൽ മുഴുകി. ഇതിനായി മേവാത്തിൽ വളരെയധികം യാത്ര ചെയ്തു. പല സ്ഥലത്തും അദ്ദേഹം സമ്മേളനങ്ങൾ നടത്തി. ഓരോ സ്ഥലത്തും തബ്‌ലീഗ് പ്രവർത്തനത്തിന്റെ മഹത്വങ്ങൾ പറഞ്ഞ്, ആളുകൾക്ക് പ്രേരണകൾ നൽകി അദ്ദേഹം തന്റെ ദൗത്യം വിജയിപ്പിക്കാൻ ശ്രമിച്ചു. ആത്മീയവും ഭൗതികവുമായ പുരോഗതിക്ക് ഇത് തന്നെയാണ് മാർഗമെന്നും അവരെ അദ്ദേഹം ബോധ്യപ്പെടുത്തിക്കൊണ്ടിരുന്നു. പറഞ്ഞും കേട്ടും, തികച്ചും പ്രയാസകരമെന്ന് തോന്നിയിരുന്ന ഈ കാര്യം ജനങ്ങൾക്ക് അങ്ങനെ എളുപ്പമായി തോന്നിത്തുടങ്ങി.

മേവാത്തിനുള്ളിലും പുറത്തും പ്രവർത്തിക്കുന്നതിന് ധാരാളം ജമാഅത്തുകൾ പുറപ്പെട്ടു കൊണ്ടിരുന്നു. രാജ്യത്ത് ഇതര കാര്യങ്ങളെപ്പോലെ ഇതും ഒരു പൊതുപ്രവർത്തനക്രമമായി മാറുന്ന നിലയിൽ ജനങ്ങളുടെ ശ്രദ്ധ ഇക്കാര്യത്തിൽ സജീവമായി. അനുയോജ്യമായ സ്ഥലങ്ങളിൽ സമ്മേളനങ്ങളും കൂടിച്ചേരലുകളും നടന്നുവന്നു. സമ്മേളനങ്ങൾ ഓരോന്നിൽനിന്നും ജമാഅത്തുകൾ തയ്യാറായി പരിസരപ്രദേശങ്ങളിലേക്കോ, യു.പി.യുടെ മറ്റു ഭാഗങ്ങളിലേക്കോ പുറപ്പെട്ടു. ജനങ്ങൾ അവരുടെ സമയവും സമ്പത്തും ദീനീ മാർഗത്തിൽ സമർപ്പിക്കാൻ തുടങ്ങി. പണം സംഭാവനയായി നൽകുക എന്ന പതിവ് നേരത്തെ നടപ്പുള്ളതായിരുന്നുവെങ്കിലും ദീനിന് വേണ്ടി സമയം സംഭാവനചെയ്യുക എന്ന പതിവ് ആദ്യത്തെ അനുഭവമായിരുന്നു.

മൗലാന പ്രവർത്തകരിൽ ത്യാഗമനസ്ഥിതി ഉണ്ടാക്കിയെടുക്കാൻ പരിശ്രമിച്ചു. അല്ലാഹുവിന്റെ മാർഗത്തിൽ ഭൗതികമായ ചെറിയ നഷ്ടങ്ങൾ സഹിക്കാനുള്ള മനസ്സും ജനങ്ങളിൽ വളർത്തിയെടുക്കാൻ മൗലാന ആഗ്രഹിച്ചു. അൽപകാലത്തിനുള്ളിൽ ദീനിന് വേണ്ടി ദുൻയാവിന്റെ കാര്യങ്ങളിൽ വരുന്ന കുറവും, ദീനിന് വേണ്ടി ദുൻയവിയായ ബുദ്ധിമുട്ടുകളും സഹിക്കുന്ന സ്വഭാവം മേവാത്തിലെ ആളുകളിൽ ഉണ്ടായി. അല്ലാഹു തആലാ അധികവും അതിനുള്ള സന്ദർഭങ്ങൾ ഉണ്ടാക്കിയില്ല എന്നുള്ളതായിരുന്നു അനുഭവം. ദീനിന്റെ മാർഗത്തിൽ പുറപ്പെട്ടു പോയവർക്ക് അല്ലാഹുവിന്റെ അദൃശ്യസഹായം ലഭിച്ചു. അവരുടെ തൊഴിലുകളിലും കച്ചവടങ്ങളിലും ബർക്കത്തുണ്ടായി. പുറപ്പെട്ടു പോയവർ മടങ്ങിയെത്തിയപ്പോൾ ഈ യാഥാർത്ഥ്യം അവർക്ക് ബോധ്യപ്പെടുകയും ചെയ്തു.

**മേവാത്തിൽ വ്യാപകമായ ദീനീ പ്രചാരണം**

ആരിൽനിന്നും ഒരു പ്രതിഫലവും ആഗ്രഹിക്കാതെ ദീനിന്റെ ത്യാഗപരിശ്രമത്തിലേർപ്പെട്ട ദീനീ പ്രവർത്തകർ ഒരു ഗ്രാമത്തിൽനിന്ന് സാധന

ങ്ങളും തോളിലേറ്റി, ചെലവുകൾ സ്വയം വഹിച്ച് ഗ്രാമങ്ങൾ ഓരോന്നായി ചുറ്റിസഞ്ചരിച്ചു. മേവാത്തിലെ മുക്കിലും മൂലയിലും അവരെത്തി. ചുരുങ്ങിയ കാലയളവ് കൊണ്ട് പ്രവിശാലമായ ഈ പ്രദേശത്ത് ദീനിയായ വലിയ മാറ്റം തന്നെ സംഭവിച്ചു. നൂറ്റാണ്ടുകളായി അജ്ഞതയുടെയും ദുർമാർഗത്തിന്റെയും ഇരുട്ടിൽ തപ്പിത്തടഞ്ഞിരുന്ന ഈ പ്രദേശത്തെ ജനതയിൽ ഈ പരിശ്രമം ഉളവാക്കിയ ഈമാനികമായ പ്രകാശത്തിന് വളരെ മുൻപുള്ള കാലഘട്ടത്തിൽപ്പോലും ഉദാഹരണം കണ്ടെത്താൻ കഴിയില്ല. ഒരു മുസ്‌ലിം ഭരണകൂടം അതിന്റെ മുഴുവൻ പ്രചാരണമാധ്യമങ്ങളും ഉപയോഗപ്പെടുത്തി, ജനങ്ങളെ ദീനിലേക്കടുപ്പിക്കുന്നതിനും, ദീൻ അവർക്ക് മനസ്സിലാക്കിക്കൊടുക്കുന്നതിനും വലിയ ശമ്പളക്കാരെ നിയമിച്ചും മദ്രസകൾ സ്ഥാപിച്ചും പരിശ്രമിച്ചാലും ആ ഭരണകൂടത്തിന് രാജ്യത്തിന്റെ ഏതെങ്കിലും ഒരു ഭാഗത്ത് ഉണ്ടാക്കിയെടുക്കാൻ സാധിക്കുന്നതിലും വലിയ ദീനിയായ മാറ്റമായിരുന്നു ഈ ത്യാഗികളുടെ പരിശ്രമം മൂലം ഇവിടെ ഉണ്ടായിത്തീർന്നത്. ജീവിതത്തിന്റെ മാറ്റം ഭൗതികമായ എല്ലാ മാധ്യമങ്ങളുടെയും അപ്പുറത്താണ് എന്നുള്ളതാണ് അതിന്റെ അടിസ്ഥാനപരമായ കാരണം.

ഹിജ്റയുടെ ആദ്യ നൂറ്റാണ്ടിൽ നിലനിന്നിരുന്ന മാർഗം തന്നെയാണ് ദീനിയായ പ്രബോധനത്തിന്റെ ശരിയായ മാർഗം എന്നുള്ളത് ഒരു യാഥാർത്ഥ്യമാണ്. ഇസ്‌ലാമിലെ യോദ്ധാക്കൾ യുദ്ധത്തിനുള്ള ആയുധവും, ആഹാരത്തിനുള്ള സാധനങ്ങളും സ്വന്തം വീടുകളിൽ നിന്നാണ് കൊണ്ടുവന്നിരുന്നത്. 'ശഹാദത്ത്' (രക്തസാക്ഷിത്വം) ആഗ്രഹിച്ചും ഇലാഹിയായ പൊരുത്തം തേടിയുമാണവർ ജിഹാദിൽ പങ്കെടുത്തത്. ഇതുപോലെ തന്നെ അവരിലെ ദാഇകളും ഉപദേശകരും അത് അല്ലാഹുവിന്റെ കൽപനയാണെന്ന് മനസ്സിലാക്കി, ആ കടമ നിർവഹിച്ചു. മേവാത്തിലെ ഈ ദീനീ ചലനങ്ങളിൽ ആ അനുഗൃഹീത കാലഘട്ടത്തിന്റെ പ്രകാശധാരകൾ നേരിയ തോതിൽ ദർശിക്കാൻ സാധിച്ചിരുന്നു. മുബല്ലിഗുകളുടെ ജമാഅത്തുകൾ മേവാത്തിലെ തെരുവീഥികളിലൂടെ കടന്നു പോകുന്നത് തന്നെ ഒരു പതിവ്കാഴ്ചയായി. അവരുടെ തോളിൽ കമ്പിളി പുതപ്പുകൾ തൂക്കിയിട്ടിരിക്കുന്നു. കക്ഷത്തിൽ സാധനങ്ങൾ ഒതുക്കിപ്പിടിച്ചിരിക്കുന്നു. പുതപ്പിന്റെ ഒരു സൈഡിൽ പരിപ്പും റൊട്ടിയും കെട്ടിയിട്ടിരിക്കുന്നു. അവർ നാവ്കൊണ്ട് 'ദിക്ർ' ചെയ്യുന്നു. കണ്ണുകളിൽ രാത്രി ഉറക്കമിളച്ചതിന്റെ ലക്ഷണം. നെറ്റിയിൽ സുജൂദിന്റെ അടയാളം, കൈകാലുകളിൽ ത്യാഗത്തിന്റെ ചിഹ്നങ്ങൾ....... ഈ കാഴ്ച കാണുമ്പോൾ ഖുർആനും തിരുസുന്നത്തും പഠിപ്പിക്കുന്നതിനായി 'ബിഅ്റ് മഊനയി'ലേക്ക് പുറപ്പെട്ട് ശഹീദായ പുണ്യസഹാബാക്കളുടെ ജിഹാദിന്റെ യാത്രയുടെ ചിത്രമാണ് ഹൃദയങ്ങളിൽ തെളിഞ്ഞുവരുന്നത്.

മേവാത്തിലെ ജനങ്ങളുടെ അവസ്ഥയിൽ അങ്ങനെ സമൂലമായ മാറ്റം അനുഭവപ്പെട്ടുതുടങ്ങി. മാറ്റത്തിന്റെ ലക്ഷണങ്ങൾ എല്ലാ ഭാഗങ്ങളിലും ദൃശ്യമായി. ദീനിയായ കാര്യങ്ങൾ വളർന്ന്, പടർന്ന് പന്തലിക്കുമെന്ന പ്രതീക്ഷ ഉടലെടുത്തു. ദീനിയായ ഓരോ വിഷയങ്ങൾക്കും പ്രത്യേകമായ പരിശ്രമം ആവശ്യമില്ലാതായി. ഇത് ദീനിയായ കാര്യമാണ്. ഇത് അല്ലാഹുവിന്റെയും റസൂലി(സ)ന്റെയും കല്പനയാണ് എന്ന് പറഞ്ഞാൽ മാത്രം ജനങ്ങൾ അത് ഉൾക്കൊള്ളുന്ന അവസ്ഥ സംജാതമായി.

മേവാത്തിൽ ഉണ്ടായിത്തീർന്ന ദീനിയായ മാറ്റങ്ങൾ അദ്ഭുതകരം തന്നെയായിരുന്നു. അവയിൽപ്പെട്ട ഓരോ കാര്യത്തിന് വേണ്ടിയും ഈ പ്രവർത്തനത്തിന് മുമ്പ് വർഷങ്ങളോളം പരിശ്രമിച്ചാലും അനുകൂല ഫലം സൃഷ്ടിക്കുക സാധ്യമായിരുന്നില്ല. ചിലപ്പോൾ, അത് പ്രതികൂല ഫലം ഉളവാക്കുകയും ചെയ്യുമായിരുന്നു. ജനങ്ങളിൽ വ്യാപകമായി ദീനിയായ താൽപര്യം ഉടലെടുത്തപ്പോൾ അതിന്റെ ഗുണങ്ങളും കണ്ടു തുടങ്ങി. എത്രയോ മൈലുകൾ സഞ്ചരിച്ചാൽപോലും ഒരു പള്ളി കാണാതിരുന്ന പ്രദേശത്ത്, ഗ്രാമങ്ങൾ തോറും പള്ളികൾ പടുത്തുയർത്തപ്പെട്ടു തുടങ്ങി. ചുരുങ്ങിയ കാലയളവിൽ ആയിരക്കണക്കിന് പള്ളികൾ നിലവിൽ വന്നു. നൂറിൽപരം ചെറുതും വലുതുമായ മദ്രസകളും സ്ഥാപിതമായി. ഖുർആൻ മനഃപാഠമാക്കിയ ഹാഫിസുകൾ വർധിച്ചു. ജനങ്ങളിൽ നല്ലൊരു ശതമാനം ആലിമായിത്തീർന്നു. ആളുകൾക്ക് ഹൈന്ദവമായ വേഷവിധാനങ്ങളിൽ താൽപര്യക്കുറവും, ഇസ്ലാമികവേഷത്തോട് പ്രതിപത്തിയുമുണ്ടായിത്തുടങ്ങി. കൈകളിലും കാതുകളിലും പുരുഷന്മാർ ധരിച്ചിരുന്ന ആഭരണങ്ങൾ ഊരിമാറ്റപ്പെട്ടു. ആരും പ്രത്യേകമായി ഉണർത്താതെത്തന്നെ താടി വളർത്തുന്ന ശീലമുടലെടുത്തു. വിവാഹവേദികളിൽ ഹൈന്ദവ ആചാരങ്ങളും, പരിശുദ്ധ ശരീഅത്തിന് വിരുദ്ധമായ സമ്പ്രദായങ്ങളും ഇല്ലാതായി. പലിശ ഇടപാടുകൾ കുറഞ്ഞു. മദ്യപാനം തീരെ ഇല്ലാതായി എന്നു തന്നെ പറയാം. കൊള്ള, കൊല എല്ലാം വളരെയേറെ കുറഞ്ഞു. ദുഃസ്വഭാവങ്ങളിൽനിന്നാളുകൾ മോചിതരായിത്തുടങ്ങി. ബിദ്അത്തുകൾക്കും അനാചാരങ്ങൾക്കും അനുകൂലമായ അന്തരീക്ഷം ഇല്ലാതെ വന്നപ്പോൾ അവ സ്വയം ഇല്ലാതായിത്തീരുകയും ചെയ്തു.

പ്രായംചെന്ന അനുഭവസ്ഥനായ ഒരു മേവാത്ത് സ്വദേശി ഈ മാറ്റങ്ങളെക്കുറിച്ച് പറഞ്ഞത് കാണുക . ഖാരി ദാവൂദ് സാഹിബ് പ്രായം ചെന്ന ആ മേവാത്തുകാരനോട് ഈ മാറ്റത്തെക്കുറിച്ച് അദ്ദേഹത്തിന്റെ സ്വന്തം അഭിപ്രായം ചോദിച്ചു. "നിങ്ങളുടെ നാട്ടിൽ എന്താണ് നടന്നുകൊണ്ടിരിക്കുന്നത്?" വൃദ്ധനായ ആ മേവാത്തി പറഞ്ഞു: "എനിക്കൊന്നും മനസ്സി

ലാകുന്നില്ല. പക്ഷേ, ഇത്രയുമറിയാം. മുമ്പ് പല കാര്യങ്ങൾക്കും വേണ്ടി വലിയ പരിശ്രമങ്ങൾ നടന്നിരുന്നു. പക്ഷേ, ഒന്നും നടന്നിരുന്നില്ല. എന്നാൽ, ഇപ്പോൾ അത് സ്വയം നടക്കാൻ തുടങ്ങിയിരിക്കുന്നു. മുമ്പ് തെറ്റായ പല കാര്യങ്ങളും നിറുത്തൽ ചെയ്യുന്നതിന് വലിയ കോലാഹലങ്ങളും, സമ്മർദങ്ങളുമെല്ലാം നടന്നിരുന്നു . എന്നാൽ, അവയൊന്നും നിലച്ചില്ല. പക്ഷേ, ഇപ്പോൾ ആരും പ്രത്യേകിച്ച് പറയാതെ ആ തെറ്റുകൾ സ്വയം ഇല്ലാതായിക്കൊണ്ടിരിക്കുന്നു."

മൗലാനാ ഇൽയാസ് സാഹിബിന്റെ അടുക്കൽ ഈ മാറ്റത്തിന്റെ ഏറ്റവും പ്രധാനമായ കാരണം, മേവാത്തികൾ അവരുടെ വീടുകളിൽ നിന്ന് യു.പി.യിലെ ദീനീ കേന്ദ്രങ്ങളിലേക്ക് പുറപ്പെട്ടു എന്നുള്ളതാണ്. ഒരു മേവാത്തിക്കയച്ച കത്തിൽ മൗലാന ഇപ്രകാരമെഴുതി:

'ജമാഅത്തുകൾ യു.പി.(ഉത്തർപ്രദേശ്) യുടെ വിവിധ ഭാഗങ്ങളിലേക്ക് പുറപ്പെട്ടു പോയതിനാൽ അവരുടെ എണ്ണം ഇരുന്നൂറിൽത്താഴെ വരുന്ന ചെറിയ സംഖ്യയാണെങ്കിലും, വീട്ടിൽ താമസിക്കുന്നതുമായി തുലനം ചെയ്യുമ്പോൾ പുറപ്പെട്ട സമയം തുച്ഛമാണെങ്കിലും ഈ കുറഞ്ഞ കാലഘട്ടത്തിലുണ്ടായ മാറ്റം തന്നെ വളരെ വലുതാണ്. 'വലിയ മാറ്റം' ദൃശ്യമായി എന്ന് ജനങ്ങൾ സ്വയം പറയാൻ തുടങ്ങിയിരിക്കുന്നു. വിവരമില്ലാത്ത നിങ്ങളുടെ നാട്ടിലെ ജനങ്ങളുടെ മോശമായ ചിന്താഗതികൾ മാറി, ദീൻ പ്രചരിപ്പിക്കണമെന്ന ചിന്ത അവരുടെ ഹൃദയങ്ങളിൽ ഉടലെടുത്തു തുടങ്ങിയിരിക്കുന്നു."

ദീനിന് വേണ്ടി പുറപ്പെടുന്ന സ്വഭാവവും ത്യാഗപരിശ്രമങ്ങളും നിന്നുപോയാൽ സമുദായം പഴയതിനെക്കാൾ മോശമായ അവസ്ഥയിലായിത്തീരും എന്നാണ് മൗലാന പറയുന്നത്. ദീനീബോധം ഉടലെടുത്തതിന്റെ പേരിൽ ഇപ്പോൾ എല്ലാവരുടെ ശ്രദ്ധയും മേവാത്തിലേക്കാണ്. അതുകൊണ്ട് അവർ കൂടുതൽ ജാഗ്രതയിൽ കഴിയേണ്ടത് അത്യാവശ്യമാണ്. മിയാൻ ജി ഈസാക്കുള്ള ഒരു കത്തിൽ മൗലാന(റ) എഴുതി:

"ദീനിന്റെ മാർഗത്തിൽ നാല് മാസം പുറപ്പെട്ട് പരിശ്രമിക്കുന്നത് ജീവിതത്തിന്റെ ഭാഗമായി മാറുന്നത് വരെ ഈ 'ഉമ്മത്ത്' ദീനിന്റെ രുചി രുചിച്ചറിയുന്നതല്ല. യഥാർത്ഥമായ ഈമാനിന്റെ മാധുര്യം കരസ്ഥമാകുന്നതുമല്ല. ഇപ്പോൾ കാണപ്പെടുന്ന അവസ്ഥ തികച്ചും താൽക്കാലികമാണ്. പരിശ്രമം ഉപേക്ഷിച്ചാൽ ജനങ്ങൾ കൂടുതൽ അധഃപതിക്കും. ഇതു വരെ വിവരമില്ലാത്തവരായിരുന്നു എന്നുള്ളത് അവർക്ക് ഒരു നിലക്ക് സുരക്ഷിതത്വമായിരുന്നു. 'ജഹാലത്ത്' (വിവരമില്ലായ്മ) കാരണം മറ്റുള്ളവർ പൊതുവെ നിങ്ങളെ എണ്ണത്തിൽത്തന്നെ ഉൾപ്പെടുത്തിയിരുന്നില്ല. പക്ഷേ, ഇനി

നിങ്ങൾ ദീനിന്റെ കോട്ട കെട്ടി സ്വയം സുരക്ഷിതത്വം നേടിയെടുത്തില്ലെങ്കിൽ ഇതര സമുദായങ്ങൾ നിങ്ങളെ വേട്ടയാടുന്ന കാലം വിദൂരമല്ല."

ഡൽഹിയിലും ഇതര പ്രദേശങ്ങളിലും തബ്ലീഗ് പ്രവർത്തനം നടത്തുന്നതിന് ശമ്പളം കൊടുത്ത് അഞ്ച് പേരെ നിശ്ചയിക്കപ്പെട്ടിരുന്നു. അവർ ഒരു സാധാരണ ചടങ്ങ് എന്ന രീതിയിൽ പ്രവർത്തനം നടത്തിവന്നു. അവർ ഏകദേശം രണ്ടരവർഷം പ്രവർത്തിച്ചു. പക്ഷേ, അവരെക്കൊണ്ട് മൗലാനാ അവർകളുടെ ലക്ഷ്യം പൂർത്തിയായില്ല. ജീവനില്ലാത്ത അവരുടെ പ്രവർത്തനത്തിൽ മൗലാന സംതൃപ്തനായിരുന്നില്ല. അല്ലാഹുവിൽ നിന്നുള്ള പ്രതിഫലവും അവന്റെ തൃപ്തിയും മാത്രം കാംക്ഷിച്ച് ദീനിന്റെ പരിശ്രമം ചെയ്തു വരുന്ന മേവാത്തികളുടെ ശ്രമങ്ങൾ കൊണ്ടുണ്ടായിത്തീരുന്ന ദീനിയായ ചലനവും മാറ്റവും ശമ്പളക്കാരുടെ പ്രവർത്തനം മൂലമുണ്ടായില്ല. ശമ്പളക്കാരുടെ പ്രവർത്തനശൈലിയിൽ സംതൃപ്തിയില്ലാത്തതിനാൽ മൗലാന അത് നിറുത്തിക്കളയാമെന്ന തീരുമാനത്തിലെത്തി.

**അവസാനത്തെ ഹജ്ജ്**

ഇന്ത്യയിൽ ഈ പ്രവർത്തനം വേരുറച്ചു കഴിഞ്ഞാൽ പ്രധാന പ്രവർത്തകരെയും കൂട്ടി ഇസ്‌ലാമിന്റെ സിരാകേന്ദ്രമായ മക്കയിലും മദീനയിലുമെത്തി ഈ പരിശ്രമമാരംഭിക്കണമെന്ന ചിന്ത മൗലാനാ അവർകളുടെ ഹൃദയത്തിൽ അവസാനം വരെ നിലനിന്നിരുന്നു. യഥാർത്ഥത്തിൽ ഇത് അവിടെ നിന്ന് ലഭ്യമായ 'കച്ചവട'ച്ചരക്കാണല്ലോ. നമ്മുടെ കച്ചവടച്ചരക്ക് നമുക്ക് തന്നെ മടക്കിത്തരപ്പെട്ടിരിക്കുന്നു എന്ന് പറഞ്ഞ് അവർ ഇതിനെ സ്വാഗതം ചെയ്യേണ്ടതുമാണല്ലോ. അവർ മുഖേന ഈ പ്രവർത്തനത്തിന്റെ ഫലം മുസ്‌ലിം ലോകത്തിലെ ഓരോ കുടിലിലും കൊട്ടാരത്തിലും എത്തുകയും വേണം. ഇതായിരുന്നു മൗലാനയുടെ ചിന്ത.

ഹി.1356-ൽ മൗലാനാ അവർകളുടെ ഹൃദയത്തിൽ ഈ ചിന്ത അതിശക്തമായ നിലയിൽ ഉടലെടുത്തു. ദുൽഖഅ്ദ് 18-ാം തീയതി അദ്ദേഹം പുണ്യ ഹജ്ജിനായി പുറപ്പെട്ടു.

കപ്പലിൽ തബ്ലീഗിനെ സംബന്ധിച്ചും ഹജ്ജിന്റെ അമലുകളെ സംബന്ധിച്ചും ഉപദേശങ്ങൾ നടന്നു. ജിദ്ദയിൽ നിന്ന് പുണ്യമക്കയിലേക്കുള്ള യാത്രയിൽ 'ബഹ്റ'യിൽ താമസിച്ചപ്പോൾ അവിടെയുള്ള പ്രധാനികളെ ഒരുമിച്ചു കൂട്ടി മൗലാന തബ്ലീഗ് പ്രവർത്തനത്തിന്റെ ആവശ്യകത ഊന്നിപ്പറഞ്ഞു. അവരെല്ലാവരും അത് നല്ലതാണെന്ന് അഭിപ്രായപ്പെടുകയും ചെയ്തു. ഹജ്ജിന്റെ ദിവസങ്ങൾ അടുത്തിരുന്നു. താമസത്തിനുള്ള ഏർപ്പാടുകൾ ചെയ്യേണ്ടതും ആവശ്യമായിരുന്നു. ആയതിനാൽ ഈ കാലയളവിൽ പുണ്യമക്കയിൽ പ്രവർത്തനത്തെ സംബന്ധിച്ച് കൂടുതൽ

ആരോടും സംസാരിക്കാൻ സാധിച്ചില്ല. പക്ഷേ, മിനായിലെ താമസത്തിനിടയിൽ വിവിധ പ്രദേശങ്ങളിൽ നിന്ന് വന്നെത്തിയ ഹാജിമാരുടെ ഇടയിൽ ആശയവിനിമയം നടന്നു. ഒരു സദസ്സിൽ മൗലാനാ അവർകൾ പ്രസംഗിച്ചു. അതിന്റെ നല്ല പ്രതിഫലനം അനുഭവപ്പെടുകയും ചെയ്തു.

ഹജ്ജിൽ നിന്ന് വിരമിച്ചതിനു ശേഷം ഇന്ത്യക്കാരായ ചില ഗുണകാംക്ഷികളുമായി ഈ വിഷയം മുശാവറ(ആലോചന) ചെയ്തു. അവിടെ നിലനിന്നിരുന്ന അവസ്ഥ പരിഗണിച്ച് പ്രവർത്തനം നടത്തുന്നതിൽ അവർ ശക്തമായ എതിർപ്പ് പ്രകടിപ്പിച്ചു. അതിനുശേഷം മൗലാനാ ഇംദാദുല്ലാ മുഹാജിർ മക്കി(റ)യുടെ ഖലീഫയും, മക്കയിൽ താമസക്കാരനുമായ മൗലാനാ ശഫീഉദ്ദീൻ സാഹിബുമായി ഇക്കാര്യം സംസാരിച്ചു. അദ്ദേഹം ശക്തമായ പിന്തുണ വാഗ്ദാനം ചെയ്തു. അല്ലാഹുവിന്റെ അദൃശ്യമായ സഹായം ഇതിന്റെ പിന്നിലുണ്ടാകുമെന്ന് അദ്ദേഹം പറഞ്ഞു. ഒരു വെള്ളിയാഴ്ച മുഹമ്മദ് സഊദ് ബാസലാമ മക്കിയുടെ വീട്ടിൽ ഒരു സൽക്കാരമുണ്ടായി. ആഹാരത്തിന് ശേഷം മൗലാനാ അൽപസമയം സംസാരിച്ചു. മൗലാനയുടെ ചില വാക്കുകളിൽ വീട്ടുകാരൻ ക്ഷുഭിതനായി. വളരെ പാടുപെട്ട് അദ്ദേഹത്തെ മറ്റുള്ളവർ സമാധാനിപ്പിച്ചു. പിന്നീട് അദ്ദേഹം പല നല്ല അഭിപ്രായങ്ങളും മൗലാനയുടെ ശ്രദ്ധയിൽപ്പെടുത്തുകയും ചെയ്തു.

ബഹ്റൈനിൽ നിന്ന് വന്ന ഹാജിമാരുടെ ഒരു സംഘവുമായി മൗലാന ആശയവിനിമയം നടത്തി. വളരെ നേരം അവരുമായി സംസാരിക്കുകയുണ്ടായി. ബഹ്റൈനിൽ മടങ്ങിയെത്തിയാൽ ഉടൻ ഈ പ്രവർത്തനം തുടങ്ങാമെന്ന് അവർ സമ്മതിച്ചു. അവരിൽ രണ്ട് പേർ ആലിമുകളായിരുന്നു. ഈ കാര്യത്തിൽ അവർ നല്ല പരിഗണന നൽകുന്നുണ്ടെന്ന് അവരുടെ മുഖഭാവം വിളിച്ചറിയിച്ചു.

മക്ക-മദീനയിലെ ഇന്ത്യക്കാരായ ചില ഉയർന്ന കച്ചവടക്കാരുമായും മൗലാന സംസാരിച്ചു. അദ്ദേഹത്തിന്റെ പ്രസംഗം കേട്ട് അവർ ആരംഭത്തിൽ അൽപം നീരസം പ്രകടിപ്പിക്കുകയുണ്ടായി. പക്ഷേ, വീണ്ടും അവരോട് കാര്യങ്ങൾ സംസാരിച്ചപ്പോൾ അവർ ഒരു പരിധിവരെ സന്നദ്ധത പ്രകടിപ്പിച്ചു. സുഊദി രാജാവിന്റെ അനുമതി ആദ്യം നേടിയെടുക്കാം എന്നതായി എല്ലാവരുടെയും അഭിപ്രായം. പ്രവർത്തനത്തിന്റെ ഉദ്ദേശ്യലക്ഷ്യങ്ങൾ അറബിയിൽ എഴുതിത്തയ്യാറാക്കി രാജാവിന്റെ സന്നിധിയിൽ സമർപ്പിക്കാം എന്നും തീരുമാനിച്ചു. മൗലാനാ ഇഹ്തിശാമുൽ ഹസൻ സാഹിബിനെ ഇക്കാര്യത്തിനുവേണ്ടി ചുമതലപ്പെടുത്തി. അദ്ദേഹം ശൈഖുൽ ഇസ്‌ലാം അബ്ദുല്ലാഹിബ്നു ഹസൻ, ശൈഖ് ഇബ്നു ബുലൈ

ഹദ് എന്നിവരെ വ്യക്തിപരമായി കണ്ട് സംഭാഷണം നടത്തുകയും ചെയ്തു.

രണ്ടാഴ്ചക്ക് ശേഷം 1938 മാർച്ച് 14-ാം തീയതി ഹാജി അബ്ദുല്ലാ ഡൽഹി, ശൈഖുൽ മുതവ്വിഫീൻ അബ്ദുർറഹ്മാൻ മസ്ഹർ എന്നിവരെയും കൂട്ടി മൗലാനാ ഇഹ്തിശാമുൽ ഹസൻ സാഹിബിനോടൊപ്പം മൗലാനാ ഇൽയാസ് സുഊദി രാജാവിനെ സന്ദർശിക്കുന്നതിനായി രാജാവിന്റെ സന്നിധിയിലെത്തി. രാജാവ് അതീവ ബഹുമാനത്തോടെ താഴെ ഇറങ്ങിവന്ന് അവരെ സ്വീകരിച്ചു. ഇന്ത്യക്കാരായ ഈ വിശിഷ്ടാതിഥികളെ അദ്ദേഹം തന്റെ സമീപത്ത് വിളിച്ചിരുത്തി. തബ്ലീഗ് പ്രവർത്തനത്തെ സംബന്ധിച്ച് എഴുതിത്തയ്യാറാക്കിയ 'പത്രിക' ഇവർ രാജാവിന്റെ സന്നിധിയിൽ സമർപ്പിച്ചു. തൗഹീദിനെ സംബന്ധിച്ചും ഖുർആനും ഹദീസും അനുസരിച്ച് ശരീഅത്തിനെ പിൻപറ്റി ജീവിക്കേണ്ടതിന്റെ ആവശ്യകതയെ സംബന്ധിച്ചും രാജാവ് നാൽപത് മിനിറ്റോളം സംസാരിച്ചു. അതിനു ശേഷം നിറഞ്ഞ ബഹുമാനത്തോടെ അദ്ദേഹം താഴെ ഇറങ്ങിവന്ന് അതിഥികളെ യാത്രയാക്കി.

അദ്ദേഹം പിറ്റേന്ന് തലസ്ഥാനമായ റിയാദിലേക്ക് പുറപ്പെട്ടു. തബ്ലീഗ് പ്രവർത്തനത്തിന്റെ ലക്ഷ്യങ്ങൾ മൗലാനാ ഇഹ്തിശാമുൽ ഹസൻ സാഹിബ് സംക്ഷിപ്തമായി എഴുതിത്തയ്യാറാക്കിയത് ചീഫ് ഖാദി ശൈഖുൽ ഇസ്ലാം അബ്ദുല്ലാഹിബ്നു ഹസൻ വശം സമർപ്പിക്കപ്പെട്ടു. മൗലാനാ ഇഹ്തിശാമുൽ ഹസൻ സാഹിബിനെയും കൂട്ടി മൗലാനാ അവർകൾ അദ്ദേഹത്തെ സന്ദർശിക്കുകയും ചെയ്തു. അദ്ദേഹവും വളരെ ബഹുമാനത്തോടെയാണ് മൗലാനയെ സ്വീകരിച്ചത്. പരിപൂർണ സഹായ സഹകരണങ്ങൾ വാഗ്ദാനം ചെയ്യുകയും ചെയ്തു. പക്ഷേ, പ്രവർത്തനത്തിനുള്ള അനുമതി ഫൈസൽ രാജാവിന്റെ തീരുമാനത്തിന് വിധേയമായിരിക്കുമെന്ന് അദ്ദേഹം വ്യക്തമാക്കി.

പുണ്യമക്കയിലെ താമസത്തിനിടയിൽ രാവിലെയും വൈകുന്നേരവും തബ്ലീഗ് പ്രവർത്തനത്തിനായി ജമാഅത്തുകൾ പുറപ്പെട്ടിരുന്നു. കഴിയുന്ന നിലയിൽ ഒറ്റക്കൊറ്റക്ക് ആളുകളെ നേരിൽക്കണ്ട് പ്രവർത്തനത്തിന് സന്നദ്ധരാക്കലായിരുന്നു അന്നത്തെ രീതി. ഈ ലക്ഷ്യത്തിൽ ചില സദസ്സുകളും നടന്നു. മൗലവി ഇദ്‌രീസ്, നൂർ മുഹമ്മദ് എന്നിവർ ഉർദുവിൽ സംസാരിച്ചു. ശ്രോതാക്കളിൽ പ്രവർത്തനത്തോട് മതിപ്പും താൽപര്യവും ഉടലെടുത്തു തുടങ്ങി.

ഹാജിമാരോട് നഫ്ലായ ഉംറ, ഇതര ഇബാദത്തുകൾ എന്നിവയേക്കാൾ തബ്ലീഗ് പ്രവർത്തനത്തിന് പ്രാധാന്യം നൽകാൻ മൗലാനാ

അവർകൾ പ്രത്യേകം ഉപദേശിച്ചിരുന്നു. ഈ കാലയളവിലും പുണ്യമായ ഈ സ്ഥലത്തും 'പ്രവർത്തനം' ഏറ്റവും ഉയർന്ന അമലാണെന്നും പ്രത്യേകം ഉണർത്തിയിരുന്നു.

ഉലമാക്കളും പൗരപ്രമുഖരും ഒത്തു ചേർന്ന ഒരു സദസ്സിൽ മൗലാനാ അവർകൾ ചോദിച്ചു: 'മുസ്‌ലിംകളുടെ അധഃപതനത്തിന്റെ കാരണമെന്താണ്?' ശ്രോതാക്കൾ പല മറുപടികളും പറഞ്ഞു. അവസാനം മൗലാന കാര്യങ്ങൾ വിശദീകരിച്ചുകൊണ്ട് പറഞ്ഞു: 'ദഅ്‌വത്ത്' ഇല്ലാതെയായതാണ് യഥാർത്ഥ അധഃപതനകാരണം.' സദസ്സ് അതിനോട് യോജിക്കുകയും അതിന്റെ നല്ല പ്രതിഫലനം സദസ്സിൽ ദൃശ്യമാകുകയും ചെയ്തു.

മൗലാനാ അവർകളുടെ മകൻ മൗലാനാ മുഹമ്മദ് യൂസുഫ് വിവരിക്കുന്നു: 'ബാബുൽ ഉംറ' യുടെ നേരെയുള്ള കെട്ടിടത്തിൽ ഞങ്ങൾ താമസിക്കുമ്പോൾ, ഒരു ദിവസം മൗലാനാ മുഹമ്മദ് ഇൽയാസ് (റ) അവർകൾ ചില കാര്യങ്ങൾ ഞങ്ങളോട് പറയുകയും, ഞങ്ങൾ അത് ശ്രദ്ധയോടെ കേട്ടുകൊണ്ടിരിക്കുകയും ചെയ്യുകയായിരുന്നു. പെട്ടെന്ന് ഒരാൾ ഒരു (സൂഫിവര്യൻ) വാതിലിന് സമീപം വന്ന് നിന്ന്, ഞങ്ങളോട് പറഞ്ഞു: 'നിങ്ങൾ ചെയ്യുന്ന ജോലി ചെയ്തു കൊണ്ടിരിക്കുക. അതിന്റെ പ്രതിഫലം വളരെ വലുതാണ്. അത് വെളിപ്പെടുത്തപ്പെട്ടാൽ, നിങ്ങൾക്ക് അത് താങ്ങാൻ കഴിയുകയില്ല. വിവാഹത്തിന്റെ സന്തോഷത്തിലും മരണത്തിന്റെ ദുഃഖത്തിലും ഉപരിയായിരിക്കുമത്.' ഇത്രയും പറഞ്ഞതിന് ശേഷം ആ സൂഫിവര്യൻ അവിടെ നിന്ന് നടന്ന് നീങ്ങി. ആ മഹാൻ ആരാണെന്ന് ഞങ്ങൾക്കൊന്നും മനസ്സിലായില്ല. മൗലാനാ (റ) അവർകൾ സംസാരം തുടർന്നു കൊണ്ടേയിരുന്നു. ആ ഭാഗത്തേക്ക് ശ്രദ്ധിച്ചതേയില്ല.

ഹി.1357 സഫർ 25-ാം തീയതി പുണ്യമക്കയിൽ നിന്ന് പുറപ്പെട്ട് 27-ാം തീയതി രാവിലെ മദീനാ മുനവ്വറയിലെത്തി. അവിടെയും തബ്‌ലീഗിന്റെ പരിശ്രമമാരംഭിച്ചു. മദീനയിലെ ഗവർണർക്ക് അനുമതി നൽകുന്നതിനുള്ള പ്രത്യേക അധികാരമില്ലെന്ന് മനസ്സിലായി. അദ്ദേഹം പേപ്പർ മക്കയിലേക്കയക്കും. അവിടെ നിന്നു വരുന്ന തീരുമാനം നടപ്പിൽ വരുത്തും. അത്രമാത്രം. എങ്കിലും മൗലാനാ അവർകൾ മൗലവി സയ്യിദ് മഹ്‌മൂദ് സാഹിബ്, മൗലവി ഇഹ്തിശാമുൽ ഹസൻ സാഹിബ് എന്നിവരെയും കൂട്ടി മദീന ഗവർണറെ സന്ദർശിച്ചു. അദ്ദേഹത്തിന്റെ മുമ്പിൽ പ്രവർത്തനത്തിന്റെ ലക്ഷ്യങ്ങൾ വിവരിച്ചു. അദ്ദേഹത്തിന് കാര്യങ്ങൾ ഇഷ്ടപ്പെട്ടു. അദ്ദേഹം തന്റെ അഭിനന്ദനങ്ങൾ അറിയിക്കുകയും ചെയ്തു.

മദീനയിലെ താമസത്തിനിടയിൽ വിവിധ ജനവിഭാഗങ്ങളുമായി ഒറ്റപ്പെട്ട നിലയിൽ മൗലാന ആശയവിനിമയങ്ങൾ നടത്തി. ഈ ലക്ഷ്യ

ത്തിനായി രണ്ട് പ്രവാശ്യം 'ഖുബാ'യും സന്ദർശിച്ചു. അവിടെ നടന്ന ഒരു സദസ്സിൽ മൗലാന സംസാരിക്കുകയും, ചിലരെല്ലാം പ്രവർത്തനത്തിന് സന്നദ്ധത പ്രകടിപ്പിക്കുകയും ചെയ്തു.

രണ്ടു പ്രാവശ്യം ഇതേ ലക്ഷ്യത്തിന് വേണ്ടി അദ്ദേഹം ഉഹ്ദ് സന്ദർശിക്കുകയുണ്ടായി. ഒരു സദസ്സിൽ മൗലവി നൂർ മുഹമ്മദ് സാഹിബ്, മൗലാനാ യൂസുഫ് സാഹിബ് എന്നിവരും അറബിയിൽ സംസാരിച്ചു. സദസ്യർ അവരുടെ അഭിപ്രായങ്ങൾ സ്വാഗതം ചെയ്യുകയും ചെയ്തു.

അറബി ഗ്രാമീണരുമായും ഈ വിഷയം അദ്ദേഹം സംസാരിച്ചിരുന്നു. കുട്ടികളോട് അദ്ദേഹം കലിമ ചോദിക്കുകയും അവർ പറയുന്നത് കേൾക്കുകയും ചെയ്തിരുന്നു. താൽക്കാലിക വസതികളിൽപ്പോലും അദ്ദേഹം ജനങ്ങളെ സന്ദർശിച്ചു. ചിലപ്പോൾ പ്രത്യാശ, ചിലപ്പോൾ നിരാശ. ഇതായിരുന്നു അവസ്ഥ. പക്ഷേ, ഈ യാത്ര മുഖേന ഇന്ത്യയെ അപേക്ഷിച്ച് അറേബ്യയിൽ തബ്ലീഗ് പ്രവർത്തനം അത്യന്താപേക്ഷിതമാണ് എന്ന കാര്യം അദ്ദേഹത്തിന് ബോധ്യപ്പെട്ടു.

മക്ക, മദീന എന്നിവിടങ്ങളിലെ താമസക്കാലത്ത് ഡൽഹിയിലെയും മേവാത്തിലെയും പ്രവർത്തനത്തെ സംബന്ധിച്ച് മൗലാനാ(റ) അവർകൾ അശ്രദ്ധരായിരുന്നില്ല. ഇന്ത്യയിൽ നിന്ന് കത്തുകൾ മുഖേന പ്രവർത്തനത്തിന്റെ വിവരങ്ങൾ അദ്ദേഹം ശേഖരിക്കുകയും കത്തുകൾക്ക് കൃത്യമായ മറുപടികൾ അയക്കുകയും പ്രവർത്തന സംബന്ധമായ നിർദേശങ്ങളും പ്രേരണകളും അറിയിക്കുകയും ചെയ്തിരുന്നു.

മദീനാ മുനവ്വറയിലെ പതിനഞ്ച് ദിവസത്തെ താമസത്തിനു ശേഷം ബന്ധപ്പെട്ടവരുടെ 'മുശാവറ'യനുസരിച്ച് മൗലാന ഇന്ത്യയിലേക്ക് മടങ്ങാൻ തീരുമാനിച്ചു. ഇവിടെ എത്തിയതിനു ശേഷം പുണ്യമക്കയിലെ ഒരു പ്രവർത്തകന് അദ്ദേഹം വിവരങ്ങൾ തിരക്കിയതിന്റെ അടിസ്ഥാനത്തിൽ എഴുതിയ കത്തിൽ നിന്നു വിശദവിവരങ്ങൾ സംഗ്രഹിക്കാം:

'ബഹുമാന്യരെ,

ഞാൻ തിരിച്ചുവരാനുണ്ടായ കാരണം, മദീനാ മുനവ്വറയിലെ പതിനഞ്ച് ദിവസത്തെ താമസത്തിന് ശേഷം, ഒരു ദിവസം രാവിലെ ചായ കുടിച്ചു കൊണ്ടിരുന്നപ്പോൾ പ്രവർത്തനം വളരുന്നതിനും ശക്തിപ്പെടുന്നതിനുമുള്ള ചില മാർഗങ്ങൾ പ്രവർത്തകരുടെ ശ്രദ്ധയിൽപ്പെടുത്തി. നമ്മുടെ പ്രവർത്തകർ ഒന്നടങ്കം പ്രവർത്തനം ശക്തിപ്പെടുത്തുന്നതിന് കുറഞ്ഞത് രണ്ട് വർഷം ഞാൻ അവിടെ താമസിക്കൽ അത്യാവശ്യമാണെന്ന് അഭിപ്രായപ്പെട്ടു. അത് ശരിയുമായിരുന്നു. ഞാനും അതിനെ അനുകൂലിച്ചു. പക്ഷേ, ഇത്രയും കാലം അവിടെ താമസിച്ചാൽ ഇന്ത്യയിൽ നടന്നിരുന്ന

പ്രവർത്തനം ഇല്ലാതായിത്തീരുമോ എന്ന് ശക്തിയായ ആശങ്കയുണ്ടായിരുന്നു. അവിടെ ഉറച്ച് നിന്ന് പ്രവർത്തിക്കത്തക്ക നിലയിൽ ഇവിടെയുള്ള പ്രവർത്തനത്തെ രൂപപ്പെടുത്തണമെന്ന ചിന്തയും ഉദ്ദേശ്യവുമാണ് ഇപ്പോഴുള്ളത്. താൽക്കാലിക താമസത്തിന്റെ ലക്ഷ്യത്തിലാണ് ഇപ്പോൾ എന്റെ മടക്കം. മുഹമ്മദ് നബി(സ) തങ്ങൾ കൊണ്ടുവന്ന ദീൻ സുരക്ഷിതമായി നിലനിൽക്കണം എന്ന ആഗ്രഹവും സ്വന്തം ജോലികാര്യങ്ങളെക്കാൾ പ്രയോജനപ്രദം ദീനാണെന്ന ചിന്തയും ഞാൻ കാണിച്ചുതന്ന ഈ വഴി ശരിയായതാണ് എന്ന അഭിപ്രായവും നിങ്ങൾക്കുണ്ടെങ്കിൽ, ഞാൻ വിവരിച്ചുതന്ന 'ഉസൂലുകൾ' സ്വയം മനസ്സിലാക്കിയും, അവിടെയുള്ള പ്രവർത്തകർക്കു മനസ്സിലാക്കാൻ പ്രേരണ നൽകിയും ആത്മാർത്ഥതയോടെയും ആത്മാർപ്പണത്തോടെയും പ്രവർത്തിക്കുക. അങ്ങനെ ഈമാനിനെ ശക്തിപ്പെടുത്താൻ എല്ലാവരും മുമ്പോട്ടു വരുക.

വസ്സലാം

**മുഹമ്മദ് ഇൽയാസ്**

നിസാമുദ്ദീൻ

ഡൽഹി

## അഞ്ച്

# മേവാത്തിന് പുറത്തേക്ക്

ഇന്ത്യയിൽ മടങ്ങിയെത്തിയതിനു ശേഷം മൗലാന തബ്ലീഗ് പ്രവർത്തനം വളരെയധികം ശക്തിപ്പെടുത്തി. ജമാഅത്തുകൾ പുറപ്പെടലും സമ്മേളനങ്ങളുമെല്ലാം കൂടുതൽ ഊർജ്ജസ്വലമായി. പലഭാഗങ്ങളിൽനിന്നും ജമാഅത്തുകൾ യു.പി.യിലെ വിവിധ പട്ടണങ്ങളിലേക്കും ഗ്രാമങ്ങളിലേക്കും പ്രവഹിച്ചു. പ്രധാന നഗരങ്ങൾ കേന്ദ്രീകരിച്ചും പ്രവർത്തനമാരംഭിച്ചു. മേവാത്ത് പോലെ ഡൽഹിയിലും പ്രവർത്തനം മുന്നേറി. അല്ലാഹുവിന്റെ തൃപ്തിയും അവനിൽ നിന്നുള്ള പ്രതിഫലവും മാത്രം ലക്ഷ്യമാക്കിയുള്ള പ്രവർത്തന മുന്നേറ്റം എങ്ങും ദൃശ്യമായി. മഹല്ലുകൾ കേന്ദ്രീകരിച്ച് പ്രവർത്തനവും, ആഴ്ചയിലെ ഗഷ്ത്തും ആരംഭിച്ചു. ദീനീരംഗത്ത് നഗരപ്രദേശങ്ങളിൽ നിലനില്ക്കുന്ന ശോചനീയമായ അവസ്ഥ കണ്ട മൗലാനയുടെ ഹൃദയം വേദനിക്കുകയും അതിന്റെ പരിഹാരമെന്നോണം ചില നിഗമനങ്ങളിൽ സ്വയം എത്തിച്ചേരുകയും ചെയ്യുന്നു.

1. നഗരങ്ങളിൽ ദീനീ ജീവിതം നിലനിൽക്കുന്നു. പക്ഷേ, അത് കുറഞ്ഞു കൊണ്ടേ വരുന്നു. ആരംഭത്തിൽ പൊതുജനങ്ങളിൽ നിന്ന് ദീനീ ജീവിതം പതുക്കെ അപ്രത്യക്ഷമാവുന്നു. പിന്നീട് ഒരു വിഭാഗത്തിലേക്ക് അത് ഒതുങ്ങുന്നു. ദീനീ വൃത്തം വീണ്ടും ചുരുങ്ങി, പൊതുജനങ്ങളിൽ അതില്ലാതായിത്തീരുന്നു. അങ്ങനെ ദീനിയായ പ്രത്യേകതയുള്ളവരിൽ

മാത്രം അത് കേന്ദ്രീകരിക്കുന്നു. കാലചക്രം വീണ്ടും ചലിക്കുമ്പോൾ, അവരിൽനിന്നും അത് നീങ്ങി, പ്രത്യേകമായ ചില ആളുകളിലേക്ക് അത് വന്നെത്തി നിൽക്കുന്നു. ഇപ്പോൾ ദീനീ ജീവിതം വ്യക്തികളിൽ ഒതുങ്ങി പ്പോയിരിക്കുകയാണ്. ആ വ്യക്തികളിലും ദീനീ ജീവിതരീതിയിൽ കുറവ നുഭവപ്പെട്ടു കൊണ്ടേയിരിക്കുന്നു. ഒറ്റപ്പെട്ട ചില സ്ഥലങ്ങളിൽ ദീനീ ജീവിതം വലിയൊരളവ് വരെ കാണപ്പെടുന്നുണ്ട്. അത് കാണുമ്പോൾ, ഈ കാലഘട്ടത്തിലും ദീനീ ജീവിതത്തിന്റെ ഇത്രയും ഉയർന്ന മാതൃക കൾ കാണപ്പെടുന്നല്ലോ എന്നോർത്ത് ഹൃദയം സന്തോഷിക്കുന്നു. പക്ഷേ, ദീനിന്റെ പ്രചാരണം കുറഞ്ഞു വരികയാണ്. ദീനീ രംഗത്തെ അധഃ പതനത്തിന്റെ വേഗത വർധിച്ചുവരുന്നു. ഈ യാഥാർത്ഥ്യത്തിന് നേരെ കണ്ണടക്കുക സാധ്യമല്ല. ദീനുള്ള ഒറ്റപ്പെട്ട വ്യക്തിത്വങ്ങൾ ഭൂമിയിൽ നിന്ന് യാത്രയാകുമ്പോൾ, ദീൻ തന്നെ ഇല്ലാതാകുമല്ലോ എന്ന ആശങ്കയും അസ്ഥാനത്തായിരുന്നില്ല. ദീനീ ജീവിതത്തിന്റെ വ്യാപ്തി കുറഞ്ഞ് കുറഞ്ഞ് കേവലം ഒരു ബിന്ദുവായി അത് ശുഷ്കിച്ചു പോകുമല്ലോ എന്ന ചിന്തയും മൗലാനയുടെ ഹൃദയത്തെ വല്ലാതെ അലട്ടി.

മൗലാനയുടെ ജീവിതകാലത്ത് തന്നെ അദ്ദേഹം ഈ അധഃപതനാ വസ്ഥക്ക് സാക്ഷിയായി. സന്മാർഗ ദീപങ്ങളായി പരിലസിക്കുകയും നൂറ്റാ ണ്ടുകളായി വിജ്ഞാനത്തിന്റെയും സന്മാർഗോപദേശത്തിന്റെയും കളി ത്തൊട്ടിലുകളായി അറിയപ്പെടുകയും ചെയ്ത കുടുംബങ്ങളിലും നഗര ങ്ങളിലും വരെ ഈ അധഃപതനം എത്തി. ദീനിന്റെ പ്രകാശധാര തലമുറ കളിലേക്ക് പകർന്നു കൊടുത്തു കൊണ്ടിരുന്ന ഇടങ്ങളിൽ ആ പ്രകാശ ത്തിന് മങ്ങലേറ്റു തുടങ്ങി. വെളിച്ചത്തിന്റെ സ്ഥാനത്ത് ഇരുൾ പടർന്നു. മുസഫ്ഫർനഗർ, സഹാറൻപൂർ ജില്ലകളിലെയും ഡൽഹിയിലെയും സന്മാർഗത്തിന്റെ പ്രകാശധാരകൾ മങ്ങിത്തുടങ്ങി. അദ്ദേഹത്തെ ഈ സ്ഥിതി അത്യന്തം ദുഃഖിപ്പിച്ചു. ഒരു മരണത്തിൽ അനുശോചിച്ചുകൊ ണ്ടുള്ള കത്തിൽ മൗലാനാ(റ) ഇപ്രകാരമെഴുതി: "കഷ്ടം, അല്ലാഹുവിന്റെ ഉന്നതമായ നാമത്തിൽ ആഹ്ലാദംകൊള്ളുന്നവർ ഇപ്പോൾ ജനിക്കുന്നില്ല എന്നതിരിക്കട്ടെ, ഉന്നതരും അനുഗൃഹീതരുമായ മഹദ്‌വ്യക്തികളുടെ സഹ വാസം പ്രയോജനപ്പെടുത്തിയവരും നമ്മെ വിട്ടു പിരിഞ്ഞുകൊണ്ടിരി ക്കുന്നു. അവർക്ക് പകരക്കാരായി ആരും വരുന്നില്ല എന്നുള്ളതും തികച്ചും ഖേദകരമായ വസ്തുതയാണ്."

ബഹുജനങ്ങൾക്കിടയിൽ ദീനിന്റെ വ്യാപകമായ പ്രചാരണവും ദീനീ ജീവിതത്തിന്റെ പുനരാരംഭവുമാണ് ഈ കുറവ് നികത്തുന്നതിന് മൗലാന കണ്ടെത്തിയ ഏക പ്രതിവിധി. ദീനിയായ പ്രത്യേകതയുള്ളവർ സമൂഹ

ത്തിൽ ഉടലെടുക്കണം. മുൻകാല രീതിയും ഇത് തന്നെയായിരുന്നു. കാര്യങ്ങൾ ശരിയായ വഴിയിലെത്തിക്കുന്നതിൽ ഇപ്പോഴും ഇത് തന്നെയാണ് മാർഗം.

ദീനീ വിജ്ഞാനത്തിന്റെ അവസ്ഥ ദീനീ ജീവിതത്തെക്കാൾ പരിതാപകരമായിരുന്നു. ദീനുള്ള വീടുകളിലായി അത് വളരെ നേരത്തെ തന്നെ ഒതുങ്ങിപ്പോയിരുന്നു. മുസ്‌ലിം ബഹുജനങ്ങളിൽ ദീനിയായ അറിവില്ലായ്മ വർധിച്ചുവന്നു. 'ഇൽമ്' പ്രചരിപ്പിക്കൽ മാത്രമായിരുന്നു മൗലാനയുടെ അടുക്കലുള്ള പ്രതിവിധി. ഇസ്‌ലാമിക ജീവിതം നയിക്കുന്നതിനാവശ്യമായ ഇൽമ് (വിജ്ഞാനം) കരസ്ഥമാക്കാതെ ഒരു മുസൽമാനും അവശേഷിക്കരുത്. ഇതായിരുന്നു അദ്ദേഹത്തിന്റെ ആഗ്രഹം.

2. പട്ടണങ്ങളിലെ തിരക്കുകളിൽ ലയിച്ചു കഴിയുന്ന മുസ്‌ലിംകളെ സംബന്ധിച്ചിടത്തോളം ദീനീ ജീവിതം വളരെയേറെ പ്രയാസകരമുണ്ടെന്ന ധാരണ നിലനില്ക്കുന്നു. ദീനിനെ ഒരു മഹാ പർവതമായി അവർ മനസ്സിലാക്കിയിരിക്കുന്നു. അവരുടെ അടുക്കൽ ദുൻയാവിനെ ഉപേക്ഷിക്കുന്നതിന്റെ പേരാണ് ദീൻ. ദുൻയാവിനെ ഉപേക്ഷിക്കൽ അവർക്ക് ദുഷ്കരമാണ്. ആയതിനാൽ ദീനീ ജീവിതവും ദുഷ്കരം തന്നെ. ഇതായിരുന്നു അവരുടെ ചിന്ത. ഇക്കാരണത്താൽത്തന്നെ ദീനിന്റെ വിഷയത്തിൽ അശ്രദ്ധരായ അവർ ദുൻയാവിൽത്തന്നെ ലയിച്ചു. അവരുടെ 'ജീവിതം' അനിസ്‌ലാമികമായിത്തീർന്നു. അവരുടെ ജീവിതത്തിൽ അല്ലാഹുവുമായുള്ള ബന്ധത്തിന്റെ കണ്ണി അറ്റു പോയിരുന്നു. ശാരീരികേച്ഛകളിൽ മാത്രം അവർ ലയിച്ചുചേർന്നു. അല്ലാഹുവുമായുള്ള ബന്ധം നഷ്ടപ്പെടുമ്പോൾ അല്ലാഹുവിന്റെ അനുഗ്രഹത്തിന്റെ കണ്ണി അറ്റുപോകുമെന്ന് അറിയിക്കുന്ന ഹദീസിന്റെ പുലർച്ചയായി അവർ മാറി.

ചുരുക്കത്തിൽ, ദീനിൽ ദുൻയവികളുമായി ഒരു ബന്ധവുമില്ലെന്ന് വിശ്വസിച്ചു കൊണ്ട് ദീനിനെ പരിപൂർണമായി അവർ അവഗണിച്ചു. ഭൗതിക കാര്യങ്ങളിൽ അവർ ആണ്ടിറങ്ങി.

ഇതിന് തികച്ചും വിരുദ്ധമായിരുന്നു മൗലാനയുടെ നിലപാട്. ദുൻയവിയായ ജോലികളും, ബന്ധങ്ങളും ശരീഅത്തിന് വിധേയമായി, ദീനിന്റെ തണലിൽ നടത്തിക്കൊണ്ടിരിക്കൽ ദീൻ തന്നെയാണ്. ദുൻയവിയായ ജോലികളിൽ ഓരോ മുസൽമാന്നും സ്വീകരിക്കാവുന്ന നിലപാടുമാണിത്. പക്ഷേ, അതിന് ചെറിയ ശ്രദ്ധയും ദീനിയായ സാധാരണ അറിവും അത്യാവശ്യമാണ്. മൗലാനയുടെ വീക്ഷണത്തിൽ ഈ യാഥാർത്ഥ്യത്തെ പ്രബോധനം ചെയ്യൽ അനിവാര്യമായിരുന്നു. ഇതറിയാത്തതിന്റെയും, ഈ ഭാഗത്തേക്ക് ശ്രദ്ധ തിരിക്കാത്തതിന്റെയും പേരിൽ ഉമ്മത്തിൽ വലിയൊരു

വിഭാഗം ദീൻ എന്ന സമ്പത്തിനെ നഷ്ടപ്പെടുത്തിക്കൊണ്ടിരിക്കുകയാണ്. ദുൻയാവിനും നഫ്സിനും വഴിപ്പെട്ടുള്ള ജീവിതത്തിൽ സമുദായം സംതൃപ്തി കണ്ടെത്തുകയും ചെയ്യുന്നു.

കത്തിൽ പറഞ്ഞു: "ദുൻയാവിനെ ജനങ്ങൾ തെറ്റായി മനസ്സിലാക്കിയിരിക്കുന്നു. ജീവിതാവശ്യങ്ങൾക്ക് വേണ്ടി പ്രവർത്തിക്കുന്നതിന്റെയും ബന്ധപ്പെടുന്നതിന്റെയും പേര് ഒരിക്കലും ഭൗതികത എന്നല്ല. അല്ലാഹുവിന്റെ ശാപത്തിനു വിധേയമായ 'ദുൻയാവും' പരാമൃഷ്ട ഭൗതികതയും തമ്മിൽ താരതമ്യതയൊന്നുമില്ല. അല്ലാഹുവിന്റെ കൽപനയുടെ മഹത്വം മനസ്സിലാക്കി, ഹലാൽ, ഹറാം ശ്രദ്ധിച്ച് ഓരോ ലോകകാര്യങ്ങളിലും ബന്ധപ്പെടുന്നതിന്റെ പേരാണ് ദീൻ. അല്ലാഹുവിന്റെ കൽപന തള്ളിക്കളഞ്ഞ് സ്വന്തം കാര്യലാഭം ലക്ഷ്യമാക്കി പ്രവർത്തിക്കുകയും, അല്ലാഹുവിന്റെ കൽപനക്ക് വിരുദ്ധമായ ഇതര മാർഗങ്ങൾ അവലംബിക്കുകയും ചെയ്യുക എന്നതാണ് 'ദുൻയാവ്'–ഭൗതികത എന്ന് പറയപ്പെടുന്നത്."

മൗലാന ദീനിനെ വായിലെ ഉമിനീരിനോട് ഉപമിക്കുമായിരുന്നു. അതില്ലാതെ ആഹാരസാധനങ്ങളിൽ ഒന്നിനും രുചി അനുഭവപ്പെടുകയില്ല. ആഹാരം ദഹിക്കുകയുമില്ല. അതിനാവശ്യമായ അളവ് 'ഉമിനീര് ' ഓരോ മനുഷ്യനിലുമുണ്ട്. ഇതു പോലെ ദീനിന്റെ അത്യാവശ്യമായ അളവ് ഓരോ മുസൽമാന്റെ കൈവശവുമുണ്ട്. ദുൻയവിയായ ജോലിക്കാര്യങ്ങളിൽ അതിനെ ബന്ധിപ്പിക്കുക മാത്രമാണാവശ്യം. അത് മുഖാന്തരം അവന്റെ മുഴുവൻ ദുൻയാവും ദീനായിത്തീരുന്നതാണ്.

3. ദീനിയായ വിജ്ഞാനത്തെക്കുറിച്ചു വളരെക്കാലമായി നിലനിൽക്കുന്ന ധാരണ, അത് കിതാബുകളിൽ നിന്ന്, പ്രത്യേകമായ സിലബസ്സിന്റെ അടിസ്ഥാനത്തിലും, മദ്രസകളിൽ ഉസ്താദന്മാരിൽ നിന്ന് വർഷങ്ങളോളം വലിയ പരിശ്രമം ചെയ്തും മാത്രമേ കരസ്ഥമാക്കാൻ സാധിക്കുകയുള്ളൂ എന്നുള്ളതാണ്. ഓരോരുത്തർക്കും മദ്രസകളിലെത്തി വിദ്യാർത്ഥിയായിത്തീരാനോ, നീണ്ട എട്ട് പത്ത് വർഷം പഠനത്തിലേർപ്പെടാനോ സാധിക്കാത്തതിന്റെ പേരിൽ പൊതുജനങ്ങളെ സംബന്ധിച്ചിടത്തോളം ദീനിയായ ഇൽമ് അവരുടെ വിധിയിൽ എഴുതിയിട്ടില്ല എന്നതാണ് ഇന്നത്തെ അവസ്ഥ. ആയതിനാൽ ജീവിതം 'ജഹാലത്തി' (അറിവില്ലായ്മ)ൽത്തന്നെ പൂർത്തിയാക്കാം എന്ന് പൊതുജനങ്ങൾ കരുതിപ്പോവുന്നു.

ദീനിയായ ഇൽമ് (അറിവ്) മദ്രസകളിൽ നിന്നാണ് കരസ്ഥമാക്കപ്പെടേണ്ടത് എന്നുള്ള കാര്യം തികച്ചും ശരിയാണ്. പക്ഷേ, അത് ദീനിന്റെ സമ്പൂർണവും ആധികാരികവുമായ പഠനമാണ്. ഓരോ മുസ്ലിമും സമ്പൂ

ർണമായ അറിവ് കരസ്ഥമാക്കൽ നിർബന്ധമില്ല. അത് സാധ്യവുമല്ല. ദീനിയായ അത്യാവശ്യമായ അറിവ് ഓരോ മുസൽമാനും തന്റെ ജോലിക്കാര്യങ്ങളിൽ ബന്ധപ്പെടുന്നതോടൊപ്പം തന്നെ കരസ്ഥമാക്കാവുന്നതാണ്. സഹാബാക്കൾ (സുഫ്ഫത്തിന്റെ അഹ്‌ലുകാരൊഴികെ) അവരിൽ ഓരോരുത്തർക്കും അവരവരുടേതായ ജോലിക്കാര്യങ്ങളുണ്ടായിരുന്നു. വ്യാപാരികൾ, വ്യവസായികൾ, കർഷകർ, തൊഴിലാളികൾ തുടങ്ങിയ വിഭാഗവും അവരിലുണ്ടായിരുന്നു. വീട്ട് കാര്യങ്ങളും ജീവിതപ്രശ്നങ്ങളും അവർക്കുമുണ്ടായിരുന്നു. മദീനാമുനവ്വറയിൽ പ്രത്യേകമായ മദ്രസകൾ ഉണ്ടായിരുന്നില്ല. ഉണ്ടായിരുന്നാൽപ്പോലും വ്യവസ്ഥാപിതമായി അതിൽ വിദ്യാർത്ഥികളാകാൻ അവർക്ക് കഴിയുമായിരുന്നില്ല. എട്ട് പത്തുവർഷം പഠനത്തിൽ ലയിച്ച് കഴിയാനും അവർക്ക് സാധിക്കുമായിരുന്നില്ല. പക്ഷേ, അത്യാവശ്യമായ അറിവ് അവർക്കുണ്ടായിരുന്നു എന്നുള്ളത് എല്ലാവരും അംഗീകരിക്കുന്ന കാര്യമാണ്. അമലുകളുടെ മഹത്വങ്ങളും നിയമവശങ്ങളും അവർ മനസ്സിലാക്കിയിരുന്നു. ഈ അറിവ് അവർക്ക് എവിടെ നിന്ന് ലഭിച്ചു? നബി(സ) തങ്ങളുടെ സദസ്സുകളിലെ സാന്നിധ്യം, ജ്ഞാനികളുമായുള്ള സഹവാസം, അവരുടെ ചലനങ്ങൾ വീക്ഷിക്കൽ, യാത്രയിലും ജിഹാദിന്റെ രംഗങ്ങളിലും ഒരുമിച്ചുള്ള പ്രവർത്തനം, സമയാസമയങ്ങളിൽ ശറഈ നിയമങ്ങൾ ചോദിച്ച് പഠിക്കൽ, ദീനിയായ അന്തരീക്ഷത്തിലുള്ള ജീവിതം ഇവയെല്ലാമായിരുന്നു അവർ അറിവ് (ഇൽമ്) നേടിയ വഴികൾ. ഇന്ന് ഇത്രത്തോളം ഉയർന്ന അവസ്ഥ നിലവിലില്ലെങ്കിലും അവയിൽ ചില വഴികൾ ഇപ്പോഴും പ്രായോഗികമാണ്.

മൗലാന അതിന് കണ്ടെത്തിയ മാർഗം, വ്യാപാരത്തിലും വ്യവസായത്തിലും ഏർപ്പെട്ട് കഴിയുന്ന, നഗര ജീവിതത്തിന്റെ തിരക്കുകളിൽ ഏർപ്പെട്ട് കഴിയുന്ന മുസ്‌ലിംകളെ അത്യാവശ്യമായ ദീനീ ഇൽമ് കരസ്ഥമാക്കുന്നതിന് പ്രേരിപ്പിക്കുക എന്നതായിരുന്നു. അവരുടെ സമയത്തിന്റെ ഒരു ഭാഗം ഈ മാർഗത്തിൽ ചെലവഴിക്കാൻ മൗലാന പ്രേരിപ്പിച്ചു. ധനത്തിന്റെ സകാത്ത് കൊടുക്കുന്നതു പോലെ ദീനിന് വേണ്ടി സമയത്തിന്റെ സകാത്തായി അൽപനേരം നീക്കിവെക്കുന്നതിന് അദ്ദേഹം അവരെ പ്രേരിപ്പിക്കുകയായിരുന്നു. ജീവിതത്തിൽ ദീനിയായ മാറ്റങ്ങൾ ഉണ്ടാക്കിയെടുക്കാൻ ഇതല്ലാതെ സാധ്യമല്ലെന്ന് അനുഭവം തെളിയിച്ചിരുന്നു. ഇപ്പോഴത്തെ ജീവിതസാഹചര്യങ്ങളിൽ നിന്ന് പുറപ്പെട്ടു പോകുന്നതിന് അവരെ പ്രേരിപ്പിക്കണം. ദീനിന്റെ ബാലപാഠങ്ങൾപോലും (അത് അത്യാവശ്യമാണെന്ന ബോധമുണ്ടായിട്ടും) കരഗതമാക്കാൻ സാധിക്കാതെ പോയ സാഹചര്യമാണിത്. വർഷങ്ങൾക്ക് മുമ്പുണ്ടായിരുന്ന ദീനിയായ അറിവില്ലായ്മ

ഇപ്പോഴും അതുപോലെ അവശേഷിക്കുന്നു. നമസ്കാരം തെറ്റായി ശീലിച്ചവർ വർഷങ്ങളായി അങ്ങനെത്തന്നെ നമസ്കരിച്ചുവരുന്നു. ഖുനൂത്ത്, ജനാസ നമസ്കാരത്തിലെ ദുആ എന്നിവ പാഠമില്ലാതിരുന്നവർക്ക് പ്രസംഗപരമ്പരകൾ കേട്ടിട്ടും, ഉലമാക്കളുടെ സഹവാസം കരസ്ഥമായിട്ടും, ആവശ്യമായ ചെറുഗ്രന്ഥങ്ങൾ മാർക്കറ്റിൽ വിൽപനക്കെത്തിയിട്ടും അവ പഠിക്കാനോ പാഠമാക്കാനോ സാധിച്ചിട്ടില്ലാത്ത അവസ്ഥ. നിലവിലുള്ള ജീവിതസാഹചര്യങ്ങളിൽ നിലയുറപ്പിച്ചു കൊണ്ട് തന്നെ ദീനിയായ മാറ്റങ്ങൾക്ക് സാധ്യതയുണ്ട് എന്ന് പറയുന്നത് ഒരളവോളം ശരി തന്നെയാണ്. എന്നാൽ ഇന്നത്തെ അനുഭവം അതിന് തികച്ചും എതിരാണെന്നതിൽ സംശയമില്ല.

ചുരുക്കത്തിൽ, ദീനീ ജീവിതസൃഷ്ടിക്കുള്ള ഏക മാർഗം ജനങ്ങളെ ദീനിന് വിരുദ്ധമായ നിലവിലുള്ള സാഹചര്യങ്ങളിൽ നിന്ന് താൽക്കാലികമായി മാറിനില്ക്കാൻ പ്രേരിപ്പിക്കുകയും മതപരമായ അന്തരീക്ഷത്തിൽ അവരെ എത്തിക്കുകയും ചെയ്യുക എന്നതാണ്. പഴയ സാഹചര്യങ്ങളിലെ മാനസിക സംഘർഷങ്ങളിൽനിന്നും ജോലിത്തിരക്കുകളിൽനിന്നും കുറഞ്ഞ ദിവസത്തേക്കെങ്കിലും അപ്പോൾ അവർ സ്വതന്ത്രരാകും. പ്രതികൂല സാഹചര്യങ്ങളുടെ പേരിൽ അവർക്ക് നഷ്ടപ്പെട്ടു പോയ ദീനിയായ ബോധവും ചൈതന്യവും വീണ്ടും ഉയിർത്തെഴുന്നേല്ക്കാൻ ഇത് ഇടയാക്കും. അവരുടെ ഉള്ളിൽ ഉറങ്ങിക്കിടക്കുന്ന ദീനിയായ ചിന്ത ഹൃദയങ്ങളിൽ വീണ്ടും അലതല്ലിത്തുടങ്ങും. ദീൻ കരസ്ഥമാക്കണമെന്ന ദൃഢനിശ്ചയത്തിലേക്ക് ഈ പുത്തനവസ്ഥ അവനെ നയിക്കും.

4. മൗലാനയുടെ വീക്ഷണത്തിൽ ഒരു മുസൽമാന്റെ ജീവിതത്തിന്റെ ശരിയായ സ്വഭാവം അവൻ ഇസ്‌ലാമിക കർമങ്ങളിൽ അധിഷ്ഠിതമായ ജീവിതം നയിക്കുന്നതോടൊപ്പം ഇസ്‌ലാമിക സേവനത്തിൽ വ്യക്തിപരമായി പങ്കെടുക്കുന്നവനായിരിക്കുകയും വേണം എന്നതാണ്. അല്ലെങ്കിൽ ഈ സേവനങ്ങളിൽ മുഴുകിയവർക്ക് പിൻബലമായി നിലകൊള്ളണം. അതോടൊപ്പം ഈ സേവനങ്ങളിൽ സ്വയം പങ്കാളിയാകണം എന്ന ദൃഢനിശ്ചയവുമുണ്ടായിരിക്കണം. എന്തെങ്കിലും അസൗകര്യങ്ങളുടെ പേരിൽ കുറച്ചുകാലത്തേക്ക് വിട്ടുനില്ക്കുമ്പോഴും ഈ ബോധം ഒരു യഥാർത്ഥ മുസ്‌ലിമിലുണ്ടായിരിക്കണം.

ത്യാഗനിരതമായ ജീവിതത്തിന് പകരം നഗരങ്ങളിലെ തിരക്കേറിയ ജീവിതത്തെ മൗലാനാ അവർകൾ സമാധാനത്തിന്റെ ജീവിതമെന്നാണ് വിശേഷിപ്പിച്ചിരുന്നത്. പക്ഷേ, ആ ജീവിതം ഇസ്‌ലാമിന്റെ നേരായ പാതയിൽനിന്ന് വ്യതിചലിച്ചതും കുത്തഴിഞ്ഞതുമാണ്.

നഗരജീവിതം വളരെക്കാലമായി വ്യാപാരവ്യവസായ ചിന്തകളിൽ

ലയിച്ചതും സമ്പാദ്യം, ഭക്ഷണം എന്നിവ ലക്ഷ്യമാക്കിയതുമായി മാറിയിരിക്കുന്നു. ഈ ജീവിതശൈലിയിൽ മൗലാനാ അവർകൾ വ്യാകുലചിത്തനായിരുന്നു. നഗരനിവാസികളിലും ഹിജ്റ, നുസ്റത്ത് (ദീനിന് വേണ്ടി പുറപ്പെടൽ, പുറപ്പെട്ട് വരുന്നവരെ സഹായിക്കൽ) എന്നീ ഉത്തമ ഗുണമുണ്ടാകണമെന്നും, മുസ്ലിം നഗരജീവിതത്തിലും ഇതൊരു പതിവ് രീതിയായി മാറണമെന്നും മൗലാന ആഗ്രഹിച്ചു.

സമുദായത്തിൽ ഒരു വിഭാഗം ദീനിയായ സേവനത്തിലേർപ്പെടുക, മറ്റൊരു വിഭാഗം സമാധാനമായി തങ്ങളുടെ ജോലിക്കാര്യങ്ങളിൽ മുഴുകുക. ഉലമാക്കൾക്ക് ചിലപ്പോഴെല്ലാം സാമ്പത്തികസഹായം ചെയ്യുന്നതിന്റെ പേരിൽ അവർ ദീനിയായ സേവനങ്ങൾ ചെയ്യട്ടെ, നമുക്ക് ദുൻയാവിന്റെ കാര്യത്തിൽ ശ്രദ്ധിച്ച് കഴിയാം. കഴിവനുസരിച്ച് സാമ്പത്തികസഹായം ചെയ്യലാണല്ലോ നമ്മുടെ കടമ-സമുദായത്തിൽ മൊത്തത്തിലുണ്ടായിരുന്ന ചിന്തയും വീക്ഷണവും ഇതായിരുന്നു. എന്നാൽ മൗലാന ഈ നിലപാട് അംഗീകരിച്ചതേയില്ല.

മൗലാന ഇപ്രകാരം പറയുമായിരുന്നു: "ജീവിതാവശ്യങ്ങളിൽ ആരും വിഭജനമേർപ്പെടുത്താറില്ലല്ലോ. ആഹാരം ഒരാൾ കഴിക്കാം. വെള്ളം മറ്റൊരാൾ കുടിക്കാം. വസ്ത്രം മൂന്നാമത് ഒരാൾ ധരിക്കാം. ആരും ദുൻയവിയായ കാര്യങ്ങളിൽ ഇങ്ങനെ ഒരു വിഭജനം ഏർപ്പെടുത്തിയിട്ടില്ല. മാത്രമല്ല, ഇവയിൽ ഓരോന്നും എല്ലാവർക്കും അത്യാവശ്യമായി കരുതുന്നു. ഇതു പോലെത്തന്നെയാണ് ദീനിയായ കടമ നിർവഹിക്കലും ദീനിയായ നിർബന്ധ അറിവ് കരസ്ഥമാക്കലുമെല്ലാം. അല്ലാഹുവിന്റെ വചനത്തിന്റെ ഉയർച്ചക്കും വളർച്ചക്കും വേണ്ടി പരിശ്രമിക്കലും ഭൗതികമായ ജീവിതാവശ്യങ്ങൾക്ക് വേണ്ടിയുള്ള പരിശ്രമത്തോടൊപ്പം ഓരോരുത്തരും നിർബന്ധമായി ചെയ്യേണ്ടതാണ്.

മേൽപറഞ്ഞ കാരണങ്ങളുടെ അടിസ്ഥാനത്തിൽ നഗരപ്രദേശങ്ങളിലെ മുസ്ലിംകൾക്ക് ഈ പ്രവർത്തനം വളരെ അത്യാവശ്യമാണെന്ന് മൗലാന മനസ്സിലാക്കി. ഇതിന്റെ ആവശ്യകത ശക്തിയുക്തം അവരുടെ മുമ്പിൽ അദ്ദേഹം സമർപ്പിക്കുകയും ചെയ്തു. പക്ഷേ, അതിന് കേവലം പ്രസംഗങ്ങൾ മതിയാകുമെന്ന ചിന്താഗതി മൗലാനക്കുണ്ടായിരുന്നില്ല. പ്രവർത്തിച്ച് മാതൃക കാണിച്ചുകൊടുക്കാതെയും പ്രവർത്തനം തുടങ്ങാതെയുമുള്ള പ്രസംഗങ്ങൾ ഫലം ചെയ്യില്ല എന്നു മാത്രമല്ല, ചിലപ്പോൾ ദോഷകരമായി ബാധിച്ചേക്കാനും ഇടയുണ്ട് എന്ന് മൗലാന മനസ്സിലാക്കി അദ്ദേഹം ഒരു കത്തിൽ ഇപ്രകാരമെഴുതി:

"പൊതുജനങ്ങളുടെ മുമ്പിൽ കർമരംഗത്തുള്ള മാതൃക സൂക്ഷി

ക്കാതെ കേവലം പ്രസംഗങ്ങൾകൊണ്ട് ഫലമില്ല. പ്രസംഗത്തെത്തുടർന്ന് ഒരു കമപദ്ധതിയില്ലെങ്കിൽ പൊതുജനങ്ങൾ ആ പ്രസംഗത്തെ ഗൗരവ പൂർവം കണക്കിലെടുക്കില്ല."

മൗലാന ഡൽഹി പട്ടണത്തിലേക്കും മറ്റു വൻനഗരങ്ങളിലേക്കും മേവാത്തികളുടെ ജമാഅത്തുകളെ അയക്കാനാരംഭിച്ചു. ജമാഅത്തുകൾ ഡൽഹിയിൽ കൂടുതൽ ദിവസം താമസിച്ചു പ്രവർത്തിച്ചുതുടങ്ങി. തുടക്കത്തിൽ ഡൽഹിയിൽ വലിയ വിഷമം നേരിട്ടു. രാത്രി അവർക്ക് പള്ളികളിൽ താമസിക്കുന്നതിനുള്ള അനുമതി നിഷേധിക്കപ്പെട്ടിരുന്നു. ചില പള്ളികളിൽ താമസിക്കാൻ സമ്മതിച്ചാൽതന്നെ, പ്രാഥമിക ആവശ്യങ്ങൾ നിർവഹിക്കുന്നതിനുള്ള സൗകര്യങ്ങൾ തടയപ്പെട്ടിരുന്നു. ജനങ്ങളുടെ ആക്ഷേപവും, പരിഹാസവാക്കുകളും ജമാഅത്ത് അംഗങ്ങൾ കേൾക്കേണ്ടിവന്നു. നഗരത്തിലെ ബുദ്ധിമുട്ടുകളിൽ ഞെരുങ്ങി, നഗരനിവാസികളുടെ അവഗണനയിൽ മനംനൊന്ത് ജമാഅത്തിലുള്ളവർ തന്നെ അമീറന്മാരോട് പരാതിപ്പെടുമായിരുന്നു. ആ പാവങ്ങൾ (അമീറന്മാർ) ചിലപ്പോൾ മഹല്ലുവാസികളോട് നല്ല വാക്കുകൾ പറയും. ചിലപ്പോൾ ജമാഅത്തിലുള്ള മേവാത്തി സഹോദരങ്ങളെ സമാധാനിപ്പിക്കും. ഈ ത്യാഗവും പരീക്ഷണങ്ങളും ദിവസേനയെന്നോണം നേരിടേണ്ടിവന്നു. പക്ഷേ, സാവകാശം ഈ ബുദ്ധിമുട്ടുകൾ നീങ്ങിത്തുടങ്ങി. ജനങ്ങളുടെ വീക്ഷണവും നിലപാടും മാറി. നിഷ്കളങ്കത, ത്യാഗമനസ്ഥിതി, ഈമാനികമായ ആവേശം എന്നിവയുടെ പേരിൽ മേവാത്തികളെ ആളുകൾ പതുക്കെ സ്നേഹത്തിന്റെ കണ്ണുകൊണ്ട് കാണാനാരംഭിച്ചു.

**ഉലമാക്കളിലേക്ക്**

ഉലമാക്കൾ ഈ അമലിലേക്ക് ശ്രദ്ധ തിരിക്കുകയും അവർ ഈ അമലിന് നേതൃത്വം നൽകുകയും ചെയ്യുന്നതുവരെ വളരെയധികം സൂക്ഷ്മത ആവശ്യമായതും പ്രത്യേകതകളുൾക്കൊള്ളുന്നതുമായ ഈ അമലിന്റെ കാര്യത്തിൽ സമാധാനിച്ചിരിക്കുക സാധ്യമല്ലെന്നതായിരുന്നു മൗലാനാ അവർകളുടെ തീരുമാനം. ഉലമാക്കൾ ഈ അമലിലേക്ക് ശ്രദ്ധ തിരിച്ച്, അല്ലാഹു അവർക്ക് നൽകിയ യോഗ്യതകൾ ഈ അമലിന്റെ പുരോഗതിക്കായി വിനിയോഗിക്കണമെന്ന് അദ്ദേഹം അതിയായി ആഗ്രഹിച്ചു. അതിലൂടെ ഇസ്ലാമിക വൃക്ഷത്തിന്റെ വേരുറച്ച് അതിന്റെ ശിഖരങ്ങളും ഇതളുകളും പച്ചപിടിച്ചു നിൽക്കുന്നതാണ്.

ഈ രംഗത്ത് പ്രസംഗങ്ങളിലൂടെയുള്ള സഹകരണം മാത്രമായിരുന്നില്ല മൗലാനാ അവർകളുടെ പ്രതീക്ഷ. ആദ്യനൂറ്റാണ്ടുകളിലെ മഹാന്മാരുടെ മാതൃക സ്വീകരിച്ച് ദീനിന്റെ പ്രചാരണത്തിന്ന് അമലിയായ

പരിശ്രമം ചെയ്ത് ഗ്രാമങ്ങൾ തോറും ഉലമാക്കൾ ചുറ്റിസ്സഞ്ചരിക്കണമെന്നായിരുന്നു മൗലാനയുടെ അഭിലാഷം. ശൈഖുൽ ഹദീസ് മൗലാനാ മുഹമ്മദ് സകരിയ്യക്ക് മൗലാന ഇപ്രകാരം എഴുതി:

"വളരെക്കാലമായി എന്റെ ഹൃദയത്തിൽ ഒരു ചിന്ത നിലനിൽക്കുന്നു. അതായത്, ഉലമാക്കൾ ദീനിന്റെ പ്രചാരണത്തിനായി സ്വയം പുറപ്പെടുകയും അവർ പൊതുജനങ്ങളുടെ വാതിൽക്കൽ മുട്ടിവിളിക്കുന്നവരാവുകയും വേണം. പൊതുജനങ്ങളോടൊപ്പം ഉലമാക്കളും ഗ്രാമങ്ങളിലും നഗരങ്ങളിലും ചുറ്റിസഞ്ചരിക്കാത്തിടത്തോളം കാലം ഈ അമൽ പരിപൂർണതയിൽ എത്തില്ല. ഉലമാക്കളുടെ കർമം മുഖേന ജനങ്ങളിലുണ്ടായിത്തീരുന്ന ചലനം അവരുടെ പ്രസംഗംകൊണ്ട് ഉണ്ടായിത്തീരുന്നതല്ല. നമ്മുടെ മുൻഗാമികളുടെ ജീവിതം നൽകുന്ന ഗുണപാഠവും ഇതു തന്നെയാണ്. ഉലമാക്കളായ നിങ്ങൾക്ക് ഇക്കാര്യം വളരെ വ്യക്തമായി അറിയുന്നതുമാണല്ലോ."

തബ്ലീഗിന്റെ ഈ പ്രവർത്തനത്തിൽ മുദർരിസുമാരും മുതഅല്ലിമുകളും ബന്ധപ്പെടുന്നത് അവരുടെ ഇൽമിയായ ജോലികൾക്കും ഇൽമിയായ പുരോഗതിക്കും തടസ്സമാകുമെന്ന സംശയം ചിലർക്കെങ്കിലുമുണ്ടായിരുന്നു. പക്ഷേ, മൗലാനാ അവർകൾ ഉലമാക്കളെയും വിദ്യാർത്ഥികളെയും ഈ അമലുമായി ബന്ധിപ്പിക്കുന്നതിന് സ്വീകരിച്ച ശൈലി മതവിജ്ഞാനപരമായ പുരോഗതിയെ സഹായിക്കുംവിധമായിരുന്നു. ഒരു കത്തിൽ മൗലാന ഇപ്രകാരം എഴുതി:

"ഇൽമിന്റെ വർധനവനുസരിച്ച് മാത്രമേ പരിശുദ്ധ ദീനിൽ പുരോഗതിയും ഉണ്ടായിത്തീരുകയുള്ളൂ. എന്റെ പ്രവർത്തനം മുഖേന ദീനിയായ ഇൽമിന് അൽപമെങ്കിലും മങ്ങലേൽക്കുക എന്നുള്ളത് വലിയ നഷ്ടത്തിന് കാരണമായിത്തീരും. ഇൽമിയായ പുരോഗതി കൈവരിച്ചുകൊണ്ടിരിക്കുന്നവരിൽ ഒരു നിലയിലുള്ള കുറവും വരുത്തൽ തബ്ലീഗ് പ്രവർത്തനം കൊണ്ട് ഞാൻ ലക്ഷ്യമാക്കുന്നില്ല. മതവിജ്ഞാനരംഗത്തെ പുരോഗതി വളരെയധികം ആവശ്യമായ കാലഘട്ടമാണിത്. ഈ രംഗത്ത് നടപ്പിലുള്ള പുരോഗതി മതിയാകാത്തതുമാണ്."

തബ്ലീഗ് പ്രവർത്തനത്തിലൂടെ വിദ്യാർത്ഥികൾ അവരുടെ ഉസ്താദുമാരുടെ മേൽനോട്ടത്തിൽ വിജ്ഞാനം നേടുകയും ജനങ്ങൾക്ക് അവരെക്കൊണ്ട് പ്രയോജനം സിദ്ധിക്കുന്നതിനുള്ള പരിശീലനവും കൂടി നേടി, തങ്ങളുടെ ഇൽമ് അല്ലാഹുവിന്റെ സൃഷ്ടികൾക്ക് പ്രയോജനപ്രദമാക്കിത്തീർക്കാൻ പരിശ്രമിക്കുകയുമാണ് വേണ്ടത്.

മൗലാനാ അവർകൾ മറ്റൊരു കത്തിൽ എഴുതി: “വിദ്യാർത്ഥി ജീവി തഘട്ടത്തിൽ തന്നെ നന്മയെ ഉപദേശിക്കുക, തിന്മ തടയുക എന്ന അമ ലിന്റെ പരിശീലനം ഉസ്താദുമാരുടെ മേൽനോട്ടത്തിൽ ലഭിച്ചിരുന്നെങ്കിൽ ഇൽമ് നമുക്ക് വളരെയധികം പ്രയോജനപ്രദമായിത്തീരുമായിരുന്നു. ഖേദ കരമെന്ന് പറയട്ടെ, ഇന്ന് ഇൽമ് പാഴായിക്കൊണ്ടിരിക്കുകയാണ്. അറിവി ല്ലായ്മയും അതിന്റെ ഇരുളും വർധിച്ചു വരുന്നു. അല്ലാഹുവിനോട് തന്നെ നമുക്ക് പരാതിപ്പെടാം!”

ദഅ്‌വത്തിന്റെ ഈ അമലിനെ ഇൽമിയായ കേന്ദ്രസ്ഥാനങ്ങളിൽ എത്തിക്കുന്നതിന് മൗലാനാ അവർകൾ ജമാഅത്തുകളുടെ പ്രവർത്തനം ദീനീ കേന്ദ്രങ്ങളിലേക്ക് തിരിച്ചുവിട്ടു.

മേവാത്തികളുടെ ജമാഅത്തുകൾ മൗലാനാ അവർകൾ ദയൂബന്ത്, സഹാറൻപൂർ, റായ്പൂർ, ഥാനഭവൻ തുടങ്ങിയ ദീനീ കേന്ദ്രങ്ങളിലേക്ക് അയച്ചു. മഹാന്മാരായ ഉലമാക്കളുടെ സന്നിധിയിൽ തബ്‌ലീഗിനെപ്പറ്റി പ്രത്യേകിച്ചൊന്നും എടുത്തു പറയരുതെന്ന് ജമാഅത്തുകൾക്ക് നിർദേശവും നൽകിയിരുന്നു. അമ്പത്, അറുപത് പേരുൾക്കൊണ്ട ജമാ അത്ത് ഗ്രാമങ്ങളിൽ പോയി പ്രവർത്തനം നടത്തി എട്ടാമത്തെ ദിവസം പട്ടണത്തിൽ ഒരുമിച്ചു കൂടണമെന്നായിരുന്നു നിർദേശം. പട്ടണത്തിൽ ഒത്തു ചേർന്നതിന് ശേഷം വീണ്ടും ജമാഅത്തുകളാക്കി ഗ്രാമങ്ങളിലേക്ക് യാത്രയാക്കപ്പെടണം. ഉലമാക്കൾ എന്തെങ്കിലും ചോദിച്ചാൽ, അത് മാത്രം വിവരിച്ചുകൊടുക്കണം. ചോദിക്കാതെ സ്വന്തമായി ഒന്നും പറയരുത്.

ശൈഖുൽഹദീസ് മൗലാനാ മുഹമ്മദ് സകരിയ്യാ സാഹിബിന് ഒരു കത്തിൽ മൗലാന എഴുതി:

“പ്രത്യേകമായ ചിട്ടകൾ പാലിച്ചുകൊണ്ട്, ത്വരീഖത്തിന്റെ ശൈഖു മാരുടെ സമീപം 'ഖാൻഖാഹി'ലെ മര്യാദകൾ പാലിച്ച് ജമാഅത്തുകൾ കഴിഞ്ഞു കൂടണമെന്നുള്ളത് വളരെക്കാലമായി എന്റെ ആഗ്രഹമാണ്. പ്രത്യേക സമയങ്ങളിൽ പരിസരഗ്രാമങ്ങളിൽപോയി ജമാഅത്തുകൾ 'ഗഷ്ത്ത്' ചെയ്യണം. ഈ വിഷയത്തിൽ ഈ വരുന്നവരുമായി 'മുശാവറ' (ആലോചന) ചെയ്ത് ഒരു രൂപം കാണണം. ചില പ്രധാന പ്രവർത്തക രോടൊപ്പം ഈ വിനീതനും ഈ ആഴ്ച വന്നെത്താൻ ശ്രമിക്കും. ദയൂബ ന്തിലും, ഥാനഭവനിലും പോകണമെന്നുണ്ട്.”

മേൽവിവരിക്കപ്പെട്ട മാർഗങ്ങൾ സ്വീകരിച്ചപ്പോൾ പണ്ഡിതന്മാർക്കും ആത്മീയനേതാക്കളായ ചിലർക്കും തബ്‌ലീഗ് പ്രവർത്തനത്തെപ്പറ്റി ഉണ്ടാ യിരുന്ന സംശയങ്ങൾ നീങ്ങി.

ഒരുദാഹരണം പറയാം. 'ഥാനഭവനി' ന്റെ പരിസരങ്ങളിൽ ജമാഅ ത്തുകൾ പ്രവർത്തിച്ചുകൊണ്ടിരുന്നു. പരിസരപ്രദേശങ്ങളിൽനിന്ന് വന്നെ

ത്തുന്നവർ ഹസ്രത്ത് മൗലാനാ അശ്റഫ് അലി ഥാനവിയോട് ജമാഅത്തുകളുടെ മാതൃകാപരമായ പ്രവർത്തനത്തെക്കുറിച്ചു സംസാരിച്ചു. ഹസ്രത്ത് ഥാനവി വലിയ ആശങ്കയിലായിരുന്നു. എട്ടും പത്തും വർഷം മദ്രസകളിൽ പഠിച്ച്, പഠനം പൂർത്തിയാക്കിയ ആലിമുകൾ 'തബ്ലീഗ്' (പ്രബോധനം) രംഗത്ത് പൂർണമായി വിജയിക്കുന്നില്ല. ആ സ്ഥിതിക്ക് അറിവില്ലാത്ത ഈ മേവാത്തികൾ ഇൽമും അമലിയായ പരിശീലനവുമില്ലാതെ അതിസൂക്ഷ്മമായ ഈ ജോലി എങ്ങനെ നിർവഹിക്കും? മൗലാനയുടെ ശൈലിയിലുള്ള ഈ ദഅ്വത്ത് പ്രവർത്തനത്തിൽ ഹസ്രത്ത് ഥാനവി(റ)ക്ക് ചില ആശങ്കകളുണ്ടായത് അദ്ദേഹത്തിന്റെ മറ്റു കാര്യങ്ങളിലുള്ള സൂക്ഷ്മത പുലർത്തുന്ന നിലപാട് കൊണ്ടായിരുന്നു.

പക്ഷേ, ഈ മേവാത്തികളുടെ ഇസ്ലാമിക ചിട്ടയുള്ള ജീവിതത്തെയും, പരിസരങ്ങളിൽനിന്ന് ലഭിച്ചുകൊണ്ടിരിക്കുന്ന വിശ്വാസയോഗ്യമായ റിപ്പോർട്ടുകളെയും കുറിച്ചറിഞ്ഞപ്പോൾ മൗലാനാ ഥാനവി(റ)യുടെ സംശയങ്ങൾ നീങ്ങി. മൗലാനാ ഇൽയാസ് ഒരു പ്രാവശ്യം ഹസ്രത്ത് ഥാനവി(റ)യോട് തബ്ലീഗ് പ്രവർത്തനത്തെക്കുറിച്ച് പരിചയപ്പെടുത്തിയപ്പോൾ ഹസ്രത്ത് ഥാനവി(റ) പറഞ്ഞു: "തെളിവുകൾ എടുത്തു പറയേണ്ടതില്ല. ഒരു കാര്യം സ്ഥിരീകരിക്കുന്നതിനും അംഗീകരിക്കുന്നതിനുമാണല്ലോ തെളിവുകൾ ആവശ്യമായിവരുന്നത്. 'അമൽ' കണ്ട് തന്നെ എന്റെ സംശയങ്ങൾ മാറിയിരിക്കുന്നു. താങ്കൾ നിരാശയെ ആശകൊണ്ട് മാറ്റിയെടുത്തിരിക്കുന്നു."

ഹസ്രത്ത് ഥാനവി(റ)യുടെ ആശങ്ക അറിവില്ലാതെ ഇവർ 'തബ്ലീഗി'ന്റെ കടമ എങ്ങനെ നിർവഹിക്കും എന്നതിലായിരുന്നു. തബ്ലീഗ് പ്രവർത്തനത്തിനായി പുറപ്പെടുന്നവർ അവരോട് നിർദേശിക്കപ്പെട്ട കാര്യങ്ങളിലല്ലാതെ മറ്റൊന്നിലും തലയിടാറില്ലെന്ന വസ്തുത മൗലാനാ സഫർ അഹ്മദ് സാഹിബ് വിവരിച്ചുകൊടുക്കുക കൂടി ചെയ്തപ്പോൾ ഹസ്രത്ത് ഥാനവി(റ) ക്ക് കൂടുതൽ സമാധാനമായി.

### ഉലമാക്കളുടെ താൽപര്യക്കുറവ്

മൗലാനാ മുഹമ്മദ് ഇൽയാസിന് ഈ പ്രവർത്തനത്തെക്കുറിച്ചു തികഞ്ഞ ആത്മവിശ്വാസമുണ്ടായിരുന്നു. എന്നാൽ ഉലമാക്കൾ ഈ പ്രവർത്തനത്തിൽ വേണ്ട നിലയിൽ താൽപര്യം കാണിക്കാത്തതിൽ അദ്ദേഹത്തിന് മനോവിഷമമുണ്ടായി. മൗലാനയുടെ ആത്മവിശ്വാസം ഓരോ ദിവസവും വർധിച്ചുവന്നു. സമുദായത്തിന്റെ രോഗത്തിനുള്ള യഥാർത്ഥ ചികിത്സ, കാലഘട്ടത്തിന്റെ ചുവരെഴുത്തുകൾക്കുള്ള മറുപടി ദീനിന്റെ ഈ പരിശ്രമത്തിലുണ്ടെന്ന് മൗലാന ദൃഢമായി വിശ്വസിച്ചു. എവിടെയെങ്കിലും

എന്തെങ്കിലും ഒരു 'ഫിത്‌ന' തലപൊക്കിയാൽ മൗലാനയുടെ ശക്തമായ ഹൃദയവികാരം നാവിലൂടെയും പേനയിലൂടെയും പ്രകടമായി. അത്തരം ഒരു ഘട്ടത്തിൽ ഒരു മതകേന്ദ്രത്തിന്റെ ചുമതലക്കാരന് മൗലാന എഴുതി:

"നിങ്ങൾക്ക് കാര്യങ്ങൾ എങ്ങനെയാണ് ഞാൻ മനസ്സിലാക്കിത്തരിക? ഏത് നാവുകൊണ്ടാണ് ഞാൻ അത് വിവരിക്കേണ്ടത്. ഈ അമലല്ലാത്ത മറ്റൊരു കാര്യത്തെ എന്റെ ചിന്തയിൽ ഞാനെങ്ങനെ കുടിയിരുത്തും? അറിയപ്പെട്ട കാര്യത്തെ അറിയപ്പെടാത്തതായും, അറിയപ്പെടാത്തതിനെ അറിയപ്പെട്ടതായും ഞാൻ എങ്ങനെ മാറ്റും? അലയടിച്ചുയർന്നുകൊണ്ടിരിക്കുന്ന എല്ലാ ഫിത്‌നകൾക്കും എന്റെ അടുത്തുള്ള ഏക പരിഹാരം ദീനിന്റെ പരിശുദ്ധമായ ഈ അമലിനെ എല്ലാവിധ ശക്തിയുമുപയോഗിച്ച് നടപ്പിൽ വരുത്തുക എന്നത് മാത്രമാണ്. അല്ലാഹുവിന്റെ അദൃശ്യമായ സഹായത്താൽ ഈ പ്രവർത്തനം വ്യാപിച്ചുകൊണ്ടിരിക്കുന്നു എന്നുള്ളതും സമുദായത്തിന്റെ നിലവിലുള്ള പ്രശ്നങ്ങൾക്ക് ഇത് പരിഹാരമാണ് എന്നതിന്റെ തെളിവാണ്. അല്ലാഹുവിന്റെ നടപടിക്രമവും ഇത് തന്നെയാണ്. രോഗത്തിനനുസരിച്ചുള്ള ചികിത്സാമുറകളും അല്ലാഹു നടപ്പിൽ വരുത്തുന്നു. അല്ലാഹു നൽകിയ സമുദായത്തിന്റെ ചികിത്സയായ ഈ വലിയ അനുഗ്രഹത്തെ താൽപര്യപൂർവം സ്വീകരിക്കാതിരിക്കൽ ഗുണകരമാവില്ല.

ഇതേ വേദനയും ചിന്തയും മറ്റൊരു കത്തിൽ മൗലാന ഇപ്രകാരം പ്രകടിപ്പിച്ചു:

"ഞാൻ താങ്കൾക്ക് ഈ കത്തെഴുതുന്ന സമയത്ത് എന്റെ ഹൃദയവേദന വെളിപ്പെടുത്താൻ എനിക്ക് വാക്കുകളില്ല. ഈ പ്രവൃത്തിയുമായി ബന്ധപ്പെടുന്നതിനാൽ അല്ലാഹുവിന്റെ പൊരുത്തവും സാമീപ്യവും, അവന്റെ സഹായവും ഔദാര്യവും എല്ലാമെല്ലാം വളരെയധികമായി ദർശിക്കാൻ സാധിക്കുന്നുണ്ട്. അതോടൊപ്പം, ഇത്ര ഉയർന്ന അതിഥിക്ക് അർഹിക്കുന്ന നിലയിലുള്ള സ്വീകരണവും ബഹുമാനവും നൽകപ്പെടാത്ത പക്ഷം അത് ഏറെ നിർഭാഗ്യകരമായ ഫലമുണ്ടാക്കുമോ എന്നും ഞാൻ ഭയപ്പെടുന്നു."

തന്റെ ഈ വേദനയധികവും ഉള്ളിലൊതുക്കി നിശ്ശബ്ദനായി കഴിയുകയായിരുന്നു മൗലാന. കഴിയുന്നതും ആരോടും പരാതിപ്പെടാറില്ലായിരുന്നു. ആരെയെങ്കിലും കുറ്റപ്പെടുത്തൽ മൗലാനയുടെ രീതിക്ക് എതിരായിരുന്നു. ഉലമാക്കൾ ഈ പ്രവർത്തനവുമായി സഹകരിക്കാത്തതിനെപ്പറ്റി ആരെങ്കിലും പരാതി പറഞ്ഞാൽ മൗലാന പറയുന്ന മറുപടി ഇപ്രകാരമായിരുന്നു: "ദുൻയവിയായതെന്ന് നിങ്ങൾ സ്വയം സമ്മതിക്കുന്ന ജോലികളും മറ്റും വിട്ട് വരാൻ നിങ്ങൾക്ക് സാധിക്കുന്നില്ലെങ്കിൽ ദീനിയാണെന്ന് അവർക്ക് ഉറപ്പുള്ള ജോലിത്തിരക്കുകൾ ഉപേക്ഷിച്ച് അവർ എങ്ങനെ വരും?

സ്വന്തം കട വിട്ടിറങ്ങാൻ നിങ്ങൾക്ക് കഴിയുന്നില്ലെങ്കിൽ, 'ദർസ്' വിട്ട് അവർ എങ്ങനെ വരും? അവരെപ്പറ്റി പരാതി പറയാനുള്ള എന്തർഹതയാണ് നിങ്ങൾക്കുള്ളത്?"

ഈ പ്രവർത്തനത്തിന്റെ ഭാഗത്തേക്ക് പൂർണമായി ആളുകളുടെ ശ്രദ്ധ തിരിയാതിരുന്നതിന്റെ ചില കാരണങ്ങൾ ഇവയായിരുന്നു:

1. പല തരത്തിലുള്ള ജനകീയ പ്രസ്ഥാനങ്ങൾ വർധിച്ച ഒരു കാല ഘട്ടമായിരുന്നു അത്. ജനങ്ങളുടെ ചിന്ത പ്രസ്ഥാനങ്ങളുമായി ബന്ധപ്പെട്ട് കിടക്കുകയായിരുന്നു. മൗലാനയുടെ നിശ്ശബ്ദമായ ഈ അമലിന്റെ ഭാഗത്തേക്ക് ശ്രദ്ധ തിരിയുക എന്നത് പ്രസ്ഥാന പ്രവർത്തനങ്ങളുടെ ശബ്ദമുഖരിതമായ അന്തരീക്ഷത്തിൽ സാധ്യമായിരുന്നില്ല.

2. ഈ പ്രവർത്തനത്തെക്കുറിച്ചുള്ള അറിവും പരിചയവും ജനങ്ങളിൽ വളരെ കുറവായിരുന്നു. അടുത്തറിയുന്നവരല്ലാതെ ഇതിനെ മനസ്സിലാക്കിയിരുന്നില്ല. പൊതുവിൽ ആലിമുകളും, പ്രത്യേകിച്ച് ദീനുമായി ബന്ധമില്ലാത്തവരും ഇതിനെ സംബന്ധിച്ച് മനസ്സിലാക്കാത്തവരായിരുന്നു. ഈ അമലിനെയോ, അതുളവാക്കിയ പ്രയോജനങ്ങളെയോ പ്രസിദ്ധീകരണങ്ങളിലൂടെ പരിചയപ്പെടുത്തിയിരുന്നുമില്ല.

3. 'തബ്ലീഗ്' എന്ന പേര് ഈ അമലിന് പ്രസിദ്ധമായിത്തീർന്നു. ഈ അമലിന്റെ ആഴവും യാഥാർത്ഥ്യവും മനസ്സിലാക്കുന്നതിന് അത് വലിയൊരു മറയായി. ജനങ്ങൾ ഇത് സാധാരണ ഒരു പ്രസ്ഥാനമായിക്കരുതി. അതുകൊണ്ട് തന്നെ ഇതിൽ താൽപര്യം കാണിച്ചില്ല. 'ഫർദ്കിഫായ' (സാമൂഹ്യ ബാധ്യത)യാണല്ലോ എന്ന ചിന്തയും ഉണ്ടായി. സ്വന്തം കടമയായി ഈ പ്രവർത്തനത്തെ കാണുന്നതിന് അതും തടസ്സമായി.

4. 'ദഅ്വത്തി'ന്റെ ഈ അമലിനെ ഉലമാക്കളുടെ മുമ്പിൽ സമർപ്പിച്ചിരുന്നത് മൗലാനാ അവർകൾ തന്നെയാണ്. പുതിയ വിഷയങ്ങളും പ്രസംഗത്തിന്റെ ആവേശവും ചെറിയ നിലയിൽ അനുഭവപ്പെട്ടിരുന്ന സംസാര തടസ്സങ്ങൾക്കൂടി ചേരുമ്പോൾ പലപ്പോഴും അവ്യക്തമാകുമായിരുന്നു. ഇതുകാരണം പല നവാഗതർക്കും കാര്യം മനസ്സിലായിരുന്നില്ല.

ഇതു കൂടാതെ മൗലാന പരാമർശിക്കുന്ന ചില വിഷയങ്ങൾ സാധാരണ മതപഠനഗ്രന്ഥാവലികളിൽ കാണപ്പെടുന്നവയായിരുന്നില്ല. അവ അവതരിപ്പിക്കുമ്പോൾ ഉലമാക്കളിൽ പലർക്കും തുടക്കത്തിൽ അതുൾക്കൊള്ളാൻ കഴിഞ്ഞിരുന്നില്ല.

5. സാധുക്കളായ മേവാത്തികളെ കാണുമ്പോൾ ജനങ്ങൾ മൗലാനാ അവർകൾക്ക് ഉയർന്നൊരു പദവി കൽപിച്ചിരുന്നില്ല. സാധാരണക്കാരായ മേവാത്തികളുടെ ദീനീ അവസ്ഥ നന്നാക്കിയ ഒരു ശൈഖ് എന്ന ധാരണയേ ഉലമാക്കൾക്കുണ്ടായുള്ളൂ.

പക്ഷേ, ഒരു നിലക്ക് ഇത് ഗുണകരമായി ഭവിച്ചു. 'അറിയപ്പെടാതിരിക്കുക' എന്ന സുരക്ഷിതമായ കോട്ടയിൽ സ്വാഭാവികമായ വളർച്ച നേടിയെടുക്കുന്നതിനുള്ള സാഹചര്യം ഈ അമലിന് ഇത് മൂലം സാധിച്ചു. സമയമാകുന്നതിന് മുമ്പ് പൊതുവായ ശ്രദ്ധ ഇതിന്റെ നേരെ തിരിയാതിരിക്കുന്നതിന് ഒരു പക്ഷേ, അല്ലാഹു ചെയ്ത പ്രത്യേകമായ ഏർപ്പാടായിരിക്കാം ഇതെല്ലാം.

മൗലാനയുടെ ഹൃദയാഭിലാഷത്തിന്റെ നീരുറവ പുറപ്പെടാൻ വെമ്പൽ കൊള്ളുകയായിരുന്നു. സ്വാഭാവിക വളർച്ചയുടെ നിലയനുസരിച്ചുള്ള ഈ അമൽ പ്രചാരത്തിലെത്തേണ്ട സന്ദർഭം ആയിക്കഴിഞ്ഞിരുന്നു.

മൗലാനയിൽ ദഅ്‌വത്തിന്റെ ചിന്ത നാൾക്ക് നാൾ വർധിച്ചുവന്നു. ദഅ്‌വത്തുമായി ബന്ധപ്പെട്ട പുതിയ കാര്യങ്ങളെക്കുറിച്ചായി ചിന്ത. ദഅ്‌വത്തിന്റെ വിവിധ വശങ്ങൾ ആ പുണ്യ ഹൃദയത്തിന്റെ കണ്ണാടിയിൽ തെളിഞ്ഞു വന്നുകൊണ്ടിരുന്നു. ഖുർആൻ, ഹദീസ്, നബിചരിത്രം, സഹാഹബത്തിന്റെ ജീവിതം എന്നിവയിൽ അതിന്റെ തെളിവുകൾ അദ്ദേഹം ദർശിച്ചു. മറുഭാഗത്ത് വിജ്ഞാനത്തിന്റെ ആഴമേറിയ രഹസ്യങ്ങൾ കേട്ടു മനസ്സിലാക്കുന്നതിന് മൗലാനയുടെ തന്നെ തണലിൽ വളർന്ന പ്രായം കുറഞ്ഞ മൂന്ന് നാല് ആലിമുകൾ കഴിഞ്ഞാൽ സാധാരണക്കാരായ മേവാത്തികൾ മാത്രമാണുണ്ടായിരുന്നത്. മൗലാന ഉപയോഗിക്കുന്ന തസവ്വുഫിന്റെ പദപ്രയോഗങ്ങൾ അവർക്ക് മനസ്സിലാകുമായിരുന്നില്ല.

എന്നാൽ മേവാത്തികൾക്ക് മതവിജ്ഞാനപരമായ (ഇൽമിയായ) ഉയർന്ന രഹസ്യങ്ങൾ മനസ്സിലായിരുന്നില്ല എന്നുള്ളത് ശരിയാണെങ്കിലും, ദഅ്‌വത്തിന്റെ ഈ അമലുമായി ആത്മീയബന്ധം സ്ഥാപിച്ചിരുന്നു അവർ. അമലിയായ ശക്തിയിൽ സാധാരണ ആലിമുകളെക്കാൾ വളരെ മുൻപന്തിയിലായിരുന്നു അവരുണ്ടായിരുന്നത്. മൗലാനയുടെ പത്തിരുപത് വർഷത്തെ കഠിനമായ ത്യാഗത്തിന്റെയും പരിശ്രമത്തിന്റെയും ആകത്തുകയും, പ്രവർത്തനത്തിന്റെ കൈമുതലുമായിരുന്നു അവർ. മൗലാന ഈ യാഥാർത്ഥ്യം ശരിക്കും മനസ്സിലാക്കിയിരുന്നു. മൗലാന ഇത് പലപ്രാവശ്യം എടുത്തു പറയുകയും ചെയ്തിരുന്നു.

മേവാത്തികളായ ചില പ്രവർത്തകർക്ക് ഒരു കത്തിൽ മൗലാന ഇപ്രകാരമെഴുതി:

"ഞാൻ എന്റെ മുഴുവൻ ശക്തിയും മേവാത്തികളായ നിങ്ങളുടെ കാര്യത്തിൽ വിനിയോഗിച്ചുകഴിഞ്ഞു. നിങ്ങളെ ഇനിയും ത്യാഗത്തിന് വിധേയരാക്കുക എന്നുള്ളതല്ലാതെ മറ്റൊരു വഴിയും എന്റെ കൈവശമില്ല. ആയതിനാൽ നിങ്ങൾ ഇനിയും ത്യാഗം ചെയ്തു എന്നെ സഹായിക്കണം."

മറ്റൊരു കത്തിൽ അദ്ദേഹം എഴുതി:

"ദുൻയവിയായ ജോലിത്തിരക്കുകളിൽ ബന്ധപ്പെട്ട് കഴിയുന്നവർ ധാരാളമുണ്ട്. ദീനിന്റെ ഉയർച്ചക്കായി നാടും വീടുമുപേക്ഷിക്കാൻ ഈ കാലഘട്ടത്തിൽ മേവാത്തികൾക്കേ കഴിയുന്നുള്ളൂ. ഇത് അല്ലാഹു നൽകിയ സൗഭാഗ്യമാണ്."

**സഹാറൻപൂരിൽ**

സഹാറൻപൂരിലെ മതവിജ്ഞാനകേന്ദ്രത്തെ വിസ്മരിക്കാൻ മൗലാന സന്നദ്ധരായിരുന്നില്ല. അവിടെയുള്ള ഉലമാക്കളെയും ദീനുള്ളവരെയും ബഹുജനങ്ങളെയുമെല്ലാം ഈ പ്രവർത്തനവുമായി ബന്ധപ്പെടുത്താൻ മൗലാന ആഗ്രഹിച്ചു. മൗലാന അവരെ എപ്പോഴും ക്ഷണിച്ചുകൊണ്ടേയിരുന്നു. 'മസാഹിറുൽ ഉലൂം' മദ്രസയിലെ ഉസ്താദുമാരും വിദ്യാർത്ഥികളും മൗലാനയെ വ്യക്തിപരമായി അറിയുന്നവരും അടുപ്പമുള്ളവരുമായിരുന്നു. മേവാത്തിൽ നടക്കുന്ന സമ്മേളനങ്ങളിൽ ശൈഖുൽ ഹദീസ് മൗലാനാ മുഹമ്മദ് സകരിയ്യാ സാഹിബ്, മളാഹിറുൽ ഉലൂം മദ്റസ മുഹ്തമിം മൗലാനാ ഹാഫിസ് അബ്ദുല്ലത്തീഫ് സാഹിബ് തുടങ്ങിയവരും, മദ്രസയിലെ മറ്റ് പല അധ്യാപകരും സാധാരണയായി സംബന്ധിച്ചിരുന്നു. മൗലാനയുടെ ക്ഷണമനുസരിച്ച് അവർ നിസാമുദ്ദീനിലുമെത്തി. അവരുടെ പ്രവർത്തനത്തിന്റെ വ്യാപ്തി വർധിപ്പിക്കുന്നതിനായി മൗലാന സഹാറൻപൂരിലേക്ക് ജമാഅത്തുകളുടെ പ്രവർത്തനദിശ പ്രത്യേകമായി തിരിച്ചുവിടുകയുണ്ടായി.

മൗലാന 'മളാഹിറുൽ ഉലൂം' മദ്രസയിലെ ഉസ്താദുമാരോടൊപ്പം സഹാറൻപൂരിന്റെ പരിസരപ്രദേശങ്ങളായ ബിഹട്ട്, മിർസാപൂർ, സലീം പൂർ എന്നിവിടങ്ങളിലേക്കും ഇതര ഗ്രാമങ്ങളിലേക്കും തബ്ലീഗ് പ്രവർത്തനത്തിനായി എത്തി. അവിടങ്ങളിൽ ചെറിയ ചെറിയ സമ്മേളനങ്ങളും നടത്തപ്പെട്ടു.

ഹി.1356 ജമാദുൽ ആഖിർ 13 മുതൽ ജമാദുൽ ആഖിർ 20 വരെ വലിയൊരു ജമാഅത്തിനോടൊപ്പം 'കാന്ധല'യുടെ പരിസരപ്രദേശങ്ങളിൽ പ്രവർത്തനം നടത്തി. അവിടങ്ങളിൽനിന്ന് ജമാഅത്തുകളും പുറപ്പെട്ടു. ശൈഖുൽ ഹദീസ് ഈ യാത്രയിൽ കൂടെയുണ്ടായിരുന്നു. ജന്മനാടിനോടുള്ള കടമകളെപ്പറ്റിയുള്ള ചിന്ത ഈ യാത്രയിൽ മൗലാനയുടെ ഹൃദയത്തെ മഥിച്ചു. മൗലാനയുടെ അടുക്കൽ ഏതൊരാളോടുമുള്ള കടമ നിർവഹിക്കുന്നതിന് 'തബ്ലീഗി'ൽ അവരെ ബന്ധിപ്പിക്കുന്നതിനെക്കാൾ ഉത്തമമായ മറ്റൊരു മാർഗമുണ്ടായിരുന്നില്ല.

ഹി.1359-ൽ മേവാത്തിലെ ജമാഅത്തുകൾ തുടർച്ചയായി സഹാറൻപൂരിൽ വന്ന് പ്രവർത്തിക്കണമെന്ന് തീരുമാനമായി. ഒരു ജമാഅത്ത് മടങ്ങു

മ്പോൾ അടുത്ത ജമാഅത്ത് എത്തിച്ചേരണമെന്നതായിരുന്ന തീരുമാനം. ഒരു വർഷം വരെ മദ്രസയിലെ മുറികളിൽ ജമാഅത്ത് താമസിച്ചു പ്രവർത്തിച്ചു. ഹി.1360 മുഹർറ മാസം ജമാഅത്തിന്റെ താമസത്തിനായി വാടകക്കെട്ടിടമെടുക്കപ്പെട്ടു. പക്ഷേ, മാസങ്ങൾക്കുള്ളിൽ അത് നഷ്ടപ്പെട്ടു. ഹി.1362 അവസാനംവരെ തുടർച്ചയായ നാല് വർഷം പഴയ നില തുടർന്നു. ദീനിയായ ഇൽമുമായി ഒരു പരിധിയോളം ബന്ധമുള്ള നാടുകളിൽ മത വിജ്ഞാനം കാര്യമായി നേടിയിട്ടില്ലാത്ത മേവാത്തികൾ എത്തുന്നത് ചില പ്പോഴെല്ലാം വിമർശനത്തിനും വിധേയമായിരുന്നു. ഇൽമും അമലിയായ പരിശീലനവും ആവശ്യമായ മേവാത്തികളെ തബ്ലീഗിനയച്ചിരിക്കുന്നു എന്ന് പറഞ്ഞ് ചിലർ അതിശയം പ്രകടിപ്പിക്കുകയും ചെയ്തു. മറ്റുള്ള വരെ നന്നാക്കൽ അവരുടെ ജോലിയേ അല്ല എന്ന് മൗലാന ഈ സന്ദർഭ ത്തിൽ ഉണർത്തുകയുണ്ടായി. തന്റെ പ്രവർത്തനലക്ഷ്യം വ്യക്തമാക്കി ക്കൊണ്ട് ഒരു കത്തിൽ മൗലാന എഴുതി:

"ഈ മേവാത്തികളെ മറ്റുള്ളവരെ നന്നാക്കാൻ വരുന്നവരായി നിങ്ങൾ കണക്കാക്കരുത്. ദീനിന് വേണ്ടി നാടും വീടും വിട്ടിറങ്ങി പുറപ്പെടുക എന്ന ഒരു കാര്യം മാത്രം ഇവരിൽ നിന്ന് നിങ്ങൾ ഉൾക്കൊള്ളുക. മറ്റെല്ലാ കാര്യ ങ്ങളിലും ആവശ്യക്കാരായി മാത്രം അവരെ പരിഗണിക്കുക. ഇവർ നിങ്ങളെ നന്നാക്കാൻ വരുന്നു എന്ന ധാരണയാണ് നിങ്ങളുടെ വിമർശനത്തിനാ ധാരം."

### വെളിയിൽ നിന്നുള്ളവരുടെ വരവ്

ഹി. 1358-59 കാലഘട്ടങ്ങളിൽ ദഅ്വത്തിന്റെ ഈ പ്രവർത്തനത്തെ സംബന്ധിച്ച് ചില പത്രമാസികകളിൽ ചില ലേഖനങ്ങൾ പ്രസിദ്ധപ്പെട്ടു. മേവാത്തിനും ഡൽഹിക്കും വെളിയിൽ ഇതിനെ സംബന്ധിച്ച് ചർച്ചകൾ നടന്നു. ഇതു പോലെയുള്ള ചിന്താഗതിയിൽ കഴിഞ്ഞിരുന്നവരും ദീനി യായ താൽപര്യമുള്ളവരും യാത്രചെയ്ത് വന്ന് മൗലാനാ അവർകളെ സന്ദർശിക്കുകയും, മേവാത്തിലെത്തി പ്രവർത്തനം നേരിൽക്കണ്ട് മനസ്സി ലാക്കുകയും ചെയ്തു. സൗഭാഗ്യവാന്മാരുടെ ഈ ജമാഅത്തിൽ ലക്നോ യിലെ ദാറുൽ ഉലൂം നദ്വത്തുൽ ഉലമായിലെ ചില അധ്യാപകരും ഉണ്ടാ യിരുന്നു. അവരിലുണ്ടായ മാറ്റങ്ങൾ മറ്റ് ചിലരെയും ആകർഷിച്ചു. ആത്മീ യചിന്തയുള്ള ചില വ്യക്തികൾ ഈ അമൽ ഇലാഹിയായ ഒരു വെളിപാ ടാണ് എന്ന് പ്രഖ്യാപിക്കുകയുണ്ടായി. ഇത്രയും കാലം ഇത് അറിയപ്പെ ടാതിരുന്നല്ലോ എന്ന് അവർ അദ്ഭുതം പ്രകടിപ്പിക്കുകയും ചെയ്തു.

മൗലാന തന്റെ പതിവനുസരിച്ച് വിനയത്തോടെ പുതുതായി വന്ന വരെ സ്വീകരിക്കുകയും അവരുടെ വരവിൽ ഏറെ സന്തോഷം പ്രകടിപ്പി

ക്കുകയും ചെയ്തു. അവരെ അദ്ദേഹം വളരെയധികം ആദരിച്ചു. തുടർന്നു മതവിജ്ഞാനരംഗത്ത് സേവനമർപ്പിക്കുന്നവരുടെ ശ്രദ്ധയും ഈ ഭാഗത്തേക്ക് തിരിഞ്ഞുതുടങ്ങി. വെളിയിൽ നിന്നുള്ള ജനങ്ങളുടെ വരവ് അതോടെ വർധിച്ചു. പുതുതായി വരുന്നവരോട് മൗലാന കാണിച്ച ബഹുമാനം അവരെപ്പോലും അതിശയിപ്പിച്ചു. അമലുമായുള്ള അവരുടെ ബന്ധത്തിന് അത് കൂടുതൽ കാരണമായിത്തീരുകയും ചെയ്തു.

**ഡൽഹിയിലെ പ്രവർത്തനം**

ഡൽഹിയിലെ പ്രവർത്തനങ്ങൾ ചിട്ടപ്പെടുത്തുന്നതിനും അഭിവൃദ്ധിപ്പെടുത്തുന്നതിനും വേണ്ടി മൗലാനാ ഹാഫിസ് മഖ്ബൂൽ ഹസൻ സാഹിബിനെ ഡൽഹിയുടെ അമീറായി നിശ്ചയിച്ചു. ഹാഫിസ് സാഹിബിന്റെ പരിശ്രമവും ഹാഫിസ് ഫഖ്റുദ്ദീൻ സാഹിബിന്റെ താൽപര്യവും മൂലം ജമാഅത്തുകൾ വർധിക്കുകയും പ്രവർത്തനം വ്യവസ്ഥാപിതമായിത്തീരുകയും ചെയ്തു. പ്രവർത്തകരിൽ പരസ്പരബന്ധവും, പ്രവർത്തനത്തിൽ പുത്തനുണർവും താൽപര്യവും നിലനിറുത്തുന്നതിന് വ്യാഴാഴ്ച രാത്രി നിസാമുദ്ദീനിൽ താമസിച്ചു. മാസത്തിലെ അവസാനത്തെ ബുധനാഴ്ച എല്ലാ ജമാഅത്തുകളും ഡൽഹി ജുമുഅഃമസ്ജിദിൽ ഒത്തു ചേർന്നു 'കാർഗുസാരി' (പ്രവർത്തനറിപ്പോർട്ട്)അവതരിപ്പിക്കുന്ന സമ്പ്രദായമുണ്ടായി. തുടർന്ന് നടത്തപ്പെടേണ്ട കാര്യങ്ങൾ 'മുശാവറ' (ആലോചന) ചെയ്തു. ഈ ഒത്തു ചേരലിന് മൗലാന വലിയ പ്രാധാന്യം നല്കി. അതിലദ്ദേഹം പതിവായി പങ്കെടുത്തിരുന്നു. പ്രമുഖ ഉലമാക്കളെയും സാലിഹുകളെയും പങ്കെടുപ്പിക്കുന്നതിന് ശ്രമിക്കുകയും ചെയ്തു. വ്യാഴാഴ്ച രാത്രി നിസാമുദ്ദീനിൽ വന്നെത്തുന്നതിന് പൊതുവെ എല്ലാവരെയും അദ്ദേഹം ക്ഷണിച്ചു. ചില രാത്രികൾ അവിടെ താമസിക്കുന്നവർക്ക് അധികവും ഈ അമലുമായി ആത്മീയബന്ധം ഉടലെടുത്തിരുന്നു. രാത്രി അധികവും എല്ലാവരും ആഹാരം ഒരുമിച്ച് കഴിക്കുകയായിരുന്നു പതിവ്. ഇശാ നമസ്കാരത്തിന് മുമ്പും അതിനു ശേഷവും മൗലാനാ അവർകൾ അമലിനെ സംബന്ധിച്ച് സംസാരിച്ചു കൊണ്ടിരിക്കുമായിരുന്നു. ദീനിന്റെ മാർഗത്തിൽ പുറപ്പെടുന്നതിനുള്ള പ്രേരണ നൽകിക്കൊണ്ടിരിക്കുകയും ചെയ്യും. ചിലപ്പോൾ ആവേശത്തിൽ അദ്ദേഹം സംസാരിക്കും. ചില സന്ദർഭങ്ങളിൽ സംസാരത്തിൽ ലയിച്ചു പോയാൽ, സമയത്തെപ്പറ്റി അദ്ദേഹം ചിന്തിക്കുകയില്ലായിരുന്നു. ഈ സന്ദർഭത്തിൽ ഇശാ നമസ്കാരം പിന്തിക്കപ്പെട്ടിരുന്നു. നവംബറിലെ രാത്രികളിൽ ഒരു പ്രാവശ്യം ഇശാ നമസ്കരിക്കുന്നതിന് രാത്രി പന്ത്രണ്ട് മണിയായി. സുബ്ഹി നമസ്കാരത്തിന് ശേഷവും അധികവും മൗലാനാ അവർകൾ തന്നെ സംസാരിച്ചിരുന്നു. ദഅ്വത്തിനെ

സംബന്ധിച്ച് സംസാരിക്കുമെന്ന് പ്രതീക്ഷയുള്ള മറ്റ് ചില ആലിമുകളോടും ചിലപ്പോൾ സംസാരിക്കാൻ പറയും. രാത്രിയിൽ എത്താൻ സാധിക്കാതിരുന്ന പലരും സുബ്ഹിക്ക് ശേഷമുള്ള മജ്ലിസിൽ എത്തിയിരുന്നു. ന്യൂഡൽഹിയിലെ ചില പ്രധാനികളും അഭ്യസ്തവിദ്യരും, ജാമിഅ മില്ലിയിലെ പ്രൊഫസർമാരിൽ ചിലരും സുബ്ഹി നമസ്കാരത്തിനെത്തി മജ്ലിസിൽ പങ്കെടുത്ത് മടങ്ങിയിരുന്നു. പിൽക്കാലത്ത് രാഷ്ട്രപതിയായിരുന്ന, ജാമിയഃമില്ലിയ്യയുടെ വൈസ്ചാൻസലർ ഡോക്ടർ ദാക്കിർ ഹുസൈൻ സാഹിബ് മിക്കപ്പോഴും ഈ മജ്ലിസിൽ പങ്കെടുത്തിരുന്നു. വ്യാഴാഴ്ച രാത്രി നടന്നുവന്നിരുന്ന വാരാന്തസമ്മേളനത്തിൽ പങ്കെടുക്കുന്നവരുടെ എണ്ണം വർധിച്ചുവന്നു. പ്രവർത്തകരിൽ നവോന്മേഷം ദൃശ്യമായി, പുതിയവരിൽ പ്രവർത്തനത്തോട് താൽപര്യം ജനിച്ചുതുടങ്ങി.

ഡൽഹിയിലെ വ്യാപാരികൾ മൗലാനയുമായി വലിയ ബന്ധത്തിലായിരുന്നു. അവരിൽ പ്രായമുള്ളവർ മൗലാനാ അവർകളുടെ പിതാവിന്റെയും സഹോദരന്റെയും കാലഘട്ടം മുതൽ തന്നെ നിസാമുദ്ദീനിൽ വന്നുപോകുന്നവരും, മൗലാനയുമായി ബഹുമാനവും താൽപര്യവും പ്രകടിപ്പിക്കുന്നവരുമായിരുന്നു. യുവാക്കളും പ്രായമായവരെ പിൻപറ്റി ഈ ബഹുമാനവും താൽപര്യവും പ്രകടിപ്പിച്ചു. വ്യാപാരികളായ വളരെയധികം യുവാക്കൾ മൗലാനയുമായി ഈ ബന്ധം സ്ഥാപിച്ചെടുത്തു. മേവാത്തികൾക്ക് ശേഷം മൗലാനയുടെ സന്ദേശത്തെ ഹൃദയംഗമമായി അംഗീകരിക്കുകയും ആദരിക്കുകയും, മൗലാനയുടെ നിർദേശങ്ങൾ സ്വീകരിക്കുകയും ചെയ്ത വിഭാഗം ഡൽഹിയിലെ വ്യാപാരികളായിരുന്നു. അവർ മൗലാനയുടെ സന്നിധിയിൽ വരുമായിരുന്നു. പ്രത്യേകിച്ച് വ്യാഴാഴ്ച രാത്രി നടക്കുന്ന വാരാന്ത സമ്മേളനത്തിൽ അവർ പതിവായി പങ്കുകൊണ്ടു. അധിക പേരും രാത്രി അവിടെത്തന്നെ താമസിക്കുകയും ചെയ്തിരുന്നു. മേവാത്തിൽ പ്രധാനപ്പെട്ട സമ്മേളനങ്ങൾ നടക്കുമ്പോൾ ലോറികളിൽ നിറയെ ഭക്ഷണസാധനങ്ങളുമായി (ചിലപ്പോൾ പാചകം ചെയ്തും) ഡൽഹിയിൽ നിന്ന് അവർ മേവാത്തിലെത്തിച്ചു. മേവാത്തികളുടെ ജമാഅത്തുകളോടൊപ്പം പരിസര പ്രദേശങ്ങളിൽ പോയി അവർ പ്രവർത്തനം നടത്തി.

മൗലാന ഡൽഹിയിൽ അവരുടെ ചില പരിപാടികളിൽ വലിയ താൽപര്യത്തോടെ പങ്കെടുത്തിരുന്നു. അപ്പോഴും അവർക്ക് നൽകേണ്ട ഉപദേശങ്ങൾ അദ്ദേഹം വിസ്മരിക്കുമായിരുന്നില്ല. അവരിൽ പ്രായം കുറഞ്ഞവരോട് മക്കളോടെന്ന പോലെ അദ്ദേഹം വാൽസല്യം പ്രകടിപ്പിച്ചു. അവരുടെ സന്തോഷത്തിൽ സന്തോഷിക്കുകയും, അവരുടെ ദുഃഖത്തിൽ പങ്ക് ചേരുകയും ചെയ്തു. പക്ഷേ, അവരുടെ തർബിയത്തി (ആത്മീയശി

ക്ഷണം)ൽ അദ്ദേഹം വീഴ്ച വരുത്തിയിരുന്നില്ല. ദീനിന്റെ യഥാർത്ഥമായ പ്രവർത്തനത്തിൽ അവരെ ബന്ധിപ്പിച്ചു നിറുത്തുന്ന കാര്യം എപ്പോഴും അദ്ദേഹം ശ്രദ്ധിച്ചു. തന്നെക്കാൾ പ്രായം കൂടുതലുള്ളവരോട് വലിയ ബഹുമാനവും പ്രകടിപ്പിച്ചു. സുദൃഢമായ ബന്ധത്തിന്റെ പേരിൽ പ്രവർത്തനത്തിൽ അവരിൽ നിന്ന് വീഴ്ച വന്നാൽ അവരെ കുറ്റപ്പെടുത്തുമായിരുന്നു. ബഹുമാനത്തിന്റെ പേരിൽ സഹിഷ്ണുതയോടെ അവരത് കേൾക്കുകയും ചെയ്യും. പരസ്പര ബന്ധത്തിന് അതൊന്നും തടസ്സമായതുമില്ല.

ദീനിന്റെ മാർഗത്തിൽ പുറപ്പെടൽ, ഉലമാക്കളും ദീനിയായ ജീവിതമുള്ളവരുമായുള്ള സഹവാസം, എല്ലാറ്റിലുമുപരി മൗലാനാ അവർകളുമായുള്ള അടുപ്പവും ബന്ധവും ഇതെല്ലാം കാരണമായി ഈ വ്യാപാരികളിൽ ദീനിയായ ജീവിതം പുരോഗമിച്ചു. അവരുടെ ജീവിതത്തിന്റെ എല്ലാ രംഗങ്ങളിലും സ്വഭാവഗുണങ്ങളിലും പ്രകടമായ മാറ്റം കണ്ടുതുടങ്ങി. ശാഖാപരമായ വിഷയങ്ങൾ മൗലാന അധികവും പരാമർശിക്കാറില്ലായിരുന്നു. ദീനുമായുള്ള യഥാർത്ഥമായ ബന്ധം അവരിൽ ഉണ്ടായിത്തീർന്നപ്പോൾ ദീൻ, ദീനിയായ സംസ്കാരം, പരിശുദ്ധ ശരീഅത്ത് എന്നിവയോടെല്ലാം ഹൃദയംഗമമായ ബഹുമാനവും ആദരവും അവരിൽ ഉടലെടുത്തു. ദീനിയായ അന്തരീക്ഷം, ദീനുമായി ബന്ധപ്പെടൽ ഇതെല്ലാം അവർക്ക് പ്രിയങ്കരമായി മാറി. "നിങ്ങൾ അല്ലാഹുവിനെ തഖ്വ ചെയ്ത് ജീവിച്ചാൽ നിങ്ങളിൽ പ്രത്യേകമായ ഒരവസ്ഥ അവൻ ഉണ്ടാക്കിത്തീർക്കുന്നതാണ്" (അൽഅൻഫാൽ 29) എന്ന ഖുർആൻ ശരീഫിലെ പരാമർശം സ്ഥിരീകരിച്ചുകൊണ്ട് അവർ മുമ്പോട്ടുപോയി. അവരുടെ സമപ്രായക്കാരിൽനിന്നും സമകാലീനരിൽ നിന്നും വ്യക്തമായ പ്രത്യേകത അവരുടെ ജീവിതത്തിൽ കാണപ്പെട്ടു. ഇവർ മൗലാനയുമായി ബന്ധപ്പെട്ടവരാണെന്നും 'തബ്ലീഗ്' പ്രവർത്തകരാണെന്നും അവരെക്കാണുമ്പോൾ തന്നെ ആളുകൾക്ക് മനസ്സിലായിരുന്നു.

താടിയുള്ളവരെ സ്വന്തം കച്ചവടസ്ഥാപനത്തിൽ തൊഴിലാളികളായി നിയമിക്കുന്നത് പോലും ഇഷ്ടപ്പെടാതിരുന്ന കച്ചവടക്കാർ സ്വയം താടി വളർത്തിത്തുടങ്ങി. നമസ്കാരമുള്ളവർ കടയിൽ ജോലിക്കാരായി വന്നാൽ നഷ്ടം സംഭവിക്കുമെന്ന് വിചാരിച്ചിരുന്നവർ, കച്ചവടത്തിന്റെ നല്ല തിരക്കുള്ള സമയത്തും കട വിട്ടിറങ്ങി ജമാഅത്ത് നമസ്കാരത്തിലും തബ്ലീഗ് പ്രവർത്തനത്തിലും മറ്റും പങ്കെടുത്തു തുടങ്ങി. വാഹനമില്ലാതെ സഞ്ചരിക്കുക, സ്വന്തം സാധനങ്ങളും ചുമലിലേറ്റി കമ്പോളത്തിലൂടെ ചുറ്റിത്തിരിയുക, തറയിൽ കിടന്നുറങ്ങുക, കൂടെയുള്ളവർക്ക് സേവനം ചെയ്യുക,

ആഹാരം സ്വയം പാകംചെയ്യുക, സാധുക്കളുടെ പടിവാതിൽക്കലെത്തി ദീനിന്റെ പേരിൽ അവരെ ക്ഷണിക്കുക ഇതിലൊന്നും അവർക്ക് ഒരു നില യിലുള്ള വൈമനസ്യവും ഇല്ലാതെയായി. ചുരുക്കത്തിൽ, ചുറ്റുപാടും ചിന്താ ഗതിയും മാറിയപ്പോൾ വളരെയധികം പേരുടെ ജീവിതമാറ്റത്തിന് അത് കാരണമായിത്തീർന്നു.

**സാമ്പത്തിക വാഗ്ദാനങ്ങൾ**

ഡൽഹിയിലും പരിസരങ്ങളിലുമുള്ള വ്യാപാരികളും സമ്പന്നരും ഈ പ്രവർത്തനത്തിന്റെ പ്രചാരം കേട്ടും, ഇതിന്റെ വർധിച്ച ചെലവുകൾ കണ്ടും മൗലാനാ അവർകളുടെ സന്നിധിയിൽ സാമ്പത്തിക സഹായം വാഗ്ദാനം ചെയ്യുകയും, വലിയ തുകകൾ കൊണ്ടുവന്ന് സമർപ്പിക്കുന്നതിന് അനു മതി തേടുകയും ചെയ്തു. പക്ഷേ, മൗലാന ഈ വിഷയത്തിൽ പ്രത്യേക മായ ഒരു രീതി സ്വീകരിച്ചിരുന്നു. അദ്ദേഹം ധനത്തെ ശരീരത്തിന്റെ പ്രായ ശ്ചിത്തമായോ, സമയത്തിന് പകരമായോ, മനുഷ്യന്റെ സ്ഥാനത്ത് നിൽക്കുന്ന വസ്തുവായോ കരുതിയില്ല. അദ്ദേഹത്തിന്റെ വീക്ഷണത്തിൽ പണം മനുഷ്യന്റെ കൈയിലെ അഴുക്ക് മാത്രമായിരുന്നു. മനുഷ്യനെപ്പോലെ വിലപ്പെട്ട ഒരു വസ്തുവിന്റെ പകരമാകുന്നതല്ല. സാമ്പത്തികസഹായം വാഗ്ദാനം ചെയ്യുന്നവരോട് മൗലാനാ അവർകൾ പറയുമായിരുന്നു: "നമുക്ക് നിങ്ങളുടെ പണമല്ല; ആവശ്യം നിങ്ങളെയാണ്. പ്രവർത്തനത്തിൽ സ്വയം പങ്കെടുക്കുന്നവരിൽ നിന്ന് മാത്രം അദ്ദേഹം സാമ്പത്തിക സഹായം സ്വീകരിച്ചു. മൗലാനയുടെ വീക്ഷണത്തിൽ അല്ലാഹുവിന്റെ മാർഗത്തിൽ ധനം ചെലവ് ചെയ്യുന്നതിന്റെ ശരിയായ രീതിയും ഇത് തന്നെയായിരുന്നു. ഇസ്ലാമിന്റെ തുടക്കത്തിൽ നടപ്പിലായിരുന്ന രീതിയും ഇത് തന്നെയാ ണല്ലോ. അല്ലാഹുവിന്റെ മാർഗത്തിൽ ധനം ചെലവ് ചെയ്തിരുന്നവരുടെ പട്ടികയിൽ നാം പ്രധാനമായും കാണുന്ന പേരുകൾ ദീനീ രംഗത്ത് ത്യാഗവും പരിശ്രമവും ചെയ്ത് അതിന്റെ മുന്നണിയിൽ നിലയുറപ്പിച്ചിരു ന്നവരുടെ പേരുകൾ തന്നെയാണ്.

ചുരുക്കത്തിൽ, ദീൻ ഹയാത്താകുന്നതിനുള്ള ഈ പരിശ്രമത്തിൽ സ്വയം പങ്കെടുക്കുന്ന നിഷ്കളങ്കതയുള്ള വ്യക്തികളിൽ നിന്ന് മാത്രമേ മൗലാന സഹായങ്ങൾ സ്വീകരിച്ചുള്ളൂ. ദീനീ സേവനത്തിന്റെ ഈ സൗഭാ ഗ്യത്തിൽ അവരെ സന്തോഷത്തോടെ സഹകരിപ്പിക്കുകയും ചെയ്തിരുന്നു. ഹാജി നസീം സാഹിബ് (സദർ ബസാർ- ഡൽഹി), മുഹമ്മദ് ശഫീഅ് ഖുറൈശി എന്നിവർക്കാണ് പ്രത്യേകമായി ഈ സൗഭാഗ്യം ലഭിച്ചത്. അവ രുടെ സഹായം സ്വീകരിക്കുന്നതിൽ മൗലാന ഒരു മടിയും കാണിച്ചില്ല. ദീനിന്റെ പ്രവർത്തനത്തിലും ദീനിയായ ആവശ്യങ്ങളിലും അവരുടെ

ധനവും സാധന സാമഗ്രികളും നിർലോഭം ഉപയോഗിക്കപ്പെട്ടു. അവരോടെന്നപോലെ നിഷ്കളങ്കരായ മറ്റ് ചില പ്രവർത്തകരോടും ഇതേ നിലപാടാണ് മൗലാനാ സ്വീകരിച്ചിരുന്നത്.

**മേവാത്തിലെ സമ്മേളനങ്ങൾ**

സാധാരണ, മാസത്തിൽ ഒരു പ്രാവശ്യം മേവാത്തിലെ ഏതെങ്കിലും ഒരു സ്ഥലത്തും, വർഷത്തിൽ ഒരു പ്രാവശ്യം 'നൂഹ്' എന്ന സ്ഥലത്തെ മദ്രസയിലും സമ്മേളനങ്ങൾ നടന്നിരുന്നു. ഡൽഹിയിലുള്ള ജമാഅത്തുകളും വ്യാപാരികളും, നിസാമുദ്ദീനിൽ താമസിക്കുന്ന സ്ഥിരം പ്രവർത്തകരും മദ്രസ മളാഹിറുൽ ഉലൂം, ദാറുൽ ഉലൂം ദയൂബന്ദ്, ദാറുൽ ഉലൂം നദ്‌വത്തുൽ ഉലമാ ലഖ്നൗ, മദ്രസ ഫത്തഹ്പൂരി, ഡൽഹി എന്നിവിടങ്ങളിലെ ചില മുദർറിസുമാരും സമ്മേളനങ്ങളിൽ പതിവായി സംബന്ധിച്ചിരുന്നു. മൗലാനാ അവർകൾ തന്റെ ജമാഅത്തിൽ കൂടെയുള്ളവരേയും കൂട്ടി സമ്മേളനങ്ങൾക്ക് എത്തുമായിരുന്നു. യാത്രയിലുടനീളം ദഅ്വത്ത് നടത്തിയും ദഅ്വത്തിന്റെ ചിട്ടകളുടെയും മര്യാദകളുടെയും കാര്യങ്ങൾ വിവരിച്ചും മൗലാനാ അവർകളുടെ ജമാഅത്ത് മുമ്പോട്ടു നീങ്ങി. ബസ്സിലെയും ട്രെയിനിലെയും സഹയാത്രികരും അതു കേട്ട് മനസ്സിലാക്കിയിരുന്നു. നിസാമുദ്ദീനിൽ നിന്ന് യാത്രയാരംഭിക്കുന്ന വാഹനങ്ങൾ ഒരു 'ചലിക്കുന്ന സമ്മേളന'മായി രൂപാന്തരപ്പെട്ടിരുന്നു.

സമ്മേളന സ്ഥലത്ത് മൗലാന എത്തിച്ചേർന്നു എന്നറിഞ്ഞാൽ സ്ഥലവാസികൾ കൂട്ടംകൂട്ടമായി അദ്ദേഹത്തെ സ്വീകരിക്കാനെത്തും. മൗലാനയെ 'മുസാഫഹ' (ഹസ്തദാനം) ചെയ്യുന്നതിന് വലിയ തിരക്കായിരിക്കും. മൗലാന വാഹനത്തിലിരുന്ന് തന്നെ മുസാഫഹ ചെയ്യുമായിരുന്നു. കുട്ടികളും യുവാക്കളും വൃദ്ധന്മാരും വാഹനത്തോടൊപ്പം നാട്ടിലേക്ക് പ്രവേശിക്കും. ജനബാഹുല്യം മൗലാനയെ വലയംചെയ്ത് നിൽക്കും. മൗലാന ഓരോരുത്തരോടായി 'മുസാഫഹ' ചെയ്യും. ചിലരെ 'മുആനഖ' (ആലിംഗനം)യും ചെയ്യും. ചിലരുടെ തലയിൽ കൈവയ്ക്കും. അവരുടെ ഇടയിൽ ഇരുന്ന് തന്നെ മൗലാന തന്റെ സംസാരം ആരംഭിക്കുകയും ചെയ്തിരുന്നു.

മൗലാന സമ്മേളന ദിവസങ്ങളിൽ സാധുക്കളായ ഈ മേവാത്തികളുടെ ഇടയിൽത്തന്നെ കഴിച്ചുകൂട്ടുമായിരുന്നു. സാധാരണഗതിയിൽ രാത്രി പള്ളിയുടെ തന്നെ ഏതെങ്കിലും മുറിയിലോ, പള്ളിയുടെ പൂമുഖത്തോ വിശ്രമിക്കും. പകൽമുഴുവനും, രാത്രിയുടെ വലിയൊരു ഭാഗവും അവരുമായുള്ള സംസാരത്തിൽ ലയിച്ചു കഴിഞ്ഞിരുന്നു. മേവാത്തിലെത്തിയാൽ, മൗലാനയുടെ ആവേശം, സന്തോഷം, ഉന്മേഷം എല്ലാം വർധിച്ചിരുന്നു. അദ്ദേഹം സംസാരത്തിലൂടെ തത്വജ്ഞാനങ്ങളുടെ തേൻമഴ വർഷിച്ച് തുടങ്ങും. ദീനിന്റെ അടിസ്ഥാന കാര്യങ്ങൾ വിവരിക്കുന്നതിലൂടെ വിജ്ഞാ

നത്തിന്റെ തേനീരുറവ പൊട്ടിയൊഴുകാൻ തുടങ്ങും. സംസാരത്തിലെ ചില കാര്യങ്ങൾ മേവാത്തികൾക്ക് മനസ്സിലായാലും ഇല്ലെങ്കിലും അവരിൽ പ്രതിഫലനം സൃഷ്ടിച്ചു. മേവാത്തിൽ മൗലാനയുടെ നിശ്ശബ്ദതയും വിശ്രമവുമെല്ലാം വളരെ കുറഞ്ഞതായിരുന്നു. മേവാത്തിൽ നിന്ന് മടങ്ങുമ്പോൾ ക്ഷീണം വളരെ വർധിക്കുകയും ശബ്ദമടക്കുകയും ചെയ്യും. പനി ബാധിച്ച അവസ്ഥയിലാണ് പലപ്പോഴും മടക്കം.

സമ്മേളനങ്ങളുടെ ഈ സന്ദർഭങ്ങളിൽ ആത്മീയമായ ഒരു അന്തരീക്ഷവും, ആന്തരികമായ പ്രകാശവും അവിടെ അനുഭവപ്പെട്ടിരുന്നു. ജനഹൃദയങ്ങളിൽ അത് മാറ്റം വരുത്തുകയും ചെയ്തു. കഠിന ഹൃദയരിൽപ്പോലും സമ്മേളനരംഗങ്ങൾ ചലനം സൃഷ്ടിച്ചു. 'ദിക്ർ' കൊണ്ട് അന്തരീക്ഷവും, ദിക്ർ ചെയ്യുന്നവരെക്കൊണ്ട് പള്ളികളും സജീവമായി. പള്ളിയിൽ എത്തിച്ചേരുന്നതിന് അൽപം താമസം നേരിട്ടാൽ പള്ളിയിൽ സ്ഥലം ലഭിക്കുക അസാധ്യമായിരുന്നു. റോഡുകളിൽപ്പോലും നമസ്കാരത്തിന്റെ സഫ്ഫു (അണി) ദൃശ്യമായിരുന്നു. ഉച്ചക്ക് ശേഷമുള്ള അവസ്ഥ കാണേണ്ട കാഴ്ച തന്നെയായിരുന്നു. ശക്തിയായ തണുപ്പുള്ള ആ ദിവസങ്ങളിൽ ത്യാഗസന്നദ്ധരും, ദീനിന്റെ കാര്യത്തിൽ കടുത്ത താല്പര്യക്കാരുമായ ആ മേവാത്തികൾ ആകാശത്തിന് താഴെ പള്ളിയുടെ പൂമുഖത്തോ വൃക്ഷങ്ങളുടെ ചുവട്ടിലോ വിരിപ്പ് വിരിച്ചും, കമ്പിളി പുതച്ചും കഴിഞ്ഞു കൂടിയിരുന്നു. മഴ പെയ്യുമ്പോൾ പന്തലിന്റെയും വൃക്ഷങ്ങളുടെയും താഴെ വെള്ളം ഇറ്റി വീണ് കൊണ്ടിരുന്നു. ആ വൃക്ഷങ്ങളുടെ ചുവട്ടിലും ക്ഷമയോടെ, സമാധാനത്തോടെ, ഉലമാക്കളുടെ ഉപദേശങ്ങൾ കേട്ടുകൊണ്ട് ആ സാധുമേവാത്തികൾ കഴിഞ്ഞുകൂടി. ഇരുന്ന സ്ഥലത്ത് നിന്ന് അവർ അനങ്ങുകപോലും ചെയ്യുമായിരുന്നില്ല.

ഈ സമ്മേളനങ്ങളിൽ പ്രസംഗങ്ങൾ കേവലം ഒരു നടപടിക്രമം മാത്രമായിരുന്നു. യഥാർത്ഥ ലക്ഷ്യവും പരിശ്രമവും ജമാഅത്തുകളെ തയ്യാറാക്കലും അവയെ പുറപ്പെടുവിക്കലുമായി മാറി. യു.പി.യുടെ ഉൾപ്രദേശങ്ങളിൽ പ്രവർത്തിക്കുന്നതിനും വെളിയിലേക്ക് പുറപ്പെടുന്നതിനും എത്ര ജമാഅത്തുകൾ തയ്യാറായി? ആരെല്ലാം എത്ര സമയം ഒഴിവാക്കി സ്വയം തയ്യാറായി? സമ്മേളനവിജയത്തിന്റെ അടിസ്ഥാനമായി പരിഗണിക്കപ്പെട്ടിരുന്ന കാര്യങ്ങൾ എന്തെല്ലാമാണ്? മൗലാന എല്ലാവരോടും ഇതേ ചോദ്യം മാത്രമാണുന്നയിച്ചിരുന്നത്. സമ്മേളനത്തെ ഇതേ അടിസ്ഥാനത്തിൽ മാത്രമാണ് മൗലാന വീക്ഷിച്ചത്. സമ്മേളനത്തിൽ പങ്കെടുക്കുന്നവരോട് ഈ ആവശ്യം എത്രത്തോളം ഉന്നയിക്കപ്പെടുന്നുണ്ട്? ഈ വിഷയമായിരുന്നു മൗലാന എപ്പോഴും തിരക്കിയിരുന്ന്. മേവാത്തികളായ പഴയ പ്രവർത്തകരും, നിസാ

മുദ്ദീനിൽ നിന്ന് വരുന്നവരും പൊതുവായ സദസ്സുകൾ നടത്തുന്നതോടൊപ്പം തന്നെ ഓരോ പ്രദേശക്കാരെയും ഓരോ വിഭാഗങ്ങളെയും പ്രത്യേകം ഒരുമിച്ചുകൂട്ടി, ഉലമാക്കളെയും ഉമറാക്കളെയും പങ്കെടുപ്പിച്ച് ആ പ്രത്യേക മജ്‌ലിസുകളിൽ പങ്കെടുക്കുന്നവരെ പുറപ്പെടുവിക്കുന്നതിന് പരിശ്രമിക്കുയും, അവർ മുഖേന പുതിയ ജമാഅത്തുകളെ തയ്യാറാക്കുകയും ചെയ്തിരുന്നു.

ദീനിന്റെ ഈ പ്രവർത്തനം നല്ല നിലയിൽ നടക്കുന്നു എന്ന കാര്യത്തിൽ സംതൃപ്തി വരുന്നത് വരെ മൗലാനക്ക് ഊണും ഉറക്കവുമെല്ലാം പ്രയാസകരം തന്നെയായിരുന്നു. ഈ വിഷയത്തിൽ പൂർണമായ സംതൃപ്തി കൈവരുന്നത് വരെ ആ പ്രദേശത്ത് നിന്ന് അദ്ദേഹത്തിന് നിസാമുദ്ദീനിലേക്കുള്ള മടക്കവും ദുഷ്കരമായി. ഈ കാര്യങ്ങളിൽ സംതൃപ്തനായി ജമാഅത്തുകൾ തയ്യാറാക്കിയതിന് ശേഷമേ മടക്കയാത്രക്ക് ഒരുക്കങ്ങൾ ചെയ്യൂ. അതിന് ശേഷം ആരുടെയെങ്കിലും നിർബന്ധമോ, നിഷ്കളങ്കരായ ആരുടെയെങ്കിലും സൽക്കാരത്തിനും വിശ്രമത്തിനുമുള്ള ക്ഷണമോ യാത്രക്ക് തടസ്സമാകുമായിരുന്നില്ല.

ഡൽഹിയിലും നിസാമുദ്ദീനിലുമുള്ള പ്രവർത്തകർ നേരത്തെ എത്തി സമ്മേളനങ്ങൾക്ക് വേണ്ട ഒരുക്കങ്ങൾ ചെയ്തിരുന്നു. സമ്മേളനത്തിൽ സംബന്ധിക്കുന്നതിനും, ഉലമാക്കളുടെ ഉപദേശങ്ങൾ കേട്ട് മനസ്സിലാക്കുന്നതിനുമുള്ള ആഗ്രഹം ജനങ്ങളിൽ ഗഷ്ത്ത് വഴി ഉണ്ടാക്കിയെടുത്തിരുന്നു. സമ്മേളനം അവസാനിച്ചതിന് ശേഷം പുതുതായി തയ്യാറായവരിൽ ഉണ്ടായിത്തീർന്ന മാറ്റങ്ങൾ പ്രയോജനപ്പെടുത്തുന്നതിന് നേരത്തെ വന്നവർ അൽപസമയവും കൂടി സമ്മേളനം നടന്ന സ്ഥലത്ത് താമസിക്കുകയായിരുന്നു പതിവ്.

മൗലാന സമ്മേളനസ്ഥലത്ത് താമസിക്കുന്ന കാലയളവിൽ മേവാത്തികൾ അധികമായി വന്ന് 'ബൈഅത്ത്' ചെയ്തിരുന്നു. മൗലാന 'ബൈഅത്ത്' ചെയ്യുമ്പോൾ അവരെ ഉപദേശിക്കുകയും, ദീനിന്റെ പുണ്യമായ ഈ പരിശ്രമത്തിൽ ബന്ധപ്പെടാമെന്ന് അവരെക്കൊണ്ട് കരാർ ചെയ്യിക്കുകയും, ഈ പരിശ്രമം അവർക്ക് മനസ്സിലാക്കിക്കൊടുക്കുകയും ചെയ്തിരുന്നു.

സമ്മേളന സ്ഥലത്തെ നാട്ടുകാർ അതിഥികളെ (അവർ എത്ര കൂടുതലായാലും) വലിയ താൽപര്യത്തോടെത്തന്നെ സൽക്കരിച്ചിരുന്നു. പരിസരങ്ങളിൽ നിന്ന് വന്നെത്തുന്നവരും മേവാത്തികളുമായി ആയിരക്കണക്കിന് അതിഥികളെ ഒന്നിലധികം സമയം സൽക്കരിക്കേണ്ടി വരുമ്പോഴും അവരുടെ ആവേശത്തിലും ഉൽസാഹത്തിലും കുറവ് അനുഭവപ്പെട്ടിരു

ന്നില്ല. സൽക്കരിക്കുന്നതിനുള്ള ആഗ്രഹം പൂർത്തിയായില്ലല്ലോ എന്ന വിഷമമേ ഉണ്ടായുള്ളൂ. പഴയകാല അറബികളിൽ സൽക്കാരത്തിനുണ്ടായിരുന്ന പ്രതിപത്തിയും താല്പര്യവും മേവാത്തികളിലൂടെ പുനരുജ്ജീവിപ്പിക്കപ്പെട്ടത് പോലെ തോന്നി.

മുസ്‌ലിംകളെ പൊതുവേ ബഹുമാനിക്കുന്നതും ആലിമുകളെയും ദീനിയായ ജീവിതമുള്ളവരെയും പ്രത്യേകിച്ച് ആദരിക്കുന്നതും മേവാത്തികളുടെ ജീവിതശൈലിയായി മാറി. ഈ രംഗത്ത് അവർക്ക് നൽകപ്പെട്ട പരിശീലനം അത്തരം നിലയിലായിരുന്നു. മേവാത്തികൾ അവരുമായി ബന്ധപ്പെടുന്ന ഓരോരുത്തരെയും ആദരിച്ചിരുന്നത് മഹാന്മാരായ മശായിഖന്മാരെ ആദരിച്ചിരുന്നതുപോലെയായിരുന്നു. മേവാത്തിന് വെളിയിൽ നിന്ന് വരുന്ന ഓരോരുത്തരെയും അവർ കണക്കാക്കിയിരുന്നത്, ഇവർ തങ്ങളുടെ ദീനിയായ ഉപകാരികളാണ് എന്ന നിലയിലായിരുന്നു. 'ഈമാൻ' എന്ന സമ്പത്തും, 'ദീൻ' എന്ന അനുഗ്രഹവും തങ്ങൾക്ക് ലഭിച്ചത് ഇവരിൽ നിന്നാണല്ലോ എന്നതായിരുന്നു അവരുടെ ചിന്ത. തികച്ചും ഗ്രാമീണരായ മേവാത്തികളുടെ ദീനിയായ ആവേശം, നിഷ്കളങ്കത, സ്നേഹം, വിനയം, ആരാധനയിലെ താല്പര്യം, ദിക്റിലുള്ള ആഗ്രഹം, ഹൃദയംഗമമായ ദീനീ ചിന്ത തുടങ്ങിയ ദീനിയായ കാഴ്ചകൾ കാണുമ്പോൾ വളരെ ഉയർന്ന ദീനിയായ നിലയിൽ എത്തിയവർക്ക് പോലും സ്വന്തം അവസ്ഥകളോർത്ത് ദുഃഖവും ഖേദവും തോന്നി. 'കാപട്യം' തങ്ങളിൽ കടന്നു കൂടിപ്പോയോ എന്ന് പോലും പലർക്കും സംശയം തോന്നി. ഒരിക്കൽ ഒരാളോട് മൗലാന ചോദിച്ചു: "സ്വന്തം ദീനിയായ അവസ്ഥയിൽ നിങ്ങൾക്ക് എന്തെങ്കിലും വേദന തോന്നിയോ?" അദ്ദേഹം പറഞ്ഞു: "അവിടെ (മേവാത്തിൽ) കണ്ട ദീനിയായ അവസ്ഥക്ക് ശേഷം എന്നെ സംബന്ധിച്ച് മുസൽമാൻ എന്ന് പറയുന്നതിൽ തന്നെ എനിക്ക് ലജ്ജ തോന്നുന്നു!"

**'നൂഹി'ൽ നടന്ന വൻ സമ്മേളനം**

ഹിജ്റ 1320 ദുൽഖഅദ് 8,9,10 (1941 നവമ്പർ 28,29,30,) തീയതികളിൽ 'ഗോഡ്ഗാനൂഹ്' ജില്ലയിലെ 'നൂഹ്' എന്ന സ്ഥലത്ത് വലിയൊരു സമ്മേളനം നടന്നു. മേവാത്ത് പ്രദേശം ജനങ്ങളുടെ ഇത്ര വലിയ സദസ്സ് അതുവരെ ദർശിച്ചിരിക്കാൻ സാധ്യതയില്ല. ഇരുപതിനായിരം, ഇരുപത്തയ്യായിരം പേർ സമ്മേളനത്തിൽ പങ്കെടുത്തിരിക്കുമെന്ന് കണക്കാക്കപ്പെടുന്നു. സമ്മേളനത്തിൽ പങ്കെടുത്ത വലിയൊരു ശതമാനം ജനങ്ങൾ മുപ്പത്, നാല്പത് മൈൽ അകലെ നിന്ന് കാൽനടയായി പുറപ്പെട്ട്, സ്വന്തം ആഹാരം സ്വയം ചുമന്ന് സമ്മേളനസ്ഥലത്തെത്തിയവരായിരുന്നു. മേവാത്തിന് വെളിയിൽ നിന്ന് സമ്മേളനത്തിനെത്തിയവർ 'മുഈനുൽ ഇസ്‌ലാം' മദ്രസയിലാണ്

താമസിച്ചിരുന്നത്. അവർക്ക് പ്രത്യേക ആഹാരവും ഏർപ്പാട് ചെയ്യപ്പെട്ടിരുന്നു. അവർ മാത്രം ആയിരം പേരുണ്ടായിരുന്നു.

വിശാലമായ സമ്മേളനപ്പന്തലിൽ ശൈഖുൽ ഇസ്‌ലാം മൗലാനാ ഹുസൈൻ അഹ്മദ് മദനി 'ജുമുഅ' നമസ്കാരത്തിന് നേതൃത്വം നല്കി. വലിയ ജുമുഅത്ത് പള്ളിയിലും, ചെറുതും വലുതുമായ എല്ലാ പള്ളികളിലും 'ജുമുഅ' നമസ്കാരം നടന്നു. പള്ളികൾ നിറഞ്ഞു കവിഞ്ഞു. സമീപത്തുള്ള കെട്ടിടങ്ങളുടെ മുകൾ ഭാഗത്തും നമസ്കാരം നടന്നു. റോഡുകളിലും നമസ്കരിക്കുന്നവരുടെ നീണ്ടനിരകൾ കാണപ്പെട്ടു. ഗതാഗതവും നിലച്ചു പോയി.

നമസ്കാരത്തിനുശേഷം സമ്മേളനം ആരംഭിച്ചു. സുബ്ഹി മുതൽ ഇശാ വരെ സമ്മേളനപരിപാടികൾ തുടർന്നു. സമ്മേളനത്തിന് പ്രത്യേക അധ്യക്ഷനോ, സ്വാഗതപ്രാസംഗികനോ ഉണ്ടായിരുന്നില്ല. സ്വീകരണത്തിന് പ്രത്യേക വളന്റിയർമാരുമില്ലായിരുന്നു. എന്നിട്ടും, എല്ലാ കാര്യങ്ങളും നല്ല നിലയിൽ നടന്നു. 'ബാഡ്ജ്' ധരിച്ച വളന്റിയർമാരിൽ കാണപ്പെടുന്നതിലുപരി ചുമതലാബോധവും ത്യാഗമനസ്ഥിതിയും ഓരോ ജോലിയുടെയും ചുമതല ഏൽപ്പിക്കപ്പെട്ടവരിൽ ദൃശ്യമായി. ഈ സമ്മേളനത്തിൽ ഡൽഹിയിലെ പൊതുജനങ്ങളും പൗരപ്രമുഖരും അധികമായി പങ്കെടുത്തിരുന്നു. ഖാൻ ബഹാദൂർ ഹാജി ശഹീദ് അഹ്മദ് സാഹിബ്, ഹാജി വജീഹുദ്ദീൻ സാഹിബ്, ജ. മുഹമ്മദ് ശഫീഅ് സാഹിബ് ഖുറൈശി തുടങ്ങിയവർ സ്വന്തം വാഹനത്തിലാണ് വന്നത്. അതിഥികളുടെയും ആലിമുകളുടെയും യാത്രകൾക്ക് ഈ വാഹനങ്ങൾ ഉപയോഗിക്കുകയും ചെയ്തു.

മൗലാനാ മുഫ്തി കിഫായത്തുല്ലാ സാഹിബ് സമ്മേളനത്തെ സംബന്ധിച്ച് രേഖപ്പെടുത്തിയ അഭിപ്രായമിതായിരുന്നു: "കഴിഞ്ഞ മുപ്പത്തഞ്ച് വർഷമായി മതപരവും രാഷ്ട്രീയവുമായ വളരെയധികം സദസ്സുകളിൽ ഞാൻ പങ്കെടുത്തിട്ടുണ്ട്. പക്ഷേ, ഇതുപോലൊരു അനുഗൃഹീത സമ്മേളനം ഇതു വരെ ഞാൻ കണ്ടിട്ടില്ല. "ഈ മനുഷ്യസഞ്ചയത്തെ 'സമ്മേളനം' എന്നതിലുപരി ഒരു സഞ്ചരിക്കുന്ന 'ഖാൻ ഖാഹ്' (ആത്മീയപരിശീലനകേന്ദ്രം) എന്ന് വിശേഷിപ്പിക്കലാകും ശരി. പകൽസമയം സമ്മേളന പ്രവർത്തനങ്ങളിൽ ലയിച്ചവർ, രാത്രി ഇബാദത്തിൽ മുഴുകിക്കഴിയുന്ന കാഴ്ചയാണ് കാണപ്പെട്ടത്. രാത്രി ഇബാദത്തിൽ ലയിച്ചവർ, പകൽസമയം സമ്മേളനത്തിന്റെ വിവിധ സേവനങ്ങളിലും. ഈ രണ്ട് കാര്യങ്ങളും ഒത്തു ചേരൽ ഈ പ്രവർത്തനത്തിന്റെ പ്രധാന ലക്ഷ്യവുമാണ്.

സമ്മേളനത്തിൽ തീരുമാനിക്കപ്പെടുന്ന പരിപാടികൾക്ക് പുറമെ, മൗലാന വ്യത്യസ്ത സന്ദർഭങ്ങളിൽ പ്രത്യേക ഉപദേശങ്ങളും നൽകിക്കൊ

ണ്ടിരിക്കുമായിരുന്നു. നമസ്കാരങ്ങൾക്ക് ശേഷം അല്ലാഹുവിൽ ലയിച്ച് മൗലാനാ അവർകൾ ചെയ്തിരുന്ന ദുആ തന്നെ ആളുകൾക്ക് വല്ലാത്ത ഒരനുഭവമായി മാറി.

**ജമാഅത്തുകൾ വിവിധ ഭാഗങ്ങളിലേക്ക്**

മേവാത്തികളും ഡൽഹിയിലെ കച്ചവടക്കാരും മദ്രസയിലെ വിദ്യാർത്ഥികളും ഉൾക്കൊണ്ട ജമാഅത്ത് യു.പി.യുടെ പല ഭാഗങ്ങളിലേക്കും, പഞ്ചാബിലെ വിവിധ നഗരങ്ങളിലേക്കും പുറപ്പെട്ടു. ഖുർജ, അലീഗർ, ആഗ്ര, ബുലന്ദ് ശഹ്ർ, മീററ്റ്, പാനിപത്, സൂനിപത്, കർനാൽ, റാഥക് എന്നിവിടങ്ങളിൽ ജമാഅത്തുകൾ എത്തി. അവിടങ്ങളിൽ പ്രവർത്തനം ആരംഭിക്കുകയും, ചിലരെല്ലാം നിസാമുദ്ദീനിൽ വരുകയും ചെയ്തു തുടങ്ങി. ഹാജി അബ്ദുൽ ജബ്ബാർ സാഹിബ്, ഹാജി അബ്ദുസ്സത്താർ സാഹിബ് (കറാച്ചി) എന്നിവരുടെ ക്ഷണമനുസരിച്ച് ഒരു ജമാഅത്ത് ഹി.1362 സഫർ (1943 ഫെബ്രുവരി) മാസത്തിലും, മൗലവി സയ്യിദ് രിസാ ഹസൻ സാഹിബ് അമീറായി രണ്ടാമത്തെ ജമാഅത്ത് ഏപ്രിൽ മാസത്തിന്റെ തുടക്കത്തിലും കറാച്ചിയിലേക്ക് യാത്രയായി. 'സിന്ധ്' ഭാഗത്ത് അവർ പ്രവർത്തനമാരംഭിച്ചു. കറാച്ചിയുടെ വിവിധ ഭാഗങ്ങളിലും അവരുടെ പ്രവർത്തനം തുടങ്ങി.

മൗലാനക്ക് തീരപ്രദേശങ്ങളിൽ പ്രവർത്തനം വ്യാപിപ്പിക്കുന്നതിൽ വലിയ താൽപര്യമായിരുന്നു. തുറമുഖങ്ങൾ വഴി ഈ പ്രവർത്തനം അറേബ്യൻ തീരങ്ങളിലെത്തി, അറബ് രാഷ്ട്രങ്ങളിൽ വ്യാപിക്കുമെന്ന ചിന്തയായിരുന്നു അദ്ദേഹത്തിനുണ്ടായിരുന്നത്. തീരപ്രദേശങ്ങളിൽ അറബികളും ഇതര രാജ്യക്കാരും വന്ന് താൽക്കാലികമായി താമസിച്ചിരുന്നു. അവിടങ്ങളിൽ ഈ അമൽ വ്യാപിക്കുക വഴി മറ്റ് രാജ്യക്കാരും അത് മനസ്സിലാക്കുന്നതിനും, അവരുടെ നാടുകളിലെത്തി അവർ അവിടങ്ങളിൽ ദീനിന്റെ പരിശ്രമം വ്യാപകമാക്കുന്നതിനും അത് കാരണമായിത്തീരും എന്നതായിരുന്നു മൗലാനയുടെ ചിന്തയിലുണ്ടായിരുന്നത്.

**ലഖ്നൗ യാത്ര**

ഹി.1359 (1940) മുതൽ ദാറുൽ ഉലൂം നദ്‌വത്തുൽ ഉലമായിലെ അധ്യാപകരും വിദ്യാർത്ഥികളും മൗലാനയുടെ ഉപദേശനിർദേശങ്ങൾ സ്വീകരിച്ച് ലഖ്നൗവിലും പരിസര ഗ്രാമങ്ങളിലും പ്രവർത്തനമാരംഭിച്ചു. അവധി അവസരങ്ങളിലും, സമ്മേളനങ്ങളുടെ സന്ദർഭങ്ങളിലും അവർ മൗലാനയുടെ സന്നിധിയിൽ വന്നെത്താറുണ്ടായിരുന്നു. മൗലാന അവരോട് വലിയ അടുപ്പവും കാണിച്ചു. പ്രവർത്തനവിവരങ്ങൾ വലിയ താൽപര്യത്തോടെ മൗലാന ചോദിച്ചറിയുമായിരുന്നു.

ഹി.1362 റജബ് മാസം മൗലാന ലഖ്നൗവിലേക്കുള്ള ക്ഷണം സ്വീകരിച്ചു. അദ്ദേഹം എത്തുന്നതിന് ഒരാഴ്ച മുമ്പ് ഡൽഹിയിലെ കച്ചവടക്കാരും മേവാത്തികളുമുൾപ്പെട്ട 30-40 പേരുടെ ഒരു ജമാഅത്ത് ലഖ്നൗവിലെത്തി. മൗലാന എത്തുന്നതിന് മുമ്പ് നഗരത്തിന്റെ എല്ലാ ഭാഗങ്ങളിലും പ്രവർത്തനത്തിന്റെ സന്ദേശമെത്തിക്കുക എന്നതായിരുന്നു ജമാഅത്തിന്റെ മുൻകൂട്ടിയുള്ള വരവിന്റെ ഉദ്ദേശ്യം. ദാറുൽ ഉലൂം നദ്വത്തുൽ ഉലമായിലായിരുന്നു ജമാഅത്തിന്റെ താമസം.

അസ്ർ നമസ്കാരത്തിന് ശേഷം ജമാഅത്ത് ദിവസവും ദാറുൽ ഉലൂമിൽ നിന്ന് പുറപ്പെടും. മഗ്രിബ് നമസ്കാരത്തിന് ശേഷം നിശ്ചയിക്കപ്പെട്ട മഹല്ലിൽ ഗഷ്ത്ത് നടത്തും. ഇശാ നമസ്കാരത്തിന് ശേഷം ദീനിന്റെ പ്രവർത്തനത്തിന്റെ ലക്ഷ്യങ്ങൾ വിവരിച്ച് സംസാരിക്കും. അതിന് ശേഷം ജമാഅത്തായി താമസസ്ഥലത്തേക്ക് മടങ്ങും. താമസസ്ഥലത്ത് മടങ്ങിയെത്തി ആഹാരം കഴിച്ച് വിശ്രമിക്കുമ്പോൾ രാത്രി പന്ത്രണ്ട് മണിയോടടുക്കുമായിരുന്നു.

സുബ്ഹി നമസ്കാരത്തിന് ശേഷം ജമാഅത്തിന്റെ സ്വന്തം തഅ്ലീം-തർബിയത്തി (പഠനം-പരിശീലനം) ന്റെ പരിപാടികൾ ആരംഭിക്കും. അൽപനേരം ഖുർആൻ ശരീഫ് തജ്‌വീദനുസരിച്ച് ഓതിപരിശീലിക്കും. ശേഷം ഫദാഇൽ-മസാഇലുകളുടെ തഅ്ലീം നടക്കും. ശേഷം സഹാബത്തുൽ കിറാമിന്റെ ജീവിതവും അവരുടെ ത്യാഗത്തിന്റെ സംഭവവും വായിച്ചു കേൾക്കും. ശേഷം പ്രവർത്തനത്തിന്റെ നിയമരീതി പഠിക്കുന്നതാണ്. പിന്നീട് ഉസൂലുകൾ (ആഹാരം, ഉറക്കം, യാത്രയുടെ സുന്നത്തായ രീതികൾ) പഠിക്കുന്നതിലും കാര്യങ്ങൾ പറഞ്ഞ് പരിശീലിക്കുന്നതിലും വ്യാപൃതരാവും. തുടർന്ന് ഭക്ഷണവും വിശ്രമവും. അസ്റിന് ശേഷം നിശ്ചിത സ്ഥലങ്ങളിലെത്തി ദീനീ പ്രവർത്തനം തുടരും.

ജൂലൈ 8-ാം തീയതി ഹാഫിസ് ഫഖ്റുദ്ദീൻ സാഹിബ്, മൗലാനാ ഇഹ്തിശാമുൽ ഹസൻ സാഹിബ്, മുഹമ്മദ് ശഫീഅ് സാഹിബ് ഖുറൈശി, ഹാജി നസീം സാഹിബ് എന്നിവരോടൊപ്പം മൗലാന ലക്നോയിൽ എത്തിച്ചേർന്നു. 'മോത്തി മഹൽ' പാലത്തിന് സമീപമുള്ള പുൽത്തകിടിയിൽ (നഗരാതിർത്തി)യിൽ വെച്ച് അദ്ദേഹം സുന്നത്ത് നമസ്കരിച്ച് ദീർഘനേരം ഭയഭക്തിയോടെ ദുആയിൽ ലയിച്ചുചേർന്നു.

ദാറുൽ ഉലൂം നദ്വത്തുൽ ഉലമായിലെത്തി ആദ്യം പള്ളിയിൽ പ്രവേശിച്ചു. ഈ സന്ദർഭത്തിൽ ജമാഅത്തിൽ വന്നവർ വിവിധ 'ഹൽഖ' (ഗ്രൂപ്പ്)കളായി പിരിഞ്ഞ് അതത് ഹൽഖയുടെ ചുമതല നൽകപ്പെട്ടവരുടെ മേൽനോട്ടത്തിൽ പഠന-പരിശീലനങ്ങളിൽ ഏർപ്പെട്ടിരിക്കുകയായിരുന്നു.

മൗലാനയോട് നിറഞ്ഞ ബഹുമാനവും ആദരവും ഉള്ളവരായിരുന്നു അവർ. എന്നാൽ ഒരാളും അവർ ഏർപ്പെട്ടിരുന്ന കാര്യമുപേക്ഷിച്ച്, മൗലാനയോട് 'മുസാഫഹ' ചെയ്യുന്നതിനോ, മൗലാനയെ സ്വീകരിക്കുന്നതിനോ എഴു ന്നേറ്റ് പോയില്ല. മൗലാന എല്ലാവരെയും താൽപര്യത്തോടെ ഒന്നു നോക്കി. അമീർ ഹാഫിസ് മഖ്ബൂൽ ഹസൻ സാഹിബിനോട് മുസാഫഹ ചെയ്ത്, ജമാഅത്തിന്റെ വിവരങ്ങൾ തിരക്കി. പിന്നീടദ്ദേഹം വിശ്രമസ്ഥലത്തേക്ക് പോകുകയും ചെയ്തു.

മൗലാനാ സയ്യിദ് സുലൈമാൻ നദ്‌വി ഒരു ദിവസം മുമ്പു തന്നെ വന്നെത്തിയിരുന്നു. മൗലാനാ അവർകളോടൊപ്പമാണ് ആ പണ്ഡിത ശ്രേഷ്ഠനും താമസിച്ചത്. സയ്യിദ് നദ്‌വി സാഹിബിന് ഇതിന് മുമ്പ് 'ഥാന ഭവൻ' റെയിൽവേ സ്റ്റേഷനിൽവെച്ചും, ഥാനഭവനിൽനിന്ന് 'കാന്ധല' വരെ യുള്ള തീവണ്ടിയാത്രക്കിടയിലും മൗലാനയുമായി സംസാരിക്കുന്നതിന് അവസരം ലഭിച്ചിരുന്നു. സയ്യിദ് നദ്‌വി സാഹിബവർകൾ അടുത്ത ദിവസം 'ഹബ്ശ്ഖാൻ' ഗെയ്റ്റിന് സമീപം നടന്ന സമ്മേളനത്തിൽ പങ്കെടുക്കു കയും, മൗലാന സംക്ഷിപ്തമായി പറഞ്ഞ കാര്യങ്ങൾ സദസ്സിന് വിവ രിച്ചു കൊടുക്കുകയും ചെയ്തു. സ്വന്തമായിത്തന്നെ ഒരു പ്രസംഗവും അദ്ദേഹം നടത്തി. എട്ട് ദിവസങ്ങൾ സുലൈമാൻ നദ്‌വി മൗലാനക്കൊപ്പ മായിരുന്നു.

അടുത്ത ദിവസം ശൈഖുൽഹദീസ് മൗലാനാ മുഹമ്മദ് സകരിയ്യാ സാഹിബ്, മൗലാനാ മുഹമ്മദ് മൻസൂർ നുഅ്മാനി, മസാഹിറുൽ ഉലൂം മദ്രസയിലെ ചില അധ്യാപകർ, മൗലാനാ അബ്ദുൽ ഹഖ് മദനി മുതലാ യവരും എത്തിച്ചേർന്നു.

ലഖ്നൗവിൽ താമസിച്ച ദിവസങ്ങളിൽ മൂന്ന് ദിവസം പൗരപ്രമുഖൻ നഈമുല്ലാ സാഹിബിന്റെ വീട്ടിലും, രണ്ട് ദിവസം ശൈഖ് ഇഖ്ബാൽ അലി സാഹിബിന്റെ വിശ്രമസ്ഥലമായ ഭോപ്പാൽ ഹൗസിലും അസ്റിന് ശേഷം പ്രത്യേക സദസ്സുകൾ നടന്നു.

ഈ സദസ്സുകൾ നടക്കുന്നതോടൊപ്പം ദാറുൽ ഉലൂമിലെ അതിഥിമ ന്ദിരത്തിൽ (അവിടെയാണ് മൗലാന വിശ്രമിച്ചിരുന്നത്) എത്തിച്ചേരുന്നവ രോട് സുബ്ഹി മുതൽ ളുഹ്ർ വരെ മൗലാനാ അവർകൾ പ്രവർത്തന ത്തിന്റെ ഉദ്ദേശ്യലക്ഷ്യങ്ങളും, സാധാരണ രീതിയിൽ വിവരിച്ചുകൊണ്ടി രിക്കും. ദഅ്‌വത്തിന്റെ ലക്ഷ്യങ്ങളും തത്വങ്ങളും വിവരിക്കപ്പെടാത്ത സദ സ്സുകൾ വളരെ വിരളമായിരുന്നു. ളുഹ്റിന് ശേഷം ദാറുൽ ഉലൂമിലെ പള്ളി യിൽ സദസ്സ് ആരംഭിക്കും. അസ്ർ വരെ സംസാരം തുടർന്നുകൊണ്ടി രിക്കും.

ലഖ്നൗവിലെ താമസത്തിനിടയിൽ മൗലാനാ അബ്ദുശ്ശക്കൂർ ഫാറൂഖിയെ സന്ദർശിക്കുന്നതിനും അവസരം ലഭിച്ചു. മൗലാനാ ഖുത്ത്ബ്മിയാൻസാഹിബ് (ഫറൻകി മഹല്ലി) മൗലാനാ അവർകളെ വന്ന് സന്ദർശിച്ചു. മൗലാന രണ്ടാമത് കൂടിക്കാഴ്ചക്കായി 'ഫറൻകി മഹല്ലും' സന്ദർശിച്ചു. 'തഅ്ലീമാത്തെ ഇസ്‌ലാം' അക്കാഡമിയും മൗലാന സന്ദർശിക്കുകയുണ്ടായി.

അവസാന ദിവസം വെള്ളിയാഴ്ച തിരക്കുപിടിച്ച ദിവസമായിരുന്നു. രാവിലെ വിദ്യാർത്ഥികളുടെ 'അൽഇസ്‌ലാഹ്' സാഹിത്യ സമാജത്തിന്റെ ഒരു പരിപാടിയിൽ പങ്കെടുത്തതിന് ശേഷം 'അമീറുദ്ദൗല' ഇസ്‌ലാമിക കോളേജിലേക്ക് പോയി. വലിയൊരു സംഘം അവിടെ മൗലാനയെ പ്രതീക്ഷിച്ച് കഴിയുകയായിരുന്നു. മൗലാനാ സയ്യിദ് സുലൈമാൻ നദ്‌വി അവിടെ ആദ്യമായി കാര്യമാത്ര പ്രസക്തമായ ഒരു പ്രസംഗം ചെയ്തു. പിന്നീട് മൗലാന സദസ്സിന് വേണ്ട ഉപദേശ നിർദേശങ്ങളും നൽകി. അവിടെ നടന്ന പരിപാടികൾക്ക് ശേഷം അടുത്തുള്ള ഒരു മസ്ജിദിൽ ജുമുഅ നമസ്കരിച്ചു. ജുമുഅക്ക് ശേഷം സംസാരിച്ചവർ ഡൽഹിയിൽനിന്ന് വന്ന ജമാഅത്തിനോടൊപ്പം കാൻപൂരിലേക്ക് പുറപ്പെടാൻ ജനങ്ങളെ പ്രേരിപ്പിച്ചു. മൗലാനപള്ളിയുടെ ഉള്ളിൽ നടുത്തളത്തിൽ ഇരിക്കുകയായിരുന്നു. പുറപ്പെടുന്നതിന് ആരും തയ്യാറായില്ല. സദസ്സിന്റെ തണുപ്പൻ പ്രതികരണം കണ്ട് മൗലാന വലിയ വിഷമത്തിലായി. ദീനിന്റെ പരിശ്രമത്തിന് ജനങ്ങൾ തയ്യാറാകാത്തതിൽ അദ്ദേഹം തികച്ചും ദുഃഖിതനായി. അദ്ദേഹം സ്വയം പോയി പള്ളിയുടെ വാതിലടച്ച് അവിടെ ആളെയും ചുമതലപ്പെടുത്തി. പള്ളിയുടെ മധ്യത്തിലുള്ള വാതിലിൽനിന്ന് ജനങ്ങളെ പ്രേരിപ്പിക്കാൻ തുടങ്ങി. ചിലരെ എഴുന്നേൽപിച്ച് നിറുത്തി ചോദിച്ചു: "നിങ്ങൾ ദീനിന്റെ മാർഗത്തിൽ പുറപ്പെടാതിരിക്കാൻ എന്താണ് കാരണം? ദുൻയാവിന് വേണ്ടി നിങ്ങൾ യാത്ര ചെയ്തു കൊണ്ടേയിരിക്കുന്നവരാണല്ലോ. ദീനിന് വേണ്ടി യാത്ര ചെയ്യാൻ എന്തുകൊണ്ട് തയ്യാറാകുന്നില്ല?' മൗലാന വലിയ ആവേശത്തള്ളിച്ചയിലായിരുന്നു ഈ സമയമെല്ലാം. അദ്ദേഹത്തിന്റെ സമ്പൂർണ ശ്രദ്ധ ഈ പരിശ്രമത്തിൽ കേന്ദ്രീകരിച്ചിരിക്കുകയായിരുന്നു. ഹാജി വലി മുഹമ്മദ് സാഹിബ് ദിവസങ്ങളോളം കിടപ്പിലായിരുന്നു. 'അർശസ്സ്' രോഗത്തിന്റെ പേരിൽ അദ്ദേഹം വളരെ ക്ഷീണിതനുമായിരുന്നു. മൗലാന അദ്ദേഹത്തോട് ചോദിച്ചു: നിങ്ങൾ എന്തുകൊണ്ട് പുറപ്പെടുന്നില്ല?" അദ്ദേഹം പറഞ്ഞു: "ഞാൻ മരിച്ചു കൊണ്ടിരിക്കുകയാണ്." മൗലാനാ അവർകൾ അരുളി: "മരിക്കുകയാണെങ്കിൽ കാൻപൂരിൽ പോയി മരിക്കാം." മൗലാനാ അവർകളുടെ ആവേശത്തിൽ അദ്ദേഹം യാത്രക്ക് തയ്യാറായി. അല്ലാഹു

അദ്ദേഹത്തിന്റെ യാത്ര ആഫിയ (സുഖം)ത്തോടെ പൂർത്തിയാക്കി. അദ്ദേഹത്തോടൊപ്പം എട്ടു പത്ത് പേർ വേറെയും തയ്യാറായി. അവരിൽ അധികപേരും പിൽക്കാലത്ത് ഈ പ്രവർത്തന പഥത്തിൽ വലിയ പങ്ക് വഹിച്ചവരാണ്.

രാത്രിയുള്ള ട്രെയ്നിൽ ശൈഖുൽ ഹദീസ്, ഹാഫിസ് ഫഖ്റുദ്ദീൻ സാഹിബ് എന്നിവരെയും കൂട്ടി യാത്രയിലെ മറ്റ് കൂട്ടുകാരോടൊപ്പം മൗലാന 'റായ്ബറേലി'യിലേക്ക് പുറപ്പെട്ടു. രാത്രി നാല് മണിക്ക് സയ്യിദ് അഹ്മദ് ശഹീദിന്റെ ജന്മദേശമായ ദാഇറശാഹ് അലമുല്ലയിൽ എത്തിച്ചേർന്നു. ഉറക്കമിളച്ചതിന്റെ ക്ഷീണമറിയാത്ത നിലയിൽ ജോലികളിൽ വ്യാപൃതരായി. സയ്യിദ് കുടുംബക്കാരുടെ ഇടയിൽ തന്ത്രപരമായും, ഹൃദയത്തിൽ പ്രതിഫലനം സൃഷ്ടിക്കും വിധവും ദീനിന്റെ ഈ പരിശ്രമത്തെ സമർപ്പിച്ചു. ദീനിന് സയ്യിദന്മാരുമായുള്ള ബന്ധവും, സയ്യിദന്മാർക്ക് ദീനിനോടുള്ള പ്രത്യേക കടപ്പാടും എടുത്തു പറഞ്ഞു. ദീനിന്റെ സേവനത്തിന് സന്നദ്ധരാകുന്നതിനും, അത് ജീവിതലക്ഷ്യമായി സ്വീകരിക്കുന്നതാകണമെന്നും മൗലാനാ അവർകൾ അവരെ ഉണർത്തി. മൗലാന അരുളി:"ദീനീ സേവനത്തിന് സയ്യിദന്മാർ സന്നദ്ധരായില്ലെങ്കിൽ, ദീനീ സേവനം മുഖാന്തരം ലഭിക്കേണ്ട പുരോഗതി അവർക്ക് കൈവരുന്നതല്ല. സയ്യിദന്മാർ ദീൻ വിട്ട് മറ്റ് ജോലികളിലേർപ്പെട്ടാൽ, അവരുടെ സ്വന്തം ജോലിയിൽ അവർക്ക് ലഭിക്കേണ്ട സംതൃപ്തി ലഭിക്കുന്നതുമല്ല.

മധ്യാഹ്ന ട്രൈനിൽ ലഖ്നൗവിലേക്ക് മടങ്ങി. റെയിൽവെ സ്റ്റേഷനിൽ നിന്ന് തന്നെ കാൻപൂരിലേക്ക് യാത്രയായി. അവിടെ രണ്ട് ദിവസം താമസിച്ച് ഡൽഹിയിൽ മടങ്ങിയെത്തി.

# ആറ്

# രോഗവും വിയോഗവും

മൗലാനാ അവർകളുടെ ആരോഗ്യസ്ഥിതി നേരത്തെത്തന്നെ ബലഹീനമായിരുന്നു. കടുത്ത പരിശ്രമം, നിരന്തരമായ ജോലി, വിശ്രമമില്ലായ്മ എന്നിവ നിമിത്തം ബലഹീനത വീണ്ടും വർധിച്ചു. കുടൽ സംബന്ധമായ രോഗങ്ങൾ ജന്മനാ തന്നെ ഉള്ളതായിരുന്നു. തുടർച്ചയായ യാത്ര, ആരോഗ്യകാര്യങ്ങളിൽ സൂക്ഷ്മതയില്ലായ്മ, സമയം തെറ്റിയ ആഹാരം, ഉറക്കം ഇവയെല്ലാം ശാരീരികസ്ഥിതിയെ വീണ്ടും ദുർബലമാക്കി. 1943 നവംബറിൽ മൗലാനക്ക് വയറ് വേദനയും വയറിളക്കവും അനുഭവപ്പെട്ടു. പിന്നീട് ആ രോഗം പൂർണമായി സുഖപ്പെട്ടില്ല. അപ്പോഴെല്ലാം ഡൽഹിയിൽനിന്ന് വരുന്നവർ നൽകുന്ന വിവരം മൗലാനയുടെ രോഗനിലയിൽ മാറ്റമില്ലെന്നും, ബലഹീനത വർധിച്ചുവരുന്നു എന്നുമായിരുന്നു. പക്ഷേ, മൗലാന ദീനിന്റെ ഈ പരിശ്രമത്തിലും, ഇതിന്റെ ആവേശത്തിലും ചിന്തയിലും ലയിച്ച് കഴിയുകയായിരുന്നു. 1944 ജനുവരി 13-ന് ഒരു സുഹൃത്ത് ഡൽഹിയിൽ നിന്നെഴുതി:

"അല്ലാഹുവിന്റെ അനുഗ്രഹത്താൽ മൗലാനക്ക് ഇപ്പോൾ ഒരുവിധം സുഖമുണ്ട്. പക്ഷേ, ക്ഷീണം കൂടുതലാണ്. വൈദ്യന്മാർ നിർദേശിച്ചിട്ടും സംസാരം നിറുത്തുന്നില്ല. മൗലാന പറയുന്നത്, ദീനിന്റെ പരിശ്രമത്തെ സംബന്ധിച്ച് സംസാരിച്ച് സംസാരിച്ച് മരിക്കലാണെനിക്കിഷ്ടമെന്നും സംസാരിക്കാതെ ആരോഗ്യവും സുഖവും നേടിയെടുക്കുന്നതിൽ തനിക്ക് താൽപര്യമില്ല എന്നുമാണ്. തന്റെ രോഗത്തിന്റെ പ്രധാന കാരണം ഉലമാ

ക്കൾ ഈ പരിശ്രമത്തിൽ ശ്രദ്ധ ചെലുത്തുന്നില്ല എന്നതാണെന്ന് മൗലാന പറയുന്നു. ഇതിന് വേണ്ടി കടം വാങ്ങേണ്ടിവന്നാലും പരിഭ്രമിക്കരുതെന്നും, അല്ലാഹു തആലാ ബർക്കത്ത് ചെയ്യുമെന്നും അദ്ദേഹം പറയുന്നു. എന്റെ ഈ രോഗവും അനുഗ്രഹമാണ്. ഇത് കേട്ടെങ്കിലും ജനങ്ങൾ ഇവിടെ വരട്ടെ. പക്ഷേ, ഇത് കേട്ടിട്ടും ജനങ്ങൾ വരുന്നില്ലല്ലോ. ഇതിന്റെ ബർക്കത്തുകൾ ഞാൻ പ്രത്യക്ഷത്തിൽ കണ്ടു കൊണ്ടിരിക്കുകയാണ്. ഈ വിവരങ്ങൾ പറയുമ്പോൾ മൗലാനാ അവർകളുടെ അവസ്ഥ തികച്ചും വിവരണാതീതമായിരുന്നു."

ഹി. 1363 മുഹർറം 21 (17.1.1944)-ാം തീയതി ലഖ്നൗവിൽ നിന്ന് ഒരു ജമാഅത്ത് ഡൽഹിയിലേക്ക് പുറപ്പെട്ടു. ജമാഅത്തിൽ മൗലാനാ ഇംറാൻഖാൻ സാഹിബ് (പ്രിൻസിപ്പൽ, ദാറുൽ ഉലൂം നദ്‌വത്തുൽ ഉലമ, ലഖ്നൗ) ഹക്കീം ഖാസിം ഹുസൈൻ സാഹിബ് എന്നിവരുമുണ്ടായിരുന്നു. മൗലാന വലിയ ബലഹീനതയിലാണെങ്കിലും കാര്യങ്ങൾ നോക്കിനടത്തുന്നുണ്ട് എന്നവർക്ക് ബോധ്യപ്പെട്ടു. അധികസമയങ്ങളിലും സ്വന്തമായിത്തന്നെയാണ് നമസ്കരിച്ചിരുന്നത്. പ്രസംഗത്തിലും കുറവ് വരുത്തിയിരുന്നില്ല. ഒരു സ്ഥലത്ത് ഇരുന്ന് കഴിഞ്ഞാൽ എഴുന്നേൽക്കുന്നതിന് മറ്റുള്ളവരുടെ സഹായം ആവശ്യമായിരുന്നു. ഇതിനകം രോഗം കലശലായി.

അവസാന സമയങ്ങളുടെ ലക്ഷണങ്ങൾ കാണപ്പെട്ടു തുടങ്ങി. കാശ്മീരിലെ മീർവാഇസ് മൗലാനാ മുഹമ്മദ് യൂസുഫ് സാഹിബും ഈ ദിവസങ്ങളിൽ നിസാമുദ്ദീനിൽ താമസിച്ചിരുന്നു. മൗലാന ഉലമാക്കളുടെ ശ്രദ്ധ ഈ ഭാഗത്തേക്ക് തിരിക്കുന്നതിന് സർവശക്തിയുമുപയോഗിച്ച് ശ്രമിക്കുകയായിരുന്നു. മൗലാനാ അവർകളുടെ സംസാരവിഷയവും, ഏറ്റവും വലിയ ചിന്തയും ഈ സമയങ്ങളിൽ ഇത് മാത്രമായിരുന്നു. ആത്മീയചിന്തയും കാര്യവിവരവുമുള്ളവരും മൗലാനയുടെ സമീപത്ത് തന്നെ ഈ സന്ദർഭത്തിൽ ഉണ്ടാകണമെന്നും ക്ഷമയോടെ, സമാധാനത്തോടെ കാര്യങ്ങൾ കേട്ട്, ഈ പരിശ്രമത്തിന്റെ രീതികളും ചിട്ടകളും മനസ്സിലാക്കി, ഇതിനെ സ്വന്തം പരിശ്രമമായി കാണുന്ന അവസ്ഥ അവരിൽ ഉണ്ടാകണമെന്നും മൗലാന ആഗ്രഹിച്ചിരുന്നു. 'ദഅ്‌വത്തി'ന്റെ ഈ പരിശ്രമം നിങ്ങളുടെ തന്നെ ജോലിയാണെന്നും, ഇതിന്റെ യഥാർത്ഥമായ യോഗ്യത നിങ്ങൾക്ക് മാത്രമാണെന്നും, നിങ്ങൾ രംഗത്തേക്ക് കടന്നു വന്നാൽ ഇതിന് യഥാർത്ഥമായ വളർച്ച ലഭിക്കുമെന്നും മൗലാന ഉലമാക്കളെ നിരന്തരം ഉണർത്തി. ഒരു സ്ഥലത്ത് തീപിടിക്കുന്നത് കണ്ടപ്പോൾ, അതണക്കുന്നതിന് മറ്റുള്ളവരെ വിളിക്കുന്ന ഒരാളെപ്പോലെയാണ് തന്റെ ശ്രമം എന്നാണദ്ദേഹം പറഞ്ഞത്. മറ്റുള്ളവരെ വിളിക്കുന്ന ജോലി മാത്രമായിരുന്നു തനിക്ക് നിർവഹിക്കാനുള്ളത്. തീ അണക്കുന്നത് മറ്റുള്ളവരാണ്.

ഡൽഹിയിലെ കച്ചവടക്കാരോടും, തന്റെ പ്രവർത്തകരോടും ഉലമാക്കളിൽ നിന്നു മതവിധികൾ കൂടുതൽ പഠിക്കാൻ ശ്രമിക്കണമെന്ന് മൗലാന ഉപദേശിച്ചിരുന്നു. ഡൽഹിയുടെ പലഭാഗങ്ങളിലും സമ്മേളനങ്ങൾ നടത്തി പൊതുജനങ്ങൾക്ക് കാര്യങ്ങൾ മനസ്സിലാകുന്നതിനുള്ള അവസരമൊരുക്കണമെന്നും, ഉലമാക്കളുടെ പിൻതുണയും പിൻബലവും ദഅ്‌വത്തിന്റെ വളർച്ചക്ക് വലിയ സഹായകമായിത്തീരുമെന്നും മൗലാന പ്രത്യേകം നിർദേശിച്ചു. ആ നിർദേശാനുസരണം ഈ കാലയളവിൽ ഓരോ സ്ഥലത്തും സമ്മേളനങ്ങൾ നടന്നു. മൗലാനാ മുഫ്തി കിഫായത്തുല്ലാ സാഹിബ്, മൗലാനാ അബ്ദുൽ മന്നാൻ സാഹിബ്, മൗലാനാ ഇംറാൻഖാൻ സാഹിബ് തുടങ്ങിയ പ്രമുഖ ഉലമാക്കളും മറ്റു ചില ദീനീ പ്രവർത്തകരും സമ്മേളനങ്ങളിൽ സംസാരിച്ചു. മൗലാനാ മുഫ്തി കിഫായത്തുല്ലാ സാഹിബ് തുറന്ന മനസ്സോടെ ഈ പ്രവർത്തനത്തെ പിൻതുണച്ചിരുന്നു. മൗലാന അതിൽ വലിയ സന്തോഷവും നന്ദിയും പ്രകടിപ്പിക്കുകയും ചെയ്തു.

മൗലാന സമ്മേളനവിവരങ്ങൾ അറിയുന്നതിൽ അക്ഷമയോടെ കാത്തിരിക്കുമായിരുന്നു. പലരിൽനിന്നും വിവരങ്ങൾ കേട്ട് മനസ്സിലാക്കുന്നത് വരെ ഉറങ്ങുമായിരുന്നില്ല. സമ്മേളനം അവസാനിച്ച് സാധാരണജനങ്ങൾ എത്തുമ്പോൾ രാത്രി വളരെ വൈകിയിരുന്നു. മൗലാനാ അവർകൾ ഉറങ്ങാതെ കാത്തിരിക്കും. ആളുകളുടെ ശബ്ദം കേട്ടാൽ ഉടനെ വിളിപ്പിക്കും. സമ്മേളനത്തിന്റെ സ്വഭാവവും വിവരങ്ങളും വലിയ താൽപര്യത്തിൽ കേൾക്കും. ചിലപ്പോൾ സമ്മേളനത്തിൽ സംസാരിച്ചവർ മൗലാനയുടെ ആശയം വേണ്ടവിധത്തിൽ പ്രതിഫലിപ്പിച്ചിരുന്നില്ല എന്നറിഞ്ഞാൽ, നാവ് കൊണ്ട് ഒന്നും പറയാറില്ലായിരുന്നുവെങ്കിലും, അതിന്റെ പ്രയാസം ആ മുഖത്ത് നിഴലിച്ച് കാണുമായിരുന്നു.

രാവിലെ പ്രാതൽ കഴിച്ചതിന് ശേഷവും രാത്രി ആഹാരത്തിന് ശേഷവും മൗലാന സംസാരിക്കുമായിരുന്നു. ചിലപ്പോൾ അത് മണിക്കൂറുകൾ നീണ്ടു നിൽക്കും. ബലഹീനതയും ക്ഷീണവും വർധിക്കും. ആളുകൾ ബഹുമാനത്തിന്റെ പേരിൽ മിണ്ടാതിരിക്കും.

ഈ ദിവസങ്ങളിലാണ് മൗലാനയുടെ മകൻ മൗലാനാ മുഹമ്മദ് യൂസുഫ് സാഹിബ് അമീറായി ഒരു ജമാഅത്ത് 'ഖാട് മൈക്കാ' എന്ന സ്ഥലത്തെത്തി വിജയകരമായി പ്രവർത്തിച്ചത്. മൗലാനാ അവർകളുടെ സാന്നിധ്യത്തിൽ മേവാത്തിലെ സമ്മേളനങ്ങളിൽ കാണപ്പെട്ട എല്ലാ പ്രത്യേകതകളും ഈ ജമാഅത്തിന്റെ പ്രവർത്തനങ്ങളിൽ ദൃശ്യമായിരുന്നു.

**ഉലമാക്കളുമായുള്ള ബന്ധം**

ഉമ്മത്തിലെ വിവിധ വിഭാഗങ്ങളിൽ തെറ്റിദ്ധാരണകളുടെ പേരിലും മറ്റും ഉണ്ടായിത്തീർന്ന അകൽച്ചയും ഭിന്നിപ്പും ഇല്ലാതാക്കുകയെന്നത് മൗലാനയുടെ ഈ പരിശ്രമത്തിന്റെ പ്രധാന ലക്ഷ്യങ്ങളിലൊന്നായിരുന്നു. മുസ്‌ലിംകൾക്കിടയിൽ പരസ്പരം സ്നേഹവും താൽപര്യവും ഉണ്ടാക്കിയെടുത്ത്, ദീനീ രംഗത്ത് അവർ പരസ്പരം സഹായികളായിത്തീരണമെന്നും അവർക്കിടയിൽ ആദരവും ബഹുമാനവും ഉണ്ടായി, ഓരോ വിഭാഗവും മറ്റൊരു വിഭാഗത്തിന് ഉപകാരം ചെയ്യുന്ന സ്ഥിതിവിശേഷം ഉണ്ടായിത്തീരണമെന്നും മൗലാന ആത്മാർത്ഥമായി ആഗ്രഹിച്ചു.

ദീനിയായ അവസ്ഥ എത്ര തന്നെ താഴെയായിരുന്നാലും, ദീനീ രംഗത്തെ ഒരു വിഭാഗത്തെയും തള്ളിക്കളയാൻ മൗലാന സന്നദ്ധനായിരുന്നില്ല. മുസ്‌ലിം ബഹുജനങ്ങളും ഉലമാക്കളും തമ്മിലുള്ള അകൽച്ച അദ്ദേഹത്തെ വേദനിപ്പിച്ചു. സമുദായത്തിന്റെ ഈ ഭാഗ്യദോഷം ഭാവിയിൽ വലിയ അപകടത്തിന് കാരണമായിത്തീരുമെന്നും ബഹുജനങ്ങളിലെ ദീനില്ലായ്മയുടെ തുടക്കമായി മാറുമെന്നും മൗലാന കരുതിയിരുന്നു. ദീനിന്റെ ഈ പരിശ്രമത്തിൽ ബന്ധപ്പെട്ടു എന്നതിലൂടെ ഉലമാക്കളും പൊതുജനങ്ങളും പരസ്പരം സ്നേഹത്തിലും അടുപ്പത്തിലും ആയിത്തീരുമെന്നതായിരുന്നു മൗലാനാ അവർകളുടെ പ്രതീക്ഷ. അതിന്റെ ലക്ഷണങ്ങൾ കണ്ടു തുടങ്ങുകയും ചെയ്തിരുന്നു. പരസ്പരം മനസ്സിലാക്കുന്നതിനും, പരസ്പരം ആവശ്യകത ബോധ്യപ്പെടുന്നതിനും ദീനിന്റെ ഈ പരിശ്രമം നിമിത്തമായിത്തീരുമെന്നതുമായിരുന്നു മൗലാനായുടെ വിശ്വാസം.

ഈ വിനീതൻ 'ഖാട് മൈക്ക' എന്ന സ്ഥലത്ത് മൗലാനാ മുഹമ്മദ് യൂസുഫ് സാഹിബിന്റെ നിർദേശാനുസരണം ഹ്രസ്വമായ ഒരു പ്രസംഗം ചെയ്തു. ഉലമാക്കൾ ഈ പരിശ്രമം മുഖേന പൊതുജനങ്ങളുമായി ബന്ധപ്പെടാതിരിക്കുകയും, അവരിൽ ദീനിയായ പരിശ്രമം നടത്താതിരിക്കുകയും ചെയ്താൽ, ഉലമാക്കൾ സമൂഹത്തിന് തികച്ചും അപരിചിതരായ ഒരു ന്യൂനപക്ഷമായി അധഃപതിക്കുമോ എന്ന് ഭയപ്പെടേണ്ടതുണ്ടെന്ന് ഞാൻ അതിൽ വിവരിക്കുകയുണ്ടായി. ഈ നില തുടർന്നാൽ ഉലമാക്കളുടെ ഭാഷയും അവരുപയോഗിക്കുന്ന മതപരമായ സാങ്കേതിക പ്രയോഗങ്ങൾ പോലും പൊതുജനങ്ങൾക്ക് പരിചയമില്ലാത്തതായിത്തീരുമെന്നും, ഇരുവിഭാഗത്തിനുമായി ദ്വിഭാഷി ആവശ്യമായിത്തീരാമെന്നും ഞാൻ അഭിപ്രായപ്പെട്ടു. മൗലാനാ മുഹമ്മദ് യൂസുഫ് സാഹിബിൽനിന്ന് ഈ പ്രസംഗത്തിന്റെ രത്നച്ചുരുക്കം മൗലാനാ അവർകൾ കേട്ടപ്പോൾ, അദ്ദേഹത്തിന് അത് വളരെ ഇഷ്ടപ്പെടുകയുണ്ടായി. യഥാർത്ഥത്തിൽ വിനീതന്റെ ഈ പ്രസംഗം മൗലാനയുടെ

വിവിധ സദസ്സുകളിലെ സംസാരത്തിന്റെ രത്നച്ചുരുക്കമായിരുന്നു. ഇത് തികച്ചും ശരിയാണെന്ന് ദീനിന്റെ ഈ പരിശ്രമം പലപ്പോഴും തെളിയിക്കുകയും ചെയ്തിട്ടുള്ളതാണ്.

മൗലാന ഒരു ഭാഗത്ത് ഈ പരിശ്രമം മുഖാന്തരം പൊതുജനങ്ങളുമായി അടുക്കാനും, അവരുടെ ചിന്താഗതികൾ സ്വന്തം ഹൃദയത്തിൽ ഉൾക്കൊള്ളാനും ഉലമാക്കളെ പ്രേരിപ്പിച്ചുകൊണ്ടിരുന്നു. മറുഭാഗത്ത് ഉലമാക്കളുടെ പദവി മനസ്സിലാക്കി അവരെ ആദരിക്കാനും, അവരിൽനിന്ന് ദീൻ പഠിച്ച് മനസ്സിലാക്കാനും പൊതു ജനങ്ങളെയും അദ്ദേഹം ഉപദേശിച്ചു. മര്യാദകൾ പാലിച്ചുകൊണ്ട് ഉലമാക്കളുടെ സന്നിധിയിൽ ഹാജരാകണമെന്ന് നിർദേശിക്കുകയും അവരെ സന്ദർശിക്കുന്നതിന്റെ പ്രതിഫലം വിവരിച്ചുകൊടുക്കുകയും ചെയ്തു. അവർ പറയുന്ന കാര്യങ്ങൾ മനസ്സിലാകാതെ വന്നാലും അവയുടെ നല്ല വ്യാഖ്യാനം കണ്ടെത്തണമെന്നും, അവരെ സംബന്ധിച്ച് നല്ല ധാരണ പുലർത്തണമെന്നും മൗലാന നിഷ്കർഷിച്ചു.

ഉലമാക്കളുടെ സന്നിധിയിൽ പ്രവർത്തകരെ അയയ്ക്കുകയും, അവരുടെ സന്നിധിയിൽ എന്തെല്ലാം മര്യാദകൾ പാലിക്കപ്പെട്ടു എന്ന് മൗലാന ചോദിച്ചറിയുകയും ചെയ്യുമായിരുന്നു. അവരെ സംബന്ധിച്ച് വിമർശനപരമായ അഭിപ്രായം പ്രകടിപ്പിക്കുന്നവർക്ക് അദ്ദേഹം അത് തിരുത്തിക്കൊടുക്കുകയും ചെയ്യുമായിരുന്നു. ഈ നിലയിൽ പൊതുജനങ്ങളും ഉലമാക്കളും തമ്മിൽ ഇതിന് മുൻപ് (ഖിലാഫത്ത് പ്രസ്ഥാനത്തിന് ശേഷം) ഉണ്ടായിട്ടില്ലാത്ത അടുപ്പം ഉണ്ടായിത്തീരുന്നതിന് മൗലാനയുടെ ഈ നടപടിക്രമങ്ങൾ സഹായകമായി.

നിർഭാഗ്യവശാൽ നഗരങ്ങളിൽ രാഷ്ട്രീയ പ്രവർത്തനങ്ങളും പ്രാദേശിക ഭിന്നാഭിപ്രായങ്ങളും മൂലം പൊതുജനങ്ങളിൽ ഉലമാക്കളെ സംബന്ധിച്ച് അഭിപ്രായവ്യത്യാസം ഉടലെടുത്ത് തുടങ്ങിയിരുന്നു. മൊത്തത്തിൽ ദീനീപ്രവർത്തകർക്കും ഉലമാക്കൾക്കുമെതിരിൽ ഒരു വൈരാഗ്യമനസ്ഥിതി തന്നെ വളർന്നു വന്നിരുന്നു.

മൗലാനയുടെ പരിശ്രമങ്ങളുടെയും തന്ത്രപരമായ നീക്കങ്ങളുടെയും ഫലമായി ദീനീ പ്രവർത്തകർ ദീനിന് വേണ്ടി രാഷ്ട്രീയ അഭിപ്രായവ്യത്യാസങ്ങൾ വിസ്മരിക്കാൻ തയ്യാറായി. രാഷ്ട്രീയമായ അഭിപ്രായവ്യത്യാസങ്ങൾ നിലനിൽക്കുന്നതോടൊപ്പം സത്യത്തിന്റെ അഹ്‌ലുകാരായ ഉലമാക്കളെ ആദരിക്കാനും പരിഗണിക്കാനും ദീനീപ്രവർത്തകർ സന്നദ്ധരായി. വർഷങ്ങളായി ഉലമാക്കളുമായി അകന്നു കഴിഞ്ഞിരുന്ന വലിയ വലിയ വ്യാപാരികൾ ഉലമാക്കളുടെ സന്നിധിയിൽ ബഹുമാന പുരസ്സരം ഹാജ

രായിത്തുടങ്ങി. സമ്മേളനങ്ങൾക്കും വിവിധ പരിപാടികൾക്കും ബഹുമാന ഭാവുകങ്ങളോടെ അവരെ കൂട്ടിപ്പോകാൻ തുടങ്ങി. മരണകാരണമായ രോഗത്തിന്റെ തുടക്കത്തിൽ മൗലാനക്ക് ഈ വിഷയത്തിൽ വലിയ ശ്രദ്ധയായിരുന്നു. ഈ രംഗത്ത് പ്രതീക്ഷിച്ചപോലെ വിജയം നേടാനും അദ്ദേഹത്തിന് സാധിച്ചു.

വീക്ഷണഗതികളുടെയും ചെറിയ ചെറിയ വ്യത്യാസങ്ങളുടെയും പേരിൽ, വളരെക്കാലമായി അകന്നു കഴിഞ്ഞിരുന്നത് കാരണം, അഹ്ലുസ്സുന്നത്തി വൽ ജമാഅത്തിൽപ്പെട്ട വിവിധ വിഭാഗങ്ങളുടെ ഇടയിൽ വിദ്വേഷവും വെറുപ്പും ഉടലെടുത്തിരുന്നു. ഓരോ വിഭാഗങ്ങളും മറ്റുള്ളവരിൽനിന്ന് മാറി നിൽക്കുന്നതിലാണ് അവരുടെ ദീനിന്റെ സുരക്ഷിതത്വം കണ്ടെത്തിയത്. ഒരു വിഭാഗവും അടുത്ത വിഭാഗത്തിന്റെ നന്മ മനസ്സിലാക്കിയതേയില്ല. പരസ്പരം ഉപകാരികളാകുന്ന സ്ഥിതി വർഷങ്ങളായി ഇല്ലാതെ നില്ക്കുകയായിരുന്നു.

അഭിപ്രായവ്യത്യാസങ്ങൾ മാറ്റിയെടുക്കുന്നതിന് പകരം ജനങ്ങൾ കണ്ട മാർഗം വിവാദങ്ങളും പ്രതിവാദങ്ങളും നടത്തി പ്രതിയോഗിയെ താറടിച്ച് കാണിക്കലും സ്വന്തം വീക്ഷണഗതിയെ സ്ഥിരീകരിക്കുന്നതിനുള്ള തെളിവുകൾ നിരത്തലുമൊക്കെയായിരുന്നു. ഈ മാർഗങ്ങൾ അഭിപ്രായ വ്യത്യാസങ്ങളെ കൂടുതൽ രൂക്ഷമാക്കി.

മൗലാനാ അവർകൾ അതിന് സ്വീകരിച്ച വഴി നല്ല സ്വഭാവത്തോടെയും പരസ്പര ആദരവിലൂടെയും ഹൃദയങ്ങളുടെ അകൽച്ച ഇല്ലാതാക്കുക എന്നതായിരുന്നു. അടുത്ത് ഇടപഴകുന്നതിലൂടെ തെറ്റിദ്ധാരണകൾ സ്വയം ഇല്ലാതായിത്തീരും. ദീനിന്റെ യഥാർത്ഥമായ, അടിസ്ഥാനപരമായ ജോലിയിലേർപ്പെടുകയും അതിനു വേണ്ടി പരസ്പരം ഇടകലരുകയും ചെയ്യുമ്പോൾ, അഭിപ്രായവ്യത്യാസങ്ങൾ അസ്തമിക്കും. അതിര് കടന്ന വാക്കുകളും പ്രവൃത്തികളും ഇല്ലാതായിത്തീരുകയും ചെയ്യും.

മരണകാരണമായ രോഗത്തിൽ കിടക്കവെ മുസ്ലിം ഐക്യത്തിന്റെ കാര്യത്തിൽ പ്രത്യേക ശ്രദ്ധ ചെലുത്തി. ഇതിനായി പ്രത്യേക നിർദേശങ്ങളും മൗലാന നൽകി.

മൗലാനയുടെ രോഗം കാണാനോ മറ്റോ നിസാമുദ്ദീൻ മസ്ജിദിൽ സാധാരണ വരാറില്ലാത്ത ഉലമാക്കളാരെങ്കിലും അവിടെ എത്തിപ്പെട്ടാൽ മൗലാന അവരെ അങ്ങേയറ്റം ആദരിക്കുകയും ബഹുമാനിക്കുകയും ചെയ്തു. അവരുടെ വരവിന് അദ്ദേഹം വലിയ പ്രാധാന്യവും കല്പിച്ചു. സാധാരണഗതിയിൽ ചിന്തിക്കാൻ കഴിയുന്നതിലുമപ്പുറം അവർക്ക് വേണ്ട സേവനങ്ങൾ ചെയ്തു കൊടുക്കുകയും ചെയ്യുമായിരുന്നു. അവർക്ക് ഏതെ

ങ്കിലും നിലയിൽ മനഃപ്രയാസമുണ്ടാക്കുന്ന ഒരനുഭവവും അവിടെ ഉണ്ടാ യിരുന്നില്ല. വിഭാഗീയ ചിന്തകൾ ഉടലെടുക്കാൻ ഒരിക്കലും മൗലാന അവ സരം നല്കിയതേയില്ല.

1944 മാർച്ചിൽ മൗലാനയുടെ ആരോഗ്യസ്ഥിതി കൂടുതൽ മോശമായി. നമസ്കരിക്കുന്നതിന് വരെ കഴിയാത്ത സ്ഥിതിയിലെത്തി. പക്ഷേ, രണ്ട് പേരുടെ സഹായത്താൽ പള്ളിയിലെത്തി ജമാഅത്തായി തന്നെ നമസ്ക രിച്ചുവന്നു. ഈ രോഗത്തിൽ നിന്ന് ഞാൻ രക്ഷപ്പെടുകയില്ല എന്ന് പല പ്രാവശ്യം അദ്ദേഹം പറഞ്ഞിരുന്നു. ബാഹ്യമായി രോഗം സുഖപ്പെടുക പ്രയാസം തന്നെയായിരുന്നു. ഇതോടൊപ്പം അല്ലാഹുവിന്റെ അനുഗ്രഹ ത്തെ സംബന്ധിച്ച് നിരാശപ്പെട്ടതുമില്ല. തന്റെ കാലക്കാരായ മുസ്ലിം സഹോദരങ്ങൾ അടിസ്ഥാനപരമായ ജോലി മറന്ന് ശാഖാപരമായ കാര്യ ങ്ങളിൽ മുഴുകുന്നതിൽ മൗലാന ദുഃഖിതനായിരുന്നു. ഈ ദിവസങ്ങളിൽ അദ്ദേഹം രണ്ട് പ്രധാന പ്രസംഗങ്ങൾ നടത്തി. അതിലെ അവ്യക്തമായ വാക്കുകളിൽ തന്റെ സമയം അടുത്തിരിക്കുന്നു എന്നതിലേക്ക് സൂചനയു ണ്ടായിരുന്നു.

**ഉലമാക്കളുടെ ആഗമനം**

സിന്ധിലേക്ക് പുറപ്പെട്ടു പോയ ജമാഅത്തുകൾ മുഖേന മൗലാനാ ഹാഫിസ് ഹാശിം ജാൻ സാഹിബ് മുജദ്ദിദി അവർകൾക്ക് ദീനിന്റെ ഈ പ്രവർത്തനവുമായി ഹൃദയംഗമമായ ബന്ധമുണ്ടായി. നേരിൽ കാണാതെ തന്നെ മൗലാനാ അവർകളോട് അദ്ദേഹത്തിന് ബഹുമാനമുണ്ടായി. മാർച്ച് മാസം അദ്ദേഹം ഡൽഹിയിൽ വന്നു. മൗലാന അദ്ദേഹത്തിന്റെ വരവിന് വലിയ പ്രാധാന്യം കൽപിക്കുകയും വലിയ സന്തോഷം പ്രകടിപ്പിക്കുകയും ചെയ്തു. അല്ലാഹു ആത്മീയമായ ചില പ്രത്യേകതകൾ നൽകി അനുഗ്ര ഹിച്ച, ഈ പ്രവർത്തനവുമായി ബന്ധപ്പെടുന്നതിൽ ഹാശിംജാൻ മുജദ്ദിദി സാഹിബിന് വലിയ സന്തോഷമായിരുന്നു. ഹസ്രത്ത് മുജദ്ദിദ് അവർകളു മായുള്ള കുടുംബബന്ധത്തിന്റെ പേരിൽ അദ്ദേഹത്തെ മൗലാന അതിയായി ആദരിച്ചു.

മാർച്ച് മാസത്തിൽത്തന്നെ മുജദ്ദിദ് സാഹിബ് വന്നു. ദിവസങ്ങൾ കഴിയുന്നതിന് മുൻപ് ഈ ഗ്രന്ഥകാരന്റെ ബഹുമാന്യ സഹോദരൻ ഡോക്ടർ മൗലാനാ സയ്യിദ് അബ്ദുൽ അലി സാഹിബ് അവിടെ വരുക യുണ്ടായി. മൗലാന കിടന്നു കൊണ്ട് തന്നെ അദ്ദേഹത്തെ 'മുആനഖ' (ആലിംഗനം) ചെയ്യുകയും, അദ്ദേഹത്തിന്റെ വരവിൽ സന്തോഷം പ്രകടി പ്പിക്കുകയും ചെയ്തു. മൗലാനാ അവർകൾ അരുളി: "നിങ്ങളുടെ വരവിന്റെ സന്തോഷത്തിൽ എനിക്കിപ്പോൾ കൂടുതൽ സുഖമുണ്ട്. സന്തോഷകരമായ

കാര്യങ്ങളുണ്ടാകുമ്പോൾ രോഗനില കുറയുകയും സുഖം തോന്നുകയും ചെയ്യുകയെന്നത് മൗലാനയുടെ അനുഭവമായിരുന്നു.

ഈ രണ്ട് മഹാന്മാരുമായും പ്രത്യേക അടുപ്പമുള്ള, എന്നാൽ ഈ പ്രവർത്തനവുമായി ഇതുവരെ ബന്ധപ്പെട്ടിട്ടില്ലാത്ത വിഭാഗങ്ങളെ ഈ പ്രവർത്തനവുമായി അടുപ്പിക്കുന്നതിന് ഇവരുടെ വരവ് പ്രയോജനപ്പെടുത്താൻ മൗലാന തീരുമാനിച്ചു. ഇവരുടെ വരവ് കേവലം വ്യക്തിപരമാക്കിത്തീർക്കുന്നതിന് ശ്രമിക്കാതെ, പ്രവർത്തനത്തിന് അത് പ്രയോജനകരമാക്കിത്തീർക്കുന്നതിന് മൗലാന ആഗ്രഹിച്ചു. അവരുടെ നിലയനുസരിച്ച് അവരെ പ്രയോജനപ്പെടുത്താനും, മറ്റുള്ളവരിൽനിന്ന് നേടിയെടുക്കാൻ കഴിയാത്ത ദീനിയായ പ്രത്യേക പ്രയോജനങ്ങൾ ഇവരിൽ നിന്ന് നേടിയെടുക്കാനും പ്രവർത്തകരെ മൗലാനാ അവർകൾ ഉണർത്തിക്കൊണ്ടേയിരുന്നു. ഡോക്ടർ സാഹിബിന്റെ സമയം പാഴായിക്കൊണ്ടിരിക്കുന്നു. നിങ്ങൾ അദ്ദേഹത്തെ വേണ്ട നിലയിൽ പ്രയോജനപ്പെടുത്തുന്നില്ല എന്ന് മൗലാന പല പ്രാവശ്യം പ്രവർത്തകരെ ഓർമപ്പെടുത്തിക്കൊണ്ടിരുന്നു.

ഡോക്ടർ സാഹിബിനോട് മേവാത്തികളായ പഴയ പ്രവർത്തകരുമായി ബന്ധപ്പെടാനും, അവരോടൊപ്പം കഴിഞ്ഞു കൂടാനും പ്രത്യേകം ഉണർത്തിക്കൊണ്ടിരുന്നു. അദ്ദേഹത്തിന്റെ താമസം പള്ളിയുടെ പിൻഭാഗത്തുള്ള ഹോസ്റ്റലിലെ ഒരു മുറിയിലായിരുന്നു. മൗലാനാ അവർകൾ അതിഷ്ടപ്പെട്ടിരുന്നില്ല. ഒരു പ്രാവശ്യം പറഞ്ഞു: പള്ളിയുടെ വെളിയിൽ താമസിക്കുന്നവർ താമസിച്ചുകൊള്ളട്ടെ. പക്ഷേ, അവർ ഇവിടെ വന്നവരാണെന്ന് അവരെപ്പറ്റി ധരിക്കരുത്. ഇത് കേട്ടതിന് ശേഷം ഡോക്ടർ സാഹിബ് അധികസമയവും പള്ളിയിൽത്തന്നെ താമസിക്കാൻ തുടങ്ങി. പള്ളിയിൽ മേവാത്തികളുടെയും ഇതര പ്രവർത്തകരുടെയുമിടയിൽ കഴിയുന്നതും, റൂമിൽ താമസിക്കുന്നതും തമ്മിൽ വലിയ വ്യത്യാസമുണ്ടെന്നും പള്ളിയിൽ കഴിയുന്നതിൽ കൂടുതൽ പ്രയോജനം അനുഭവപ്പെട്ടുവെന്നും ഡോക്ടർ മൗലാനാ സയ്യിദ് അലി എടുത്തു പറഞ്ഞിരുന്നു.

ഒരു പ്രാവശ്യം മൗലാനാ അവർകളുടെ തന്നെ അഭ്യർത്ഥനയനുസരിച്ച് മദ്രസകളിലെ ഉലമാക്കളും ഉത്തരവാദപ്പെട്ടവരും ഈ പ്രവർത്തനത്തിൽ മദ്രസകൾക്ക് എന്തു പങ്ക് വഹിക്കാനാകും എന്ന് ചിന്തിക്കുന്നതിന് നിസാമുദ്ദീനിൽ ഒരുമിച്ചുകൂടി• ദേവ്ബന്ദ് ദാറുൽ ഉലൂമിന്റെ മുഹ്തമിം മൗലാനാ ഖാരി മുഹമ്മദ് ത്വയ്യിബ് സാഹിബ്, മൗലാനാ മുഫ്തി മുഹമ്മദ് കിഫായത്തുല്ലാ സാഹിബ്, ഡൽഹിയിലെ അബ്ദുർറബ്ബ് മദ്രസയുടെ മുഹ്തമിം മൗലാനാ മുഹമ്മദ് ശഫീഅ് സാഹിബ്, സഹാറൻപൂരിലെ മളാഹിറുൽ ഉലൂം മദ്രസയുടെ നാസിം (സെക്രട്ടറി) മൗലാനാ ഹാഫിസ്

അബ്ദുല്ലത്തീഫ് സാഹിബ്, ദേവ്ബന്ദ് ദാറുൽ ഉലൂമിലെ പ്രധാന ഉസ്താദ് മൗലാനാ ഇഅ്സാസ് അലി സാഹിബ്, ശൈഖുൽ ഹദീസ് മൗലാനാ സകരിയ്യാ സാഹിബ് തുടങ്ങിയ മഹാന്മാരായ ഉലമാക്കൾ ഈ മശ്വറ (ആലോചന)യിൽ പങ്കെടുത്തു. മൗലാനാ അബ്ദുൽ ഖാദിർ സാഹിബ് റായെപൂരി അവർകളും നിസാമുദ്ദീനിലെത്തി. നിസാമുദ്ദീനിലെ ഈമാനിയായ പ്രഭ പതിന്മടങ്ങ് വർധിച്ചു.

മാസത്തിന്റെ അവസാനമെത്തിയപ്പോൾ വിജ്ഞാനത്തിന്റെ താരശോഭയുള്ള ഉലമാക്കളുടെ ഈ സദസ്സ് പിരിയാൻ തുടങ്ങി. എന്റെ സഹോദരൻ യാത്ര പറഞ്ഞിറങ്ങിയപ്പോൾ മൗലാനാ അവർകൾ അരുളി:

"സുഹൃത്തുക്കളുടെ സഹവാസം അവസാനിച്ചു. കണ്ണുകൾക്ക് വേദന തട്ടിത്തുടങ്ങിയല്ലോ!..."

ഏപ്രിൽ മാസത്തിന്റെ തുടക്കത്തിൽ അറുപത്, എഴുപത് പേരുടെ ഒരു ജമാഅത്ത് ഹാഫിസ് മഖ്ബൂൽ ഹസൻ സാഹിബ് അമീറായി സിന്ധിലേക്ക് പുറപ്പെട്ടു. ജമാഅത്ത് ലാഹോറിലിറങ്ങി, രണ്ട് മൂന്ന് ദിവസം അവിടെ താമസിച്ച് പ്രവർത്തിച്ചു. ഈ ജമാഅത്തെത്തി രണ്ടാം ദിവസം ശൈഖ് ഹാശിം ജാൻ സാഹിബും അവിടെ എത്തിച്ചേർന്നു. ഈ ദിനങ്ങളിൽ ലാഹോറിൽ താമസിച്ചിരുന്ന ഹസ്രത്ത് നൂറുൽ മശാഇഖിന്റെ സന്നിധിയിൽ, ശൈഖ് അവർകളോടൊപ്പം ജമാഅത്തിലെ ചിലർ ഹാജരാകുകയും, മൗലവി സയ്യിദ് രിസാ ഹസൻ സാഹിബ് ഈ പ്രവർത്തനത്തെ പരിചയപ്പെടുത്തുകയും ചെയ്തു.

**പെശാവറിൽനിന്നുള്ള ജമാഅത്തിന്റെ വരവ്**

മൗലാനാ അവർകളെപ്പറ്റിയും പ്രവർത്തനത്തെ സംബന്ധിച്ചും ലഭ്യമായ വിവരങ്ങളുടെ അടിസ്ഥാനത്തിൽ പെശാവറിലെ സുഹൃത്തുക്കളുടെ ഒരു ജമാഅത്ത് ഏപ്രിലിൽ ഡൽഹിയിൽ വരണമെന്നും, മൗലാനാ അവർകളുടെ സന്നിധിയിൽ ഹാജരാകണമെന്നും തീരുമാനമെടുത്തിരുന്നു. വിവരം മൗലാനക്ക് എഴുതി അറിയിച്ചു. ആ കത്തിൽ ഇപ്രകാരം എഴുതി: "അങ്ങയുടെ ആയുസ്സും ആരോഗ്യവും ഇസ്ലാമിന് ഉടമയായതും, മുസ്ലികൾക്ക് ഒരു സമ്പത്തുമാണ്. അങ്ങയുടെ ആയുർ ദൈർഘ്യത്തിനായി അവിടുന്നും അല്ലാഹുവിനോട് ദുആ ചെയ്താലും!" മൗലാനാ അവർകൾ കത്തിന് താഴെക്കാണുന്ന മറുപടി എഴുതി:

"ഏപ്രിലിൽ ജമാഅത്തിന്റെ വരവ് ഖൈറിന് വഴിയാകട്ടെ. പക്ഷേ, ആ ജമാഅത്ത് ഇവിടെ വരുന്നതിന് മുൻപ് താങ്കളുടെ മേൽനോട്ടത്തിൽ ഉസൂലു(ചിട്ട)കൾ പാലിച്ചുകൊണ്ട് അവിടെത്തന്നെ കുറച്ച് ദിവസങ്ങൾ പ്രവർത്തിച്ച്, പ്രവർത്തനത്തിന്റെ സാഹചര്യം ഉണ്ടാക്കിയെടുത്തതിന്

ശേഷം ഏപ്രിലിൽ ഇവിടെ വരുന്നത് വളരെ പ്രയോജനപ്രദമായിരിക്കും. ആയതിനാൽ നിസാമുദ്ദീനിലേക്ക് പുറപ്പെടുന്നതിന് നിശ്ചയിച്ച സമയത്തിന് മുൻപ് താങ്കളുടെ മേൽനോട്ടത്തിൽ ജമാഅത്ത് അവിടെ പ്രവർത്തിക്കട്ടെ.

ഞാൻ എന്റെ ആയുരാരോഗ്യത്തിന് ദുആ ചെയ്യുന്നുണ്ട്. എന്റെ സമയം അതിന്റെ നിഷ്ഠയനുസരിച്ച് ചെലവാകണം. ഇതാണ് ഞാൻ നിബന്ധനയായി കരുതുന്ന കാര്യം. എന്റെ സമയത്തിന്റെ ഒരു ഭാഗവും പാഴായിപ്പോകരുത്. ഇതാണെന്റെ ആഗ്രഹം. ഇപ്പോൾ എന്റെ അവസ്ഥ അപ്രകാരമാണ്. പിന്നെ എന്നെ കൂടാതെ നടക്കാത്ത കാര്യങ്ങളിൽ മാത്രം ഞാൻ ശ്രദ്ധിക്കാം എന്നതാണ് എന്റെ ചിന്ത. കാരണം, എല്ലാ കാര്യങ്ങളും ജമാഅത്തുകൾ ചെയ്യുന്നുണ്ടല്ലോ. എന്റെ രോഗാവസ്ഥയിൽ നിന്നാണ് ഈ ഗുണപാഠം ഞാൻ ഉൾക്കൊണ്ടത്.

പല സ്ഥലങ്ങളിലും ഗഷ്ത്തും പ്രവർത്തനങ്ങളും തുടങ്ങിയതിന് ശേഷം ഏപ്രിൽ 8-ന് ചെറിയൊരു ജമാഅത്ത് പെഷവാറിൽ നിന്ന് ഡൽഹിയിലേക്ക് പുറപ്പെട്ടു. ജമാഅത്തിൽ അർഷദ് സാഹിബ്, മൗലാനാ ഇഹ്സാനുല്ലാ നദ്‌വി, ശൈഖ് അബ്ദുൽ ഖുദ്ദൂസ് സാഹിബ് എന്നിവരും, രണ്ട് കുട്ടികളുമുണ്ടായിരുന്നു. ഏപ്രിൽ 10 മുതൽ 14 വരെ അവർ നിസാമുദ്ദീനിൽ താമസിച്ചു.

**നിസാമുദ്ദീനിലെ അവസ്ഥ**

അർഷദ് സാഹിബ് ഒരു ചരിത്ര നിധിപോലെ ഈ യാത്രയിലെ അനുഭവങ്ങൾ എഴുതി സൂക്ഷിച്ചിരുന്നു. നിസാമുദ്ദീനിലെ അന്നത്തെ അവസ്ഥ മനസ്സിലാക്കിത്തരുന്ന അതിലെ ചില പ്രസക്ത ഭാഗങ്ങൾ ഉദ്ധരിക്കുന്നു:

"ആഹാരം തയ്യാറാണെന്ന് ഒരു മണിക്ക് ഒരു കുട്ടി വന്ന് പറഞ്ഞു. പള്ളിയുടെ ഒരു മൂലയിൽത്തന്നെയാണ് മൗലാനാ അവർകളുടെ മുറിയും. മൗലാന ആ മുറിയിലേക്ക് കടന്നു. അവിടേക്കാണ് ആഹാരം കൊണ്ടുവന്നത്. ഒരു കട്ടിലിൽ 'ലിഹാഫ്' (പഞ്ഞിയുടെ പുതപ്പ്) പുതച്ച് തലയിണയിൽ ചാരി മൗലാന ഇരിക്കുന്നു. മുമ്പിൽ പഥ്യമുറകൾ അനുസരിച്ചുള്ള ആഹാരം. മുഖത്ത് ഈമാനിയായ പ്രകാശം തെളിഞ്ഞു കാണാം. ശരീരം, ഒരു എല്ലിൻകൂട് മാത്രം. കട്ടിലിനരികിൽ തറയിൽ തന്നെ ചികിത്സിക്കുന്ന ഹക്കീം സാഹിബും ഇരിക്കുന്നു. ഞങ്ങൾ എല്ലാവരും സലാംപറഞ്ഞ് ആഹാരത്തിനായി ഇരുന്നു. ഞങ്ങൾ ഇരുപത്, മുപ്പത് പേരുണ്ടായിരുന്നു. ആഹാരം കഴിക്കുന്നതിനിടയിൽ മൗലാനാ അവർകൾ താഴെപ്പറയുന്ന കാര്യങ്ങൾ പറഞ്ഞു: 'ഹക്കീംസാഹിബ്, നിങ്ങൾ നിർദേശിക്കുന്ന സൂക്ഷ്മതകൾ പാലിക്കൽ ശറഇയായ കടമയായി ഞാൻ കരുതുന്നു. നമസ്കാരത്തിൽ ഖിയാമി (നിറുത്തം) ന്റെ 'സവാബ്' എനിക്ക് നഷ്ടപ്പെടുന്നു എന്നു

ള്ളത് ചെറിയ കാര്യമാണോ? സഹോദരന്മാരേ, അല്ലാഹുവിന് തന്റെ ദാസന്മാരുമായി പ്രത്യേകമായ ഒരു ബന്ധമുണ്ട്. അവിശ്വാസികളുമായി വരെ ഈ ബന്ധം നിലനിൽക്കുന്നു. യൂനുസ് നബി(അ)യെ സംബന്ധിച്ച് പരിശുദ്ധ ഖുർആനിൽ "ആക്ഷേപിക്കപ്പെട്ടവരായ അവസ്ഥയിൽ മത്സ്യം അദ്ദേഹത്തെ വിഴുങ്ങി." (37:142) എന്ന വചനങ്ങൾ വിവരിക്കപ്പെട്ടതും ഈ ബന്ധത്തിന്റെ അടിസ്ഥാനത്തിലാണല്ലോ എന്ന വാക്ക് മൗലാന അൽപം ശബ്ദമുയർത്തിപ്പറയുകയുണ്ടായി, അവിശ്വാസികളോട് അല്ലാഹുവിന്റെ ബന്ധം നിലനിൽക്കുന്നുവെങ്കിൽ, സത്യവിശ്വാസികളോട് ആ ബന്ധം എത്ര സുദൃഢമായിരിക്കും. സഹോദരന്മാരേ, സത്യവിശ്വാസികൾക്ക് സേവനം ചെയ്യൽ 'അബ്ദിയത്തി' (അടിമത്തം)ന്റെ യഥാർത്ഥ സ്ഥാനമാണ്. 'അബ്ദിയത്ത്' എന്താണ്? സത്യവിശ്വാസികൾക്കുവേണ്ടി നിന്ദ്യത ഏറ്റു വാങ്ങുന്നതിൽ അഭിമാനം കൊള്ളുക – ഇത് തന്നെയാണ് നമ്മുടെ ഈ പ്രവർത്തനത്തിന്റെ അടിത്തറയും. ഉലമാക്കളിലും അഭ്യസ്ത വിദ്യരിലും, പൊതുജനങ്ങളിലും ഒരാൾക്കും ഇത് നിഷേധിക്കുക സാധ്യമല്ല. ശേഷം അഹങ്കാരവും മുഖസ്തുതിയും മോശമായ ഗുണങ്ങളാണെന്ന് മൗലാനാ അവർകൾ വിവരിച്ചു. ആ സദസ്സ് പിരിയുകയും ചെയ്തു.

'ളുഹ്ർ' നമസ്കാരത്തിന് സമയമായപ്പോൾ രണ്ട് പേരുടെ സഹായത്തിൽ വടി ഊന്നിപ്പിടിച്ച് മൗലാന വെളിയിൽ വന്നു. മിമ്പറിൽ ചാരി ഇരുന്ന് രണ്ടു കാര്യങ്ങൾ പറഞ്ഞു. 1. സഹോദരന്മാരേ, നബി(സ)യുടെ വഴിയിൽ നിന്ന് തെന്നിമാറുക മാത്രമല്ല നാം ചെയ്തിട്ടുള്ളത്, നാം ആ വഴിയിൽ നിന്ന് വളരെ വിദൂരതയിൽ എത്തിനിൽക്കുകയാണ്. ഭരണമോ രാഷ്ട്രീയ നേട്ടങ്ങളോ ഒരിക്കലും മുസ്‌ലിംകളുടെ പരമലക്ഷ്യമാക്കരുത്. നബി(സ) തങ്ങളുടെ വഴിയിലൂടെ സഞ്ചരിച്ചുകൊണ്ട് ഭരണം കരസ്ഥമായാൽ അതിൽനിന്ന് പിന്മാറുകയും ചെയ്യരുത്. പക്ഷേ, ഒരിക്കലും അത് നമ്മുടെ ലക്ഷ്യമാകരുത്. ചുരുക്കത്തിൽ, നബി(സ)യുടെ ശ്രേഷ്ഠമായ വഴിയിൽ നാം സർവസമയവും അർപ്പണം ചെയ്യണം. നമ്മുടെ ജീവൻ നിലനില്ക്കും വരെ ഈ വഴിയിൽ അർപ്പണം ചെയ്യാൻ നാം സന്നദ്ധരാകണം. 2. നാം പ്രത്യേകമായി ഒരു കാര്യം ശ്രദ്ധിക്കണം. മുസ്‌ലിംകളുടെ തിന്മകൾ എടുത്തുദ്ധരിച്ചുകൊണ്ടും വിവരിച്ചു കൊണ്ടും തിന്മകളെ ഇല്ലാതെയാക്കാൻ കഴിയില്ല. അവരിൽ അൽപമെങ്കിലും അവശേഷിക്കുന്ന നന്മകൾ വർധിപ്പിക്കുകയാണ് വേണ്ടത്. അതിന്റെ അനന്തരഫലമായി തിന്മകൾ സ്വയം ഇല്ലാതായിത്തീരും.

ശേഷം ജമാഅത്ത് നമസ്കാരമാരംഭിച്ചു. മൗലാനാ അവർകളെ രണ്ടു പേർ താങ്ങിപ്പിടിച്ച് എഴുന്നേൽപിച്ച് നിറുത്തി. അതിശയകരമായി തോന്നിയ

കാര്യം, രണ്ടുപേരുടെ സഹായമില്ലാതെ ഇരുന്ന സ്ഥലത്ത് നിന്ന് അനങ്ങാൻ സാധിക്കാതിരുന്ന അതേ മനുഷ്യൻ നമസ്കാരത്തിന്റെ നാല് റക്അത്തിലും ഖിയാം, റുകൂഅ്, സുജൂദ്, അത്തഹിയ്യാത്തിന്റെ ഇരുത്തം എല്ലാം പരിപൂർണമായി, സമാധാനപരമായി, ഉന്മേഷത്തോടെ നിർവഹിച്ചുകൊണ്ടിരിക്കുന്നു.

നമസ്കാരത്തിന് ശേഷം ഞങ്ങളോട് മൗലാന അരുളി: "ചിന്തിക്കുക, നിങ്ങൾ തപസ്സിരിക്കാൻ വന്നവരല്ല. സമയം പാഴാക്കിക്കളയരുത്. എപ്പോഴും ദിക്റിലും തഅ്ലീമിലും ബന്ധപ്പെട്ട് കഴിയണം. നിങ്ങൾ വളരെ കുറഞ്ഞ സമയത്തേക്ക് വന്നവരാണ്. ഈ സമയം ഒന്നിനും മതിയാവില്ല." പിന്നീടദ്ദേഹം വളരെ താൽപര്യത്തോടെ പറഞ്ഞു: "അടുത്ത പ്രാവശ്യം വലിയൊരു ജമാഅത്ത് കൊണ്ടുവരണം. കൂടുതൽ സമയം താമസിക്കണം. ഇവിടെ കഴിയുന്നത്ര കൂടുതൽ കാലം താമസിക്കേണ്ടതാവശ്യമാണ്."

നമസ്കാരത്തിന് ശേഷം രണ്ട് പേരുടെ സഹായത്തോടെ മൗലാനാ അവർകൾ റൂമിലേക്ക് മടങ്ങി. പള്ളിയിൽ ശേഷിച്ചവർ രണ്ട് ജമാഅത്തായി വിഭജിക്കപ്പെട്ടു. ഒന്ന്: അറബി അറിയുന്നവർ. രണ്ട്: അറബി അറിയാത്തവർ. അറബി അറിയാത്തവർക്ക് ഉർദുവിൽ തഅ്ലീം നടന്നു. അറബി അറിയുന്നവർക്കായി 'കിതാബുൽ ഈമാനി' ൽനിന്ന് ചില ഹദീസുകൾ വായിക്കപ്പെട്ടു. അങ്ങനെ അത് പരസ്പരം പറയുകയും പഠിക്കുകയും ചെയ്തു. ഇവിടെ താമസിക്കുന്നവർ ഈ കിതാബുകൾ പൂർത്തീകരിച്ച് പഠിക്കൽ ആവശ്യമാണെന്ന് മനസ്സിലായി.

വൈകുന്നേരം പെശാവർ ജമാഅത്ത് മറ്റ് ജമാഅത്തുകളോടൊപ്പം 'പഹാഡ് ഗഞ്ച്' എന്ന സ്ഥലത്ത് പോയി പ്രവർത്തിച്ചു. രാത്രി അവിടെത്തന്നെ താമസിക്കുകയും ചെയ്തു.

ഉച്ചക്ക് മുമ്പ് 'തഅ്ലീം' നല്ല നിലയിൽ നടന്നു. ചായയുടെ സമയത്ത് മൗലാനയ്ക്ക് നല്ല ഉന്മേഷം ഉള്ളതു പോലെ തോന്നി. എന്നോട് പറഞ്ഞു: 'ജമാഅത്തുകളെ കൂടുതലായി അയച്ചുകൊണ്ടിരിക്കണം. ദുൻയാവിന്റെ നിസ്സാര ജോലിപോലും ഒരു പരിശീലനത്തിൽ കൂടിയല്ലാതെ പഠിക്കാൻ കഴിയുകയില്ലല്ലോ. ശരിക്കും മോഷണം നടത്തുന്നതിന് വരെ ഒരു ഗുരു വേണം. പഠിക്കാതെ, പരിശീലിക്കാതെയാണ് മോഷണം നടത്തുന്നതെങ്കിൽ പിടിക്കപ്പെട്ടു പോകുമല്ലോ. ദീനിന്റെ പരിശ്രമംപോലെയുള്ള ഉന്നതമായ ജോലി പരിശ്രമമില്ലാതെ എങ്ങനെ പഠിക്കാൻ കഴിയും?" പിന്നീട് മൗലാന വളരെ മയത്തിൽ ചോദിച്ചു: 'ജമാഅത്ത് കൊണ്ട് വരുകയില്ലേ സഹോദരാ?' ഞാൻ പറഞ്ഞു: "ഹസ്രത്ത്, ഇവിടെ നിന്ന് ആദ്യം ഒരു ജമാ

അത്ത് പെഷാവറിലേക്ക് വന്നാൽ ഇൻശാ അല്ലാഹ്, പെഷാവറിലെ ജനങ്ങളുടെ ചിന്ത ഈ അമലിലേക്ക് എളുപ്പത്തിൽ തിരിയുന്നതാണ്."

മൗലാന പറഞ്ഞു: 'സഹോദരാ, നിങ്ങൾ ഒരു കാര്യം ചെയ്യണം. നിങ്ങൾ അവിടെ എത്തിയതിന് ശേഷം നിങ്ങൾ സ്വന്തമായി കത്തെഴുതണം. അവിടെയുള്ള പ്രധാനികളെക്കൊണ്ട് കത്തെഴുതിക്കുകയും ചെയ്യണം. കത്തിലൂടെ ഇവിടെയുള്ളവരോട് ജമാഅത്തുമായി പെഷാവറിലെത്താൻ ആവശ്യപ്പെടണം. അതിലൂടെ രണ്ട് നിലയിലുള്ള പ്രയോജനമുണ്ടായിത്തീരും. ഒന്ന്: നിങ്ങളുടെ നാട്ടിൽ ജമാഅത്ത് വരും. രണ്ട്: ഇത് വരെ ജമാഅത്തിൽ പുറപ്പെടാതെ കഴിഞ്ഞു കൂടുന്നവർ, പുറപ്പെട്ട് പ്രവർത്തിക്കാൻ സന്നദ്ധരായിത്തീരും.

ളുഹ്റിന് ശേഷം മൗലാന ജമാഅത്തുകൾ തശ്കീൽ ചെയ്തു (പ്രേരിപ്പിച്ചു). ജമാഅത്തുകൾ പുറപ്പെട്ട് പ്രവർത്തിക്കുമ്പോൾ പാലിക്കേണ്ട ചിട്ടകൾ വിവരിക്കുകയും ചെയ്തു.

അന്നേ ദിവസം ളുഹ്റിന് ശേഷം 'തഅ്ലീം' നല്ല നിലയിൽ നടന്നു. മൗലാനാ വാസിഫ് സാഹിബ് 'കിതാബുൽ ജിഹാദ്' വായിച്ച്, വളരെ പ്രധാനപ്പെട്ട ഹദീസുകൾ വിവരിച്ച് തന്നു.

സമീപത്തുള്ള മഖ്ബറയിൽ നടക്കുന്ന 'ഉറൂസു'മായി ബന്ധപ്പെട്ട് വളരെയേറെ പേർ പള്ളിയിൽ എത്തിയിരുന്നു. അവരുടെ ഇടയിൽ ദഅ്വത്ത് നടന്നു കൊണ്ടിരുന്നു.

വൈകുന്നേരം 5 മണിക്ക് ജമാഅത്തുകൾ സാധാരണപോലെ പുറപ്പെട്ടു.

1944 ഏപ്രിൽ 12-ന് ചായയുടെ സമയത്ത് മൗലാന വിവരിച്ചു: മുൻകാലത്ത് നബിമാർ പ്രത്യേക ശരീഅത്തുമായി വന്നതുപോലെ നമ്മുടെ നബി(സ) തങ്ങളും പ്രത്യേക ശരീഅത്തുമായാണ് വന്നത്. ഈസാ നബി(അ)യുടെ 'ഇൻജീൽ' തൗറാത്തിനെ അസ്ഥിരപ്പെടുത്തിയിരുന്നില്ല. അതിന്റെ നിയമങ്ങളിൽ പരിഷ്കരണങ്ങൾ വരുത്തപ്പെട്ടിരുന്നു. പക്ഷേ, നബി(സ)ക്ക് അവതരിക്കപ്പെട്ട ഖുർആൻ ശരീഫ് മുൻകാല ഗ്രന്ഥങ്ങൾ എല്ലാറ്റിനെയും അസ്ഥിരപ്പെടുത്തി. ഇപ്പോൾ അവയെ നേരിട്ട് പിൻതുടരൽ ഹറാമാണ്.

നമ്മുടെ നബി(സ) ഇതര നബിമാരിൽ നിന്ന് വേർതിരിയുന്നത് 'ദഅ്വത്തി'ന്റെ വഴിയിലാണ്. മുൻകാല നബിമാർക്ക് ശേഷം നുബുവ്വത്തി (പ്രവാചകത്വം)ന്റെ പരമ്പര തുടരുകയായിരുന്നു. ഇക്കാരണത്താൽ നമ്മുടെ നബി(സ) 'ദഅ്വത്തി'ന് പ്രാധാന്യം കൽപിച്ചതു പോലെ മറ്റ് നബിമാർക്ക് കൽപ്പിക്കേണ്ടതായി വന്നില്ല. കാരണം, നബി(സ)ക്ക് ശേഷം 'നുബുവ്വത്ത്'

അവസാനിക്കുകയായിരുന്നു. ദഅ്വത്തിന്റെ മുഴുവൻ ഭാരവും നബിയുടെ സമുദായത്തിലെ ഓരോരുത്തരിലും അർപ്പിക്കപ്പെടുകയായിരുന്നു.

ദീൻ പഠിപ്പിക്കുന്നതിനും പ്രചരിപ്പിക്കുന്നതിനുമായി നബി(സ) ജമാഅത്തുകളെ തയ്യാറാക്കി അയച്ചിരുന്നു. ദഅ്വത്തിന്റെ ഈ വഴി വീണ്ടും പുനരുജ്ജീവിപ്പിക്കപ്പെടൽ ഇപ്പോൾ അത്യാവശ്യമാണ്.

"സ്രഷ്ടാവായ അല്ലാഹുവിന് എതിര് പ്രവർത്തിച്ചുകൊണ്ട് സൃഷ്ടികൾക്ക് വഴിപ്പെടൽ അനുവദനീയമല്ല" എന്ന വിഷയത്തെ പരാമർശിച്ചു കൊണ്ട് മൗലാന പറഞ്ഞു: 'ഭൗതികമായ ഇടപാടുകളിൽ ഈ വിഷയം പ്രത്യേകം ശ്രദ്ധിക്കണം. മാതാപിതാക്കൾ, ശൈഖുമാർ, ഉസ്താദുമാർ തുടങ്ങി എല്ലാവരുടെ കൽപനകളിലും ഈ വിഷയം പരിഗണിക്കപ്പെടണം.'

മൗലവി ഇഹ്സാനുല്ലാ സാഹിബിനെ നോക്കി മൗലാന പറഞ്ഞു: "മൗലവി സാഹിബ്, മനസ്സിലായോ? ദീനിന്റെ ഈ പരിശ്രമം ആദ്യനൂറ്റാണ്ടിലെ രത്നമാണ്. ഇതിന് വേണ്ടി ജീവിതം അർപ്പണം ചെയ്യണം. കൈവശമുള്ളതെല്ലാം ഈ മാർഗത്തിൽ ചെലവ് ചെയ്യണം. ഈ മാർഗത്തിൽ ത്യാഗം വർധിപ്പിക്കുന്നതനുസരിച്ച് കൂടുതൽ പ്രതിഫലവും പ്രയോജനവും കരസ്ഥമാകും."

മുൻഗാമികളായ മഹാന്മാരുടെ ജീവ ചരിത്രാനുഭവങ്ങൾ കേൾക്കുന്നതും, അതിൽ രസം തോന്നുന്നതും അന്യരുടെ തോട്ടത്തിലെ പഴങ്ങൾ കണ്ട് സന്തോഷിക്കുന്നതു പോലെയാണ്. സ്വന്തം തോട്ടത്തിൽ പഴങ്ങൾ ഉണ്ടാക്കിയെടുത്താലല്ലേ രുചി ആസ്വദിച്ചറിയാൻ കഴിയുകയുള്ളൂ. അത് ഒരു പരിശ്രമത്തിന്റെയും ത്യാഗത്തിന്റെയും പിൻബലമില്ലാതെ ഉണ്ടായിത്തീരുന്നതല്ല.

അസ്റിന് മഴ വളരെ ശക്തിയായിരുന്നു. ഇന്നത്തെ പ്രവർത്തനം നാളത്തേക്ക് മാറ്റാമെന്ന ചിന്തയിലായിരുന്നു എല്ലാവരും. മൗലാന മുറിയിൽ നിന്ന് വെളിയിലേക്ക് വന്നപ്പോൾ, ഇന്ന് എന്തുകൊണ്ട് പ്രവർത്തനം നടന്നില്ല എന്ന് ചോദിക്കുകയും, അതിൽ അതൃപ്തി പ്രകടിപ്പിക്കുകയും ചെയ്തു. മേവാത്തികളുടെ ത്യാഗമനസ്ഥിതിയും അവരുടെ ഈമാനിയായ അവസ്ഥയും എടുത്തു പറഞ്ഞ് കൊണ്ട് മൗലാന പറഞ്ഞു: 'ഇവർ നിങ്ങളുടെ ഉപകാരികളാണ്. ഇവർ നിങ്ങൾക്ക് ശരിയായ വഴി കാണിച്ചുതന്നവരാണ്.' ശേഷം ഒരു സാധു മേവാത്തിയെ തന്റെയടുക്കൽ വിളിച്ചിരുത്തിയിട്ട് പറഞ്ഞു: ആദ്യമായി ഞാൻ ഇദ്ദേഹത്തോട് തബ്ലീഗിന് പുറപ്പെടണമെന്ന് പറഞ്ഞപ്പോൾ, ഇദ്ദേഹം എന്നോട് ചോദിച്ചു, എന്താണ് 'തബ്ലീഗ്'? ഞാൻ പറഞ്ഞു: "നിങ്ങൾ ജനങ്ങൾക്ക് 'കലിമ' പഠിപ്പിച്ചു കൊടു

ക്കണമെന്ന്. ഇദ്ദേഹം പറഞ്ഞു: ഹസ്രത്ത്: എനിക്കുതന്നെ 'കലിമ' അറിയുകയില്ലല്ലോ. ഞാൻ പറഞ്ഞു: നിങ്ങൾ പുറപ്പെട്ട് ജനങ്ങളോട് പറയണം. എനിക്ക് പ്രായം ഇത്രത്തോളമായി. പഠിക്കാത്തതിനാൽ ഇത് വരെ എനിക്ക് കലിമപോലും അറിയില്ല. സഹോദരന്മാരേ, നിങ്ങൾ ആരെയെങ്കിലും സമീപിച്ച് 'കലിമ' നിർബന്ധമായും പഠിക്കണം.

മൗലാനാ അവർകളുടെ പ്രസംഗത്തിന് പ്രതിഫലനമുണ്ടായി. ശക്തിയായ മഴയിലും 'അസ്ർ' നമസ്കാരത്തിന് ശേഷം ജമാഅത്ത് പുറപ്പെട്ടു. അല്ലാഹുവിന്റെ ഖുദ്റത്ത്! ജമാഅത്ത് പുറപ്പെട്ട ഉടനെ മഴയുടെ ശക്തി കുറയുകയും കാലാവസ്ഥ അനുകൂലമാകുകയും ചെയ്തു. മൗലാനാ വാസിഫ് സാഹിബ് അമീറായി അരമൈൽ ദൂരെ ഒരു ഗ്രാമത്തിൽ ദീനിന്റെ പരിശ്രമം നടന്നു. മഗ്രിബ് നമസ്കരിച്ച് അവർ മടങ്ങിവന്നു.

വ്യാഴാഴ്ച രാത്രി ഡൽഹിയിലെ പ്രധാന വ്യക്തികൾ പലരും മൗലാനാ അവർകളെ സന്ദർശിക്കുന്നതിനായി വന്നു കൊണ്ടിരിക്കുന്നു. ഇന്ന് മഴയുണ്ടായിട്ടും നല്ല തെളിച്ചമായിരുന്നു. പ്രധാന വ്യക്തികൾ പലരെയും കാണാൻ സാധിച്ചു. തഹജ്ജുദിന്റെ സമയത്ത് നമസ്കാരത്തിന് ശേഷം അധികപേരും ദിക്ർ, തസ്ബീഹിലായിരുന്നു. മൗലാനാ അവർകളുടെ നിർദേശമനുസരിച്ച് ഞങ്ങളുടെ കൂടെയുള്ള മൗലാനാ ഇഹ്സാനുല്ലാ സാഹിബ് സുബ്ഹി നമസ്കാരത്തിന് നേതൃത്വം നൽകി. ചായയുടെ സമയത്ത് അഞ്ചാറു പേരുണ്ടായിരുന്നു. ഈ സദസ്സിൽ മൗലാന ഏതാനും കാര്യങ്ങൾ പറഞ്ഞു. 1. നമസ്കാരത്തിൽ ഖുർആൻ ശരീഫിലെ ചെറിയ സൂറത്തായ 'സൂറത്തുൽ ഫാത്തിഹ' ഓതുന്നതിന്റെ (പ്രതിഫലം) നമസ്കാരത്തിന് വെളിയിൽ ഖുർആൻ ശരീഫ് പൂർണമായി ഓതുന്നതിലും ലഭിക്കുകയില്ല. ഇത്തരുണത്തിൽ ജനങ്ങളെ നമസ്കാരത്തിന് ക്ഷണിക്കുന്ന ജമാഅത്തിന്റെ 'പ്രതിഫലം' ആർക്ക് നിർണയിക്കാൻ സാധിക്കും? എല്ലാ കാര്യങ്ങൾക്കും സന്ദർഭ സാഹചര്യമനുസരിച്ച് അതതിന്റെ പ്രത്യേകതകളുണ്ട്. ദീനിന്റെ മാർഗത്തിൽ പുറപ്പെട്ടു ദിക്ർ ചെയ്യുന്നതിന്റെ പ്രതിഫലം വീട്ടിലോ ഖാൻഖാഹിലോ ദിക്ർ ചെയ്യുന്നതിനെക്കാൾ വളരെ കൂടുതലാണ്. ആയതിനാൽ സഹോദരങ്ങളേ, നിങ്ങളെല്ലാവരും 'ദിക്ർ' വർധിപ്പിക്കണം. 2. ദീനിന്റെ ഈ പരിശ്രമം എന്താണ്? "എളുപ്പത്തിന്റെയും പ്രയാസത്തിന്റെയും സന്ദർഭങ്ങളിൽ പുറപ്പെടുക" എന്ന ഖുർആൻ ആയത്തനുസരിച്ച് പ്രവർത്തിക്കലാണ്. ഈ പുറപ്പെടലിൽ വീഴ്ച വരുത്തൽ അല്ലാഹുവിന്റെ 'അദാബി' (ശിക്ഷ)നെ ക്ഷണിച്ചുവരുത്തലാണ്. സഹോദരന്മാരേ, ഈ വഴിയിൽ ചിട്ടകൾ പാലിക്കൽ വളരെ നിർബന്ധമാണ്. ചിട്ടകളിൽ ചെറിയ വീഴ്ചകൾ വന്നാൽപോലും അല്ലാഹുവിന്റെ 'അദാബ്'

(ശിക്ഷ) പിന്നിട്ട് വരേണ്ടത് ഉടനെ തന്നെ വന്ന് പതിക്കുന്നതാണ്. ഈ പ്രവർത്തനത്തിന്റെ ചരിത്രത്തിൽ രണ്ട് സംഭവങ്ങൾ ഈ നിലയിൽ ഉണ്ടായിട്ടുണ്ട്. ഈ പ്രവർത്തനം ബാഹ്യമായി പുരോഗതി പ്രാപിച്ചതിന് ശേഷവും ചിട്ടകൾ പാലിക്കപ്പെടാത്തതിന്റെ പേരിൽ വീണ്ടും അത് മന്ദീഭവിച്ചു. ആയതിനാൽ സഹോദരങ്ങളേ, ആറ് കാര്യങ്ങൾ മുറുകെപ്പിടിച്ച് പ്രവർത്തിക്കുക.

3. ഇസ്‌ലാം എന്നാൽ എന്താണ്? അതത് സമയത്തുള്ള അല്ലാഹുവിന്റെ കൽപനകൾക്ക് മുമ്പിൽ തല കുനിക്കുന്നതിനാണ് യഥാർത്ഥത്തിൽ ഇസ്‌ലാം എന്ന് പറയുന്നത്. 'ശൈത്വാൻ' അതത് സമയത്തുള്ള നിയമങ്ങൾ പാലിക്കുന്നതിൽ നിന്ന് നമ്മെ തടയുന്നു. 'ശൈതത്വാൻ' രണ്ട് നിലയിലുള്ള മറകൾ നമ്മുടെ കൺമുമ്പിൽ സ്ഥാപിക്കുന്നു. ഒന്ന്: ആത്മീയ ഇരുളിന്റെ മറ. അതായത്, ശരീരത്തിന് ദുഷ്പ്രവർത്തനങ്ങളിൽ രസം നൽകി, അത് പ്രവർത്തിക്കുന്നതിന് പ്രേരിപ്പിക്കുന്നു. രണ്ട്: പ്രകാശത്തിന്റെ മറ. പ്രകാശത്തിന്റെ മറയുടെ വിവക്ഷ, ശ്രേഷ്ഠമായ കാര്യത്തിൽ നിന്നകറ്റി അപ്രധാനമായ കാര്യത്തിൽ ബന്ധപ്പെടുത്തുക എന്നതാണ്. 'ഫർദി'ന്റെ സമയത്ത് സുന്നത്തുകളിൽ ബന്ധപ്പെടുത്തുന്നു. ഞാൻ നല്ല ജോലിതന്നെയാണല്ലോ ചെയ്യുന്നതെന്ന് 'നഫ്സ്' ധരിക്കുന്നു. ഈ കാലഘട്ടത്തിലെ ഏറ്റവും വലിയ ആവശ്യമാണ് ദീനിന്റെ ഈ പരിശ്രമം. വളരെ ഉയർന്ന ഇബാദത്തുകളും ഇതിലെ വീഴ്ചകൾക്ക് ബദലാകുന്നതല്ല.

'പെഷാവർ' ജമാഅത്ത് 'ഡൽഹി' ജമാഅത്തിനോടൊപ്പം 'സഹാറൻപൂരി'ലേക്ക് പ്രവർത്തനത്തിനായി നാളെ രാവിലെ പുറപ്പെടണമെന്ന് ചായക്ക് ശേഷം തീരുമാനമായി. ഞങ്ങൾ മൗലാനാ അവർകളോട് യാത്ര ചോദിക്കുന്നതിനായി വന്നു. അപ്പോൾ ഞങ്ങളുടെ കൂടെയുള്ള കുട്ടികൾ കൂടെയുണ്ടായിരുന്നില്ല. അദ്ദേഹം ചോദിച്ചു: 'കുട്ടികളെ എന്തുകൊണ്ട് കൊണ്ടുവന്നില്ല?' ഞങ്ങൾ കാരണങ്ങൾ പറഞ്ഞു. മൗലാന അരുളി: "സഹോദരന്മാരേ, കുട്ടികൾക്ക് കാര്യങ്ങൾ മനസ്സിലാക്കിക്കൊടുക്കാൻ നിങ്ങൾക്ക് കഴിയുന്നില്ല. സ്വന്തം കഴിവില്ലായ്മ അവരുടെ വിവരമില്ലായ്മയായി നിങ്ങൾ ചിത്രീകരിക്കുകയും ചെയ്യുന്നു. മനസ്സിലാക്കൽ കുട്ടികളുടെ മേൽ നിർബന്ധമായ കാര്യമല്ല. കാര്യങ്ങൾ അവരെ കേൾപ്പിക്കുക. അവർക്ക് (ജീവിതം) കാണിച്ചുകൊടുക്കുക, അവരിൽ ചുമതലാബോധം വളർത്തിയെടുക്കുക. ഇതാണ് യഥാർത്ഥമായ കാര്യം. ഇതല്ലെങ്കിൽ കുട്ടികളുടെ കാതുകളിൽ ബാങ്കിന്റെ ശബ്ദം കേൾപ്പിക്കുന്നതിൽ മറ്റെന്താണ് പ്രയോജനം?"

പിന്നീട് മൗലാന 'ദിക്ർ' ചെയ്തു കൊണ്ടേയിരിക്കാൻ ഞങ്ങളോട്

നിർബന്ധപൂർവം ഉപദേശിച്ചുകൊണ്ട് പറഞ്ഞു: "അല്ലാഹുവിന്റെ 'ദിക്ർ' ഒരു കോട്ടപോലെയാണ്. 'ശൈത്വാൻ' നിങ്ങളുടെ മേൽ കടന്നാക്രമണം നടത്തുന്നതിൽ നിന്നും, അവൻ നിങ്ങളെ അതിജീവിക്കുന്നതിൽ നിന്നും ആ കോട്ട തടയുന്നതാണ്. അറിയുക! അല്ലാഹുവിന്റെ 'ദിക്ർ' കൊണ്ട് ഹൃദയങ്ങൾ സമാധാനമടയുന്നതാണ്" (വി.ഖു.)

ഞങ്ങൾ പുറപ്പെടുന്ന സമയം വരെ ദിക്റിന്റെ ശ്രേഷ്ടതകൾ വിവരിച്ചുകൊണ്ടേയിരുന്നു. സഹാറൻപൂരിൽ ഞങ്ങൾ എത്തിയശേഷം മൗലാനാ അബ്ദുൽ ഗഫ്ഫാർ നദ്‌വി ഞങ്ങളെ വന്ന് കണ്ടു. അദ്ദേഹം ഡൽഹിയിലെത്തി മൗലാനയെ സന്ദർശിച്ചു മടങ്ങുകയായിരുന്നു. ഞങ്ങളോട് ഇപ്രകാരം പറയണമെന്ന് മൗലാന അദ്ദേഹത്തോട് പറഞ്ഞയച്ചിരുന്നു. നിങ്ങൾ ഇവിടെ വന്നു. ദിവസങ്ങൾ താമസിച്ച് നിങ്ങൾ മടങ്ങുകയാണ്. ശ്രദ്ധിക്കുക! ഈ വഴിയിൽ വിശപ്പും ദാഹവും സഹിക്കൽ വളരെ അത്യാവശ്യമാണ്. ഈ വഴിയിൽ വിയർപ്പൊഴുക്കിക്കൊണ്ടിരിക്കുക. രക്തം ഒഴുകുന്നതിനും തയ്യാറായിരിക്കുക.

**ദഅ്‌വത്തിന്റെ തിരക്കുകൾ**

'അൽഫുർഖാൻ' മാസികയുടെ പത്രാധിപർ മൗലാനാ മുഹമ്മദ് മൻസൂർ നുഅ്മാനി വിവരിച്ച ചില സംഭവങ്ങൾ താഴെ ഉദ്ധരിക്കുന്നു. കഠിനമായ രോഗനിലയിലും മൗലാനക്ക് ഈ പ്രവർത്തനത്തിലുണ്ടായിരുന്ന ഏകാഗ്രതയും, ദീനീ കാര്യങ്ങളിലുള്ള പരിപൂർണശ്രദ്ധയും ഈ സംഭവങ്ങളിൽനിന്ന് സംഗ്രഹിക്കാം.

ഏപ്രിൽ അവസാനവാരം മൗലാനാ സയ്യിദ് അതാഉല്ലാ ഷാഹ് ബുഖാരി മൗലാനയെ സന്ദർശിക്കുന്നതിനായി വന്നു. അതിന് രണ്ട് ദിവസം മുമ്പ് മൗലാനക്ക് ശക്തിയായ നിലയിൽ ഹൃദയാഘാതം അനുഭവപ്പെട്ടിരുന്നു. ശാരീരിക ബലഹീനത വളരെ വർധിക്കുകയും ചെയ്തിരുന്നു. അല്പം സമയം പോലും സംസാരിച്ചിരിക്കാൻ സാധിക്കുമായിരുന്നില്ല. ഷാഹ് സാഹിബ് എത്തിച്ചേർന്ന വിവരമറിഞ്ഞ് വിനീതനെ (മൻസൂർ നുഅ്മാനി) വിളിപ്പിച്ച്, മൗലാന അരുളി: "എനിക്ക് നിർബന്ധമായും അദ്ദേഹത്തോട് സംസാരിക്കേണ്ടതുണ്ട്. പക്ഷേ, അതിന്റെ രീതി ഇതായിരിക്കും. നിങ്ങൾ നിങ്ങളുടെ ചെവി എന്റെ വായുടെ നേരെ പിടിക്കണം. ഞാൻ പറയുന്ന കാര്യങ്ങൾ അദ്ദേഹത്തോട് പറഞ്ഞു കൊണ്ടേയിരിക്കണം." ഷാഹ് സാഹിബ് അവർകളെ ഉള്ളിലേക്ക് വിളിക്കപ്പെട്ട ഉടനെ സംസാരം തുടങ്ങിയത് എന്നോടാണെങ്കിലും, മിനിറ്റുകൾക്കകം മൗലാന അദ്ദേഹത്തോട് നേരിട്ട് സംസാരിക്കാനാരംഭിച്ചു. ഏകദേശം അരമണിക്കൂർ സംസാരിച്ചുകൊണ്ടേയിരുന്നു.

ഹൃദയാഘാതമുണ്ടായ ആ ദിവസം രണ്ട് മണിക്കൂറോളം ബോധം

നഷ്ടപ്പെട്ട അവസ്ഥയായിരുന്നു. കണ്ണുകൾ അടഞ്ഞിരുന്നു. വളരെ നേരത്തിന് ശേഷം പെട്ടെന്ന് കണ്ണുകൾ തുറന്നു. നാവ് കൊണ്ട് ഈ വചനങ്ങൾ മൗലാന ഉരുവിട്ടു കൊണ്ടിരുന്നു:

''ഹഖ്' (സത്യം) ഉയരും. അത് തരം താഴുകയില്ല."

അതിന് ശേഷം ഇലാഹിയായ സ്നേഹത്തിൽ ലയിച്ച അവസ്ഥയിൽ ചെറിയ രാഗത്തോടു കൂടി (സാധാരണ പതിവിന് വിപരീതമായി) മൂന്ന് പ്രാവശ്യം ഈ അർത്ഥം വരുന്ന ആയത്ത് ഓതുകയുണ്ടായി: "മുഅ്മിനുകളേനിങ്ങളെ സഹായിക്കൽ നമ്മുടെ കടമയാകുന്നു." (ലുഖ്മാൻ)

മൗലാന ഈ ആയത്ത് ഉറച്ച സ്വരത്തിൽ ഓതാനാരംഭിച്ചപ്പോൾ, ഞാൻ പള്ളിയുടെ പൂമുഖത്തായിരുന്നു. ശബ്ദം കേട്ട് മൗലാനയുടെ മുറിയുടെ വാതിൽക്കൽ വന്ന് ഞാൻ നിന്നു. അകത്തുണ്ടായിരുന്ന പ്രധാന 'ഖാദിമി' (സേവകൻ) നോട് എന്റെ പേരെടുത്ത് പറഞ്ഞ് ചോദിച്ചു: 'മൻസൂർ എവിടെയാണ്?' അത് കേട്ട ഉടനെ ഞാൻ ഉള്ളിലെത്തി. മൗലാന അവർകൾ അരുളി:

"മൗലവി സഹിബ്' ഈ പ്രവർത്തനം നടക്കുമെന്നുള്ളത് അല്ലാഹുവിന്റെ വാഗ്ദാനമാണ്. അല്ലാഹുവിന്റെ സഹായം ഇതിനെ പരിപൂർണതയിലെത്തിക്കും. പക്ഷേ, അതിനുള്ള നിബന്ധന, അവന്റെ സഹായവാഗ്ദാനത്തിൽ യഖീനും പ്രതീക്ഷയും അർപ്പിക്കുന്നതോടൊപ്പം അവന്റെ സഹായത്തെ തേടുകയും, സാധ്യമാകുന്ന പരിശ്രമങ്ങളിൽ കുറവ് വരുത്താതിരിക്കുകയും ചെയ്യുക എന്നുള്ളതാണ്."

ഇത്രയും പറഞ്ഞു കഴിഞ്ഞപ്പോൾ, കണ്ണുകൾ വീണ്ടും അടഞ്ഞു. അൽപസമയത്തെ നിശ്ശബ്ദതക്ക് ശേഷം ഇത്രമാത്രം അരുളി:

"ഉലമാക്കൾ ഈ പ്രവർത്തനം ഏറ്റെടുത്തതിന് ശേഷം ഞാൻ യാത്രയായിരുന്നെങ്കിൽ!......"

മൗലാനയുടെ അവസ്ഥ വലിയൊരു അതിശയം തന്നെയായിരുന്നു. ആരോഗ്യനില കുറയുന്നതനുസരിച്ച്, ദീൻ പുനരുജ്ജീവിക്കുകയും അല്ലാഹുവിന്റെ വചനം ഉയരുകയും ചെയ്യണം എന്ന ചിന്തയും, അതിലുള്ള ആവേശവും വർധിച്ചു കൊണ്ടേയിരുന്നു. ശാരീരിക ബലഹീനതയുടെ അതേ അവസ്ഥയിൽത്തന്നെ മാസങ്ങളോളം മൗലാന ഈ ചിന്തയിലും ആവേശത്തിലും കഴിച്ചുകൂട്ടി. മറ്റുള്ളവരാണെങ്കിൽ, വെറുതെ തളർന്ന് കിടക്കുക എന്നതല്ലാതെ മറ്റൊന്നും ചെയ്യാൻ സാധിക്കുമായിരുന്നില്ല. ഈ കാലയളവിലെല്ലാം മൂന്നിലേതെങ്കിലും ഒരവസ്ഥയിലാണ് മൗലാനയെ കാണാൻ സാധിച്ചിരുന്നത്.

1. ഈ പ്രവർത്തനത്തിന്റെ ചിന്തയിൽ ലയിച്ച് കഴിയുന്നു. 2. ഈ പ്രവർത്തനത്തിന് വേണ്ടി അങ്ങേയറ്റത്തെ വിനയത്തോടെ ദുആ ചെയ്തുകൊണ്ടിരിക്കുന്നു. പ്രവർത്തകർക്ക് ഇഖ്ലാസ്, ഇസ്തിഖാമത്ത്, നബിചര്യ പിൻപറ്റിയുള്ള ജീവിതം, ചിട്ടകൾ പാലിച്ചുള്ള പ്രവർത്തനം, അല്ലാഹുവിന്റെ തൃപ്തി, പൊരുത്തം ഇവയെല്ലാം അല്ലാഹുവിനോട് ചോദിച്ചു കൊണ്ടിരിക്കുന്നു. നീറുന്ന ഹൃദയത്തോടെയുള്ള ആ ദുആ ആരെയും കരയിപ്പിച്ചിരുന്നു. 3. പ്രവർത്തകർക്ക് വേണ്ട ഉപദേശനിർദേശങ്ങൾ നൽകിക്കൊണ്ടിരിക്കുന്നു.

മൗലാനയെ ചികിത്സിക്കുന്നതിന് വൈദ്യരോ ഡോക്ടറോ വന്നാൽ ആദ്യമായി ദീനിന്റെ ഈ കാര്യം അവരോടും പറയും. പിന്നീടാണ് പരിശോധനക്ക് അവസരം നൽകുക. ഒരു ദിവസം മൗലാനാ മുഫ്തി കിഫായത്തുല്ലാ സാഹിബ് ഡൽഹിയിലെ പ്രസിദ്ധനായ ഒരു ഡോക്ടറെയും കൂട്ടിവന്നു. മൗലാന തന്റെ വിഷയം അദ്ദേഹത്തിന്റെ മുമ്പിലും സമർപ്പിച്ചു.

"ഡോക്ടർ സാഹിബ്, നിങ്ങൾക്കൊരു വിഷയമറിയാം. ജനങ്ങൾക്ക് അതിന്റെ പ്രയോജനം ലഭിക്കുന്നു. പക്ഷേ, ആ വിഷയത്തിന്റെ പ്രസക്തി കുറക്കുന്നതിന് ഹസ്രത്ത് ഈസ (അ)യെ ബാഹ്യമായ ചില അമാനുഷികതകൾ നൽകി യാത്രയാക്കപ്പെട്ടു. ഉദാ: അന്ധന്മാരെയും മുടന്തന്മാരെയും സുഖപ്പെടുത്തൽ, മരിച്ചവരെ ജീവിപ്പിക്കൽ മുതലായവ!... ഹസ്രത് ഈസാ(അ) ക്ക് നൽകപ്പെട്ട ആത്മീയ വിജ്ഞാനങ്ങൾ ബാഹ്യമായ അമാനുഷികതകളെക്കാൾ പതിന്മടങ്ങ് ശ്രേഷ്ഠമായതാണ് എന്ന കാര്യം നിങ്ങൾക്കും അറിയുന്നതാണല്ലോ. എനിക്ക് നിങ്ങളുടെ ശ്രദ്ധയിൽപ്പെടുത്താനുള്ള കാര്യം ഇതാണ്: "നമ്മുടെ നബി(സ) തങ്ങൾ മുഖേന നൽകപ്പെട്ട ആത്മീയ ജ്ഞാനങ്ങളും തത്വങ്ങളും ഹസ്രത്ത് ഈസാ(അ)യുടെ തത്വങ്ങളെയും ശരീഅത്തിനെയും അസ്ഥിരപ്പെടുത്തുകയുണ്ടായി. നിങ്ങൾ അൽപമൊന്നാലോചിക്കണം: നബി(സ)തങ്ങൾ കൊണ്ടുവന്ന ആത്മീയമായ ഈ കാര്യങ്ങളിലേക്ക് ശ്രദ്ധ ചെലുത്താതിരിക്കൽ എത്ര വലിയ നന്ദികേടായിത്തീരും. അതുകൊണ്ട് ഈ അനുഗ്രഹത്തെ പ്രയോജനപ്പെടുത്തണം. അല്ലാത്തപക്ഷം ആപത്തിൽ അകപ്പെടും എന്ന് മാത്രമാണ് നാം ജനങ്ങളോട് പറയുന്നത്."

ദീനിന്റെ ഈ പരിശ്രമമല്ലാത്ത ഒരു കാര്യവും പറയുന്നത് പോകട്ടെ, കേൾക്കുന്നതുപോലും മൗലാനക്ക് താൽപര്യമായിരുന്നില്ല. മറ്റാരെങ്കിലും മറ്റെന്തെങ്കിലും വിഷയമാരംഭിച്ചാൽ സാധാരണഗതിയിൽ അത് കേൾക്കുന്നത് തന്നെ മൗലാനക്ക് പ്രയാസമായിരുന്നു. ചിലപ്പോൾ ഉടനെ തന്നെ അത് തടയുകയും ചെയ്തിരുന്നു. ഖാദിമീങ്ങൾ സുഖവിവരം അന്വേഷിച്ചാൽ ഇപ്രകാരം പറയുമായിരുന്നു.

'സഹോദരാ, സുഖവും അസുഖവുമെല്ലാം മനുഷ്യന് ജന്മനാ അനുഭവപ്പെടുന്നതാണല്ലോ. പിന്നെ എന്തിനാണ് സുഖവിവരം അന്വേഷിക്കുന്നത്. നമ്മെ സൃഷ്ടിക്കപ്പെട്ടതിന്റെ ലക്ഷ്യമായ ജോലി നിർവഹിക്കപ്പെടുകയും, നബി(സ) തങ്ങളുടെ ശ്രേഷ്ഠമായ ആത്മാവിന് സമാശ്വാസം ലഭിക്കുകയും ചെയ്യുക എന്നതാണ് യഥാർത്ഥത്തിൽ സുഖം. നബി(സ) തങ്ങൾ മഹാന്മാരായ സഹാബാക്കളെ വിട്ടിട്ട് പോയ അവസ്ഥയിൽ ചെറിയൊരു മാറ്റം സംഭവിക്കുന്നതും തന്റെ സുഖസന്തോഷത്തിനെതിരായി മൗലാന അവർകൾ കരുതിയിരുന്നു." (അൽഫുർഖാൻ-റജബ് 1363 ഹി.)

ഹാജി അബ്ദുർറഹ്മാൻ സാഹിബ് വിവരിക്കുന്നു: മൗലാനാ അവർകളുടെ സ്വന്തം നാടായ 'കാന്ധല' യിൽനിന്ന് ചില ബന്ധുക്കൾ അദ്ദേഹത്തെ സന്ദർശിക്കാൻ വന്നു. മൗലാന അവരോട് ചോദിച്ചു: 'എന്തിനാണ് നിങ്ങൾ വന്നത്?' അവർ പറഞ്ഞു: 'അങ്ങയുടെ സുഖവിവരങ്ങൾ അറിയുന്നതിന്.' മൗലാനയുടെ ചോദ്യം വീണ്ടും: മരിക്കാൻവേണ്ടി ജനിച്ച മനുഷ്യന്റെ സുഖവിവരം അറിയാൻ 'കാന്ധല'യിൽ നിന്ന് നിങ്ങൾ ഇവിടം വരെ വന്നല്ലോ! നബി(സ) തങ്ങളുടെ പരിശുദ്ധമായ ദീൻ നശിക്കാനുള്ളതല്ല. പക്ഷേ, അത് നശിച്ചുകൊണ്ടിരിക്കുന്നു. അതിന്റെ വിവരങ്ങൾ നിങ്ങൾ അന്വേഷിച്ചോ?'

ഒരു വെള്ളിയാഴ്ച മൗലാനാ മുഹമ്മദ് യൂസുഫ് സാഹിബ് 'സുബ്ഹി' നമസ്കാരത്തിന് നേതൃത്വം നൽകി. നമസ്കാരത്തിൽ ഖുനൂത്തേ നാസില (പ്രതിസന്ധി ഘട്ടങ്ങളിൽ ഓതുന്ന ഖുനൂത്) ഓതി. നമസ്കാരത്തിന് ശേഷം മേവാത്തിയായ ഒരാൾ വന്ന് മൗലാന ഞങ്ങളെ വിളിക്കുന്നുവെന്ന് അറിയിച്ചു. ഞങ്ങൾ ചെന്നപ്പോൾ മൗലാന പറഞ്ഞു: 'ഖുനൂത്തേ നാസില'യിൽ പൊതുവായ നിഷേധികളെ കരുതുന്നതോടൊപ്പം ഇസ്ലാമിനെതിരിൽ ഹൃദയത്തിന്റെ ശക്തി തിരിച്ചുവിടുന്ന സന്യാസിമാരെയും കരുതണം. സഹാറൻപൂരിൽ നടന്ന ഒരു വാദപ്രതിവാദത്തിന്റെ സംഭവം അദ്ദേഹം സൂചിപ്പിക്കുകയും ചെയ്തു. സദസ്സിൽ ഒരു ഹിന്ദുസന്യാസി ഇസ്ലാമിന്റെ ഭാഗം വാദിക്കുന്ന ആൾക്കെതിരിൽ തന്റെ ഹൃദയശക്തി തിരിച്ചുവിടുകയായിരുന്നു. അദ്ദേഹത്തിന് തന്റെ വാദമുഖങ്ങൾ നിരത്തുന്നതിന് അത് പ്രയാസം സൃഷ്ടിക്കുകയും ചെയ്തിരുന്നു. മൗലാനാ ഖലീൽ അഹ്മദ് സാഹിബിന്റെ ശ്രദ്ധയിൽ വിഷയം കൊണ്ടുവരപ്പെട്ടു. മൗലാനാ ഖലീൽ അഹ്മദ് അവർകൾ തന്റെ 'ശ്രദ്ധ' ആ സന്യാസിയിലേക്ക് തിരിച്ചപ്പോൾ, പരിഭ്രാന്തനായി അവൻ സദസ്സിൽനിന്ന് എഴുന്നേറ്റു പോയി. ഇസ്ലാമിന്റെ ഭാഗം വാദിക്കുന്ന ആളുടെ ബുദ്ധിമുട്ട് മാറുകയും ചെയ്തു.

സുബ്ഹി നമസ്കാരത്തിന് ശേഷം വിനീതനും മൗലാനാ മുഹമ്മദ് മൻസൂർ നുഅ്മാനിയും ഹ്രസ്വമായ പ്രഭാഷണം നടത്തി. മൗലാനാ അവർകളുടെ കലശമായ രോഗം, അന്തിമ അവസ്ഥ, മൗലാനാ അവർകൾ

സാധാരണ സംസാരിക്കുന്ന സ്ഥലം എല്ലാം ഓർക്കുമ്പോൾ മൂകമായ ഒര വസ്ഥയായിരുന്നു. 'അല്ലാഹു ഈ മിമ്പറിന്റെയും മിഹ്റാബിന്റെയും യശസ്സ് നിലനിറുത്തട്ടെ!' മൗലാനാ അവർകൾ ഇവിടെനിന്ന് പറയുന്നത് കേട്ടിട്ടു ള്ളതാണ്!...... എന്ന് സംസാരത്തിനിടയിൽ പറഞ്ഞപ്പോൾ, സദസ്സിൽ എല്ലാ വരുടെ കണ്ണുകളും നിറഞ്ഞൊഴുകാൻ തുടങ്ങി!.....

വ്യാഴാഴ്ച രാത്രികളിൽ സദസ്സിനോട് പ്രവർത്തനത്തെ സംബന്ധിച്ച് സംസാരിക്കുക എന്നത് വർഷങ്ങളായി മൗലാനയുടെ പതിവായിരുന്നു. വിവിധ മഹല്ലുകളിൽ നിന്ന്, ചിലപ്പോൾ വലിയ നഗരങ്ങളിൽ നിന്നുപോലും വളരെയധികം പേർ ഈ സദസ്സിൽ പങ്കെടുത്തിരുന്നു. അദ്ദേഹത്തിന്റെ അന്തിമ രോഗത്തിന്റെ ദിനങ്ങളിൽ ഈ സദസ്സിൽ പങ്കെടുക്കുന്നവർ വളരെ വർധിച്ചു. മൗലാനാ അവർകൾ സ്വയം സംസാരിക്കാൻ കഴിവില്ലാത്ത അവ സ്ഥയിലായിരുന്നു. സ്വന്തം ജോലികളും വീട്ടിലെ സൗകര്യങ്ങളും ഉപേ ക്ഷിച്ച് ദീനിന് വേണ്ടിവരുന്നവർ, അവരുടെ സമയം പാഴാകുക, വ്യക്തിപ രമായ സുഖവിവരങ്ങൾ അന്വേഷിച്ച് അവർ മടങ്ങുക എന്നത് മൗലാനാ അവർകൾക്ക് സഹിക്കാൻ കഴിയുമായിരുന്നില്ല. അല്ലാഹുവിന് വേണ്ടിയുള്ള അവരുടെ സ്നേഹവും ദീനിയായ ആവേശവും പാഴാക്കിക്കളയൽ വഞ്ച നയാണെന്ന് മൗലാന കരുതിയിരുന്നു. അവരെ ദീനിയായ കാര്യങ്ങളിൽ ബന്ധപ്പെടുത്തണമെന്നുള്ളത് മൗലാനയുടെ അതിയായ ആഗ്രഹമായി രുന്നു. ദീനിന്റെ പുണ്യമായ പരിശ്രമം അവർക്ക് മനസ്സിലാക്കിക്കൊടുക്ക ണമെന്നതും അദ്ദേഹത്തിന് വലിയ നിർബന്ധമായിരുന്നു. അതിൽ അലം ഭാവം വരുത്തിയാൽ മൗലാനക്ക് അത് താങ്ങാൻ സാധിക്കുമായിരുന്നില്ല.

ഒരു വ്യാഴാഴ്ച രാത്രി മഗ്രിബ് നമസ്കാരത്തിന് ശേഷം പള്ളിയുടെ മുകളിൽ സദസ്സ് സംഘടിപ്പിക്കപ്പെട്ടു. ഈ വിനീതനോട് സംസാരിക്കാൻ കൽപനയുണ്ടായി. സംസാരം തുടങ്ങുന്നതിന് അൽപം താമസം നേരിട്ടു. ഇതിനിടയിൽ രണ്ടു മൂന്ന് പേർ വന്ന് അറിയിച്ചു. വേഗം തുടങ്ങുക. ഒരു മിനിറ്റ്പോലും പിന്തുന്നത് തനിക്ക് താങ്ങാൻ കഴിയുന്നില്ല എന്ന് മൗലാന പറയുന്നു. സംസാരം ആരംഭിച്ചു എന്ന് വിവരം ലഭിച്ചപ്പോൾ മൗലാനക്ക് സമാധാനമായി.

**അവസാന മാസം**

മൗലാനയുടെ ശാരീരികനില നാൾക്കുനാൾ ദുർബലപ്പെടുകയായി രുന്നു. ആദ്യം നിന്ന് നമസ്കരിക്കുമായിരുന്നു. പിന്നീട് അതിനും സാധി ക്കാതെയായി. സഫ്ഫിനോട് ചേർത്ത് കട്ടിൽ അടുപ്പിച്ചിട്ട്, ജമാഅത്തി നോടൊപ്പം അദ്ദേഹം നമസ്കരിച്ചു.

ഈ ദിനങ്ങളിൽ മൗലാനാ സഫർ അഹ്മദ് സാഹിബ് നിസാമുദ്ദീനിൽ താമസിച്ചിരുന്നു. അദ്ദേഹം തന്നെയാണ് ചികിത്സാ കാര്യങ്ങളും ശ്രദ്ധിച്ചിരുന്നത്. സാധാരണ സദസ്സുകളിലും സമ്മേളനങ്ങളിലുമെല്ലാം അദ്ദേഹം തന്നെയാണ് സംസാരിച്ചിരുന്നതും. അദ്ദേഹത്തിന്റെ താമസത്തിന്റെ പേരിൽ മൗലാനക്ക് വലിയ സന്തോഷവും സമാധാനവും അനുഭവപ്പെട്ടു.

ജമാദുൽ ആഖിർ 28-ന് ശൈഖുൽ ഹദീസ് മൗലാനാ മുഹമ്മദ് സകരിയ്യാ സാഹിബ് അവർകളുമെത്തി. ജമാദുൽ ആഖിർ 30-ന് (ഹി.1363) 'നൂഹ്' എന്ന സ്ഥലത്തെ 'മുഈനുൽ ഇസ്ലാം' മദ്രസയിൽ വാർഷികസമ്മേളനമായിരുന്നു. മൗലാനക്ക് സംബന്ധിക്കാൻ സാധിക്കാതെ വരുന്ന ആദ്യത്തെ സമ്മേളനമായിരുന്നു അത്.

28-ന് രാവിലെ തന്നെ പ്രത്യേക വാഹനത്തിൽ നിസാമുദ്ദീനിൽനിന്നുള്ള ജമാഅത്ത് പുറപ്പെട്ടു. മൗലാനാ യൂസുഫ് സാഹിബ് അവർകളെ അമീറായി നിശ്ചയിച്ചു. മൗലാനാ സഫർ അഹ്മദ് സാഹിബ്, മൗലാനാ മുഹമ്മദ് മൻസൂർ നുഅ്മാനി,* മൗലാനാ സകരിയ്യാ സാഹിബ് ഖുദ്ദൂസി, മൗലവി അമീർ അഹ്മദ് സാഹിബ്, അബ്ദുൽ മുഗ്നി സാഹിബ് (പ്രൊഫസർ, മഹാരാജാ കോളേജ്, ജയ്പൂർ), എന്റെ ബഹുമാന്യപിതൃവ്യൻ മൗലവി സയ്യിദ് അസീസുർറഹ്മാൻ സാഹിബ്, ലഖ്നൗ ജമാഅത്തിൽ വന്നെത്തിയ അംഗങ്ങൾ മുതലായവർ നിസാമുദ്ദീൻ ജമാഅത്തിലുണ്ടായിരുന്നു. യാത്രയിൽ ദിക്റും മതവിജ്ഞാനപരമായ വിഷയങ്ങളുടെ ചർച്ചകളും നടന്നു. രണ്ട് മണിയോടെ 'നൂഹി' ലെത്തി. സമ്മേളനം ഉടൻ തന്നെ ആരംഭിച്ചു. മൗലാനാ അവർകൾ വളർത്തിയെടുത്ത പൂന്തോട്ടം! പൂക്കൾ വിരിഞ്ഞ് നിൽക്കുന്ന മനോഹരമായ കാഴ്ച!! തോട്ടക്കാരനായ മൗലാനാ മുഹമ്മദ് ഇൽയാസ് ഒഴിച്ച് മറ്റെല്ലാവരും സ്ഥലത്തെത്തിയിരുന്നു.

രാത്രിയും സമ്മേളന നടപടികൾ തുടർന്നു. സമ്മേളനം നടക്കുന്നതിനിടയിൽ 'നൂഹി'ലെ ഹൈസ്ക്കൂൾ ഹോസ്റ്റലിലെ ഒരു കെട്ടിടത്തിന് തീപിടിച്ചു. സമ്മേളനത്തിൽ സംബന്ധിച്ചു കൊണ്ടിരുന്നവർ തീ അണക്കുന്നതിൽ വ്യാപൃതരായി. അവർ വളരെ കഷ്ടപ്പെട്ട് തീ അണച്ചിട്ടും കെട്ടിടത്തിന് വലിയ തകരാറുകളും സംഭവിച്ചു.

നൂഹിൽ വരുമ്പോൾ മൗലാനയുടെ കട്ടിൽ സാധാരണ ഇടാറുള്ള പള്ളിയുടെ മൂലയിലാണ് ഇന്ന് രാത്രി ഞങ്ങൾ ഉറങ്ങാൻ കിടന്നത്. ആത്മസമർപ്പണത്തിന് സന്നദ്ധതയുള്ള മേവാത്തിലെ പ്രവർത്തകർ ഇവിടെ മൗലാനാ അവർകൾക്ക് ചുറ്റും ഒത്തു ചേരുമായിരുന്നു. ജൂൺ അവസാനത്തിലെ ശക്തിയായ ചൂടുള്ള കാലാവസ്ഥ, മൗലാനയുടെ സംസാരം, നമസ്കാരത്തിന് ശേഷമുള്ള ഭക്തിനിർഭരമായ ദുആ, മൗലാനാ അവർകളുടെ

അസ്വസ്ഥമായ അവസ്ഥ, ഇവയിൽനിന്നുരുത്തിരിഞ്ഞിരുന്ന ഈമാനിയായ ആവേശം ജനഹൃദയങ്ങളിലും 'നൂഹി'ന്റെ അന്തരീക്ഷത്തിലും ഇന്ന് ഉടലെടുത്തതായി തോന്നിയില്ല.

നൂഹിൽ നിന്നും മടങ്ങിയെത്തിയപ്പോൾ മൗലാന യാത്രാവിവരണം കേട്ടു. ദിക്റിൽ കുറവ് വരുത്തിയതിനാൽ ശൈത്വാന് അവസരം ലഭിച്ചതാണ് എന്ന് പ്രതികരിച്ചു.

സ്കൂളിന് തീപിടിച്ചതിൽ ഒരാൾ സന്തോഷം പ്രകടിപ്പിക്കുകയുണ്ടായി. മൗലാന അദ്ദേഹത്തോട് അപ്പോൾ ഒന്നും പറഞ്ഞില്ല. പക്ഷേ, മുസ്ലിംകങ്ങൾക്ക് സംഭവിച്ച നഷ്ടത്തിൽ സന്തോഷം പ്രകടിപ്പിച്ചത് മൗലാനക്ക് ഇഷ്ടമായില്ല. മറ്റൊരു സന്ദർഭത്തിൽ, എനിക്കത് ഒരു നിലയിലും ഇഷ്ടമായില്ലെന്നും, അതിൽ സന്തോഷത്തിന് ഒരവസരവുമില്ലെന്നും മൗലാന അരുളുകയുണ്ടായി.

ജമാഅത്തുകളെ യാത്രയയക്കുന്ന സന്ദർഭം മൗലാനാ സഫർ അഹ്മദ് സാഹിബിനെ വിളിച്ച് കാണിച്ചിരുന്നോ എന്ന് മൗലവി യൂസുഫ് സാഹിബിനോട് ചോദിച്ചപ്പോൾ, 'ഇല്ല' എന്ന് പറഞ്ഞു. മൗലാന അരുളി, 'നിങ്ങൾ വലിയ തെറ്റാണ് ചെയ്തത്. നബി(സ)യുടെ ശ്രേഷ്ഠമായ കാലഘട്ടത്തിൽ മുസ്ലിംകങ്ങളുടെ ജമാഅത്തുകൾ പുറപ്പെട്ടിരുന്നതു പോലെ ഈ ജമാഅത്തുകൾ പുറപ്പെട്ട് പോകുന്നത് കാണിച്ചു കൊടുക്കേണ്ടതായിരുന്നു.

**സമയം അടുക്കുന്നു**

തന്റെ മരണം ആസന്നമാണെന്ന് മൗലാനാ അവർകൾക്കു നല്ല ബോധ്യമായിരുന്നു. നിശ്ചിത സമയത്തിൽ മാറ്റം സംഭവിക്കുകയില്ല എന്നതും നല്ല ഉറപ്പായിരുന്നു. ദീനിയായ ചില പ്രയോജനങ്ങൾ മുൻനിറുത്തിയും പ്രവർത്തനത്തിന്റെ പുരോഗതി ലക്ഷ്യമാക്കിയും മൗലാന ചിലപ്പോൾ തന്റെ ആശങ്ക പ്രകടിപ്പിക്കുകയും ചെയ്തിരുന്നു. ഒരിക്കൽ മൗലാനാ സഫർ അഹ്മദ് സാഹിബ് നിസാമുദ്ദീനിൽ സന്ദർശനാർത്ഥം വന്നപ്പോൾ മൗലാന അദ്ദേഹത്തോട് പറഞ്ഞു: നിങ്ങൾ 'എന്നോട് സമയം തരാമെന്ന് വാഗ്ദാനം ചെയ്തിരുന്നല്ലോ. ഇത് വരെ നിങ്ങൾ വാഗ്ദാനം പൂർത്തീകരിച്ചിട്ടില്ല.' മൗലാനാ സഫർ അഹ്മദ് സാഹിബ് പറഞ്ഞു: 'ഇപ്പോൾ ചൂട് കൂടുതലാണ്. ഇൻശാ അല്ലാഹ്,. റമദാൻ അവധിയിൽ വരാം. കുറച്ച് ദിവസം താമസിക്കുകയും ചെയ്യാം.' "നിങ്ങൾ റമദാൻ എന്ന് പറയുന്നു. എനിക്ക് ശഅ്ബാൻ എത്തുമെന്ന് പോലും പ്രതീക്ഷയില്ല" എന്നായിരുന്നു മൗലാനയുടെ മറുപടി. ഇത് കേട്ടമാത്രയിൽ തന്നെ മൗലാനാ സഫർ അഹ്മദ് സാഹിബ് കുറച്ചു ദിവസം നിസാമുദ്ദീനിൽ താമസിക്കാമെന്ന് തീരുമാനിക്കുകയായിരുന്നു.

നവാസ്ഖാൻ സാഹിബിനോട് ഒരിക്കൽ പറഞ്ഞു. 'സഹോദരാ, നിങ്ങൾ ഇവിടെത്തന്നെ താമസിക്കണം. ഇരുപത് ദിവസത്തെ കണക്ക് മാത്രമേ എഴുതാനുള്ളൂ. കാര്യങ്ങൾ തീരുമാനമായിപ്പോകും.' (അല്ലാഹുവിന്റെ ഖുദ്റത്ത്! മൗലാനാ അവർകൾ ഇപ്രകാരമരുളി ഇരുപത് ദിവസം പൂർത്തിയായ ദിവസം മൗലാനയുടെ വിയോഗം സംഭവിച്ചു.)

ഈ വിനീതനോടും പല പ്രാവശ്യം മൗലാന പറഞ്ഞ ഒരു കാര്യമുണ്ട്: 'ഞാൻ എന്റെ ഈ നില തരണം ചെയ്യുമെന്ന് തോന്നുന്നില്ല. ഈ രോഗത്തിൽ നിന്ന് ഞാൻ രക്ഷപ്പെടുമെന്ന് എനിക്ക് പ്രതീക്ഷയില്ല. പക്ഷേ, അല്ലാഹുവിന്റെ ഖുദ്റത്തിൽ എല്ലാമുണ്ട്. അതിൽ ഒന്നിനും അതിശയത്തിനവകാശമില്ല. 'പക്ഷേ, ചിലപ്പോൾ പറയുന്നത് കേട്ടാൽ, ശുശ്രൂഷിക്കുന്നവർക്ക് വലിയ പ്രതീക്ഷ തോന്നും. രോഗം സുഖപ്പെടുമെന്ന വലിയ പ്രതീക്ഷയിൽ അവരെത്തും.'

മൗലാനക്ക് തുടക്കം മുതൽ 'പഹാഡ്ഗഞ്ചി'ലെ ഹക്കീം കരീം ബഖ്ഷ് സാഹിബിന്റെ യൂനാനി ചികിത്സയായിരുന്നു. അതിന് ശേഷം മൗലാനാ സഫർ അഹ്മദ് സാഹിബിന്റെ നിർദേശമനുസരിച്ച് അലോപ്പതി ചികിത്സ തുടങ്ങി. അവസാനം ഡൽഹിയിലെ പ്രധാന ഭിഷഗ്വരൻ ഡോക്ടർ അബ്ദുല്ലത്തീഫ് സാഹിബിന്റെ ചികിത്സയായിരുന്നു. രോഗം ഈ സന്ദർഭത്തിൽ കലശലായി. ഡോക്ടർ ഷൗക്കത്തുല്ലാ സാഹിബ് അൻസാരി കിഡ്നിയുടെ തകരാറെന്നാണ് കണ്ടെത്തിയിരുന്നത്. സുഖപ്പെടുമെന്ന പ്രതീക്ഷയും അദ്ദേഹത്തിനില്ലായിരുന്നു. ഡോക്ടർ അബ്ദുല്ലത്തീഫ് സാഹിബിന്റെ കണ്ടെത്തൽ മറ്റൊന്നായിരുന്നു. അദ്ദേഹത്തിന് പരിശോധനകൾക്കുള്ള സാവകാശം നൽകപ്പെട്ടു. അദ്ദേഹം കണ്ട കാരണം പഴയ ഉദരരോഗമായിരുന്നു. വയറിളക്കം എപ്പോഴും അനുഭവപ്പെട്ടിരുന്നു. ഡോക്ടർ സാഹിബ് ഇഞ്ചക്ഷൻ നിർദേശിച്ചു. വളരെയധികം പേരുടെ ദുആയോടും വലിയ പ്രതീക്ഷയോടും കൂടിയാണ് ഇഞ്ചക്ഷൻ നൽകപ്പെട്ടത്. പക്ഷേ, അത് ഫലിച്ചില്ല.

മൗലാനാ അവർകളുടെ പ്രത്യേക ഖാദിം (സേവകൻ) മൗലവി ഇക്റാമുൽ ഹസൻ സാഹിബ് കാന്ധലവിക്കായിരുന്നു മരുന്ന് കൊടുക്കുന്ന ചുമതല. മൗലവി ലതീഫുർറഹ്മാൻ സാഹിബിനായിരുന്നു ആഹാരകാര്യങ്ങളുടെ ചുമതല. മശ്വറയുടെ മേൽനോട്ടം മൗലാനാ സഫർ അഹ്മദ് സാഹിബിനും മൗലാനാ ഇഹ്തിശാമുൽ ഹസൻ സാഹിബിനുമായിരുന്നു. വുദു, നമസ്കാരത്തിന്റെ ചുമതല മൗലവി വാസിഫ് അലി സാഹിബിനായിരുന്നു. നവാസ്ഖാൻ, മിഹ്റാബ് ഖാൻ, ഉമീദ് ഖാൻ, റഹീം ഖാൻ, റഹീം ബഖ്ഷ്, സുലൈമാൻ സാഹിബ് എന്നിവർ തികഞ്ഞ ആത്മാർത്ഥത

യോടും അർപ്പണ ബുദ്ധിയോടും കൂടി സേവനങ്ങളിൽ മുഴുകി. 'കിഷൻ ഗഞ്ചി'ലെ കച്ചവടക്കാരനായ മുഹമ്മദ് യൂസുഫ് സാഹിബ് രാത്രി ഉറക്കമിളച്ചിരുന്ന് മൗലാനയുടെ തലയിൽ തടവിക്കൊണ്ടിരുന്നു. മൗലാന തനിക്ക് ഖിദ്മത്ത് ചെയ്യുന്ന, തന്നോട് ആത്മാർത്ഥത കാണിക്കുന്ന എല്ലാവരോടും നന്ദി പ്രകടിപ്പിക്കുകയുണ്ടായി. മൗലാനാ അവർകൾ പറയുമായിരുന്നു: 'എന്റെ സേവകരെ സേവകരായി കരുതരുത്. യഥാർത്ഥത്തിൽ സേവിക്കപ്പെടേണ്ടവരും വലിയ 'സമ്പത്ത്' കരസ്ഥമാക്കിയവരും ഇവരാണ്."

ഡൽഹിയിലെ കച്ചവടക്കാർ അവരവരുടെ അടുപ്പമനുസരിച്ച് മൗലാനയുടെ ശുശ്രൂഷക്കെത്തിയിരുന്നു. അവർ അങ്ങേയറ്റം ദുഃഖിതരായി കഴിഞ്ഞിരുന്നു. വളരെയധികം പേർ തവണകൾ നിശ്ചയിച്ച് രണ്ട്, മൂന്ന് ദിവസം വീതം നിസാമുദ്ദീനിൽ താമസിച്ച് കഴിവനുസരിച്ച് സേവനപ്രവർത്തനങ്ങൾ ചെയ്തുവന്നു.

ഒരാൾക്ക് വ്യക്തിപരമായ ബന്ധവും അടുപ്പവും മാത്രമാണുള്ളത് എന്ന് ഏതെങ്കിലും നിലയിൽ മൗലാനക്ക് ബോധ്യപ്പെട്ടാൽ, അതിൽ അതൃപ്തി പ്രകടിപ്പിച്ചുകൊണ്ട് അദ്ദേഹം ഇപ്രകാരം പറയുമായിരുന്നു: "ദീനിനോടാണ് ബന്ധമുണ്ടാകേണ്ടത്." കേവലം ശാരീരികമായ സേവനം മാത്രം ചെയ്യുന്നവരുടെ സേവനത്തിലും, അതിൽ ലഭിക്കുന്ന റാഹത്തിലും മൗലാനാ അവർകൾക്ക് താൽപര്യമില്ലായിരുന്നു. ഒരു പ്രാവശ്യം ഒരു മേവാത്തി തലയിൽ എണ്ണ തേച്ച് മാലിഷ് ചെയ്യുകയായിരുന്നു. അൽപസമയത്തിന് ശേഷം അദ്ദേഹത്തെ ശ്രദ്ധിച്ച് നോക്കി. അദ്ദേഹത്തെ മനസ്സിലായി. മൗലാന അരുളി: "നിങ്ങൾ ഒരിക്കലും ദീനിന്റെ പരിശ്രമത്തിൽ പങ്കെടുക്കാറില്ല. നിങ്ങൾ എനിക്ക് വേണ്ടി ഒരു ജോലിയും ചെയ്യേണ്ടതില്ല. എല്ലാ ജോലികളും നിങ്ങൾ നിറുത്തിക്കൊള്ളുക." ഒരിക്കൽ പ്രായമുള്ള ഒരാൾ ശുശ്രൂഷക്ക് തയ്യാറായി വന്നു. മൻസൂർ നുഅ്മാനിയെ വിളിച്ച് മൗലാന പറഞ്ഞു: "ഇദ്ദേഹത്തിന് എന്നോട് വലിയ സ്നേഹമുണ്ട്. പക്ഷേ, ഇദ്ദേഹം എന്റെ ദീനിയായ ക്ഷണം സ്വീകരിക്കുന്നില്ല. സേവനത്തിനാണെങ്കിൽ, ഇദ്ദേഹത്തിന്റെ സന്നദ്ധത ആത്മാർത്ഥത നിറഞ്ഞതുമാണ്. നിങ്ങൾ ഇദ്ദേഹത്തെ വിളിച്ചുകൊണ്ടുപോയി, തബ്‌ലീഗ് പ്രവർത്തനത്തിൽ പങ്കെടുക്കണമെന്നും, അത് കൂടാതെയുള്ള 'ശുശ്രൂഷ' എന്നെ ബുദ്ധിമുട്ടിക്കലാണെന്നും മനസ്സിലാക്കിക്കൊടുക്കുക." മൗലാനാ നുഅ്മാനി അദ്ദേഹത്തെ ഒറ്റക്ക് വിളിച്ചുകൊണ്ടുപോയി കാര്യങ്ങൾ ധരിപ്പിച്ചു. അപ്പോൾ ആ മേവാത്തി പറഞ്ഞു: ദീനിന്റെ ഈ പരിശ്രമത്തിൽ പങ്കെടുക്കാൻ ഒരുങ്ങിയാണ് ഞാൻ വന്നിട്ടുള്ളത്. പ്രവർത്തനത്തിൽ ഇനി ഞാൻ എപ്പോഴും ഉണ്ടായിരിക്കും. മൗലാനാ നുഅ്മാനി വിവരമറിയിച്ചപ്പോൾ, മൗലാനാ

മുഹമ്മദ് ഇൽയാസ് അദ്ദേഹത്തോട് വരാൻ പറയുകയും അദ്ദേഹത്തിന്റെ കരങ്ങൾ ചുംബിക്കുകയും ചെയ്തു.

**പ്രവർത്തനത്തിന്റെ പ്രചാരണം**

ഈ കാലയളവിൽ പ്രവർത്തനം പുരോഗതി പ്രാപിച്ചുവരുന്നതായി വെളിയിൽ നിന്ന് വരുന്ന കത്തുകൾ കൊണ്ട് മനസ്സിലായിരുന്നു. വളരെക്കാലമായി പ്രവർത്തനം തണുത്ത് കിടന്നിരുന്നതും പ്രവർത്തനത്തിന് വലിയ തടസ്സങ്ങൾ അനുഭവപ്പെട്ടുകൊണ്ടിരുന്നതുമായ പ്രദേശങ്ങളിൽ എളുപ്പത്തിന്റെ വഴികൾ ഉണ്ടായിത്തീർന്നു. അവിടെങ്ങളിലെല്ലാം പ്രവർത്തനത്തിൽ പുത്തനുണർവും ദൃശ്യമായി. രോഗത്തിന്റെ ഈ കാലയളവിൽത്തന്നെ ചില പുതിയ കേന്ദ്രങ്ങളിലും പ്രവർത്തനമാരംഭിച്ചു. മൗലവി അബ്ദുർറഷീദ് ആവശ്യപ്പെട്ടതനുസരിച്ച്, ഭോപ്പാലിലേക്ക് വലിയൊരു ജമാഅത്ത് പുറപ്പെട്ടു. അതിൽ മൗലാനാ മുഫ്തി കിഫായത്തുല്ലാ സാഹിബും ഉൾപ്പെട്ടിരുന്നു. മൗലവി അബ്ദുർ റശീദ് നുഅ്മാനി, പ്രൊഫസർ അബ്ദുൽ മുഗ്നി സാഹിബ് എന്നിവരുടെ പരിശ്രമത്താൽ 'ജയ്പൂരി'ലേക്ക് രണ്ടു പ്രാവശ്യം ജമാഅത്തുകൾ പോയി. മുറാദാബാദിലായിരുന്നു കൂടുതൽ ആവേശം പ്രകടമായത്. അവിടെ നിന്ന് പ്രവർത്തനത്തിന്റെ പുതിയ വിവരങ്ങൾ ലഭിച്ചുകൊണ്ടിരുന്നു.

ജീവിതത്തിന്റെ അന്തിമഘട്ടം അടുത്തു വരുന്നതിനനുസരിച്ച് മൗലാനയുടെ ആരോഗ്യനില മോശമായി. അദ്ദേഹത്തിന്റെ ചിന്ത പ്രവർത്തനത്തിൽത്തന്നെ ലയിച്ചുചേർന്നു. മറ്റൊന്നും കേൾക്കാനോ കാണാനോ കഴിയാത്ത അവസ്ഥ. ബലഹീനതയും ക്ഷീണവും വളരെയധികം വർധിച്ചെങ്കിലും രോഗശയ്യയിൽ കിടന്നുകൊണ്ട് തന്നെ പ്രവർത്തനത്തിന് പൂർണമായി മേൽനോട്ടം വഹിച്ചു. പകൽസമയത്തും രാത്രിയിലും പല പ്രാവശ്യം ഓരോരുത്തരെ വിളിച്ച് ഉപദേശങ്ങളും നിർദേശങ്ങളും നൽകിക്കൊണ്ടേയിരുന്നു. പ്രസംഗ സദസ്സുകളിൽ, തഅ്ലീമിന്റെ ഹൽഖകളിൽ, ആഹാരത്തിന്റെ സുപ്രയിൽ ദഅ്വത്തിന്റെ പ്രവർത്തനങ്ങളുമായി ബന്ധമില്ലാത്ത സംസാരങ്ങൾ നടക്കുന്നുണ്ടോ എന്നന്വേഷിക്കുകയും, ഉണ്ടെന്നറിഞ്ഞാൽ വലിയ വേദന പ്രകടിപ്പിക്കുകയും ചെയ്തു. ദിക്റിലും തഅ്ലീമിലും ദഅ്വത്തിലുമായി സമയം വിനിയോഗിക്കണമെന്ന് അദ്ദേഹം ഉപദേശിച്ചുകൊണ്ടിരുന്നു. ആക്ഷേപത്തിന്റെയും കുറ്റപ്പെടുത്തലിന്റെയും രീതി അദ്ദേഹം ഉപയോഗിച്ചില്ല. ഉപദേശത്തിന്റെയും ആഗ്രഹിപ്പിക്കലിന്റെയും രീതിയായിരുന്നു അദ്ദേഹത്തിന്റേത്. അധികവും മറ്റുള്ളവർ മുഖേന, അല്ലെങ്കിൽ ആംഗ്യഭാഷയിൽ. അങ്ങനെയാണ് കാര്യങ്ങൾ ശ്രദ്ധയിൽപ്പെടുത്തിയിരുന്നത്. ഒരു പ്രാവശ്യം സുഹ്റിന് ശേഷം ഉലമാക്കളിൽ ചിലർ അശ്രദ്ധ

യുടെ പേരിൽ അവർക്ക് നിശ്ചയിക്കപ്പെട്ട ദർസിൽ പങ്കെടുക്കുകയുണ്ടായില്ല. തികച്ചും നൂതനമായ ഒരു രീതിയിൽ വിഷയം അവരുടെ ശ്രദ്ധയിൽ മൗലാന പെടുത്തി. അവർക്ക് അത് ബോധ്യമായി. പ്രധാനപ്പെട്ട ഒരു ആലിം തന്റെ ജോലിത്തിരക്കുകളുടെ പേരിൽ അധികസമയവും ഇത്തരം കാര്യങ്ങളിൽ പങ്കെടുക്കാറില്ലായിരുന്നു. ഒരു ദിവസം അദ്ദേഹത്തെ വിളിച്ച് പറഞ്ഞു: 'നിങ്ങൾ പങ്കെടുക്കാത്തതിൽ എനിക്ക് അതിശയം തോന്നുന്നു.' ചില വിഷയങ്ങളിലേക്ക് ശ്രദ്ധ തിരിക്കുന്നതിന് അവയുടെ 'ഫദാഇലു' (ശ്രേഷ്ഠത)കൾ വിവരിക്കാൻ കൽപിക്കുമായിരുന്നു. അങ്ങനെ അവയുടെ പ്രാധാന്യം അവർക്ക് സ്വയം ബോധ്യപ്പെടുമായിരുന്നു.

സമ്മേളനങ്ങളുടേയും പ്രവർത്തനങ്ങളുടേയും വിവരങ്ങളറിയുന്നതിന് ആകാംക്ഷയോടെ മൗലാന കാത്തിരിക്കുമായിരുന്നു. ഒരു രാത്രി മീറത്തിൽ നിന്ന് സമ്മേളനം കഴിഞ്ഞ് മടങ്ങിവരാൻ ഞങ്ങൾക്ക് വാഹനം ലഭിക്കാത്തതിനാൽ രാത്രി നിസാമുദ്ദീനിലെത്താൻ സാധിച്ചില്ല. രാത്രി പല പ്രാവശ്യം ഞങ്ങളെ അന്വേഷിച്ചു. രാവിലെ ഞങ്ങൾ എത്തി പൂർണമായ വിവരം ധരിപ്പിച്ചതോടെ മൗലാനാക്ക് സമാധാനമായി.

മുമ്പ് കേൾക്കാനും സഹിക്കാനും സാധിച്ചിരുന്ന കാര്യങ്ങൾ ബലഹീനതയും ക്ഷീണവും നിമിത്തം സാധിക്കാതെ വന്നു. തന്റെ ചിന്തയിൽ ലയിച്ചുചേർന്ന പ്രവർത്തനത്തിന്റെ കാര്യം മാത്രമായിരുന്നു അദ്ദേഹത്തിന്റെ മനസ്സിൽ. മറ്റൊരു വിഷയവും മൗലാനക്ക് ഉൾക്കൊള്ളാൻ തന്നെ കഴിയുമായിരുന്നില്ല. ഒരു പ്രാവശ്യം തബ്‌ലീഗിന്റെ ഹൽഖായിൽ ചരിത്രപരമായ ഏതോ ഒരു വിഷയം കടന്നു വന്നു. മുസ്‌ലിം ഭരണകർത്താക്കളെ വിമർശിക്കുന്നതുമായി ബന്ധപ്പെട്ട വിഷയം. തബ്‌ലീഗിൽ പങ്കെടുത്തിരുന്നവർ അതിൽ അവരവരുടെ അഭിപ്രായം പ്രകടിപ്പിച്ചു തുടങ്ങി. മൗലാനയ്ക്ക് ഏതോ നിലയിൽ അതേപ്പറ്റി വിവരം ലഭിച്ചു. വിഷയം മാറ്റണമെന്നു മൗലാനയുടെ രഹസ്യ സന്ദേശവുമായി മൗലവി മുഈനുല്ലാ സാഹിബ് ഉടനെ ഹൽഖയിലെത്തി. പ്രസംഗങ്ങളുടെ വാചകങ്ങൾ ചുരുങ്ങിയതും, ആശയങ്ങൾ വർദ്ധിച്ചതുമായിരിക്കണമെന്ന് മൗലാന പ്രത്യേകം നിർദേശിച്ചിരുന്നു. പ്രസംഗത്തിന്റെ സമയം വർധിപ്പിക്കരുത്. അതിന്റെ സ്വഭാവം നബിയുടെ പ്രസംഗത്തിന്റെ സ്വഭാവമായിരിക്കണം. രാവിലെയോ വൈകുന്നേരമോ കടന്നാക്രമണം നടത്താൻ സാധ്യതയുള്ള ഒരു സൈന്യത്തിന്റെ വരവിൽ മുന്നറിയിപ്പ് നൽകുന്ന ഒരാളുടെ മുന്നറിയിപ്പ് പോലെയായിരുന്നു നബിയുടെ പ്രസംഗം. പ്രസംഗത്തിൽ കഥയും ഗാനവും ഒന്നും കേട്ടിരിക്കാൻ മൗലാനക്ക് സാധിക്കുമായിരുന്നില്ല. പ്രാസംഗികർ ആരെങ്കിലും സമയം നീട്ടുകയോ, അലങ്കാരശൈലികൾ സ്വീകരിക്കുകയോ

ചെയ്താൽ മൗലാന പ്രയാസപ്പെടുമായിരുന്നു. കഴമ്പുള്ള കാര്യങ്ങൾ പറയുകയോ പ്രസംഗം അവസാനിപ്പിക്കുകയോ ചെയ്യാൻ ഉടനെ മൗലാനാ അവർകൾ ആവശ്യപ്പെടുകയും ചെയ്തിരുന്നു. എന്നിട്ടദ്ദേഹം പറയും: "പ്രസംഗം നമ്മുടെ ലക്ഷ്യമല്ല. പ്രസംഗിക്കുന്ന സമ്മേളനങ്ങളും പരിപാടികളും നമുക്ക് ആവശ്യാനുസരണമുണ്ടല്ലോ. മൗലാനയുടെ ശുശ്രൂഷയുടെ ചുമതലയുള്ളവർ പ്രാസംഗികരുടെ ശബ്ദം മൗലാനയുടെ ചെവിയിൽ എത്താതിരിക്കാൻ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. പ്രാസംഗികർക്ക് അവരുടെ വിഷയം പൂർത്തീകരിക്കാനും, മൗലാനക്ക് ഹൃദയഭാരം അനുഭവപ്പെടാതിരിക്കാനും അത് സഹായകമായിത്തീർന്നു.

ഒരു വെള്ളിയാഴ്ച ദിവസം രാവിലെ സദസ്സ് അൽപം വലുതായിരുന്നു. 'മുറാദാബാദി'ലെ ഒരു ജമാഅത്തും ഉലമാക്കളിൽ ചിലരും അന്ന് നിസാമുദ്ദീനിലെത്തി. എന്തെങ്കിലും പറയുന്നതിന് ഈ വിനീതനെ ചുമതലപ്പെടുത്തപ്പെട്ടു. ഞാൻ പ്രസംഗശൈലിയിൽ അൽപം നീട്ടിപ്പരത്തി സംസാരം തുടങ്ങി. അൽപസമയത്തിനുള്ളിൽ, യഥാർത്ഥ വിഷയം പറഞ്ഞു കൊണ്ട് എല്ലാവരെയും ദീനീപ്രവർത്തനത്തിലേക്ക് ക്ഷണിക്കണമെന്നുള്ള മൗലാനയുടെ സന്ദേശം ലഭിച്ചു. മൗലാനാ അവർകളുടെ കട്ടിലും ആ മുറിയിൽ കൊണ്ടുവന്നിടപ്പെട്ടു. ഈയുള്ളവൻ യഥാർത്ഥ വിഷയം പറഞ്ഞ് ഉടൻതന്നെ പ്രസംഗം അവസാനിപ്പിക്കുകയും ചെയ്തു.

അസ്റിന് ശേഷം സാധാരണ ഗതിയിൽ ജനങ്ങൾ മൗലാനയുടെ സദസ്സിൽ ഒത്തു ചേർന്നിരുന്നു. ഈ സന്ദർഭത്തിൽ മൗലാന ഏതെങ്കിലും ഒരു സന്ദേശം അവർക്ക് പറഞ്ഞു കൊടുക്കും. ഒരു ദിവസം അദ്ദേഹത്തിന് പനി അൽപം ശക്തിയായി, ഉന്മേഷവുമില്ലായിരുന്നു. മൗലാനയിൽനിന്ന് പ്രത്യേക സന്ദേശമൊന്നും ലഭിച്ചതുമില്ല. രാവിലെ പ്രസംഗം നീണ്ടുപോയതിന്റെ പേരിൽ എനിക്ക് പേടിയുമായിരുന്നു. ശൈഖുൽ ഹദീസവർകൾ ആവശ്യപ്പെട്ടെങ്കിലും, പ്രസംഗം ലക്ഷ്യമല്ലല്ലോ, ഇപ്പോൾ പ്രത്യേകിച്ചെന്തെങ്കിലും പറയാൻ തോന്നുന്നുമില്ല എന്ന് പറഞ്ഞു ഞാൻ ഒഴിഞ്ഞുമാറി. മൗലാനാ അവർകൾക്ക് ഓർമവന്നപ്പോൾ ചോദിച്ചു: "ഇന്ന് ആരും സംസാരിക്കാതിരുന്നതെന്തുകൊണ്ടാണ്? സമയം പാഴാക്കിക്കളഞ്ഞതെന്തിനാണ്?" അവിടുന്ന് സംസാരിക്കാൻ നിർദേശം നൽകിയിരുന്നില്ലല്ലോ." ഞാൻ മറുപടി പറഞ്ഞപ്പോൾ മൗലാന ചോദിച്ചു: "എന്തുകൊണ്ട് എന്നോട് ചോദിച്ചില്ല?" ശക്തിയായ പനിയുടെ പേരിൽ അങ്ങയെ ബുദ്ധിമുട്ടിക്കുന്നത് നല്ലതായി തോന്നിയില്ല എന്ന് ഞങ്ങൾ മറുപടി പറഞ്ഞപ്പോൾ മൗലാനാ അവർകൾ വീണ്ടും ചോദിച്ചു: "നിങ്ങൾ ദീനിനെക്കാൾ എനിക്കെന്തിനാണ് പ്രാധാന്യം നൽകിയത്?" അപ്പോൾ സമയം പാഴാക്കിയതിൽ മൗലാനക്ക് വല്ലാത്ത മനോവിഷമം ഉണ്ടായി.

"എനിക്ക് നല്ല സുഖമില്ലായിരുന്നു. 'മഗ്‌രിബ്' നമസ്കാരം വളരെ ബുദ്ധിമുട്ടിയാണ് ഞാൻ നമസ്കരിച്ചത്. വിവിധങ്ങളായ ചിന്തകൾ മനസ്സിനെ അലട്ടിയിരുന്നു. മഗ്‌രിബ് നമസ്കാരം കഴിഞ്ഞയുടനെ മൗലാന ഈ വിനീതനെ തിരക്കി. അദ്ദേഹം എന്റെ തലയിൽ കൈവെച്ച്, തന്റെ സ്നേഹം പ്രകടിപ്പിച്ചു. അതിന്ശേഷം മൗലാന പറഞ്ഞു: "നിങ്ങളുടെ ധൈര്യം കുറഞ്ഞിരിക്കുന്നു. നിങ്ങൾ തളർന്നു പോയി. ധൈര്യം കൈവെടിയരുത്. നിങ്ങൾക്ക് സഹായികൾ കുറവാണ്. എങ്കിലും മൗലവി വാസിഫ്, മൗലവി സഊദ് ഖാൻ, മൗലവി ഉബൈദുല്ലാ ഇവരെയെല്ലാം നിങ്ങളുടെ സഹായികളായിക്കാണണം."

**പ്രത്യേക ശ്രദ്ധകൾ**

ഈ ദിനങ്ങളിൽ ചില കാര്യങ്ങൾക്ക് ഇത് വരെ നൽകാതിരുന്ന പ്രത്യേക പ്രാധാന്യം മൗലാന നൽകിയിരുന്നു.

അവയിൽ ഒന്നാമത്തേതും, ഏറ്റവുമധികം പ്രാധാന്യം നൽകപ്പെട്ടതും ഇൽമിനും ദിക്റിനും പ്രേരണ നൽകലായിരുന്നു. ജീവനില്ലാത്ത ശരീരം പോലെ, കേവലം ദുൻയവിയായ കാഴ്ചപ്പാടിൽ നോക്കിക്കാണപ്പെടുന്ന ഉപരിപ്ലവമായ ചില വ്യവസ്ഥകളുടെ സമാഹാരമായി ദീനിന്റെ പുണ്യമായ ഈ പരിശ്രമം അധഃപതിക്കരുത് എന്നതായിരുന്നു അദ്ദേഹത്തിന്റെ ഉദ്ദേശ്യം. മൗലാനാ അവർകൾ ഈ വിഷയത്തിൽ വളരെയധികം ആശങ്കപ്പെട്ടിരുന്നു. എപ്പോഴും അദ്ദേഹത്തെ ഈ ചിന്ത അലട്ടിക്കൊണ്ടിരുന്നു. തന്റെ ഈ ഉൾഭയം എപ്പോഴും മറ്റുള്ളവരുടെ മുമ്പിൽ പ്രകടിപ്പിച്ചു. ഇൽമിനും ദിക്റിനും പ്രാധാന്യം നൽകാൻ സദാ അദ്ദേഹം ഉപദേശിച്ചു. മൗലാന ഇപ്രകാരം പറയുകയും പറയിപ്പിക്കുകയും ചെയ്യുമായിരുന്നു. 'ഇൽമും ദിക്റും വാഹനത്തിന്റെ ഇരു ചക്രങ്ങളാണ്. ചക്രങ്ങളില്ലാതെ വാഹനം ഓടുകയില്ല. രണ്ടും നമ്മുടെ പ്രവർത്തനത്തിന്റെ ഇരു ചിറകുകളുമാണ്. ചിറകില്ലാതെ പറക്കാൻ കഴിയില്ല. ഇൽമിന് ദിക്റും, ദിക്റിന് ഇൽമും ആവശ്യമാണ്. ദിക്റില്ലാത്ത ഇൽമ് ഇരുളടഞ്ഞതും, ഇൽമില്ലാത്ത ദിക്ർ 'ഫിത്ന'യുമാണ്. പുണ്യമായ ഈ പരിശ്രമം ഇവ രണ്ടുമില്ലെങ്കിൽ കേവലം ഒരു ഭൗതിക പ്രസ്ഥാനമായിത്തീരും.'

രണ്ട്: മുസ്‌ലിംകളിൽ ഇൽമും അമലുമില്ലാത്തവരോടുള്ള കൃപയും കരുണയും. ഇൽമിലേക്കും അമലിലേക്കും അവരെ ക്ഷണിക്കുന്നതിലുള്ള അത്യാഗ്രഹവും. പള്ളിയോട് ചേർന്ന് വഴിയരികിലും, അൽപം മാറി നാൽക്കവലയിലും ഓരോ 'മക്തബു' (പാഠശാല)കൾ അതിനായി മൗലാന സ്ഥാപിച്ചു. അതായത് മരത്തണലിൽ ഒരു ചാക്ക് വിരിച്ചു. വെള്ളം കുടിക്കുന്നതിനും 'ഹുഖ്ഖ' വലിക്കുന്നതിനും അവിടെ സൗകര്യങ്ങൾ ചെയ്യ

പ്പെട്ടു. ഡൽഹിയിലെയും മേവാത്തിലെയും പ്രവർത്തകരോട് അവിടെ ഇരുന്ന്, വഴിയാത്രക്കാരായ മുസ്‌ലിംകളെ സ്നേഹത്തോടെ, വിനയത്തോടെ അവിടെ വിളിച്ചിരുത്തി, വെള്ളവും ഹുഖ്ഖയും നൽകി അവരെ സ്വീകരിച്ച്, അവരിൽനിന്ന് പരിശുദ്ധ കലിമ കേൾക്കാനും, അവരെ ഉപദേശിക്കാനും, ദീൻ പഠിക്കുന്നതിലുള്ള ആഗ്രഹം അവരിൽ ഉണ്ടാക്കിത്തീർക്കാനും മൗലാന പ്രത്യേകം ഉപദേശിച്ചിരുന്നു. മൗലാന പ്രവർത്തകരെ തയ്യാറാക്കി അതിനായി അവിടെ അയച്ചിരുന്നു. അവിടെയുള്ള അവസ്ഥ പ്രത്യേകം അന്വേഷിക്കുകയും ചെയ്തു. അവിടെ വരുന്നവർക്ക് സൗകര്യങ്ങൾ ചെയ്തു കൊടുക്കുന്നതിന്റെ ശ്രേഷ്ഠതയും പ്രതിഫലവും അദ്ദേഹം പ്രത്യേകം വിവരിച്ചു. അജ്മീറിൽ ഉറൂസ് (ഉത്സവം) നടക്കുന്ന സന്ദർഭമായിരുന്നു അത്. ഇന്ത്യയുടെ നാനാഭാഗത്ത് നിന്നും സാധുക്കളായ മുസ്‌ലിംകൾ നിസാമുദ്ദീൻ ഔലിയാ (റ) യുടെ സിയാറത്തിനെത്തിച്ചേർന്നിരുന്നു. വഴിയോരത്ത് ഹുഖ്ഖയും വെള്ളവും തണലും കാണുമ്പോൾ ചെറിയൊരു ആശ്വാസം കരുതി അവർ അവിടെ നിൽക്കും. ദീനിന്റെ പ്രവർത്തകർ ഇതിനിടയിൽ കാര്യങ്ങൾ ശ്രദ്ധയിൽപ്പെടുത്തും. ചിലപ്പോൾ അവരെ സ്നേഹത്തിൽ വിളിച്ചുകൊണ്ട് വന്ന്, കാര്യങ്ങൾ പറഞ്ഞു കൊടുക്കും. ഈ നിലയിൽ ആയിരക്കണക്കിന് മുസ്‌ലിംകളുടെ ചെവികളിൽ ദീനിയായ ഈ വിഷയമെത്തി. അല്ലാഹുവിന്റെ എത്രയോ ദാസന്മാർക്ക് സന്മാർഗം പ്രാപിക്കുന്നതിന് ഈ മക്തബുകൾ കാരണമായിത്തീർന്നു. ചിലപ്പോൾ സുബ്ഹിക്ക് മുൻപ് തന്നെ 'മത്തുര'യിലേക്ക് തിരിയുന്ന ജംഗ്ഷനിൽ ഉലമാക്കളിൽ ചിലരെ മൗലാനാ അവർകൾ പറഞ്ഞയക്കുകയും, അത് വഴി കടന്നു പോകുന്ന യാത്രക്കാരിൽ തബ്‌ലീഗ് നടത്തുകയും ചെയ്തിരുന്നു.

മൂന്ന്: സകാത്ത് കൊടുക്കുന്നതിന്റെയും, അല്ലാഹുവിന്റെ മാർഗത്തിൽ ധനം ചെലവ് ചെയ്യുന്നതിന്റെയും ശറഇയായ രീതിയും അതിന്റെ മര്യാദകളും അദ്ദേഹം പ്രത്യേകം എടുത്തു പറഞ്ഞിരുന്നു. മൗലാനക്ക് ഇതിന് മുമ്പ് ഈ വിഷയത്തിൽ കൂടുതൽ ശ്രദ്ധചെലുത്താൻ അവസരം ലഭിച്ചിരുന്നില്ല. പക്ഷേ, ഈ ദിനങ്ങളിൽ ഈ വിഷയത്തിൽ വലിയ ശ്രദ്ധയായിരുന്നു. കച്ചവടക്കാരും സമ്പന്നനുമായ വലിയൊരു സംഘം നിസാമുദ്ദീനിൽ ഈ കാലയളവിൽ താമസിച്ചിരുന്നു. മൗലാന ഈ വിഷയം ആവർത്തിച്ച് വ്യക്തമാക്കുകയും വിവരിക്കുകയുമുണ്ടായി. ഇതര ഇബാദത്തുകളെപ്പോലെ സകാത്തിനും പ്രാധാന്യം നൽകണമെന്നും, അതിന്റെ അർഹതപ്പെട്ടവരെ സ്വയം അന്വേഷിച്ചു കണ്ടെത്തണമെന്നും, അത് നിർവഹിക്കാൻ അവസരം ലഭിക്കുന്നതിൽ അല്ലാഹുവിനോട് നന്ദിയുള്ളവരാക

ണമെന്നും മറ്റുള്ളവരെക്കൊണ്ട് പറയിപ്പിക്കുകയും ചെയ്തിരുന്നു. മൗലാനാ സഫർ അഹ്മദ് സാഹിബും ഇതര ഉലമാക്കളും ഈ വിഷയത്തെ ആസ്പദമാക്കി പല പ്രാവശ്യം സംസാരിക്കുകയും ചെയ്തു.

നാല്: വന്ന കത്തുകൾ വായിച്ച് കേൾപ്പിച്ച്, അതിലെ വിഷയങ്ങളിൽ സദസ്സിനോട് മശ്വറ തേടൽ. ദിവസവും സുബ്ഹി നമസ്കാരത്തിന് ശേഷം പ്രവർത്തനവുമായി ബന്ധപ്പെട്ട് വരുന്ന കത്തുകൾ സദസ്സിൽ വായിച്ച് കേൾപ്പിച്ച് വിഷയങ്ങൾ സദസ്സിൽ വിവരിച്ച്, 'മശ്വറ' തേടുന്നതിന് മൗലാന വലിയ പ്രാധാന്യം നൽകി. കത്തുകൾ വായിക്കുന്നതിന് മുമ്പ് അതിന്റെ ആവശ്യകത സംക്ഷിപ്തമായി ഒരാൾ ഇപ്രകാരം വിവരിച്ചിരുന്നു. ഈ കത്തുകൾ നിങ്ങളുടെ മുമ്പിൽ വായിക്കുന്നതിന്റെ ഉദ്ദേശ്യം, ഈ വിഷയങ്ങൾ നിങ്ങളുടെ ശ്രദ്ധയിൽവന്ന് ദീനിയായ കാര്യങ്ങളെപ്പറ്റി ചിന്തിക്കുന്ന പതിവ് നിങ്ങളിൽ ഉണ്ടായിത്തീരണം എന്നുള്ളതാണ്. ഭൗതികമായ വിഷയങ്ങളിൽ ഉപയോഗപ്പെടുത്തിവന്ന ചിന്താശക്തി, ദീനിയായ വിഷയങ്ങളിലേക്ക് തിരിച്ചുവിടാൻ തുടങ്ങണം. കത്തുകളിൽ അധികവും ഡൽഹിയിലെയും മേവാത്തിലെയും പഴയ പ്രവർത്തകരുടെ 'മശ്വറ' തേടിയുള്ള കത്തുകളായിരുന്നു. കൂടിയാലോചനയിലൂടെ തീരുമാനിക്കപ്പെടേണ്ട വിഷയങ്ങളുമായിരുന്നു. ചില സ്ഥലങ്ങളിൽ പ്രവർത്തനത്തിന് ബുദ്ധിമുട്ടുകൾ നേരിടുന്നതിനെ സംബന്ധിച്ചുള്ള പരാമർശവുമുണ്ടായി. അതിനുള്ള മറുപടിയിൽ സ്വന്തം അനുഭവങ്ങളുടെ വെളിച്ചത്തിൽ പ്രതിവിധികൾ നിർദേശിച്ചിരുന്നു. ചില കത്തുകളിൽ അവരുടെ പ്രവർത്തനരീതികൾ വിവരിച്ചിരിക്കും. അതിൽ വല്ല വീഴ്ചകളും സംഭവിച്ചിട്ടുണ്ടെങ്കിൽ മറുപടിയിൽ ആ വിഷയം ഉണർത്തും. ചില സ്ഥലങ്ങളിലേക്ക് ജമാഅത്തുകളെ ആവശ്യപ്പെട്ടിരിക്കും. അതേ സദസ്സിൽനിന്ന് തന്നെ ജമാഅത്തുകളെ തീരുമാനിക്കുകയും അമീറന്മാരെ നിശ്ചയിക്കുകയും ചെയ്യും.

തുടക്കത്തിൽ ഈ കത്തുകൾ മൗലാനയുടെ സാന്നിധ്യത്തിൽ വായിക്കപ്പെടലായിരുന്നു പതിവ്. പക്ഷേ, കത്തുകൾ കേൾക്കുമ്പോൾ മൗലാനക്ക് സംസാരിക്കേണ്ടിവരുകയും, അദ്ദേഹത്തിന്റെ ശാരീരിക ബലഹീനത വർധിക്കുന്നതിന് അത് നിമിത്തമാകുകയും ചെയ്തപ്പോൾ, അവസാനം അൽപം അകലെ മാറി ഈ 'മശ്വറ' നടന്നു വരുന്നു. അതിന്റെ ചുമതല ഈ വിനീതനായിരുന്നു. പകൽ സമയം ഞാൻ മൗലാനയെ സന്ദർശിക്കുമ്പോൾ, കത്തുകളിലെ വിവരങ്ങളും നൽകപ്പെട്ട മറുപടിയും തിരക്കുകയും, അതേക്കുറിച്ചു മൗലാനയുടെ അഭിപ്രായം പ്രകടിപ്പിക്കുകയും വിവരിച്ചു തരുകയും ചെയ്തിരുന്നു. അടുത്ത ദിവസം സദസ്സിനെ അതു അറിയിക്കുകയും ചെയ്തുവന്നു.

ഈ നിലയിൽ മൗലാന തന്റെ കാലശേഷവും പ്രവർത്തനം നിലനിറുത്തുന്നതിനും, പ്രവർത്തനത്തിന്റെ ഉയർച്ചയും താഴ്ച്ചയും മനസ്സിലാക്കി നീങ്ങുന്നതിന് പ്രവർത്തകർക്കു പരിശീലനം നൽകുകയുമായിരുന്നു. ഈ 'മശ്വറ' ഗുണപാഠങ്ങൾ നിറഞ്ഞതും പ്രയോജനപ്രദവുമായിരുന്നു എന്നതിൽ സംശയമില്ല.

**ഡൽഹിയിലെ സമ്മേളനങ്ങൾ**

മൗലാനാ സഫർ അഹ്മദ് സാഹിബിന്റെ സാന്നിധ്യം പ്രയോജനപ്പെടുത്തി പ്രഭാഷണങ്ങളും സമ്മേളനങ്ങളും നടത്തണമെന്ന് മൗലാനാ അവർകൾ ഡൽഹിയിലെ കച്ചവടക്കാരോടും പ്രവർത്തകരോടും ആവശ്യപ്പെടുമായിരുന്നു. ഇവരുടെ പരിശ്രമത്തിൽ ഡൽഹിപട്ടണത്തിൽ പല സമ്മേളനങ്ങളും നടന്നു. മാസത്തിലെ അവസാനത്തെ ബുധനാഴ്ച ഡൽഹി ജുമാമസ്ജിദിൽ സമ്മേളനം നടന്നിരുന്നു. കൂടാതെ ഹൗസ് വാലി മസ്ജിദ്, കാലി മസ്ജിദ്, സറായെ വാലി മസ്ജിദ്, ഖസാബ് പുര, ജാമിഅ മില്ലിയ എന്നിവിടങ്ങളിലും സമ്മേളനങ്ങൾ നടന്നു. മൗലാനാ സഫർ അഹ്മദ് സാഹിബും ഇതര പ്രാസംഗികരും സമ്മേളനങ്ങളിൽ സംബന്ധിച്ചു പ്രസംഗിച്ചു. മീർദർദ് റോഡിൽ ഞായറാഴ്ച നടക്കുന്ന വാരാന്ത്യ സമ്മേളനത്തിലും ഗഷ്ത്തിലും മൗലാനാ അവർകൾക്ക് വലിയ ശ്രദ്ധയായിരുന്നു. ന്യൂഡൽഹിയിലെ തബ്ലീഗ് മർക്കസായി മഹാനവർകൾ മീർദർദ് റോഡിനെയാണ് കണക്കാക്കിയിരുന്നത്. ഈ വിനീതന്നും സഹോദരൻ മൗലവി മുഈനുല്ലാ നദ്‌വിക്കും മൗലവി വാസിഫ് അലിസാഹിബിനുമാണ് അധികവും അതിൽ പങ്കെടുക്കുന്നതിനുള്ള സൗഭാഗ്യം ലഭിച്ചിരുന്നത്.

**നിസാമുദ്ദീനിൽ ജനത്തിരക്ക്**

നിസാമുദ്ദീനിൽ ജനങ്ങളുടെ വരവ് നാൾക്കുനാൾ വർധിച്ചുവന്നു. ഓരോ സമയവും ആഹാരത്തിന് ഇരുനൂറ്, മുന്നൂറ് പേർ വരെ എത്തി. അവരുടെ താമസവും ഉറക്കവും അവിടെത്തന്നെയായിരുന്നു. നിസാമുദ്ദീൻ പള്ളിയിലും അതിനോടനുബന്ധിച്ചുള്ള മുറികളിലും എപ്പോഴും ആളുകളുടെ തിരക്കായിരുന്നു. നമസ്കാരത്തിന് അകത്തും പുറത്തും സഫ്ഫുകൾ നിന്നിരുന്നു. അൽപം പിന്തിവന്നാൽ വുദുവിന് വെള്ളവും, നമസ്കരിക്കുന്നതിന് സ്ഥലവും ലഭിക്കുക പ്രയാസമായി. രാത്രി അൽപം പിന്തുകയോ അശ്രദ്ധ പുലർത്തുകയോ ചെയ്താൽ ഉറങ്ങാൻ സ്ഥലം ലഭിക്കുക പ്രയാസമായിരുന്നു.

ഈ ജനത്തിരക്ക് കണ്ട് ഞാൻ സ്വയം പറഞ്ഞുപോയി: 'പള്ളിയുടെ മൂലയിൽ ഒരു ബെഡിൽ വിരിച്ച വിരിപ്പിൽക്കിടന്ന്, എല്ലാം കണ്ടു കൊണ്ടി

രിക്കുന്ന മൗലാനയുടെ ബർക്കത്താണ് ഈ കാണുന്നതെല്ലാം... വളരെയധികം പേർ ഈ മഹാന്റെ സുപ്രയിൽ ആഹാരം കഴിച്ചുകൊണ്ടിരിക്കുന്നു. പക്ഷേ, അദ്ദേഹത്തിന്റെ ഉദരത്തിൽ അൽപം ആഹാരം മാത്രമെത്തുന്നു. ഇവിടെ നടന്നു വരുന്ന ദർസ്, തഅ്ലീം, ദിക്ർ, ഈമാനിയായ അന്തരീക്ഷം, നമസ്കാരത്തിന്റെ കൂട്ടം എല്ലാമെല്ലാം എത്ര കാലത്തേക്കാണ്!'

'അല്ലാഹുവേ, ഈ മഹാനെക്കൊണ്ട് നിലവിൽ വന്ന ഈ അന്തരീക്ഷം ദീർഘനാൾ നിലനിറുത്തണമേ' എന്നതായിരുന്നു എന്റെ പ്രാർത്ഥന.

ശൈഖുൽ ഹദീസ് മൗലാനാ സക്കരിയ്യാ സാഹിബ് തന്റെ പാഠങ്ങളുടെ ഏർപ്പാടുകൾ ചെയ്തു വരുന്നതിനു സഹാറൻപൂരിലേക്ക് പോയിരുന്നു. മടങ്ങി വന്നപ്പോൾ മൗലാനാ അബ്ദുൽ ഖാദിർ സാഹിബ് റായെപൂരിയും കൂടെയുണ്ടായിരുന്നു. മൗലാനാ അതിൽ വളരെയധികം സന്തോഷിച്ചു. ഹസ്രത്ത് റായെപൂരിയുടെ വരവിന് കാരണക്കാരനായതിൽ ശൈഖുൽ ഹദീസിനെ പ്രശംസിക്കുകയും ചെയ്തു. ശൈഖുൽ ഹദീസിന് വേണ്ടി മൗലാന ദുആയും ചെയ്തു.

ഹസ്രത്ത് റായെപൂരി അവർകളോടൊപ്പം തന്റെ മുരീദന്മാരുടെ ഒരു ജമാഅത്തുമെത്തിയിരുന്നു. അവരുടെ ദിക്റും മറ്റും കാരണമായി ഇവിടെ നിലനിന്നിരുന്ന ഈമാനിയായ അന്തരീക്ഷത്തിന് വർധനവ് അനുഭവപ്പെട്ടു.

**തെറ്റായ വാർത്ത**

മൗലാനാ അവർകളുടെ രോഗം ഗുരുതരമാണെന്ന് ഡൽഹി നിവാസികൾക്കറിയാമായിരുന്നു. ബസ്സുകളിലും ഇതരവാഹനങ്ങളിലും ജനങ്ങൾ വരുകയും, സുഖവിവരങ്ങൾ തിരക്കിപ്പോവുകയും ചെയ്തുകൊണ്ടിരുന്നു. രാത്രി വന്നവർ രാവിലെ മടങ്ങിയെത്തുമ്പോൾ അവരുടെ സുഹൃത്തുക്കൾ സുഖവിവരങ്ങൾ ചോദിച്ചറിഞ്ഞിരുന്നു. ഇതിനിടയിൽ ഒരിക്കൽ 'മഹാനവർകൾ മരണപ്പെട്ടു' എന്ന തെറ്റായ വിവരം വൈദ്യുതി പ്രവഹിക്കുന്നതു പോലെ നഗരത്തിലാകമാനം പരന്നു. നിസാമുദ്ദീനിൽ വാഹനങ്ങളിൽ നിന്ന് ആളുകൾ ഇറങ്ങി, വാർത്ത തെറ്റാണെന്നറിയുമ്പോൾ സുഖവിവരങ്ങൾ തിരക്കി മടങ്ങിക്കൊണ്ടിരുന്നു. ടെലിഫോണിലും ജനങ്ങൾ വിവരങ്ങൾ അന്വേഷിച്ചുകൊണ്ടിരുന്നു. വാർത്ത തെറ്റാണെന്ന് പ്രഖ്യാപനം വന്നെങ്കിലും അത് വേണ്ടനിലയിൽ ജനമറിഞ്ഞില്ല. വലിയൊരു ജനക്കൂട്ടം പിന്നെയും തടിച്ചുകൂടി. അങ്ങനെ മൗലാനാ മുഹമ്മദ് മൻസൂർ നുഅ്മാനി പള്ളിയുടെ താഴെ മരച്ചുവട്ടിൽ ആലു ഇംറാനിലെ 144-ാം ആയത്തോതി ഗഹനമായൊരു പ്രസംഗം ചെയ്തു. നഗരനിവാസികൾക്ക് ഇതൊരു വ്യക്തമായ മുന്നറിയിപ്പായിരുന്നു. ദീനിയായ പുണ്യമായ ഈ

പരിശ്രമത്തിന്റെ ഭാഗത്തേക്ക് ജോലിത്തിരക്കുകളുടെ പേരിൽ ഇതുവരെ തിരിക്കാതിരുന്നവർക്ക്, മൗലാനാ അവർകളുടെ ജീവിതകാലത്ത് തന്നെ ഇനിയും അവസരമുണ്ട് എന്നതായിരുന്നു ആ മുന്നറിയിപ്പ്. ഇന്ന് ആ വാർത്ത തെറ്റായിരുന്നെങ്കിലും ഒരു ദിവസം അത് സത്യമായി പുലരുക തന്നെ ചെയ്യുമല്ലോ.

**അന്ത്യ ദിനങ്ങൾ**

മരണത്തിന് രണ്ട് മൂന്ന് ദിവസം മുമ്പ് ചെറിയതോതിൽ മഴ ലഭിച്ചിരുന്നു. എങ്കിലും ചിലപ്പോഴെല്ലാം കാറ്റിന് നല്ല ചൂടായിരുന്നു. മൗലാനക്ക് അന്തിമദിനങ്ങളിൽ ചൂട് വളരെ കൂടുതലായി അനുഭവപ്പെട്ടു. മൗലാനയുടെ നിർബന്ധം നിമിത്തം രാത്രി വളരെ വൈകുന്നതുവരെ കട്ടിൽ വെളിയിൽത്തന്നെ ഇട്ടു. ഈ ദിനങ്ങളിൽത്തന്നെ 'ന്യുമോണിയ' യും അദ്ദേഹത്തെ ബാധിച്ചു. അതും തുടക്കത്തിൽ മനസ്സിലായില്ല. വളരെ വൈകിയാണ് ബോധ്യപ്പെട്ടത്.

സദസ്സ് അതിവേഗം ഇരുളിലേക്ക് നീങ്ങുകയാണെന്ന് തോന്നി. അതുകൊണ്ട് മെഴുക്തിരി ആളിക്കത്തുകയായിരുന്നു. പ്രവർത്തനം അതും വളരെ വേഗതയിലായിരുന്നു. വളരെ വേഗം സന്ദേശങ്ങൾ നൽകിക്കൊണ്ടേയിരുന്നു.

ജൂലൈ എട്ടാംതീയതി രാത്രി പന്ത്രണ്ട് മണിയോടടുത്ത് നാൽക്കവലയുടെ ഭാഗത്തേക്ക് ഞാൻ കാറ്റ് കൊള്ളാൻ പോയതായിരുന്നു. മടങ്ങിയെത്തിയപ്പോൾ, നിങ്ങളെ അന്വേഷിച്ച് ആൾക്കാർ ഓടിനടന്നിരുന്നു എന്ന് ഒരാൾ പറഞ്ഞു: മൗലാന എന്നെ അന്വേഷിച്ചതായിരുന്നു. ഉടനെ ആ സന്നിധിയിലെത്തി. ചുണ്ടുകളോട് കാത് ചേർത്ത് വെച്ചു. തുടക്കത്തിൽ ശബ്ദം മനസ്സിലായിരുന്നു. ഇടയിൽ ശബ്ദം മനസ്സിലാകാത്ത രീതിയിലായി. രണ്ട് മൂന്ന് പ്രാവശ്യം വീതം ഓരോരോ വാക്കുകൾ എടുത്തു പറഞ്ഞ്, വളരെ ബുദ്ധിമുട്ടി പറയുന്ന കാര്യം പൂർത്തിയാക്കി. എല്ലാവരും 'ദിക്ർ' വർധിപ്പിക്കണമെന്നും, മൗലാനാ അബ്ദുൽ ഖാദിർ സാഹിബിന്റെ മജ്‌ലിസിൽ ഇരിക്കണമെന്നുമുള്ള ഉപദേശമായിരുന്നു ചുരുക്കം. വിഷയം പൂർണമായി ഓർമ വരുന്നില്ല. സുബ്ഹിക്കുശേഷം വീണ്ടും വിളിപ്പിച്ച് ഒരു കാര്യം കൂടി പറഞ്ഞു.

ജൂലൈ 9-ാം തീയതി രാത്രി ഒരു മണിയോടടുത്ത് മുറിയുടെ മുമ്പിലൂടെ ഞാൻ കടന്നുപോയി. ശ്രദ്ധിച്ചപ്പോൾ മനസ്സിലായി മൗലാനാ അവർകൾ ഉണർന്നിരിക്കുകയാണ്. പരിചാരകരിൽ ചിലരുമുണ്ട്. അവർ ഏതോ പ്രധാന ജോലിയിലാണ്. ഞാനും പോയി അവിടെ ഇരുന്നു. അൽപ സമയത്തെ അബോധാവസ്ഥക്ക് ശേഷം ഒരാളെ സംബന്ധിച്ചു ഓർമ വന്ന

പ്പോൾ ചോദിച്ചു: 'അദ്ദേഹം നാട്ടിലെത്തി ദീനിന്റെ പരിശ്രമം ആരംഭിക്കുമോ?' ഞാൻ പറഞ്ഞു: 'തീർച്ചയായും ആരംഭിക്കും (ഇ.അ). മൗലാനാ അവർകളും സന്തോഷത്തിന് വേണ്ടി ഇത്രയും കൂടി പറഞ്ഞു: അൽഹംദുലില്ലാ, അദ്ദേഹം അംഗീകാരമുള്ള ആളാണ് (ഇ.അ). അദ്ദേഹത്തിന്റെ വാക്ക് അംഗീകരിക്കപ്പെടും. വീണ്ടും അബോധാവസ്ഥയിലായി. മൗലാന അൽപ സമയത്തിന് ശേഷം കണ്ണ് തുറന്നു. വീണ്ടും പറഞ്ഞു: 'മൗലവി മുഹമ്മദ് തയ്യിബ്, മൗലവി സഹീറുൽ ഹസൻ, ഹാഫിസ് ഉസ്മാൻ സാഹിബ് (പെഷാവർ ഇസ്ലാമിയാ കോളേജ് പ്രൊഫസർ) ഇവരുടെ ശ്രമം മുഖേന ബാഗ്പത്തിൽ സമ്മേളനം നടക്കുമെങ്കിൽ വളരെ നന്നായിരുന്നു.

ജൂലൈ പത്തിന് വൈകുന്നേരം അബോധാവസ്ഥയിൽ നിന്ന് ഉണർന്നപ്പോൾ, ഉലമാക്കൾ അവരുടെ നിലയനുസരിച്ച് ഈ അമലിൽ ബന്ധപ്പെടേണ്ടതിന്റെ ആവശ്യകത മൗലാന ഊന്നിപ്പറയുകയുണ്ടായി.

ജൂലൈ പതിനൊന്നിന് സുബ്ഹിക്ക് ശേഷം 'സംസം' വെള്ളം കുടിച്ചുകൊണ്ട്, ഹസ്രത്ത് ഉമർ ചെയ്ത ഈ ദുആ ഓതി:

"അല്ലാഹുവേ, നിന്റെ (ദീനിന്റെ) മാർഗത്തിൽ എനിക്ക് 'ശഹാദത്തി'(രക്തസാക്ഷിത്വം)ന്റെ സൗഭാഗ്യം നൽകുകയും എന്റെ മരണം നിന്റെ റസൂലിന്റെ നഗര (മദീന)ത്തിലാക്കിക്കുകയും ചെയ്യണം നാഥാ!"

അന്നേ ദിവസം മറ്റൊരാളെ കണ്ടപ്പോൾ പറഞ്ഞു: 'നാട്ടിൽ ഈ പ്രവർത്തനം നടപ്പിലാക്കിയോ, അതിന് എന്തെല്ലാം ഏർപ്പാടുകൾ ചെയ്തു എന്ന് അദ്ദേഹത്തോട് ചോദിക്കുക.' അന്ന് തന്നെ ഹാഫിസ് ഉസ്മാൻ സാഹിബ് വന്നു. ഹാഫിസ് ഉസ്മാൻ എനിക്ക് വേണ്ടപ്പെട്ട ആളാണ്. അദ്ദേഹത്തെ വേണ്ട നിലയിൽ ശ്രദ്ധിക്കണമെന്ന് മൗലാനാ അവർകൾ എന്നെ വിവരമറിയിച്ചു.

അവസാനത്തോടടുത്ത് ഒരു ദിവസം ചികിത്സിക്കുന്ന ഡോക്ടർ പറഞ്ഞു: "അവയവങ്ങൾ ഓരോന്നായി നിലച്ചിരിക്കുകയാണ്. ഹൃദയത്തിന്റെ ശക്തിയാണ് ഈ ശരീരത്തെ താങ്ങിനിർത്തിയിരിക്കുന്നത്. ഈ മഹാന്റെ അവസ്ഥകളെ മറ്റുള്ളവരോട് തുലനം ചെയ്യരുത്. നിങ്ങൾ ഈ കാണുന്നതൊന്നും ശാരീരിക ശക്തിയല്ല. ഇത് ആത്മീയശക്തിയാണ്. എല്ലാവർക്കും ഇത് മനസ്സിലാകുകയുമില്ല."

ജൂലൈ 12 ബുധനാഴ്ച. ഹസ്രത്ത് ശൈഖുൽ ഹദീസ്, മൗലാനാ അബ്ദുൽഖാദിർ റായെപൂരി, മൗലാനാ സഫർ അഹ്മദ് സാഹിബ് എന്നിവരെ വിളിച്ച് മൗലാനാ അവർകൾ പറഞ്ഞു: ഞാൻ ചിലരുടെ പേരുകൾ വെളിപ്പെടുത്താം. നിങ്ങൾ അവരിൽ അനുയോജ്യനായി കാണുന്ന വ്യക്തിയുടെ കൈകളിൽ എന്നോട് ബൈഅത്ത് ചെയ്യാൻ ആശിക്കുന്നവൻ

ബൈഅത്ത് ചെയ്തുകൊള്ളട്ടെ. ഹാഫിസ് മഖ്ബൂൽ ഹസൻ സാഹിബ്, ഖാരി ദാവൂദ് സാഹിബ്, മൗലവി ഇഹ്തിശാമുൽ ഹസൻ സാഹിബ്, മൗലവി യൂസുഫ് സാഹിബ്, മൗലവി ഇൻആമുൽ ഹസൻ സാഹിബ്, മൗലവി രിസാ ഹസൻ സാഹിബ്.

ഇവർ മശ്വറ ചെയ്ത് മൗലാനാ അവർകളുടെ സന്നിധിയിൽ വന്നു പറഞ്ഞു: "അല്ലാഹുവിന്റെ അനുഗ്രഹത്താൽ മൗലാനാ യൂസുഫ് സാഹിബ് എല്ലാ നിലയിലും യോഗ്യനാണ്. ഹസ്രത്ത് ശാഹ് വലിയുല്ലാഹിദ്ദഹ്‌ലവി(റ) 'ഖിലാഫത്തി'ന്, "അൽഖൗലുൽ ജമീൽ' എന്ന ഗ്രന്ഥത്തിൽ വിവരിച്ച എല്ലാ നിബന്ധനകളും അല്ലാഹുവിന്റെ കരുണയാൽ അദ്ദേഹത്തിൽ കാണപ്പെടുന്നുണ്ട്. ആലിമാണ്, സൂക്ഷ്മത പാലിക്കുന്നവരാണ്, ദീനിയായ ഇൽമുമായുള്ള ബന്ധം നിലനിറുത്തുന്ന ആളുമാണ്. മൗലാന പറഞ്ഞു: "നിങ്ങൾ ഇത് തന്നെയാണ് തിരഞ്ഞെടുത്തതെങ്കിൽ ഇതിൽത്തന്നെ അല്ലാഹു ഖൈറും ബർക്കത്തും ചെയ്യും. ഇത് എനിക്കും സ്വീകാര്യമാണ്." വീണ്ടും അദ്ദേഹം പറഞ്ഞു: 'എനിക്ക് ഇതേക്കുറിച്ച് വേവലാതിയുണ്ടായിരുന്നു. സമാധാനമില്ലായ്മയുമുണ്ടായിരുന്നു. ഇപ്പോൾ സമാധാനവും സംതൃപ്തിയുമായി. ഇ.അ. എനിക്ക് ശേഷവും ഈ അമൽ ശരിയായ രീതിയിൽ നടക്കുമെന്നാണ് എന്റെ പ്രതീക്ഷ.

വൈകുന്നേരം മൗലാന പറഞ്ഞു: "എന്നോട് 'ബൈഅത്ത്' ചെയ്യാൻ ഉദ്ദേശ്യമുള്ളവർ ബൈഅത്ത് ചെയ്തു കൊള്ളട്ടെ. എന്നാൽ മൗലാന ക്ഷീണിതനായതിനാൽ 'ബൈഅത്ത്' നാളത്തേക്ക് പിന്തിക്കാമെന്ന് 'മശ്‌വറ'യിൽ തീരുമാനമായി. പക്ഷേ, അല്ലാഹുവിന്റെ നിശ്ചയം! മറ്റൊന്നായിരുന്നു.

**അവസാന രാത്രി**

രാത്രിയുടെ തുടക്കംമുതൽ തന്നെ പരലോക യാത്രയുടെ ഒരുക്കങ്ങളും ആരംഭിച്ചിരുന്നു. അദ്ദേഹം ചോദിച്ചു: 'നാളെ വ്യാഴാഴ്ചയല്ലേ? അതേയെന്ന് മറുപടി പറഞ്ഞപ്പോൾ മൗലാന അരുളി: എന്റെ വസ്ത്രത്തിൽ എവിടെയെങ്കിലും 'നജസു'ണ്ടോ എന്ന് നോക്കണം. ഇല്ല എന്നറിഞ്ഞപ്പോൾ സമാധാനവും സന്തോഷവുമായി. കട്ടിലിൽ നിന്ന് താഴെയിറങ്ങി വുദു ചെയ്ത് നമസ്കരിക്കാൻ അദ്ദേഹം ആഗ്രഹം പ്രകടിപ്പിച്ചു. പക്ഷേ, പരിചാരകർ അത് വിലക്കി. ജമാഅത്തായി ഇശാ നമസ്കാരം ആരംഭിച്ചു. പക്ഷേ, ഇടയിൽ പ്രാഥമിക ആവശ്യം നിർവഹിക്കേണ്ടി വന്നു. അതിനു ശേഷം അടുത്ത ജമാഅത്തിൽ തന്നെ അദ്ദേഹം നമസ്കരിച്ചു. എന്നിട്ടദ്ദേഹം ഇപ്രകാരം പറഞ്ഞു: ഇന്ന് അധികമായി ദുആ ചെയ്യുകയും ആയത്തുകൾ ഓതി അധികമായി ഊതുകയും ചെയ്യുക. മലക്കുകളുടെയും

ശൈത്വാന്റെയും വരവ് വേർതിരിച്ച് മനസ്സിലാക്കാൻ കഴിയുന്നവർ ഇന്ന് എന്റെയടുക്കൽ ഉണ്ടായിരിക്കണം. മൗലവി ഇൻആമുൽ ഹസൻ സാഹിബിനോട് ഒരു ദുആയുടെ ബാക്കിഭാഗം എങ്ങനെയാണ് എന്ന് ചോദിച്ചു. മൗലവിസാഹിബ് പൂർണമായി ദുആ ഓർമപ്പെടുത്തിക്കൊടുത്തു. (അല്ലാഹുവേ! നിന്റെ പൊറുക്കൽ എന്റെ പാപങ്ങളെക്കാൾ അതിവിശാലമാണ്. എനിക്ക് എന്റെ അമലിനെക്കാൾ പ്രതീക്ഷ നിന്റെ റഹ്മത്തിലാണ്). ഈ ദുആ മൗലാനാ അവർകൾ ഓതിക്കൊണ്ടേയിരുന്നു. അൽപസമയത്തിന് ശേഷം മൗലാന പറഞ്ഞു: "കട്ടിലിൽനിന്ന് താഴെയിറക്കി എന്നെ കുളിപ്പിച്ചിരുന്നെങ്കിൽ.... എന്ന് ഞാൻ ആശിക്കുന്നു. രണ്ട് റക്അത്ത് നമസ്കരിക്കണമെന്നും എനിക്കാഗ്രഹമുണ്ട്. നമസ്കരിക്കാൻ സാധിച്ചാൽ നമസ്കാരംകൊണ്ടുള്ള മാറ്റം നിങ്ങൾക്ക് ബോധ്യപ്പെടും.

രാത്രി 12 മണിക്ക് അസ്വസ്ഥത അനുഭവപ്പെട്ടു. ഡോക്ടർക്ക് ഫോൺ ചെയ്തു. ഡോക്ടർ വന്ന് മരുന്ന് കൊടുത്തു. രാത്രി വളരെ നേരം അല്ലാഹു അക്ബർ, അല്ലാഹു അക്ബർ എന്ന് ഉരുവിട്ടുകൊണ്ടിരുന്നു. അർധരാത്രിക്ക് ശേഷം മൗലവി യൂസുഫ് സാഹിബ്, മൗലവി ഇക്റാമുൽ ഹസൻ സാഹിബ് എന്നിവരെ വിളിപ്പിച്ചു. മൗലവി യൂസുഫ് സാഹിബിനോട് മൗലാന പറഞ്ഞു: 'യൂസുഫേ, വരിക! കാണുന്നെങ്കിൽ കണ്ട് കൊള്ളുക. നാമിതാ യാത്രയായി.'

സുബ്ഹി ബാങ്കിന് മുമ്പ് മഹാനവർകൾ സർവാധീനനായ അല്ലാഹുവിന്റെ തിരുസന്നിധിയിലേക്ക് യാത്രയായി. ഒരു പുരുഷായുസ്സ് മുഴുവൻ ദീനീ യാത്രയിൽ ലയിച്ച് സുഖമായ ഉറക്കം എന്തെന്നറിയാതെ ക്ഷീണിച്ച് തളർന്ന ആ മഹാൻ, തന്റെ ലക്ഷ്യസ്ഥാനത്തെത്തി നിദ്രയിൽ ലയിച്ചു.

സുബ്ഹി നമസ്കാരത്തിന് ശേഷം തോരാത്ത കണ്ണു നീരോടെ, മൗലാനാ യൂസുഫ് സാഹിബ് അവർകളെ മൗലാനയുടെ ഖലീഫയായി പ്രഖ്യാപിക്കപ്പെടുകയും, മഹാനവർകളുടെ 'തലപ്പാവ്' മൗലാനാ യൂസുഫ് സാഹിബിന്റെ തലയിൽ കെട്ടുകയും ചെയ്തു.

പിന്നീട് മയ്യിത്ത് കുളിപ്പിക്കൽ ആരംഭിച്ചു. ഉലമാക്കളുടെയും ഫുഖഹാക്കളുടെയും ഒരു ജമാഅത്തു തന്നെയാണ് മയ്യിത്ത് കുളിപ്പിച്ചത്. കുളിപ്പിക്കലിൽ എല്ലാം സുന്നത്തുകളും മുസ്തഹബ്ബുകളും പൂർണമായും പാലിക്കപ്പെട്ടു.

സുജൂദിന്റെ സ്ഥാനങ്ങളിൽ അത്തർ പുരട്ടവെ ഹാജി അബ്ദുറഹ്മാൻ പറഞ്ഞു: "നെറ്റിത്തടത്തിൽ നല്ലവണ്ണം സുഗന്ധം പുരട്ടുക. കാരണം, ഈ നെറ്റിത്തടം മണിക്കൂറുകളോളം സുജൂദിൽ കിടന്നിരുന്നതാണ്."

ഡൽഹി പട്ടണത്തിൽ മരണവാർത്ത പൊതുവായി അറിയിക്കപ്പെട്ടി

രുന്നു. സുബ്ഹി മുതൽ തന്നെ ജനങ്ങൾ എത്തിത്തുടങ്ങി. അൽപസമയത്തിനുള്ളിൽ വൻകൂട്ടമായി മാറി. ഇത്ര വലിയൊരു കൂട്ടം വെറുതെ ഇരിക്കുന്നത് കണ്ടിരിക്കാൻ മൗലാന ഉണ്ടായിരുന്നെങ്കിൽ അദ്ദേഹത്തിന് കഴിയുമായിരുന്നില്ല. ഹസ്രത്ത് ശൈഖുൽ ഹദീസ് അവർകളും മൗലാനാ മുഹമ്മദ് യൂസുഫ് സാഹിബും ജനങ്ങളെ താഴെ മൈതാനത്തിൽ ഒരുമിച്ചുകൂട്ടി, അവരോട് സംസാരിക്കാൻ ഈ വിനീതന് നിർദേശവും നൽകി. ആലു ഇംറാനിലെ 144-ാം ആയത്ത് ഓതി വിനീതൻ അൽപം സംസാരിച്ചു. മൗലാനാ സഫർ അഹ്മദ് സാഹിബും മുഫ്തി കിഫായത്തുല്ലാ സാഹിബും ജനങ്ങളോട് ക്ഷമിക്കാനും ദീനീ രംഗത്ത് അടിയുറച്ച് നിൽക്കാനും ഉപദേശിച്ചു. ആവശ്യമായ ഉപദേശനിർദേശങ്ങൾ ജനങ്ങൾക്കവർ നൽകുകയും ചെയ്തു.

ജനങ്ങളുടെ തിരക്ക് വർധിച്ചു കൊണ്ടേയിരുന്നു. 'ളുഹ്ർ' നമസ്കാരത്തിന് സമയമായപ്പോൾ എല്ലാ കണക്ക് കൂട്ടലുകളും തെറ്റിച്ചുകൊണ്ട് ജനങ്ങൾ വന്നുകൊണ്ടേയിരുന്നു. വുദു ചെയ്യുന്നവരുടെ വർധനവ് കാരണം ഹൗദിലെ വെള്ളം വളരെ താഴെയെത്തി. പള്ളിയുടെ മുകൾഭാഗവും താഴ്ഭാഗവും നിറഞ്ഞ് കവിഞ്ഞു. മയ്യിത്ത് നമസ്കാരത്തിനായി 'ജനാസ' വെളിയിൽ കൊണ്ടുവരപ്പെട്ടു. ജനങ്ങൾക്ക് 'ജനാസ' വഹിച്ച് നീങ്ങുന്നതിന് അവസരം ലഭിക്കുന്നതിനായി മയ്യിത്ത് കട്ടിലിൽ നീളമുള്ള കമ്പുകൾ വെച്ച് കെട്ടിയിരുന്നു. തിരക്കിനിടയിലൂടെ വളരെ കഷ്ടപ്പെട്ട് 'ജനാസ' വൃക്ഷങ്ങളുടെ തണലിൽ കൊണ്ടുവരപ്പെട്ടു. ഹസ്രത്ത് ശൈഖുൽ ഹദീസ് അവർകൾ ജനാസ നമസ്കാരത്തിന് നേതൃത്വം നൽകി. ജനബാഹുല്യം നിമിത്തം പള്ളിയുടെ കോമ്പൗണ്ടിലേക്ക് ജനാസ കടത്താൻ കഴിഞ്ഞില്ല. അവസാനം വളരെ പ്രയാസപ്പെട്ട് അകത്ത് പ്രവേശിച്ചു. പള്ളിയുടെ തെക്ക് പടിഞ്ഞാറ് മൂലയിൽ തന്റെ പിതാവിനും സഹോദരനുമരികിൽ ഖബറടക്കി. അങ്ങനെ ആ ദീനിന്റെ അമാനത്തിനെ മണ്ണിലേക്കേൽപിക്കപ്പെട്ടു. ലക്ഷക്കണക്കിന് ജനഹൃദയങ്ങൾക്ക്, ഈമാനിന്റെ വെളിച്ചവും ആവേശവും പകർന്നു കൊടുത്ത ദീനിന്റെ ആ ഉദയസൂര്യൻ അന്നത്തെ സൂര്യാസ്തമയത്തിന് മുമ്പ് മണ്ണിൽ മറഞ്ഞു കഴിഞ്ഞിരുന്നു.

**അനന്തരാവകാശികൾ**

മൗലാനാ (റ) അവർകളുടെ അനന്തരാവകാശികളായി ശേഷിച്ചത് ഏകമകൻ മൗലാനാ മുഹമ്മദ് യൂസുഫ് സാഹിബ് അവർകളും ഹസ്രത്ത് ശൈഖുൽ ഹദീസ് അവർകളുടെ ഭാര്യയായ ഏകമകളും മാത്രമാണ്. കൂടാതെ ഹസ്രത്ത് ശൈഖുൽ ഹദീസ് മൗലാനാ മുഹമ്മദ് സകരിയ്യ, മൗലാനാ മുഹമ്മദ് ഇൽയാസ് സാഹിബിന്റെ പ്രിയ സഹോദരപുത്രനും

മൗലാനയുടെ പ്രധാനസ്മരണയുമാണ്. ''തന്നെപ്പോലുള്ളവരെ അനന്തരാവകാശികളാക്കിയവർ ഒരിക്കലും മരിക്കുന്നതല്ല."

കുടുംബപരമായ അനന്തരഗാമികളോടൊപ്പം, മൗലാനാ(റ) അവർകളോട് ദീനിയായ ബന്ധം സ്ഥാപിച്ച എല്ലാവരും പ്രത്യേകിച്ച് മേവാത്തികളും മൗലാനാ (റ) അവർകളുടെ ജീവിക്കുന്ന സ്മാരകങ്ങളാണ്. മരണത്തിന് ഒരു ദിവസം മുൻപ് മൗലാന പറഞ്ഞു: "ജനങ്ങൾ ജനങ്ങളെ സ്മാരകങ്ങളാക്കി യാത്രയാകുന്നു. ഞാൻ ഈ രാജ്യത്തെ ദീനീ പ്രവർത്തനത്തെ സ്മാരകമാക്കി യാത്രയാകുകയാണ്."

**രൂപം**

മൗലാനക്ക് ചുവന്ന നിറവും ഉയരം കുറവുമായിരുന്നു. താടി തിങ്ങിയതും കറുത്തതുമായിരുന്നു. അടുത്ത് വന്നാൽ മാത്രം മനസ്സിലാകത്തക്ക നിലയിൽ താടിരോമങ്ങളിൽ ചിലത് വെളുത്തിരുന്നു. മുഖത്ത് ത്യാഗത്തിന്റെ ലക്ഷണവും നെറ്റിത്തടത്തിൽ ദൃഢചിത്തതയുടെ ലക്ഷണവും തെളിഞ്ഞു കാണപ്പെട്ടിരുന്നു. നാവിൽ ചെറിയ നിലയിൽ വിക്ക് അനുഭവപ്പെട്ടിരുന്നു. പക്ഷേ, ശബ്ദത്തിൽ ഗാംഭീര്യവും, സംസാരത്തിൽ ആവേശവുമുണ്ടായിരുന്നു. ആവേശം കാരണം സംസാരത്തിന്റെ ഒഴുക്ക് വിക്കലുമായി ഒരുമിക്കുമ്പോൾ, അത് വെള്ളച്ചാട്ടം പോലെ അനുഭവപ്പെട്ടിരുന്നു.

# ഏഴ്
# മഹൽ ഗുണങ്ങൾ

**ഈമാൻ, ഇഹ്തിസാബ്**

മൗലാനയുടെ ജീവിതത്തിൽ നിഴലിച്ചു നിൽക്കുകയും അമലുകൾക്ക് ശക്തി പകരുകയും ചെയ്തിരുന്ന ഒരു പ്രത്യേകത ഈമാനും ഇഹ്തിസാബുമായിരുന്നു. അല്ലാഹുവിനെ അംഗീകരിച്ചു അവന്റെ കൽപനകളെ അനുസരിച്ചും,അവന്റെ വാഗ്ദാനങ്ങളിൽ പരിപൂർണ ഉറപ്പോടു കൂടി പൊരുത്തവും പ്രതിഫലവും കാംക്ഷിച്ചുകൊണ്ടും അമൽ ചെയ്യുകയെന്നതാണ് ഈമാനിന്റെയും ഇഹ്തിസാബിന്റെയും വിവക്ഷ. ഹദീസിൽ വരുന്നു:

"അല്ലാഹുവിന്റെ വാഗ്ദാനങ്ങളിൽ ഉറപ്പിച്ചു കൊണ്ട്, സവാബിനെ ആഗ്രഹിച്ചു കൊണ്ട് റമദാനിൽ ഒരാൾ നോമ്പനുഷ്ഠിച്ചാൽ, അവന്റെ മുൻ കഴിഞ്ഞ മുഴുവൻ പാപങ്ങളും പൊറുക്കപ്പെടുന്നതാണ്." (ബുഖാരി)

"ഈമാൻ ഇഹ്തിസാബോടുകൂടി ഒരാൾ ഖദ്റിന്റെ രാത്രിയിൽ ഇബാദത്ത് ചെയ്താൽ, അവന്റെ മുൻ കഴിഞ്ഞ മുഴുവൻ പാപങ്ങളും പൊറുക്കപ്പെടുന്നതാണ്. (ബുഖാരി)"

അമലിന്റെ ജീവൻ ഈ ഗുണങ്ങളിൽ മാത്രം അധിഷ്ഠിതമാണ്. ഇവയുണ്ടെങ്കിൽ അമൽ അതിവേഗത്തിൽ അർശിൽ എത്തിച്ചേരുന്നതാണ്. ഇവയില്ലെങ്കിൽ ഉയർന്ന അമലുകൾക്കും അർശിലേക്കുയരാൻ ശക്തി ലഭിക്കുകയില്ല. അടുത്ത ഹദീസിൽ നിന്ന് ഈ ആശയം കൂടുതൽ വ്യക്തമായി ഗ്രഹിക്കാം.

“ഹസ്രത്ത് അബ്ദുല്ലാഹിബ്നു അംരിബ്നിൽ ആസ്(റ) നിവേദനം ചെയ്യുന്നു. നബി (സ) തങ്ങൾ അരുളി: നാൽപത് കാര്യങ്ങൾ; അതിൽ ഏറ്റവും ഉയർന്നത് ഒരാൾക്ക് തന്റെ ആട് കൊടുക്കുകയും പാൽ കറന്നെടുത്തതിന് ശേഷം അതിനെ മടക്കിക്കൊടുക്കുകയും ചെയ്യുക എന്നുള്ളതാണ്. ഒരാൾ അവയിൽ ഏതെങ്കിലും ഒരു കാര്യം സവാബിനെ കാംക്ഷിച്ചും അല്ലാഹുവിന്റെ വാഗ്ദാനത്തെ വാസ്തവമാക്കിക്കൊണ്ടും ചെയ്താൽ അല്ലാഹു അവനെ സ്വർഗത്തിൽ പ്രവേശിപ്പിക്കാതിരിക്കുകയില്ല.” (ബുഖാരി). മൗലാന ഈ വിഷയത്തിന് വലിയ പ്രാധാന്യം നൽകി. ഇത് നടപ്പിൽ വരുത്താൻ വലിയ പരിശ്രമം ചെയ്തു. താഴെ കൊടുക്കുന്ന വിവിധ കത്തുകളിലെ ഉദ്ധരണികളിൽ നിന്ന് മഹാനവർകളുടെ ഹൃദയത്തിൽ ഇതിനെത്ര പ്രാധാന്യമുണ്ടായിരുന്നു എന്ന് മനസ്സിലാക്കാം.

1. അമലുകളുടെ ആന്തരികശക്തി ഈമാനും ഇഹ്തിസാബുമാണ്. വളരെയധികം അമലുകളോടൊപ്പം ഈമാനും ഇഹ്തിസാബും വ്യക്തമായി പരാമർശിക്കപ്പെട്ടിരിക്കുന്നു. ഓരോ അമലുകളോടൊപ്പവും പ്രത്യേകം എടുത്തു പറയപ്പെട്ട കാര്യങ്ങളിൽ പ്രത്യേകം ശ്രദ്ധ ചെലുത്തണം. അത് മുഖാന്തരം അല്ലാഹുവിന്റെ മഹത്വം, ഔന്നത്യം, സാമീപ്യം, യഖീൻ എന്നിവ ഹൃദയത്തിൽ വർധിപ്പിച്ചെടുക്കണം. അമലുകളുടെ പേരിൽ വാഗ്ദാനം ചെയ്യപ്പെട്ട ദീനിയായ, ദുൻയവിയായ പ്രയോജനങ്ങൾ കേവലം അല്ലാഹുവിന്റെ അനുഗ്രഹങ്ങളായി മാത്രം കരുതുകയും പ്രതിഫലമായി കരുതാതിരിക്കുകയും ചെയ്യണം-ഇതാണ് അമലുകളുടെ അന്തസ്സത്ത.

2.അമലുകൾക്ക് സ്വന്തമായ ഒരു വിലയുമില്ല.അല്ലാഹുവുമായുള്ള ബന്ധത്തിന്റെയും അല്ലാഹുവിന്റെ കൽപനക്ക് വഴിപ്പെടുന്നതിന്റെയും അടിസ്ഥാനത്തിലാണ് അമലുകൾ വിലയുള്ളതായിത്തീരുന്നത്. അല്ലാഹുവുമായുള്ള ബന്ധം സുദൃഢമാക്കിത്തീർക്കുന്നതിന്റെയും ആന്തരികശക്തിയുടെ (ഈമാൻ ഇഹ്തിസാബ്)യും അടിസ്ഥാനത്തിൽ അമലുകൾ വിലയുള്ളതായിത്തീരുന്നതാണ്.

3.നിങ്ങൾക്ക് അമലിൽ ആവേശം ലഭിക്കുന്നില്ല എന്ന് എഴുതിക്കണ്ടു. ആ അവസ്ഥയിൽ എനിക്കു അതിൽ വലിയ ആശ തോന്നി. ‘മുഅ്മിൻ അല്ലാഹുവിന്റെ കൽപനയ്ക്ക് വഴിപ്പെടുക എന്നതിന്റെ അടിസ്ഥാനം ആ കൽപനയിലുള്ള യഖീനും അല്ലാഹുവിന്റെ മഹത്വവും ഹൃദയത്തിൽ അടിയുറച്ചതായിത്തീരുക എന്നുള്ളതാണ്. ഈ അവസ്ഥ ആവേശത്തെ തണുപ്പിക്കണം. ആവേശം ഒരു ജന്മവാസനയാണ്. ആവേശത്തിന്റെ അടിസ്ഥാനത്തിലുള്ള സ്നേഹം പ്രകൃതിദത്തം മാത്രമാണ്. കൽപനക്ക് വഴിപ്പെടുന്നതിന്റെ മഹത്വവും സ്വന്തം കടമയെ ഓർമ്മിച്ച് അമൽ ചെയ്യലും ഉണ്ടായിത്തീരുമ്പോൾ അതിന്റെ അടിസ്ഥാനം ഈമാനിയായ മഹബ്ബത്താണ്.

4.ചിലപ്പോൾ അൽപ അമലുകൾ കണ്ട് സന്തോഷിക്കുന്നത് ശേഷി ക്കുന്ന അമലുകളുടെ കുറവുകൾ മനസ്സിലാക്കുന്നതിന് മറയായിത്തീരു ന്നതാണ്. ഈ തെറ്റിദ്ധാരണയിൽ നിന്ന് രക്ഷപ്പെടുന്ന കാര്യം കൂടുതലായി ചിന്തിക്കണം. അമൽ ചെയ്യുന്നവരെ കണ്ട് സന്തോഷിക്കുമ്പോൾ ഹൃദയ ത്തിൽ അതിന്റെ പ്രതിഫലനം വർധിക്കാതെ ശ്രദ്ധിക്കണം. പ്രതിഫലന ങ്ങൾ നമ്മുടെ വിജയമാണെന്ന് നാം തെറ്റിദ്ധരിച്ചിരിക്കുന്നു. അത് നാം മാറ്റിയെടുക്കണം. യഥാർത്ഥ വിജയം പരിശ്രമത്തിന്റെ വഴിയിൽ നാം ബന്ധ പ്പെട്ടു കഴിയലാണ്. അവയുടെ പ്രയോജനങ്ങൾ നമ്മുടെ കൺമുമ്പിൽ കാണലല്ല. ദീനിയായ എല്ലാ കാര്യങ്ങളുടെയും പ്രയോജനം അവയുടെ സവാബാണ്. ആ കാര്യങ്ങൾ ചെയ്യുന്നത് മുഖാന്തരം സവാബ് കരസ്ഥമാ ക്കുന്നതാണ്. ദുൻയവിയായ പ്രയോജനങ്ങളുമായി അവയ്ക്ക് ഒരു ബന്ധവുമില്ല; അവ ദൃഷ്ടിയിൽപ്പെട്ടാലും ഹൃദയത്തിൽ അതിന് യഥാർത്ഥ മായ സ്ഥാനം നൽകുകയും ദുൻയവിയായ പ്രയോജനങ്ങൾ ദൃഷ്ടി യിൽപ്പെടാതെ വന്നാൽ ദീനിയായ പരിശ്രമത്തിൽ കുറവ് വരുത്തുകയും ചെയ്യുന്നത് വലിയ തെറ്റാണ്. ചുരുക്കത്തിൽ യഥാർത്ഥ ശ്രദ്ധ അമലുക ളിലെ വീഴ്ചയും കുറവുകളും പരിഹരിക്കുന്നതിൽ കേന്ദ്രീകരിക്കുക.

5. ഇബാദത്തുകളെ സംബന്ധിച്ചും ദിക്റുകളെ സംബന്ധിച്ചും വിവ രിക്കപ്പെട്ടിട്ടുള്ള കാര്യങ്ങൾ വായിച്ചുകൊണ്ടേയിരിക്കണം. ഇബാദത്തി ന്റെയും ദിക്റിന്റെയും പേരിൽ വാഗ്ദാനം ചെയ്യപ്പെട്ടിട്ടുള്ള സവാബിൽ ഹൃദയത്തിൽ 'യഖീൻ' ഉണ്ടാക്കിയെടുക്കണം.'യഖീൻ' ഉണ്ടാക്കിയെടു ക്കാൻ പരിശ്രമിച്ചു കൊണ്ട് നിത്യമായി അവകൾ ചെയ്തുകൊണ്ടിരിക്കണം. 'വഅദ' (വാഗ്ദാനം)കളിൽ 'യഖീൻ' ഉണ്ടാക്കിയെടുക്കുന്നതിനുള്ള പരി ശ്രമം വലിയ കാര്യമാണ്. യഖീനിന്റെ സ്ഥാനം ഹൃദയത്തിന്റെ സ്ഥാന മാണ്. അതുമായി ബന്ധപ്പെട്ടാണ് 'ആത്മീയ ശക്തി' നിലകൊള്ളുന്നത്.

6.ഓരോ സന്ദർഭത്തിന്റെയും മഹത്വം പ്രത്യേകത ശ്രേഷ്ഠത എന്നിവ മനസ്സിലാക്കി അവയിൽ വിശ്വസിച്ച് അതത് സന്ദർഭങ്ങളിൽ അനുഷ്ഠി ക്കേണ്ട കാര്യങ്ങൾ അനുഷ്ഠിക്കണം. ഓരോന്നിന്റെയും ശ്രേഷ്ഠതകൾ ഹദീസിൽ പ്രത്യേകമായി വിവരിക്കപ്പെട്ടിട്ടുണ്ട്. ഓരോന്നിന്റെയും ബർക്ക ത്തുകളും ഈമാനിയായ വെളിച്ചവും പ്രത്യേകമാണ്. സാധാരണക്കാ രായ നമ്മെ സംബന്ധിച്ചിടത്തോളം നാം ഇത്രത്തോളം ചെയ്താൽ മതി യാകും; ഓരോ സമയത്തും നിശ്ചയിക്കപ്പെട്ടിട്ടുള്ള ബർക്കത്തുകളിലും ഈമാനിയായ പ്രകാശത്തിലും ഞങ്ങൾക്ക് ഉയർന്ന പങ്ക് നൽകണേ നാഥാ എന്ന് ഓരോ നമസ്കാരത്തിന് ശേഷവും ദുആ ഇരക്കുക.

7.ഇബാദത്തിൽ താൽപര്യം വരുന്നുണ്ടോ രസം തോന്നുന്നുണ്ടോ

എന്ന നിലയിൽ ചിന്തിക്കരുത്. അല്ലാഹുവിന്റെയും തിരുനബി (സ) തങ്ങളുടെയും കൽപനയാണെന്ന് മനസ്സിലാക്കി ഇബാദത്ത് ചെയ്തുകൊണ്ടിരിക്കണം. അല്ലാഹുവിനും തിരുനബി (സ) തങ്ങൾക്കും വഴിപ്പെടലും കൽപനകൾ അനുസരിക്കലുമാണ് വലിയ കാര്യം എന്ന് മനസ്സിലാക്കണം.

ദീനിയായ ഈ പ്രവർത്തനത്തിൽ മൗലാനാ അവർകളുടെ പരിശ്രമം പൂർണമായും ഈമാനിന്റെയും ഇഹ്തിസാബിന്റെയും അടിസ്ഥാനത്തിലായിരുന്നു. അല്ലാഹുവിനെ തൃപ്തിപ്പെടുത്തുക, നബി (സ) തങ്ങളെ പിൻപറ്റുക, നൻമയിലേക്ക് ക്ഷണിക്കുക, അതു വഴിയായി നിലനിൽക്കുന്ന സവാബിന് അർഹനായിത്തീരുക, മരണാനന്തര ജീവിത വിജയത്തിന് വിഭവങ്ങൾ ഒരുക്കുക ഇവയായിരുന്നു പ്രവർത്തനം മുഖാന്തരം മൗലാനാ(റ) അവർകൾ ലക്ഷ്യമാക്കിയ കാര്യങ്ങൾ.

ഒരു കത്തിൽ എഴുതുന്നു: "തബ്ലീഗിന്റെ വഴിയിൽ ചില കാര്യങ്ങൾ ഹൃദയവുമായി ബന്ധപ്പെട്ടവയും, ചില കാര്യങ്ങൾ അവയവങ്ങളുമായി ബന്ധപ്പെട്ടവയുമാണ്. ഹൃദയവുമായി ബന്ധപ്പെട്ട കാര്യങ്ങൾ താഴെ വിവരിക്കുന്നു.

ഈ പ്രവർത്തനവുമായി നാം ചുറ്റിത്തിരിയുമ്പോൾ മുഴുവൻ നബിമാരെയും നബിമാർക്കെല്ലാം നേതാവായ മുഹമ്മദ് (സ) തങ്ങളെയും പിൻപറ്റുന്നു എന്നും, ഈ ഉയർന്ന സമ്പത്ത്(ദീനിന്റെ പ്രവർത്തനം) മുഖാന്തരം അല്ലാഹുവിനെ തൃപ്തിപ്പെടുത്തണമെന്നും കരുതുക.

നന്മയിലേക്ക് ക്ഷണിക്കുന്നവർ ആ നന്മ പ്രവർത്തിച്ചവരെപ്പോലെയാണ് എന്ന ഹദീസിന്റെ ആശയം സദാ ഹൃദയത്തിൽ സൂക്ഷിക്കുക തന്റെ പരിശ്രമം മുഖാന്തരം നമസ്കരിക്കുന്നതിനും ഖുർആൻ ശരീഫ് ഓതുന്നതിനും ദിക്ർ ചെയ്യുന്നതിനും തൗഫീഖ് ലഭിച്ചവർ ചെയ്യുന്ന ഓരോ അമലുകൾക്കും തുല്യമായ സവാബ് ആഖിറത്തിൽ തനിക്കും ലഭിക്കുമെന്ന് ഹൃദയത്തിൽ ഉറപ്പിക്കുക. ഓരോരോ അമലുകൾക്കുമുള്ള സവാബ് വിശദമായി അനുസ്മരിച്ചു കൊണ്ടിരിക്കുകയും ചെയ്യുക.

3.അല്ലാഹുവിന്റെ തിരുസന്നിധിയിൽ അങ്ങേയറ്റം വിനയത്തോടെ ദുആ ചെയ്യുന്ന ശീലം ഉണ്ടാക്കിത്തീർക്കുക. ഓരോ ചുവട് വെക്കുമ്പോഴും അല്ലാഹുവിന്റെ ഔദാര്യത്തെ ചോദിക്കുകയും അവൻ എപ്പോഴും ഹാദിറും, നാളിറും അഥവാ നാം അവന്റെ തിരുസന്നിധിയിലാണെന്നും, അവൻ നമ്മെ സദാ നോക്കിക്കൊണ്ടിരിക്കുന്നുവെന്നുമുള്ള യഖീൻ ഹൃദയത്തിൽ ഉറപ്പിക്കുകയും ചെയ്തുകൊണ്ട് അവന്റെ പൊരുത്തത്തെയും പ്രവർത്തനവിജയത്തെയും അല്ലാഹുവിനോട് ചോദിച്ചു കൊണ്ടേയിരിക്കുക.

4. ഈ പ്രവർത്തനത്തിൽ മുമ്പോട്ടു വരാൻ തൗഫീഖ് ലഭിച്ചത് അല്ലാ

ഹുവിന്റെ ഔദാര്യമാണെന്ന് മനസ്സിലാക്കി അതിന് നന്ദിയുള്ളവനായിത്തീരണമെന്ന ചിന്ത ഹൃദയത്തിൽ സൂക്ഷിക്കുക.

5. മുസൽമാനെ സന്തോഷിപ്പിക്കാനും, അവനോട് വിനയവും മയവും പ്രകടിപ്പിക്കാനും ഹൃദയംഗമമായ പരിശീലനം നേടിയെടുക്കുക.

മറ്റൊരു കത്തിൽ മഹാനവർകൾ എഴുതുന്നു:

"അന്ത്യദിനത്തിലെ അവസ്ഥകളും അന്ത്യദിനത്തിൽ പ്രയോജനം ചെയ്യുന്ന കാര്യങ്ങളും ഹൃദയത്തിൽ അനുസ്മരിച്ചുകൊണ്ടിരിക്കുകയെന്നത് ദീനിന്റെ ഈ പ്രവർത്തനം സജീവമായി നിലനിൽക്കുന്നതിന് കാരണമായിത്തീരുന്നതാണ്. നബി (സ) തങ്ങളുടെ മഹത്വം ഹൃദയത്തിൽ അനുസ്മരിച്ചുകൊണ്ട് ഈ പ്രവർത്തനങ്ങൾക്ക് നബിതങ്ങൾ മനസ്സിലാക്കിത്തന്ന പ്രതിഫലം ആഖിറത്തിൽ തനിക്ക് വിലപ്പെട്ട നിധിയായിത്തീരുമെന്ന ചിന്ത ഹൃദയത്തിൽ കാത്തു സൂക്ഷിക്കുകയും ചെയ്യുക.

പ്രതിഷ്ഠ നേടുന്ന നിലയനുസരിച്ച് ഈമാനിയായ മാധുര്യം ഹൃദയത്തിൽ അനുഭവപ്പെടും. ഈമാനിയായ മാധുര്യം അനുഭവപ്പെടുന്ന നിലയനുസരിച്ച് അമലിൽ ആഗ്രഹം ജനിക്കുകയും, തുടർന്ന് ആഗ്രഹം വർധിക്കുകയും ചെയ്യും. ഉദാഹരണത്തിന് നിങ്ങളുടെ പരിശ്രമത്തിൽ നമസ്കാരമില്ലാതിരുന്ന എത്ര പേർ നമസ്കാരക്കാരായി എന്ന് ചിന്തിക്കണം. ശരീഅത്തിൽ അതിന് എത്ര സവാബ് ലഭിക്കുമെന്നും ചിന്തിക്കണം. ശരീഅത്ത് നിശ്ചയിച്ച മുഴുവൻ സവാബും ആഖിറത്തിൽ വലിയൊരു സമ്പത്തായി എനിക്ക് ലഭിക്കുന്നതാണ് എന്ന ചിന്തയും ഹൃദയത്തിൽ ഉറപ്പിക്കുക.

യാഥാർത്ഥ്യമാണെന്ന ചിന്തയിൽ, നാളെ എനിക്കിതാ ഒരു ദിവസം ഉറപ്പായി വരാനിരിക്കുന്നു എന്ന് ഖിയാമത്ത് നാളിനെ സംബന്ധിച്ച് ചിന്തിക്കണം. നബി(സ)യെ ഹൃദയം കൊണ്ടംഗീകരിക്കുകയും, നബി(സ) കാണിച്ചു തന്ന വഴിയിൽ മാത്രമാണ് ആഖിറത്തിൽ വിജയമെന്ന് ഹൃദയത്തിൽ ഉറച്ചു വിശ്വസിക്കുകയും ചെയ്യണം.

മറ്റൊരു സന്ദർഭത്തിൽ എഴുതി: 'അല്ലാഹുവിന്റെ കലിമത്തിനെ ഉയർത്തുക,' അല്ലാഹുവിന്റെ ദീൻ പ്രചരിപ്പിക്കുക. ഈ പരിശ്രമം യജമാനനായ അല്ലാഹുവിനെ ഉടമസ്ഥനായിക്കരുതി അവന്റെ തൃപ്തി ലക്ഷ്യമാക്കി മാത്രമായിരിക്കണം. മരണത്തിന് ശേഷം ഇതിന്റെ പ്രതിഫലം ലഭിക്കുമെന്ന ഉറപ്പോടു കൂടിയുമായിരിക്കണം. അല്ലാഹുവിന്റെ ഭാഗത്ത് നിന്ന് അനുഗ്രഹം വാഗ്ദാനം ചെയ്യപ്പെട്ടത് ഈ നിലയിലുള്ള ജീവിതത്തിന് മാത്രമാണ് എന്ന ഒറ്റപ്പെട്ട ആയത്ത് മാത്രമല്ല, ഖുർആൻ ശരീഫിലെ വളരെയധികം ആയത്തുകൾ ഈ വസ്തുത വ്യക്തമാക്കുന്നുണ്ട്.

സ്വന്തം നഫ്സിനെ സംബന്ധിച്ച് അത് വളരെ മോശപ്പെട്ടതായും,

ന്യൂനത നിറഞ്ഞതായും സ്വാർത്ഥത നിറഞ്ഞതായും കാര്യങ്ങളെ കുഴച്ചു കളയുന്നതായും ഹൃദയത്തിൽ ഉറപ്പിക്കണം. അല്ലാഹുവിന്റെ ഔദാര്യത്തിന്റെ കാര്യം ഒന്നു വേറെത്തന്നെ. എങ്കിലും മരണം വരെ ഈ നഫ്സ് നേരെയാകുമെന്ന് തോന്നുന്നില്ല. ഞാനല്ലാതെ അല്ലാഹുവിന്റെ ദാസൻമാർ എല്ലാവരും നല്ലവരും ശുദ്ധരുമാണ്. അവർ ചെയ്യുന്നതെല്ലാം ബാഹ്യമായും ആന്തരികമായും നല്ലതാണ് - നബി (സ)യുടെ പുണ്യവചനങ്ങൾ അവരിൽ എത്തിക്കാൻ ഞാൻ പരിശ്രമിക്കുമ്പോൾ, എന്ന ഹദീസിന്റെ അടിസ്ഥാനത്തിൽ ഈ പരിശുദ്ധ ദാസൻമാരുടെ ബർക്കത്തുകൊണ്ട് അല്ലാഹു, അവന്റെ ഔദാര്യം എനിക്കും നൽകിയേക്കാം എന്നതായിരിക്കണം ഓരോരുത്തരുടേയും നിയ്യത്ത്.

**വിശ്വാസ-ചിന്താധാര**

കേവലം ചിന്ത വലിയൊരു കാര്യമല്ല. ഏകാന്തതയിലിരുന്ന് സ്വന്തം നഫ്സിനോട് പറയണം. ദീനിന്റെ പരിശ്രമം ഉറപ്പായി അല്ലാഹുവിനെ തൃപ്തിപ്പെടുത്തുന്ന കാര്യമാണ്. മരണം ഇതാ ഉറപ്പായി വരാനിരിക്കുന്നു. വികാരങ്ങൾക്കടിമപ്പെട്ട നിന്റെ ജീവിതത്തെ മരണം ഇല്ലാതെയാക്കുക തന്നെ ചെയ്യും എന്ന ഹദീസ് വാസ്തവമാണെന്നുറപ്പിച്ച്, ദീനിന്റെ മാർഗത്തിൽ പുറപ്പെടുന്ന കാലയളവിൽ ഉണ്ടായിത്തീരുന്നതും, ഉണ്ടാകാൻ സാധ്യതയുള്ളതുമായ നന്മകൾ, അതെല്ലാം ഒത്തു ചേരുമ്പോൾ അല്ലാഹുവിന്റെ പൊരുത്തം ഉറപ്പായ നിലയിൽ കരസ്ഥമാക്കും. ഇതാണ് യഥാർത്ഥമായ ഈമാനിയായ ചിന്ത.

അല്ലാഹുവിന്റെ ദീനിന്റെ ചിന്തയിൽ, ദീനിന്റെ മാർഗത്തിൽ പുറപ്പെട്ട് പോയവരുടെ ബന്ധുമിത്രാദികൾ, അവരുടെ മനഃസംതൃപ്തി, ക്ഷമ, പുറപ്പെട്ട് പോയവർക്ക് ധൈര്യം പകർന്നു കൊടുക്കൽ, പ്രവർത്തനത്തെ ആദരിക്കൽ എന്നീ ഗുണങ്ങളിലൂടെ പുറപ്പെട്ടവരുടെ പ്രതിഫലത്തിൽ പങ്കാളികളാകണം എന്ന് മൗലാന ആഗ്രഹിച്ചിരുന്നു. മൗലാന ഉമ്മത്തികൾ എല്ലാവരുടെ ഹൃദയങ്ങളിലും പ്രതിഫലത്തിന്റെ ആശയും ഈമാൻ, ഇഹ്തിസാബിന്റെ ഗുണവും ഉണ്ടാക്കിയെടുക്കാൻ ആഗ്രഹിച്ചിരുന്നു. സ്വന്തം വീട്ടിൽ നിന്ന് തന്നെ മഹാനവർകൾ ഇതിന് തുടക്കം കുറിച്ചു. അറേബ്യയിൽ നിന്ന് മഹാനവർകൾ താഴെ കൊടുക്കുന്ന കത്തെഴുതി:

“ദുൻയവിയായ ആവശ്യങ്ങൾക്ക് വേണ്ടി ജനങ്ങൾ ഭാര്യാസന്താനങ്ങളെ എത്ര നീണ്ട കാലം വേർപെട്ട് കഴിയുന്നു എന്ന് നിങ്ങൾ (ഭാര്യ-മക്കൾ) ചിന്തിച്ചു നോക്കണം. ആയിരക്കണക്കിന് മുസ്ലിംകൾ കാഫിറുകളോടൊപ്പം സൈന്യത്തിൽ, ഒരു ചാൺ വയറിന് വേണ്ടി സദാസമയം മരണത്തെയും കാത്ത് കഴിയുന്നു. ഇതും നിങ്ങൾ ഒന്ന് ചിന്തിച്ചു

നോക്കണം. നിങ്ങൾ ആത്മധൈര്യം കൈവെടിയരുത്. ധൈര്യത്തോടെ, സ്ഥിരചിത്തതയോടെ, സന്തോഷത്തോടെ, ദീനീ ഖിദ്മത്തിനായി ഞാൻ നാടും, വീടും വിട്ട് നിങ്ങളിൽ നിന്ന് വേർപ്പെട്ട് കഴിയുന്നതിൽ സംതൃപ്തരായി നിങ്ങൾ കഴിഞ്ഞു കൂടണം. എങ്കിൽ എന്റെ പ്രതിഫലത്തിൽ നിങ്ങൾക്കും പങ്ക് ലഭിക്കും. നിങ്ങളുടെ വീട്ടുകാരനായ ഞാൻ ദീനീഖിദ്മത്തിനായി ത്യാഗങ്ങൾ സഹിക്കുന്നത് നിങ്ങൾ ഒരു സൗഭാഗ്യമായിക്കരുതണം. അല്ലാഹുവിന് നന്ദിയുള്ളവരാകണം. കാരണം, ഇതിന്റെ സവാബ് ഒരിക്കലും അവസാനിക്കുന്നതല്ല. ചെറിയ പ്രയാസങ്ങൾക്കും പ്രതിഫലമായി നാളെ സ്വർഗത്തിലെ ഉയർന്ന അനുഗ്രഹങ്ങൾ നമുക്ക് കരസ്ഥമാകും.

മൗലാനയുടെയടുക്കൽ, ദുർബലനും തിരക്കുപിടിച്ചവനുമായ മനുഷ്യന് തികച്ചും താൽക്കാലികമായ ഈ ജീവിതത്തിൽ പ്രതിഫലത്തിന്റെ ശേഖരം നേടിയെടുക്കാനുള്ള വഴി ഇഖ്ലാസ്, ഇഹ്തിസാബ് എന്നീ ഗുണങ്ങൾ മുറുകെപ്പിടിച്ച്, നന്മയിലേക്ക് ജനങ്ങളെ ക്ഷണിക്കുക എന്ന 'ദഅ്വത്തി'ന്റെ ജോലിയിൽ വ്യാപൃതരാകുക എന്നുള്ളത് മാത്രമാണ്.

ഒരാൾ പകൽ മുഴുവൻ നോമ്പനുഷ്ഠിക്കുകയും രാത്രി മുഴുവൻ നിന്ന് നമസ്കരിക്കുകയും, ദിനം പ്രതി ഒരു പ്രാവശ്യം ഖുർആൻ ഖത്തം തീർക്കുകയും, ലക്ഷക്കണക്കിന് രൂപ സദഖഃ ചെയ്യുകയും ചെയ്താലും സവാബിന്റെ വർധനവിലും, അതിന്റെ തിളക്കത്തിലും സ്വീകാര്യതയിലും തന്റെ പരിശ്രമം മുഖാന്തരം നമസ്കാരത്തിലും ഇതര അമലുകളിലും വ്യാപൃതരായവരുടെ സവാബിനോട് അത് തുല്യമാകുന്നതല്ല. കാരണം, അത് രാപകലില്ലാതെ വർഷങ്ങളോളം ലഭിച്ചുകൊണ്ടിരിക്കുന്നതാണ്. ഒരാളുടെ മേൽ അതിന്റെ ശക്തിയും ഇഖ്ലാസും ആയിരക്കണക്കിന് നാളുകളുടെ അമൽ, അതിന്റെ ശക്തി, ഇഖ്ലാസ് എന്നിവയോട് കിടപിടിക്കുന്നതല്ല. ഇതിനാലാണ് മൗലാന വ്യക്തിപരമായ ഇബാദത്ത്-നഫലുകളെക്കാൾ നന്മയുടെ വഴി കാണിച്ചു കൊടുക്കുന്ന 'ദഅ്വത്തി'ന്റെ അമലിന് പ്രാധാന്യം നൽകിയത്. സവാബിന്റെ വലിയ പ്രതീക്ഷയും മഹാനവർകൾക്ക് ഈ അമലിയായിരുന്നു. ദീനിയായ ഉയർന്ന കാര്യങ്ങൾ ചെയ്യാൻ സാധിച്ചിരുന്ന ഒരു മഹാൻ രോഗിയായി മാറി. അദ്ദേഹത്തിന്റെ ഒരു സുഹൃത്ത് മുഖാന്തരം മൗലാന അദ്ദേഹത്തെ അറിയിച്ചു. ഇപ്പോൾ നിങ്ങൾക്ക് സ്വന്തം ദീനീ പ്രവർത്തനങ്ങൾ നടത്തുന്നതിനുള്ള ശക്തിയില്ല. സമയം വളരെ കുറവും ജോലി വളരെ കൂടുതലുമാണ്. ഈ സന്ദർഭത്തിൽ നിങ്ങൾക്ക് ഏറ്റവും അനുയോജ്യമായ കാര്യം മറ്റുള്ളവരെ അമൽ ചെയ്യിക്കുന്നതിന് പരിശ്രമിക്കലാണ്. പ്രസംഗത്തിലൂടെ, ലേഖനങ്ങളിലൂടെ, കത്തുകളിലൂടെ സുഹൃത്തുക്കളെയും നിങ്ങളുടെ വാക്കുകൾ അനുസരിക്കുന്ന

വരെയും ദഅ്വത്തിന്റെ വഴിയിലേക്ക് തിരിച്ചുവിടുകയും, അത് മുഖാന്തരം ഉണ്ടായിത്തീരുന്ന നന്മകളുടെ സവാബിൽ പങ്കാളിയാകാൻ പരിശ്രമിക്കുകയും ചെയ്യുക.

മൗലാനയുടെയടുക്കൽ ദഅ്വത്തിന്റെ ഈ പരിശ്രമം ഈമാൻ, ഇഹ്തിസാബിന്റെ ഗുണങ്ങൾ ഉണ്ടാക്കിയെടുക്കുന്നതിനുള്ള എളുപ്പമായ, അതോടൊപ്പം ശക്തമായ മാർഗമായിരുന്നു. മഹാനവർകൾ സ്വന്തമായിത്തന്നെ ഈമാൻ, ഇഹ്തിസാബിന്റെ ഗുണങ്ങളിൽ ലയിച്ചവരായിരുന്നു. സവാബിന്റെ നിയ്യത്തിലും, ദീനിയായ പ്രയോജനം ലക്ഷ്യമാക്കിയുമല്ലാതെ ചെറിയൊരു കാര്യത്തിൽപ്പോലും ബന്ധപ്പെടാൻ മഹാനവർകൾക്ക് കഴിയുമായിരുന്നില്ല. സ്വാർത്ഥത മഹാനവർകളെ സ്പർശിക്കുക പോലും ചെയ്തിരുന്നില്ല.

'സവാബ്' പ്രതീക്ഷിക്കാവുന്ന കാര്യമല്ലാതെ നബി (സ) സംസാരിക്കുമായിരുന്നില്ല എന്ന ഹദീസ് മഹാനവർകളുടെ ജീവിതമായി മാറിയിരുന്നു. മഹാനവർകൾ ബന്ധപ്പെടുന്ന എല്ലാ കാര്യങ്ങളിലും ഒരേ ഒരു ലക്ഷ്യം സവാബും ദീനിയായ പ്രയോജനവും കരസ്ഥമാക്കൽ മാത്രമായിരുന്നു. സംസാരവും പരിപാടികളിൽ സംബന്ധിക്കുന്നതും അതേ ലക്ഷ്യത്തിൽ. കോപിച്ചാലും സ്നേഹിച്ചാലും ലക്ഷ്യം അത് മാത്രം. ഈ ലക്ഷ്യപ്രാപ്തിയിൽ നിന്ന് ഒഴിവായ കാര്യങ്ങളിൽ മഹാനവർകൾക്ക് താൽപര്യമോ ഇഷ്ടമോ ഉണ്ടായിരുന്നില്ല. ദൈനംദിനം ബന്ധപ്പെട്ട കാര്യങ്ങളിലും മഹാനവർകളുടെ അവസ്ഥ ഇത് തന്നെയായിരുന്നു. മൗലാനാ മുഹമ്മദ് മൻസൂർ നുഅ്മാനിയുടെ ഭാഷയിൽ "സവാബിന്റെ നിയ്യത്തിലല്ലാതെ മഹാനവർകൾ ഒരു ചായ കുടിക്കുകയില്ലായിരുന്നു. ഒരാൾക്ക് ഒരു ചായ കൊടുക്കുകയുമില്ലായിരുന്നു."

വിവിധ സന്ദർഭങ്ങളുമായി ബന്ധപ്പെട്ട കാര്യങ്ങളിൽ ദീനിയായ ഏറ്റവും ഉയർന്ന പ്രയോജനവും ബർക്കത്തുകളും നേടിയെടുക്കുന്നതിനും, അല്ലാഹുവിലേക്കുള്ള സാമീപ്യത്തിന് വഴിയാകുന്നതിനും പ്രത്യേകമായ നിയ്യത്തുകൾ ചെയ്യുമായിരുന്നു. ആ കാര്യങ്ങളെ കേവലം ഒരു ചടങ്ങ് എന്ന അവസ്ഥയിൽ നിന്ന് 'ഇബാദത്ത്' എന്ന അവസ്ഥയിലേക്കുയർത്തുമായിരുന്നു. ഈ രംഗത്ത് മഹാനവർകളുടെ ചിന്താശക്തിയും കുശാഗ്രബുദ്ധിയും ഉപരിപ്ലവമായ ഇൽമിന്റെ സ്ഥാനത്ത് നിന്നുയർന്ന് ഹിക്മത്, തഫഖ്ഖുഹി (തത്വജ്ഞാനം)ന്റെ സ്ഥാനത്തെത്തിയിരുന്നു. തന്റെ ഉൾക്കാഴ്ചയുടെയും, സവാബിന്റെ ഇനങ്ങൾ അപ്പപ്പോൾ ഓർമിച്ചെടുക്കാനുള്ള പ്രത്യേക കഴിവിന്റെയുമടിസ്ഥാനത്തിൽ പ്രത്യേകം പ്രത്യേകം നിയ്യത്തുകളുടെ പേരിൽ ഓരോരുത്തരുടെയും നിലയനുസരിച്ച്, പ്രത്യേക പ്രയോ

ജനവും സവാബും നേടിയെടുക്കാൻ മഹാനവർകൾ മാർഗദർശനം നൽകി യിരുന്നു. മൗലാനാ മുഹമ്മദ് മൻസൂർ നുഅ്മാനി അവർകൾ വിവരിക്കുന്ന രസകരമായ ഒരു സംഭവത്തിൽ നിന്ന് ഈ വിഷയം വ്യക്തമായി ഗ്രഹിക്കാം.

'മൗലാനയുടെ അന്തിമരോഗനാളുകളിൽ, സ്വന്തം എഴുന്നേൽക്കാനും, ഇരിക്കാനും മറ്റും കഴിയാതിരുന്ന സന്ദർഭം. ഞാൻ (മൗലാനാ നുഅ്മാനി) ഒരു ദിവസം ഉച്ചസമയത്ത് നിസാമുദ്ദീനിലെത്തി. 'സുഹ്ർ' നമസ്കാരത്തി നായി മേവാത്തികളായ ചില ഖാദിമീങ്ങൾ മൗലാനയെ 'വുദു' ചെയ്യിച്ചു കൊണ്ടിരിക്കുന്നു. മൗലാന എന്നെ കണ്ടമാത്രയിൽ ആംഗ്യഭാഷയിൽ വിളി ച്ചുകൊണ്ട് പറഞ്ഞു.

"മൗലവി സാഹിബ്, ഹസ്രത്ത് അബ്ദുല്ലാഹിബ്നു അബ്ബാസ് (റ) നബി (സ) വർഷങ്ങളോളം വുദു ചെയ്യുന്നത് കണ്ടിട്ടുണ്ട്. അബൂബക്ർ (റ), ഉമർ (റ) ഇരുവരും വുദു ചെയ്യുന്നതും കണ്ടിട്ടുണ്ട്. പക്ഷേ, വീണ്ടും പഠിക്കാനെന്നത് പോലെ ഹസ്രത്ത് അലി (റ) വുദു ചെയ്യുമ്പോൾ ഇബ്നു അബ്ബാസ് (റ) നോക്കി നിൽക്കുമായിരുന്നു.

മൗലാനയുടെ നിർദേശം സ്വീകരിച്ച്, മൗലാന വുദു ചെയ്യുന്നത് ഞാൻ കണ്ടു കൊണ്ട് നിന്നപ്പോൾ, യഥാർത്ഥത്തിൽ ഇതു പോലെ രോഗിയായ അവസ്ഥയിൽ വുദു ചെയ്യുമ്പോൾ മൗലാനയുടെ വുദുവിൽ നിന്ന് പലതും പഠിക്കാനുണ്ടെന്ന് എനിക്ക് ബോധ്യപ്പെട്ടു.

വുദു ചെയ്യിച്ചുകൊണ്ടിരുന്ന മൂന്ന് നാല് ഖാദിമീങ്ങൾ എല്ലാവരും മേവാത്തികളായിരുന്നു. അവരിലേക്ക് ചൂണ്ടിക്കൊണ്ട് എന്നോട് പറഞ്ഞു:

"ഈ പാവങ്ങൾ എന്നെ വുദു ചെയ്യിക്കുന്നു. ഞാൻ ഇവരോട് പറയു കയാണ്: 'അല്ലാഹുവിന് വേണ്ടി നിങ്ങൾ എന്നെ സ്നേഹിക്കുകയും എനിക്ക് 'ഖിദ്മത്ത്' ചെയ്യുകയും ചെയ്യുന്നു. നിങ്ങൾക്ക് സാധിക്കുന്നതി നെക്കാൾ നല്ലനിലയിൽ ഞാൻ നമസ്കരിക്കുന്നു എന്നുള്ളതാണ് നിങ്ങ ളുടെ വിശ്വാസം. ആയതിനാൽ എന്നെ വുദു ചെയ്യിക്കുമ്പോൾ നിങ്ങളുടെ 'നിയ്യത്ത്' എന്റെ നമസ്കാരത്തിന്റെ സവാബിൽ നിങ്ങൾക്ക് പങ്ക് ലഭി ക്കണം എന്നതായിരിക്കണം. അല്ലാഹുവിനോട് ഇപ്രകാരം ദുആ ചെയ്യണം: 'അല്ലാഹുവേ, നിന്റെ ഈ ദാസന്റെ നമസ്കാരം വളരെ ഉയർന്ന നിലയി ലാണെന്നാണ് ഞങ്ങളുടെ വിശ്വാസം. ഞങ്ങളുടെ നമസ്കാരം ആ നില യിലല്ല. ഇദ്ദേഹത്തെ വുദു ചെയ്യാൻ ഞങ്ങൾ സഹായിക്കുന്നു. ഇദ്ദേഹ ത്തിന്റെ നമസ്കാരത്തിന്റെ പ്രതിഫലത്തിൽ ഞങ്ങൾക്കും പങ്ക് തരണം നാഥാ!"

'ഞാൻ ചെയ്യുന്ന ദുആ ഇപ്രകാരമാണ്: പാവങ്ങളായ നിന്റെ ഈ ദാസൻമാർ എന്നെ സംബന്ധിച്ച് ഇപ്രകാരം ധരിച്ചിരിക്കുന്നു. ഇവരുടെ

ധാരണ നീ സ്വീകരിച്ച്, എന്റെ നമസ്കാരം നീ ഖബൂൽ ചെയ്യുകയും, ഇവർക്ക് അതിൽ നീ പങ്ക് നൽകുകയും ചെയ്യണം നാഥാ!" മൗലാന തുടർന്നരുളി: എന്റെ നമസ്കാരം ഇവരുടെ നമസ്കാരത്തെക്കാൾ ഉയർന്ന താണെന്ന് ഞാൻ ചിന്തിച്ചാൽ, അല്ലാഹുവിന്റെയടുക്കൽ ഞാൻ തള്ളപ്പെ ട്ടവനായിത്തീരും. അല്ലാഹുതആലാ ഈ നല്ല ദാസൻമാർ നിമിത്തമായി എന്റെ നമസകാരം തള്ളിക്കളയുകയില്ല എന്നതാണ് എന്റെ പ്രതീക്ഷ.'

ചിന്തിക്കണം! ഒരു വുദുവിൽ വിവിധ നിലയിലുള്ള മൂന്ന് വിഭാഗ ങ്ങൾക്ക് നിയ്യത്തിലൂടെ 'സവാബ്' കരസ്ഥമാക്കുന്നതിന് ഏതെല്ലാം വഴി കൾ തുറന്നു വന്നു. മൗലാനാ മൻസൂർ നുഅ്മാനി വുദു ചെയ്യുന്നത് കണ്ട് 'വുദു' പൂർണമായി സുന്നത്തുകളുടെ അടിസ്ഥാനത്തിൽ ചെയ്യണമെന്നുള്ള നിയ്യത്തിന്റെ പ്രത്യേക സവാബ്, മേവാത്തികൾക്ക് ഉയർന്ന നിലവാരമുള്ള നമസ്കാരത്തിന്റെ സവാബിൽ പങ്കാളിത്തം, മൗലാനക്ക് അവരുടെ നിയ്യത്ത് വഴിയായി നമസ്കാരത്തിന്റെ ഖബൂലിയത്ത്.

വ്യത്യസ്തമായ നിയ്യത്തുകളും, തദനുസാരം സവാബിന്റെ പ്രതീക്ഷ യുമില്ലാത്ത പക്ഷം ഇത് കേവലം സാധാരണ ഒരു വുദു മാത്രമായിരുന്നു. ഒരാൾ വുദു ചെയ്യുന്നു. ചിലർ സേവകരെന്ന നിലയിൽ വുദു ചെയ്യിക്കുന്നു. മറ്റൊരാൾ പ്രത്യേക ചിന്തയൊന്നുമില്ലാതെ നോക്കി നിൽക്കുന്നു- ഇത്ര മാത്രം.

**ഇഹ്സാനിന്റെ നില**

ഇഹ്സാനിന്റെ നിലയുടെ യാഥാർത്ഥ്യത്തെ സംബന്ധിച്ച് ഹദീസിൽ ഇപ്രകാരം വരുന്നു: "അല്ലാഹുവിനെ നീ കാണുന്നതു പോലെ നീ അല്ലാ ഹുവിന് ഇബാദത്ത് ചെയ്യണം. അല്ലാഹുവിനെ നീ കാണുന്നതു പോലെ നീ അവനെ ഭയപ്പെടണം." ഹസ്രത്ത് മൗലാനാ മുഹമ്മദ് ഇൽയാസ് ഇഹ്സാനിന്റെ ജീവിക്കുന്ന മാതൃകയായിരുന്നു. ജനമധ്യത്തിൽ കഴിയുമ്പോഴും താൻ അല്ലാഹുവിന്റെ തിരുസന്നിധിയിലാണ് എന്നതായി രുന്നു മഹാനവർകളുടെ നില. മൗലാനാ മൻസൂർ നുഅ്മാനി അവർകൾ എഴുതിയതും ശരിയാണ്. വിനീതന്റെ അനുഭവവും അത് തന്നെയാണ്. അല്ലാഹുവിനെ വാഴ്ത്തലും പുകഴ്ത്തലും മഹത്വപ്പെടുത്തലും ഏക ത്വത്തെ എടുത്തുദ്ധരിക്കലും പശ്ചാത്താപം, പൊറുക്കൽ തേടൽ, സഹായം തേടൽ എല്ലാമുൾക്കൊള്ളുന്ന താഴെ വിവരിക്കുന്ന വചനങ്ങൾ മഹാന വർകൾ സദാ ഉരുവിടുമായിരുന്നു.

ചിലപ്പോൾ, ചില പ്രത്യേക സന്ദർഭങ്ങളിൽ മഹാനവർകൾ ഈ വച നങ്ങൾ ഉരുവിടുന്നത് കേട്ടാൽ, അല്ലാഹുവിന്റെ അർശിന്റെ തിരുമുമ്പിൽ ഉരുവിടുകയാണെന്ന് തോന്നിപ്പോകുമായിരുന്നു.

ഹൃദയത്തിൽ അന്ത്യദിനത്തിന്റെ നിത്യചിന്തയും, ആഖിറത്ത്

കൺമുമ്പിൽ കാണുന്ന അവസ്ഥയും മൗലാനയിൽ വളരെ കൂടുതലായി രുന്നു. മഹാൻമാരായ സഹാബാക്കളെ സംബന്ധിച്ച് ഹസ്രത്ത് ഹസൻ ബസരി (റ) പറയുമായിരുന്നു: അവർ (സഹാബാക്കൾ) ആഖിറത്ത് നഗ്ന നേത്രങ്ങൾക്കൊണ്ട് കണ്ടവരെപ്പോലെയായിരുന്നു." മൗലാനയെ കാണു മ്പോൾ ഹസ്രത്ത് ഹസൻ ബസരി (റ)യുടെ വാക്ക് ഓർമ വരുമായിരുന്നു. ഒരു സന്ദർഭത്തിൽ ഒരു മേവാത്തിയോട് മൗലാന ചോദിച്ചു: 'എന്തിനാണ് ഡൽഹിയിൽ വന്നത്?' ശുദ്ധഹൃദയനായ മേവാത്തി മറുപടി പറഞ്ഞു: 'ഡൽഹി കാണാൻ.' മൗലാനയുടെ രീതിയിൽ നിന്ന് ആ മേവാത്തിക്ക് തന്റെ തെറ്റ് ബോധ്യപ്പെട്ടു. ഉടനെ പറഞ്ഞു: ഡൽഹി ജുമാമസ്ജിദിൽ നമ സ്കരിക്കുന്നതിന്.' ഉടനെ മാറ്റിപ്പറഞ്ഞു: അല്ല, അങ്ങയെ സന്ദർശിക്കുന്ന തിന്. മൗലാന ചോദിച്ചു: ഡൽഹിക്കും ഡൽഹി ജുമാമസ്ജിദിനും സ്വർഗത്തിന്റെ മുമ്പിൽ എന്ത് സ്ഥാനമാണുള്ളത്? എന്നെ സന്ദർശിക്കാൻ നിങ്ങൾ വന്നെങ്കിൽ, എന്നെ സംബന്ധിച്ച് ഞാൻ എന്ത് പറയാൻ? അഴു കിത്തീരാനുള്ള ഒരു ശരീരം.' ശേഷം സ്വർഗത്തെ അവിടുന്ന് വർണിക്കാൻ തുടങ്ങിയപ്പോൾ, സ്വർഗം കൺമുമ്പിൽ കാണുന്നത് പോലെ ഞങ്ങൾക്ക് തോന്നി.

ദുന്യവിയായ ജീവിതത്തിന്റെ നശ്വരത, ഉഖ്റവിയായ ജീവിതത്തിന്റെ ശാശ്വതത്വവും യാഥാർത്ഥ്യവും - ഇതിനെ സംബന്ധിച്ചുള്ള യഖീൻ മൗലാ നക്ക് പ്രകൃതിദത്തമായി മാറിക്കഴിഞ്ഞിരുന്നു. ദൈനംദിന സംസാരങ്ങ ളിലും, കത്തുകളിൽ നിന്ന് പോലും ഈ വസ്തുത പ്രകടമായിരുന്നു. ശൈഖുൽ ഹദീസ് മൗലാനാ മുഹമ്മദ് സക്കരിയ്യാ സാഹിബ് ഒരു കത്തിൽ ഇപ്രകാരമെഴുതി: 'മൗലാനാ അബ്ദുൽ ഖാദിർ സാഹിബിനോട്, വന്ന് പോകുന്ന (താൽക്കാലികമായ) ഈ ദുൻയാവിൽ ഒരാഴ്ചത്തേക്ക് നിസാ മുദ്ദീനിൽ വരാൻ പറയണം.'

ഒരു പ്രാവശ്യം എന്നോട് പറഞ്ഞു: 'ലഖ്നൗവി'ൽ വെച്ച് കാണാം. ഉടനെ വീണ്ടും പറഞ്ഞു: യാത്രയിൽ എന്ത് കാണാൻ? ഇ.അ. ആഖിറ ത്തിൽ വച്ച് കാണാം. മൗലാനയുടെ ഈ വാക്ക് തികച്ചും ട്രെയിനിലെ ഒരു യാത്രക്കാരൻ അടുത്ത യാത്രക്കാരനോട് 'ട്രെയിനിൽ വെച്ച് എന്ത് കാണാൻ? വീട്ടിൽ വെച്ച് കാണാം' എന്ന് പറയുന്നതു പോലെ മാത്രമേ തോന്നിയിരുന്നുള്ളൂ. സംസാരത്തിൽ അതേ ഉറപ്പും അതേ ലാളിത്യവും.

മൗലാനാ സയ്യിദ് ത്വൽഹ സാഹിബിനോട് അദ്ദേഹത്തിന്റെ ഭാര്യയുടെ പേരിൽ 'അനുശോചനം' രേഖപ്പെടുത്തിക്കൊണ്ട് പറഞ്ഞു: 'ദുൻയവിയായ ജീവിതത്തിന്റെ അവസ്ഥ ഇത്രമാത്രമാണ്. വാതിലിന്റെ ഒരു പാളി ആദ്യമ ടയുന്നു. ശേഷം അടുത്തതും. ഇതു പോലെത്തന്നെ ദുൻയാവിൽ നിന്ന് മനുഷ്യൻ മുമ്പിലും, പിറകിലുമായി യാത്രയാകുന്നു.'

**ഏകാഗ്രതയുടെ ഔന്നത്യം**

മൗലാന ദീനീ ദഅ്വത്തിന്റെ പുണ്യമായ ഈ പരിശ്രമത്തിന്റെ പാതയിൽ വർഷങ്ങളായി പൂർണമായ ഏകാഗ്രതയിലായിരുന്നു. തന്റെ ലക്ഷ്യത്തിനെതിരായ ഒരു കാര്യവുമായും ഒരു നിലയിലും ബന്ധപ്പെടുമായിരുന്നില്ല.

വളരെ മുമ്പ് ഹസ്രത്ത് ശൈഖുൽ ഹദീസ് ഒരു കത്തിലെഴുതി:

'എന്റെ ഹൃദയംഗമമായ ആഗ്രഹം, കുറഞ്ഞപക്ഷം എന്റെ ബുദ്ധിയും ചിന്തയും സമയവും ശക്തിയുമെല്ലാം ഈ ദീനിന്റെ ഈ പരിശ്രമമല്ലാത്ത മറ്റെല്ലാറ്റിൽ നിന്നും ഒഴിവായിരിക്കണമെന്നുള്ളതാണ്.'

മഹാനവർകൾ പറയുമായിരുന്നു: 'എനിക്ക് മറ്റൊരു കാര്യത്തിൽ ബന്ധപ്പെടൽ എങ്ങനെ അനുവദനീയമാകും? നബി (സ)യുടെ മുബാറക്കായ റൂഹ്(മുസ്ലിം ഉമ്മത്തിന്റെ വർത്തമാനകാല അവസ്ഥയിലും, ദീനിന്റെ അധഃപതനത്തിലും കുഫ്രിയത്തിന്റെ വേലിയേറ്റത്തിലും) വേദനിക്കുന്നതായി ഞാൻ കാണുന്നു. ഒരു ദിവസം ഒരു ഖാദിം മുമ്പ് തന്നോടുണ്ടായിരുന്ന കരുണയും ശ്രദ്ധയും കുറഞ്ഞു പോയല്ലോ എന്ന് പരാതിപ്പെടുകയുണ്ടായി. മൗലാന അദ്ദേഹത്തോട് പറഞ്ഞു: ഞാൻ (ആത്മീയമായി) വളരെയധികം തിരക്കിലാണ്. നബി(സ) വേദനിച്ച് കഴിയുന്നതായി എനിക്ക് ബോധ്യപ്പെടുന്നു. മറ്റൊരു കാര്യത്തിലേക്കും ശ്രദ്ധതിരിക്കാൻ എനിക്ക് കഴിയുന്നില്ല. ചിലപ്പോൾ മഹാനവർകൾ, തന്നെ ജംഗ്ഷനിൽ നിന്ന് വാഹനങ്ങളെയും യാത്രക്കാരെയും നിയന്ത്രിക്കുന്ന ട്രാഫിക് പോലീസിനോടുപമിക്കുമായിരുന്നു. മറ്റെല്ലാ കാര്യങ്ങളും ആവശ്യവും പ്രധാനവുമാണെങ്കിലും, അതിനുവേണ്ടി ട്രാഫിക്കിൽ നിൽക്കുന്ന ആൾ മാറുന്നത് അപകടകരമാണ്. മൗലാന മറ്റെല്ലാ കാര്യങ്ങളിൽ നിന്നും പൂർണമായി തന്നെ ശ്രദ്ധ തിരിച്ചിരുന്നു. പരിസരത്ത് നടമാടുന്നതൊന്നും ശ്രദ്ധിക്കാൻ സാധിക്കാത്ത നിലയിൽ താൻ തിരഞ്ഞെടുത്ത ജോലിയിൽ വ്യാപൃതരായിരുന്നു. ഒരു പ്രാവശ്യം ന്യൂഡൽഹിയിലൂടെ കടന്നു പോകുമ്പോൾ എന്റെ ബഹുമാന്യ സുഹൃത്ത് മൗലാനാ മുഹമ്മദ് നാസിം സാഹിബ് നദ്വി ഒരു പ്രധാന ബിൽഡിംഗിനെ സംബന്ധിച്ച് ചോദിച്ചു. മൗലാന പറഞ്ഞു: 'മൗലാനാ സാഹിബ്, ഈ നിലയിലുള്ള അറിവുകൾ ഇപ്പോൾ എന്റടുക്കലില്ല.'

ദഅ്വത്തിന്റെ പരിശ്രമത്തെ എടുത്തുദ്ധരിക്കാൻ അവസരം ലഭിക്കുമെന്ന് പ്രതീക്ഷയില്ലാത്ത സദസ്സുകളിൽ പങ്കെടുക്കൽ, മൗലാനക്കിഷ്ടമായിരുന്നില്ല. കേവലം ഒരു ചടങ്ങ് എന്ന നിലയിൽ പങ്കെടുക്കൽ മഹാനവർകൾക്ക് വലിയ ഭാരവുമായിരുന്നു. മഹാനവർകൾ പറയുമായിരുന്നു:

"എവിടെയെങ്കിലും പോകുന്നെങ്കിൽ തനിക്ക് പറയാനുള്ളതുമായി അവിടെ പോകുകയും, അത് അവിടെ പറയുകയും, അതിന് മുൻഗണന നൽകാൻ ശ്രമിക്കുകയും ചെയ്യണം." ഒരു പ്രാവശ്യം ഞാൻ മൗലാനാ സയ്യിദ് സുലൈമാൻ നദ്‌വി ഒരു സമ്മേളനം കഴിഞ്ഞ് മടങ്ങിയെത്തിയപ്പോൾ ഇപ്രകാരം പറഞ്ഞു: 'നമ്മുടെ ഒരു കാര്യം ഒരു സദസ്സിൽ പറയാൻ പോയാൽ മറ്റുള്ളവർ പറയുന്ന പത്ത് കാര്യങ്ങൾ നാം കേൾക്കേണ്ടതായിവരും.' മൗലാന വളരെ നേരം ഈ വാക്കുകളുടെ രസം ആസ്വദിച്ചുകൊണ്ടേയിരുന്നു. വലിയ ഹൃദയവേദനയോടുകൂടി പറഞ്ഞ വാക്കുകളാണിതെന്ന് മൗലാന പറയുകയും ചെയ്തു.

വിഷയവുമായി ബന്ധമില്ലാത്ത കാര്യങ്ങളും, പ്രയോജനമില്ലാത്ത കാര്യങ്ങളും വളരെ നേരം കേട്ടുകൊണ്ടിരിക്കൽ വലിയ പ്രയാസമായിരുന്നു. ചിലപ്പോൾ മുഖം നോക്കാതെ അത് തടയുകയും ചെയ്തിരുന്നു. ചിലപ്പോൾ പറയുന്നവരെ ആദരിച്ചും ബഹുമാനിച്ചും സ്വന്തം നഫ്സിനെ നിർബന്ധിച്ച്, വഴിപ്പെടുത്തി കേട്ടുകൊണ്ടിരിക്കും. പക്ഷേ, മഹാനവർകളെ അടുത്തറിയുന്നവർ മനസ്സിലാക്കും, വളരെ ബുദ്ധിമുട്ടിയാണ് കേട്ടു കൊണ്ടിരിക്കുന്നതെന്ന്. ഒരു ട്രെയിൻ യാത്രയിൽ മൗലാനയുടെ ഒരു ബന്ധു തന്റെ ഒരു സുഹൃത്തിനോട് ഏതോ ഒരു വിഷയമെടുത്തിട്ട് സംസാരമാരംഭിച്ചു. മൗലാന നിർദേശിച്ചു: 'മറ്റെവിടെയെങ്കിലും മാറിപ്പോയി ഇരുന്ന് സംസാരിക്കുക.' മൗലാനയുടെ സദസ്സുകളിൽ സാധാരണ ഗതിയിൽ പങ്കെടുത്തിരുന്നവരും, ദൈനംദിനം സന്ദർശനാർത്ഥം വന്നു പോയിരുന്നവരും ഈ നിലപാട് മനസ്സിലാക്കിയവരായിരുന്നു. കഴിയുന്നത്ര അവരത് ശ്രദ്ധിക്കുകയും ചെയ്തിരുന്നു. പക്ഷേ, പുതുതായി വരുന്നവർക്കും, പ്രത്യേകിച്ച് ഉലമാക്കൾക്കും ഇതെല്ലാം അനുവദനീയമായിരുന്നു. അഥവാ ചിരിക്കുന്ന മുഖത്തോടെ, ക്ഷമയോടെ അവർ പറയുന്നത് കേട്ടുകൊണ്ടിരിക്കുമായിരുന്നു.

സ്വദേശമായ കാന്ധലയിലേക്കുള്ള യാത്രയിലും ബന്ധുമിത്രാദികളെ സന്ദർശിക്കുന്ന വേളയിലും ദഅ്‌വത്തി'ന്റെ കാര്യം മഹാനവർകൾ വിസ്മരിച്ചിരുന്നില്ല. ഒരു യാത്രയും ഒരു സദസ്സും അതിൽ നിന്ന് ഒഴിവായിരുന്നില്ല. സദസ്സുമായി ബന്ധപ്പെട്ട ഏതെങ്കിലുമൊരു കാര്യം രസകരമായിപ്പറഞ്ഞ്, ദഅ്‌വത്തിന്റെ വിഷയത്തിലേക്കെത്തലായിരുന്നു മഹാനവർകളുടെ ശൈലി. സദസ്സിലുള്ളവർക്ക് അതൊരു ഭാരമായി തോന്നുകയുമില്ല. വിവരമുള്ളവർ കാര്യം ഗ്രഹിക്കുകയും ചെയ്യും.

ഒരു പ്രാവശ്യം ഡൽഹിയിലെ ഒരു സ്നേഹിതന്റെ വീട്ടിൽ നടന്ന വിവാഹത്തിൽ മഹാനവർകൾ പങ്കെടുത്തു. വിവാഹകർമത്തിന്റെ നിറഞ്ഞ

സദസ്സിൽ ദമ്പതികളുമായി ബന്ധപ്പെട്ട എല്ലാവരെയും അഭിസംബോധന ചെയ്തുകൊണ്ട് മൗലാന അരുളി: 'ഇന്ന് നിങ്ങളുടെ വീടുകളിൽ സന്തോഷത്തിന്റെ സുദിനമാണ്. എത്ര താഴ്ന്നവരെയും, അഥവാ വീട്ടിലെ മാലിന്യങ്ങൾ വൃത്തിയാക്കുന്നവരെയും സന്തോഷിപ്പിക്കുന്ന സുദിനമാണിന്ന്. നബി(സ) തങ്ങളെ സന്തോഷിപ്പിക്കണമെന്ന ചിന്ത നിങ്ങളിൽ ഉണ്ടായോ എന്ന് നിങ്ങൾ സ്വയം ചിന്തിക്കണം.' ശേഷം മഹാനവർകൾ, നബി(സ) കൊണ്ടുവന്ന ദീൻ നിലനിറുത്തുന്നതിനുള്ള പരിശ്രമത്തിലാണ് നബി (സ)യുടെ സന്തോഷമെന്ന് സദസ്സിന് മനസ്സിലാക്കിക്കൊടുക്കുകയും, ദീനിന്റെ പരിശ്രമത്തിന് തയ്യാറാകണമെന്ന് സദസ്സിനെ ഉപദേശിക്കുകയും ചെയ്തു.

ദീനിന്റെ പരിശ്രമത്തിന് പ്രേരണ നൽകിക്കൊണ്ടും ക്ഷണിച്ചുകൊണ്ടുമല്ലാതെ മൗലാന ഒരാൾക്കും സാധാരണഗതിയിൽ കത്തുകൾ എഴുതിയിരുന്നില്ല. അപൂർവം ചില സന്ദർഭങ്ങളിൽ മറ്റാവശ്യങ്ങൾക്ക് കത്തുകൾ എഴുതിയാലും, ആദ്യം സ്വന്തം കാര്യം (ദീനിന്റെ പരിശ്രമം) എഴുതിയതിനുശേഷം അടുത്തകാര്യം എഴുതുമായിരുന്നു. ഒരിക്കൽ എന്റെ മുമ്പിൽ വച്ച്, ഒരു മേവാത്തിയായ വിദ്യാർത്ഥി, മൗലാനാ ഖാരി മുഹമ്മദ് തയ്യിബ് സാഹിബി (മുഹ്തമിം, ദാറുൽ ഉലൂം, ദേവ്ബന്ദ്) ന് ഒരു ശുപാർശക്കത്ത് നൽകണമെന്ന് മൗലാനയോടാവശ്യപ്പെട്ടു. അദ്ദേഹം കത്തെഴുതിച്ചു. പക്ഷേ, 'തബ്‌ലീഗ്' വിശേഷങ്ങളായിരുന്നു സിംഹഭാഗവും. അവസാനം ഒന്ന് രണ്ട് വരിയിൽ ആ വിദ്യാർത്ഥിക്ക് വേണ്ടി ശുപാർശയും ചെയ്തു.

വിനീതൻ ചിലപ്പോൾ ബന്ധുമിത്രാദികളെ സന്ദർശിച്ച് വരുമ്പോൾ സ്വന്തം കാര്യവും കൂടി (ദീനിന്റെ പരിശ്രമം) അവരെ ഉണർത്തിയില്ലേ എന്ന് മൗലാന തെരക്കുമായിരുന്നു. വിനീതൻ 'ഇല്ല' എന്ന് മറുപടി പറഞ്ഞാൽ മൗലാന പറയുമായിരുന്നു: 'മുഹമ്മദ് നബി (സ)യുടെ കാൽക്കീഴിലെത്താത്ത ബന്ധങ്ങളെല്ലാം കേവലം ശവങ്ങൾ മാത്രമാണ്. അഥവാ ദീൻ ശക്തിപ്പെടുന്നതിന് ബന്ധങ്ങൾ കാരണമായില്ലായെങ്കിൽ അവയിൽ ഖൈറും ബർക്കത്തുമില്ല.'

വിവിധ പരിപാടികളിൽ മൗലാന സംബന്ധിച്ചിരുന്നതും ഇതേ ലക്ഷ്യത്തിലായിരുന്നു. ദീനിന്റെ പരിശ്രമത്തെ സംബന്ധിച്ച് അവിടെ പറയാൻ സാധിക്കുക എന്നുള്ളതാണ് മഹാനവർകൾ അവിടെ സംബന്ധിക്കുന്നതിൽ കണ്ടെത്തിയിരുന്ന പ്രയോജനം. സ്വന്തം വീട്ടിലെ ഒരു വിവാഹസദസ്സിലേക്ക് ക്ഷണിച്ചു കൊണ്ടുള്ള കത്തിൽ ഇപ്രകാരമെഴുതി: 'ദീനിയായ അധഃപതനത്തിന്റെ ഈ കാലഘട്ടത്തിൽ ഇതു പോലെയുള്ള ഒത്തു ചേരലുകളിൽ മുസ്‌ലിംകളുടെ ദീനിയായ ഉണർവില്ലായ്മ വിനീതൻ പ്രകടമായി

കാണുന്നു. പക്ഷേ, മഹാന്മാരായ ഉലമാമഹത്തുക്കൾ ഈ സദസ്സിൽ പങ്കെടുക്കുന്നതിനാൽ എല്ലാവരും വന്നെത്തി, ഇരുലോക സൗഭാഗ്യങ്ങൾ കരസ്ഥമാക്കണമെന്നും, വിനീതന് ദീനിന്റെ പരിശ്രമത്തിന്റെ ആവശ്യകത വെളിപ്പെടുത്താൻ അവസരം നൽകണമെന്നും താൽപര്യപ്പെടുന്നു.'

ആവശ്യമില്ലാത്ത കാര്യങ്ങളുമായി ബന്ധപ്പെടുകയെന്നത് വലിയ വെറുപ്പായിരുന്നു. സ്വയം അവയിൽ നിന്നൊഴിവാകുകയും, മറ്റുള്ളവരെ അതിനായി ഉപദേശിക്കുകയും ചെയ്തിരുന്നു. ദീനിന്റെ മാർഗത്തിൽ പുറപ്പെടുന്നവരോട് ഈ വിഷയം ശക്തിയായി ഉപദേശിച്ചിരുന്നു. മൗലാന പറയുമായിരുന്നു: 'ആവശ്യമില്ലാത്ത കാര്യങ്ങളുമായുള്ള ബന്ധം പുണ്യമായ ഈ പരിശ്രമത്തിന്റെ ഈമാനിയായ തിളക്കം ഇല്ലാതെയാക്കിത്തീർക്കുന്നതാണ്. ദീനിയായ പ്രയോജനമില്ലാത്ത കാര്യങ്ങളിൽ ബന്ധപ്പെടൽ സമയം പാഴാക്കലായി മഹാനവർകൾ കരുതിയിരുന്നു. ഒരു പ്രാവശ്യം വരാന്തയിൽ നിന്നുകൊണ്ട്, വലിയ താൽപര്യത്തിൽ മൗലവി സയ്യിദ് രിസാ ഹസൻ സാഹിബിൽ നിന്ന് ഏതോ ഒരു ദീനീയാത്രയുടെ സംഭവങ്ങൾ ഞാൻ കേട്ടുകൊണ്ടിരിക്കുകയായിരുന്നു. മൗലാനയും അത് കേട്ടു. മൗലാന അരുളി: 'ഇത് ചരിത്രമാണ്. ദീനിയായ പ്രയോജനമുള്ള എന്തെങ്കിലും പറയുക.'

ഒരിക്കൽ പുതിയ കത്തുകൾ നോക്കിക്കൊണ്ടിരിക്കുകയായിരുന്നു. പഴയ ഒരു കവർ ഇതിനിടയിൽ ശ്രദ്ധയിൽപ്പെട്ടു. അത് വായിച്ചതാണോ അല്ലയോ എന്ന് സ്ഥിരീകരിക്കാൻ ചില മിനിറ്റുകൾ വേണ്ടിവന്നു. അത് വായിച്ച് കഴിഞ്ഞതാണെന്ന് ശേഷം ബോധ്യപ്പെട്ടു. മൗലാന അരുളി: അത് കീറിക്കളയുക. അല്ലെങ്കിൽ അത് ഇനിയും സമയം പാഴാക്കും. വീണ്ടും അരുളി: ഈ സമയം തന്നെയാണല്ലോ നമ്മുടെ കൈമുതൽ.

മൗലാന ഈ കൈമുതൽ വളരെ സൂക്ഷിച്ച് ചെലവ് ചെയ്തു. അതിന്റെ വിലയും നിലയും മനസ്സിലാക്കി മുമ്പോട്ട് നീങ്ങി. ലോകരംഗത്തേക്ക് പ്രവർത്തനമെത്തിയ, ദീനീരംഗത്ത് ഓളങ്ങൾ സൃഷ്ടിച്ച ഈ പുണ്യമായ പരിശ്രമം അതിന് മതിയായ തെളിവാണ്. സമയത്തിൽ അരനിമിഷം പോലും പാഴാക്കാതെ, ലക്ഷ്യത്തിനെതിരായ പ്രയോജനരഹിതമായ ഒരു കാര്യത്തിലും ബന്ധപ്പെടാതെ സമയത്തെ സൂക്ഷിച്ചതിന്റെ പേരിലാണ് മഹാനവർകൾക്ക് അത് സുസാധ്യമായത്.

**ലക്ഷ്യത്തോടുള്ള ഇശ്ഖ്**

മൗലാനാ(റ) അവർകൾ ഒരു സന്ദർഭത്തിൽ ഇശ്ഖി(പ്രേമം)ന് ഇപ്രകാരം നിർവചനം പറയുകയുണ്ടായി: വിഭിന്നമായ വസ്തുക്കളിലായി ചിതറിക്കിടക്കുന്ന മനുഷ്യന്റെ രസങ്ങളും അഭിരുചികളും ഒരു വസ്തുവിൽ

കേന്ദ്രീകരിക്കപ്പെടുന്നതിനാണ് 'ഇശ്ഖ്' എന്ന് പറയപ്പെടുന്നത്. മൗലാന യുടെ ഈ നിർവചനം ദീനിന്റെ കാര്യത്തിൽ അദ്ദേഹത്തിന്റെ മേൽ പൂർണ മായും വാസ്തവമാകുന്നതായിരുന്നു. ദീനിനോട് മഹാനവർകളുടെ ആത്മാ വിന് 'ഇശ്ഖ്' ഉണ്ടായിക്കഴിഞ്ഞിരുന്നു. ഈ ഇശ്ഖിന്റെ മുമ്പിൽ ബാഹ്യ മായ രസാനുഭൂതികൾ ഒന്നും തന്നെ മഹാനവർകൾക്ക് രസകരമായി തോന്നിയിരുന്നില്ല.

ആത്മീയമായ ഈ അഭിരുചി മഹാനവർകൾക്ക് ബാഹ്യമായ അഭിരു ചിയായി മാറിക്കഴിഞ്ഞിരുന്നു. ജനങ്ങൾക്ക് സാധാരണഗതിയിൽ ആഹാരം, മരുന്ന് എന്നിവ മുഖാന്തരം ലഭ്യമായിരുന്ന ശക്തിയും ഉൻമേഷവും മഹാ നവർകൾക്ക് ദീനിയായ കാര്യങ്ങളിലൂടെ ലഭ്യമായിരുന്നു. ദീനംകൊണ്ട് ഒരു പ്രവർത്തകൻ പ്രവർത്തനത്തിനിറങ്ങാൻ കഴിയാതെ വീട്ടിൽ ഇരുന്നു പോയതിൽ വിഷമം പ്രകടിപ്പിച്ചെഴുതിയ കത്തിന് മൗലാന അവർകളെ ഴുതിയ മറുപടി, മറ്റുള്ളവരുടെ വിഷയത്തിൽ യാഥാർത്ഥ്യമായാലും ഇല്ലെ ങ്കിലും മഹാനവർകളുടെ വിഷയത്തിൽ തികച്ചും യാഥാർത്ഥ്യം തന്നെ യായിരുന്നു. മഹാനവർകളെഴുതി:

"ബഹുമാന്യസഹോദരാ, ദീനിന്റെ ഈ പരിശ്രമം അഥവാ തബ്ലീ ഗിന്റെ പ്രവർത്തനം യഥാർത്ഥത്തിൽ മനുഷ്യന്റെ ആത്മാവിനുള്ള ഭക്ഷ ണമാണ്. അല്ലാഹു തആലാ അവന്റെ ഔദാര്യം കൊണ്ട് താങ്കൾക്ക് ഈ ആഹാരം നൽകി അനുഗ്രഹിച്ചു. താൽക്കാലികമായി ഇപ്പോൾ അതില്ലാ താക്കുകയോ, അതിൽ കുറവ് വരുത്തുകയോ ചെയ്തപ്പോൾ താങ്കൾക്കു ണ്ടായ അസ്വസ്ഥത തികച്ചും സ്വാഭാവികമാണ്. താങ്കൾ അതിൽ വ്യാകു ലപ്പെടേണ്ടതില്ല."

പ്രവർത്തനരംഗത്ത് പ്രയോജനകരമായിത്തീരാവുന്ന വാർത്തകൾ കേൾക്കുമ്പോഴും, പ്രവർത്തനരംഗത്ത് സഹകരണം പ്രതീക്ഷിക്കാവുന്ന വ്യക്തികളെ കണ്ടുമുട്ടുമ്പോഴും മൗലാന സ്വന്തം രോഗം പോലും മറന്നു പോയ സംഭവങ്ങൾ പല പ്രാവശ്യമുണ്ടായിട്ടുണ്ട്. ആ സന്ദർഭങ്ങളിലെല്ലാം മഹാനവർകളുടെ രോഗം മാറി ആരോഗ്യം വീണ്ടെടുത്ത പ്രതീതിയായി രുന്നു. ഇതിന് വിപരീതമായി പ്രവർത്തനത്തിന്റെ ഏതെങ്കിലും നിലയി ലുള്ള പ്രതിസന്ധികൾ ശ്രദ്ധയിൽപ്പെട്ടാൽ ഉടനെ ആരോഗ്യനില താറുമാ റാകുമായിരുന്നു. മഹാനവർകളുടെ മുഴുവൻ ചിന്തകളും കേന്ദ്രീകരിക്ക പ്പെട്ടിരുന്നതും ഈ പ്രവർത്തനത്തിലായിരുന്നു. ഒരു കത്തിൽ മഹാന വർകൾ എഴുതി:

"തബ്ലീഗ് പ്രവർത്തനത്തിന്റെ വേദന ഒഴിവാക്കിയാൽ എനിക്ക് സുഖം തന്നെയാണ്."

മഹാനവർകളുടെ ബുദ്ധിപരമായ മുഴുവൻ കഴിവുകളും എല്ലാ വിഷയങ്ങളിൽ നിന്നും ഒഴിവായി ഈ ഏക വിഷയത്തിൽ കേന്ദ്രീകരിക്കപ്പെടുകയായിരുന്നു. ചിലപ്പോൾ പറയുമായിരുന്നു: "പ്രവർത്തനത്തിന്റെ ചിന്തയിൽ ഞാൻ ലയിച്ചു കഴിയുന്ന കാരണത്താൽ എനിക്ക് വിശപ്പ് അനുഭവപ്പെടുന്നില്ല. എല്ലാവരുടെയും കൂടെയിരിക്കുമ്പോൾ, ആഹാരത്തിന് സമയമായാൽ ആഹാരം കഴിക്കുന്നു എന്ന് മാത്രം."

തന്റെ പ്രേമഭാജനത്തിന്റെ കത്തുകൾ കൈയിലെത്തുമ്പോൾ കാമുകൻ അനുഭവിക്കുന്ന സന്തോഷവും ഉൻമേഷവും പോലെയായിരുന്നു തബ്ലീഗ് പ്രവർത്തനത്തിന്റെ വിവരങ്ങളടങ്ങിയ കത്തുകൾ വരുമ്പോൾ മഹാനവർകൾ അനുഭവിച്ചിരുന്ന സന്തോഷവും ഉന്മേഷവും. പ്രവർത്തനവിവരങ്ങൾ എഴുതിയറിയിച്ചുകൊണ്ടിരുന്ന ഒരു പ്രവർത്തകന് മഹാനവർകൾ എഴുതി:

"നിങ്ങളുടെ കത്തുകളെപ്പറ്റിയുള്ള ചിന്ത ജീവിതത്തിന് നവോന്മേഷം പകർന്നു തരാൻ പര്യാപ്തമാണ്. ഞാൻ ഈ പറയുന്ന കാര്യം പൂർണമായി ശരിയായി നിങ്ങൾക്ക് തോന്നിയില്ലെങ്കിലും, പൂർണമായും തെറ്റല്ലെന്ന് നിങ്ങൾ മനസ്സിലാക്കണം. എന്റെ ഈ ചിന്ത എന്റെ ജീവനെക്കാൾ ഉയർന്നതായി കണക്കാക്കൽ എന്റെ കടമയാണെന്ന് ഞാൻ വിശ്വസിക്കുന്നു. നിങ്ങളുടെ കത്തുകൾ എന്റെ ഹൃദയത്തിന് സമാധാനം പകരുന്നതാണെന്ന് മനസ്സിലാക്കി കത്തുകൾ അയക്കുന്നതിൽ കുറവ് വരുത്താതെ പ്രത്യേകം ശ്രദ്ധിക്കണം."

പെരുന്നാളിന്റെ പിറ പ്രതീക്ഷിക്കുന്നതു പോലെ പ്രവർത്തകരുടെ വരവിനെ മൗലാന പ്രതീക്ഷിച്ചിരുന്നു. ഒരു ജമാഅത്ത് തയ്യാറാക്കിവരാനിരുന്ന ഒരു പ്രവർത്തകന് മൗലാന എഴുതി:

"യമുനയുടെ തീരങ്ങളിൽ നിന്ന് പുറപ്പെട്ട് വരുന്ന ജമാഅത്തിനെ ഞാൻ പ്രതീക്ഷിക്കുന്നത് പെരുന്നാളിന്റെ പിറ പ്രതീക്ഷിക്കുന്നത് പോലെയാണ്. വളരെ ശ്രദ്ധയോടെ ആ ജമാഅത്തിനെ കൊണ്ടുവരണം."

അന്തിമരോഗത്തിൽ ബലഹീനത കാരണം ചിലപ്പോൾ ഇതുപോലുള്ള സന്തോഷം താങ്ങാനും കഴിയുമായിരുന്നില്ല. 1944 ജനുവരിയിൽ ലഖ്നൗവിലേക്കുള്ള ജമാഅത്ത് പുറപ്പെട്ടതിന് ശേഷം ഒരു ദിവസം സുബ്ഹി നമസ്കാരത്തിന് ശേഷം എന്നോട് ഇപ്രകാരമരുളി: 'എന്റെ വരവിന് ശേഷം കാൻപൂരിൽ പ്രവർത്തനം നിലച്ചിരിക്കാം. (മൗലാനാ അവർകൾക്ക് ഈ നിലയിൽ വിവരം ലഭിച്ചിരിക്കാം). ഞാൻ പറഞ്ഞു: 'ലഖ്നൗ'വിൽ നിന്ന് വീണ്ടും ഒരു ജമാഅത്ത് പോയിരുന്നു. അല്ലാഹുവിന്റെ കൃപയാൽ വീണ്ടും പ്രവർത്തനം തുടങ്ങിയിട്ടുണ്ട്. ഹാജി വലി മുഹ

മ്മദ് സാഹിബിനെ ചൂണ്ടിക്കാണിച്ചുകൊണ്ട് ഞാൻ തുടർന്നു. ഇദ്ദേഹവും ആ ജമാഅത്തിലുണ്ടായിരുന്നു. മൗലാന (റ) 'മുസാഫഹ' ചെയ്യുന്നതിന് കൈനീട്ടി. അദ്ദേഹത്തിന്റെ കൈ ചുംബിച്ചുകൊണ്ട് പറഞ്ഞു: 'സന്തോഷാധിക്യത്താൽ എന്റെ തലക്ക് ഭാരം തോന്നുന്നു. ഇപ്പോൾ എന്നെ നിങ്ങൾ കൂടുതൽ സന്തോഷിപ്പിക്കുകയും ചെയ്യരുത്. എനിക്ക് സന്തോഷവും താങ്ങാൻ കഴിയുന്നില്ല.'

ഇതു പോലെത്തന്നെ ജമാഅത്തുകളുടെ പ്രവർത്തനത്തിൽ 'ഉസൂലു'കൾ പാലിക്കാതിരിക്കുകയോ, വീഴ്ചകകൾ സംഭവിക്കുകയോ ചെയ്തതായി ശ്രദ്ധയിൽപ്പെട്ടാൽ അതിന്റെ വ്യാകുലതയിൽ മൗലാനാ (റ) അവർകൾ രോഗിയായിത്തീരുമായിരുന്നു. ഒരു പ്രാവശ്യം ഞാൻ മൗലാനാ അവർകളുടെ സന്നിധിയിലെത്തിയപ്പോൾ എന്നോട് പറഞ്ഞു: 'ഞാൻ സഹാറൻപൂരിൽ നിന്ന് ഇവിടെയെത്തി രോഗിയായിപ്പോയി.' ഞാൻ ചോദിച്ചു: എന്ത് സംഭവിച്ചു'? മൗലാന പറഞ്ഞു: "വെളിയിൽ നിന്ന് വന്ന ജമാഅത്തുകൾ ഉസൂലുകൾ പാലിച്ചില്ല. ആവശ്യമില്ലാത്ത കാര്യങ്ങൾ സൂക്ഷിച്ചില്ല. നഗരത്തിൽ അവർ കറങ്ങിനടന്നു. ഇതായിരുന്നു കാരണം."

മൗലാനാ അവർകളുടെ ഈ അവസ്ഥയും ആവേശവും മൗലാന തന്നെ വിനീതന്ന് എഴുതിയ രണ്ട് കത്തുകളിൽ നിന്നും ഗ്രഹിക്കാൻ കഴിയും:

"ദീനിന്റെ ഈ പരിശ്രമത്തിന് ധനവും ശരീരവും അർപ്പണം ചെയ്ത്, ജീവിതം ഈ മാർഗത്തിൽ അർപ്പണം ചെയ്യുന്നവരെ ഉണ്ടാക്കിയെടുക്കണം. മുമ്പിലും പിമ്പിലും നോക്കാതെ ഈ മാർഗത്തിൽ നമ്മുടെ ജീവിതം നാം അർപ്പണം ചെയ്യണം."

'ഓരോ പരിശ്രമങ്ങൾക്കും അതതിന്റെ സ്ഥാനം നൽകണം. 'നന്മ ചെയ്യുന്നവരുടെ പ്രതിഫലത്തെ അല്ലാഹു പാഴാക്കുകയില്ല' എന്ന ആയത്തിൽ അടിയുറച്ച് വിശ്വസിക്കണം. ദീനിന്റെ ഈ പരിശ്രമത്തിൽ 'ഭ്രാന്തൻ' എന്ന് പറയപ്പെടുന്ന അവസ്ഥയിലേക്ക് നാമെത്തണമെന്ന് ആശിക്കണം. ഈ പരിശ്രമത്തിലായി നമ്മെ നശിപ്പിക്കുന്നതിലാണ് നമ്മുടെ ശാശ്വതമായ ശേഷിപ്പ് എന്ന് മനസ്സിലാക്കണം. എങ്കിൽ, ഈ വഴിയിൽ ദുൻയാവിൽ തന്നെ സ്വർഗീയാനുഭൂതി ആസ്വദിക്കാം. "

മൗലാനയുടെ അവസ്ഥയും ഇതു തന്നെയായിരുന്നു. ദീനിന്റെ പരിശ്രമത്തിന്റെ ഈ വഴിയിൽ മഹാനവർകൾ സ്വർഗീയാനുഭൂതി ആസ്വദിച്ചിരുന്നു. ഈ വഴിയിലെ ചൂടുള്ള കാറ്റ് മഹാനവർകൾക്ക് പ്രഭാതസമയത്ത് അടിച്ചുവീശുന്ന കുളിർ കാറ്റിനെക്കാൾ 'കുളിർമ' ഉടയതായിരുന്നു. ഒരു സന്ദർഭത്തിൽ മെയ് മാസത്തിലെ അവസാന തീയതികളിൽ മൗലാനയും

ശൈഖുൽ ഹദീസ് മൗലാനാ സക്കരിയ്യാ സാഹിബ്, മൗലവി ഇക്റാമുൽഹസൻ സാഹിബ് എന്നിവരും, വിനീതനും ഒരു കാറിൽ 'ഖുതുബ് സാഹിബ്' എന്ന സ്ഥലത്തേക്ക് യാത്രയായി. ശക്തിയായ ചൂടു കാറ്റ് അടിച്ചു വീശിക്കൊണ്ടിരിക്കുന്നു. മൗലാന അരുളി: 'ചൂടുള്ള കാറ്റ് വീശുന്നു. കാറിന്റെ ഗ്ലാസ്സ് ഉയർത്തിക്കൊള്ളുക.' ഇത് കേട്ട് ശൈഖുൽ ഹദീസ് പറഞ്ഞു: അതെ, ഇപ്പോഴാണ് കാറ്റിന്റെ ചൂട് മനസ്സിലാക്കുന്നത്. ഏതെങ്കിലും തബ്ലീഗ് യാത്രയിലായിരുന്നെങ്കിൽ ഈ കാറ്റ് ചൂടായി തോന്നുകയില്ലായിരുന്നല്ലോ. മൗലാന അരുളി: "തീർച്ചയായും!"

പ്രവർത്തനത്തോടുള്ള മഹാനവർകളുടെ പ്രേമത്തിന്റെ അനന്തരഫലമായിരുന്നു, ഏതെങ്കിലുമൊരു വ്യക്തിയിൽ എന്തെങ്കിലുമൊരു നല്ല ഗുണം, നല്ല കഴിവ്, ധർമം, ബുദ്ധിശക്തി എന്നിവ കാണപ്പെട്ടാൽ, ഉടനെ മൗലാനയുടെ ചിന്ത ദീനിന്റെ പുണ്യമായ ഈ പരിശ്രമത്തിലേക്ക് തിരിയുകയും, ഈ ഗുണങ്ങളെല്ലാം ദീനിന്റെ മാർഗത്തിൽ ചെലവായിരുന്നെങ്കിൽ, എത്രവലിയ പ്രയോജനത്തിലായിത്തീരുമെന്ന് ആശിക്കുകയും ചെയ്യുക എന്നത്.

അറേബ്യയിൽ നിന്ന് ശൈഖുൽ ഹദീസിന്റെ പേരിലെഴുതിയ ഒരു കത്തിൽ മഹാനവർകളെഴുതി:

"ഹക്കീം റശീദിന്റെ കത്ത് വന്നിരുന്നു. കത്തിൽനിന്ന് അദ്ദേഹത്തിന്റെ ധർമത്തിന്റെ ഗുണം മനസ്സിലായപ്പോൾ വലിയ ആശ തോന്നി. അല്ലാഹു നമ്മുടെ കുടുംബത്തിൽ എത്ര നല്ല ഗുണങ്ങളുള്ള വ്യക്തിത്വങ്ങളെ പ്രദാനം ചെയ്തിരിക്കുന്നു. ഉയർന്ന ഗുണങ്ങളുടെ ഖനികളായി നമ്മുടെ കുടുംബത്തെ അല്ലാഹു മാറ്റിയിരിക്കുന്നു. അല്ലാഹു നൽകിയ ഈ ഗുണങ്ങൾ, സ്ഥിരതയോടു കൂടി ആഖിറത്തിൽ പ്രയോജനം ചെയ്യുന്ന കാര്യങ്ങളിൽ വ്യാപൃതമായിരുന്നെങ്കിൽ!..............അല്ലാഹു നിശ്ചയിച്ചാൽ നമ്മുടെ കുടുംബം ദീനീരംഗത്ത് മുൻപന്തിയിലെത്തും. 'ഫറാഗത്ത്' സാഹിബിന്റെ കവിതാ രചനയെക്കുറിച്ച് പറയാനുള്ളത് ഇത് തന്നെയാണ്.

ഡോക്ടർ ദാക്കിർ ഹുസൈൻ പറയുന്നു: "രോഗകാലയളവിൽ ഒരു പ്രാവശ്യം മൗലാനയുടെ മുതുകിൽ അൽപം 'മാലിന്യം' പുരണ്ടു. കുളിച്ചാൽ ശരീരം പൂർണമായി നനഞ്ഞ്, തണുപ്പിന്റെ പേരിൽ ബുദ്ധിമുട്ടിലാകുമോ എന്ന ശങ്കയുണ്ടായിരുന്നു. കുളിപ്പിക്കാതെ എങ്ങനെ വൃത്തി കൈവരിക്കും എന്നൊരാൾക്കും മനസ്സിലാകുന്നുമില്ല. ഇതിനിടയിൽ മൗലവി യൂസുഫ് സാഹിബ് കിണ്ടിയുടെ വാൽഭാഗം കൊണ്ട് പതുക്കെ വെള്ളമൊഴിച്ചു മാലിന്യം പുരണ്ട ഭാഗം മാത്രം കഴുകി ശുദ്ധീകരിച്ചു. മുതുക് പൂർണമായി നനഞ്ഞതുമില്ല. മൗലാനാ അവർകൾ വളരെ സന്തോഷിച്ചു.

ദുആ ചെയ്തുകൊണ്ട് പറഞ്ഞു: "ഈ ബുദ്ധിശക്തിയും വിവേകവുമെല്ലാം ദീനീസേവനത്തിൽ ചെലവാകേണ്ടതാണ്."

**ഹൃദയംഗമമായ വേദനയും അസ്വസ്ഥതയും**

മൗലാനക്കുണ്ടായിരുന്നതു പോലെ പ്രവർത്തനത്തിന്റെ കാര്യത്തിൽ ഹൃദയംഗമമായ വേദനയും അസ്വസ്ഥതയും മറ്റാരിലും കാണാൻ സാധിച്ചിട്ടില്ല. മൗലാനാ (റ) അവർകളിൽ നിന്ന് അത് നേരിൽ കാണാത്തവർക്ക് അത് സങ്കൽപിക്കാനും സാധ്യമല്ല. ചിലപ്പോൾ വെള്ളത്തിന് വെളിയിൽ കിടക്കുന്ന മത്സ്യം പിടയുന്നത് പോലെ അസ്വസ്ഥത പ്രകടിപ്പിച്ചുകൊണ്ട് മഹാനവർകൾ പറയുമായിരുന്നു: "എന്റെ അല്ലാഹുവേ, ഞാനെന്ത് ചെയ്യാൻ. എന്നെക്കൊണ്ട് ഒന്നും നടക്കുന്നില്ലല്ലോ." ചിലപ്പോൾ ദീനിന്റെ ഈ വേദനയിലും ചിന്തയിലുമായി വിരിപ്പിൽ കിടന്ന് മറിയുകയും തിരിയുകയും ചെയ്യും. അസ്വസ്ഥത വർധിക്കുമ്പോൾ എഴുന്നേറ്റ് അങ്ങോട്ടുമിങ്ങോട്ടും നടക്കും. ഒരു രാത്രി മൗലാനാ യൂസുഫ് സാഹിബിന്റെ ഉമ്മ (മൗലാനാ അവർകളുടെ ഭാര്യ) ചോദിച്ചു: 'ഉറക്കം വരാതിരിക്കാൻ എന്താണ് കാരണം?' മൗലാന അരുളി: 'ഞാൻ എന്ത് പറയാൻ? കാര്യം നീയും കൂടി അറിഞ്ഞിരുന്നെങ്കിൽ ഉറക്കം വരാത്തവർ ഒന്നിന് പകരം രണ്ടായി മാറുമായിരുന്നു.' അവർ സമാധാനിപ്പിക്കും. ചിലപ്പോൾ വലിയ ആവേശത്തിൽ സംസാരിക്കും. അന്തരംഗത്ത് അടുപ്പ് കത്തിക്കൊണ്ടിരിക്കുകയാണെന്ന് തോന്നിപ്പോകും. ഇസ്ലാമിക ആവേശത്തിന്റെ കൊടുങ്കാറ്റ് അടിച്ചു വീശുന്ന പ്രതീതി. ആവേശത്തള്ളലിൽ നാവും വാക്കുകളും തന്നോടൊപ്പം പൂർണമായി സഹകരിക്കുന്നില്ല. ചിലപ്പോൾ ഹൃദയത്തിന്റെ വേദന പറഞ്ഞു തീർത്തതിന് ശേഷം സുപ്രസിദ്ധ ഉർദു കവി 'ഗാലിബി'ന്റെ പ്രസിദ്ധമായ ഈരടികൾ നേരിയ വ്യത്യാസത്തോടെ രസമായി പാടുമായിരുന്നു:

"എന്റെ ഭ്രാന്തിൽ ഞാൻ എന്നോ എല്ലാം പുലമ്പുകയാണ്. ആർക്കെങ്കിലും എന്തെങ്കിലും മനസ്സിലാക്കാൻ അല്ലാഹു അനുഗ്രഹിച്ചിരുന്നെങ്കിൽ എത്ര നന്നായിരുന്നു!"

ചിലപ്പോൾ കേൾവിക്കാരുടെ അസ്വസ്ഥതയും, ബുദ്ധിമുട്ടും പരിഗണിച്ച് മൗലാനാ അവർകൾ നിശ്ശബ്ദരാകുമായിരുന്നു.

മൗലാനയുടെ ഈ അവസ്ഥ കാണുമ്പോൾ, നബിമാരെ അവരുടെ കാലങ്ങളിൽ 'ഭ്രാന്തൻ' എന്ന് എന്തുകൊണ്ട് വിളിക്കപ്പെട്ടു എന്ന വസ്തുത ബോധ്യപ്പെടുമായിരുന്നു. "അവർ സത്യവിശ്വാസികൾ ആകാത്തതിന്റെ പേരിൽ തങ്ങളുടെ ജീവനെത്തന്നെ തങ്ങൾ അപകടപ്പെടുത്തിയേക്കാം." (വി.ഖു.) എന്ന് ഖുർആൻ ഉണർത്തിയതിന്റെ ആവശ്യകതയും എളുപ്പത്തിൽ

മനസ്സിലാക്കാൻ സാധിച്ചിരുന്നു. മുൻഗാമികളായ മഹാന്മാർ ദീനിയായ അധഃപതനത്തിൽ മനം നൊന്ത്, സ്വസ്ഥത നഷ്ടപ്പെട്ടവരായി കഴിഞ്ഞു കൂടിയിരുന്നു എന്ന ചരിത്ര യാഥാർത്ഥ്യത്തിന്റെ സത്തയും മഹാനവർക ളുടെ അവസ്ഥയിൽ നിന്ന് ബോധ്യപ്പെടുക വളരെ എളുപ്പമായിരുന്നു. ഹസ്രത്ത് മുജദ്ദിദ് അൽഫെസാനിയുടെ താഴെപ്പറയുന്ന വാക്കുകളും ഇതേ അവസ്ഥയിൽ നിന്നുടലെടുത്തവയായിരുന്നു. ഹസ്രത്ത് മുജദ്ദിദ് എഴുതി:

"ഞാൻ അകപ്പെട്ടത് വലിയൊരു നാശത്തിലും, വലിയൊരു ഖേദ ത്തിലും, വലിയൊരു മുസീബത്തിലുമാണ്. കാരണം, അല്ലാഹുവിന്റെ മഹ്ബൂബായ മുഹമ്മദ് നബി (സ) തങ്ങളുടെ അനുയായികൾ നിന്ദ്യത യിലും നിസ്സാരതയിലും അകപ്പെട്ടിരിക്കുന്നു. തങ്ങളുടെ ശത്രുക്കൾ പ്രതാ പവും പരിഗണനയും നേടിയെടുത്തിരിക്കുന്നു."

മൗലാനാ അവർകൾ തന്റെ പൂർണമായ പരിശ്രമത്തിന് ശേഷവും ദീനിന്റെ പരിശ്രമത്തിന്റെ ആവശ്യകതയിലേക്ക് നോക്കുമ്പോൾ നടന്നു വരുന്ന പരിശ്രമങ്ങൾ അപര്യാപ്തമാണെന്ന് എപ്പോഴും കരുതിയിരുന്നു. തന്റെ കടമ നിർവഹിക്കുന്നതിൽ വരുന്ന വീഴ്ചയുടെ പേരിൽ താൻ അല്ലാ ഹുവിന്റെ തിരുസന്നിധിയിൽ പിടിക്കപ്പെടുമോ എന്ന ഭയവും മഹാന വർകളെ പിടികൂടിയിരുന്നു. മഹാനവർകളുടെ ദുഃഖത്തിന്റെയും അസ്വസ്ഥതയുടെയും കാരണവും ഇതു തന്നെയായിരുന്നു. വിനീതന് എഴുതിയ ഒരു കത്തിൽ എഴുതുന്നു:

"അല്ലാഹു തആലാ ഈ വഴിയിൽ ഹഖ്ഖിന്റെ വാതിൽ എനിക്ക് തുറന്നു തന്നതിന്റെ നിലയനുസരിച്ച്, എന്റെ ത്യാഗപരിശ്രമങ്ങൾ ഒന്നുമ ല്ലാത്തതാണ്. ആയതിനാൽ അവന്റെ ഔദാര്യം എന്റെ നേരെ ഉണ്ടായാൽ അതവന്റെ നിലയനുസരിച്ചുള്ളതാണ്. അവന്റെ നീതിയനുസരിച്ച് പെരു മാറിയാൽ രക്ഷപ്പെടാൻ ഒരു വഴിയും കാണുന്നില്ല."

തന്റെ കാലഘട്ടത്തിലെ ദീനില്ലായ്മയുടെയും, നിരീശ്വര-നിർമത പ്രസ്ഥാനങ്ങളുടെയും വേലിയേറ്റത്തെ അവയെ പ്രതിരോധിക്കുന്നതിന് ദീനീരംഗത്ത് നടക്കുന്ന പരിശ്രമങ്ങളുടെ വേഗതയില്ലായ്മയും കാണു മ്പോൾ മൗലാനയുടെ ഉന്മേഷം നഷ്ടപ്പെടുമായിരുന്നു. ദീനിന്റെ പരിശ്രമ ത്തിന്റെ പേരിൽ സന്തോഷകരമായ കാര്യങ്ങൾ കേട്ടാൽപ്പോലും, മൗലാനയെ ആ കാര്യങ്ങൾ സന്തോഷിപ്പിച്ചിരുന്നില്ല. ഒരു കത്തിൽ മൗലാന എഴുതുന്നു.

"നിങ്ങളുടെ കത്ത് ലഭിച്ച് ദിവസങ്ങൾ ഒന്നിലധികമായി. വലിയ സന്തോഷവും ആനന്ദവും ലഭിക്കേണ്ട കത്തായിരുന്നു അത്. പക്ഷേ, ബഹു മാന്യ സഹോദരാ, ഈമാനിനെ നഷ്ടപ്പെടുത്തുകയും, ദീനീ താൽപര്യ ങ്ങൾ ഹനിച്ചു കളയുകയും, മനുഷ്യനെ ആത്മീയ വിസ്മൃതിയിൽ അക

പ്പെടുത്തുകയും ചെയ്യുന്ന കാര്യങ്ങളുടെ കാറ്റ് അതിവേഗത്തിൽ അടിച്ചു വീശിക്കൊണ്ടിരിക്കുകയാണ്. അവയ്ക്കെല്ലാമെതിരിൽ, ഇരുളിലെ പ്രകാശധാരയായി നിലകൊള്ളുന്ന ഈ ദീനീ പരിശ്രമത്തിന്റെ വേഗത കേവലം ഉറുമ്പിഴയുന്നത് പോലെയുമാണ്. ദീനില്ലായ്മയുടെ വേഗത കാണുമ്പോൾ, നമ്മുടെ പരിശ്രമത്തിന്റെ അളവ് ഒരു നിലയിലും നമ്മുടെ ദാഹം ശമിപ്പിക്കാൻ പര്യാപ്തമല്ല.

മേവാത്തികളുടെ ജമാഅത്തുകൾ പുറപ്പെട്ട് വിവിധ ഭാഗങ്ങളിൽ പ്രവർത്തിക്കുമ്പോൾ, അവരുടെ എണ്ണവും ഉത്സാഹവും കണ്ട് പൊതുവെ ജനങ്ങൾ സന്തോഷിച്ചിരുന്നു. പക്ഷേ, മൗലാനയുടെ വേദന നിറഞ്ഞ ഹൃദയം ആഗ്രഹിക്കുന്നത് മറ്റൊന്നായിരുന്നു. ദീർഘവീക്ഷണമുള്ള ആ കണ്ണുകൾ അവരുടെ ഹൃദയവികാരങ്ങളെ എപ്പോഴും തട്ടിനോക്കിയിരുന്നു. അവരിൽ താൽപര്യക്കുറവോ സ്ഥിരതയില്ലായ്മയോ വീടുകളിലേക്ക് മടങ്ങണമെന്ന ചിന്തയോ ഉടലെടുത്തതായി ബോധ്യപ്പെട്ടാൽ ആ ഹൃദയം ദുഃഖിക്കുകയും സന്തോഷമെല്ലാം സഹതാപമായി മാറുകയും ചെയ്യുമായിരുന്നു.

ദീനിന്റെ പരിശ്രമവുമായി ബന്ധപ്പെട്ട സന്തോഷവാർത്തകൾക്ക് മറുപടിയായി ഒരു കത്തിൽ മഹാനവർകളെഴുതി:

"നിങ്ങളുടെ കത്തിൽ തബ്‌ലീഗ് പ്രവർത്തനത്തിന്റെ മുന്നേറ്റത്തെ സംബന്ധിച്ച് പരാമർശിച്ച് കണ്ടു. എൺപത് പേരുടെ ജമാഅത്ത് പ്രവർത്തനത്തിന് പുറപ്പെട്ടതായും, ഇരുപത്തഞ്ച് പേരുടെ ജമാഅത്ത് തയ്യാറായി വരുന്നതായും കത്തിൽ എഴുതിക്കണ്ടു. അല്ലാഹുവിന് സ്തുതി. ദീനിന്റെ പ്രവർത്തനത്തെ തരംതാഴ്ന്നതായി കാണുകയും, വിലകുറച്ച് കാണുകയും ചെയ്യുന്ന ഈ കാലഘട്ടത്തിൽ, എൺപത് പേരുടെ ജമാഅത്ത് ദീനിന്റെ പുരോഗതി മാത്രം ലക്ഷ്യമാക്കി വീടുകളിൽ നിന്ന് പുറപ്പെട്ടു എന്നുള്ളത് അല്ലാഹുവിന്റെ വലിയ ഔദാര്യവും അനുഗ്രഹവുമാണ്. പക്ഷേ, സഹോദരാ, അല്ലാഹുവിന് നന്ദി രേഖപ്പെടുത്തിയതിന് ശേഷം നമ്മുടെ വീഴ്ചകളിൽ നാം ദുഃഖിക്കുകയും ഖേദിക്കുകയും ചെയ്യണം. പതിനഞ്ച് വർഷത്തെ നിരന്തരമായ പരിശ്രമത്തിന് ശേഷം, തബ്‌ലീഗിന്റെ ബർക്കത്തും ഇസ്സത്തും പേരും പ്രശസ്തിയുമെല്ലാം നേരിൽകണ്ടതിന് ശേഷം, പതിനായിരങ്ങളുടെ ഇടയിൽ നിന്ന് എൺപത് പേരുടെ പുറപ്പാട് എത്രയോ കുറവാണ്. ദീനിന്റെ മാർഗത്തിൽ പുറപ്പെട്ടതിന് ശേഷവും വീടുകളിലേക്ക് മടങ്ങാനുള്ള ചിന്തയുടെ പേരിൽ അവരെയും കൂട്ടി മുമ്പോട്ട് നീങ്ങലും വലിയ പ്രയാസം. വീട്ടിൽ നിന്ന് പുറപ്പെട്ടതും വളരെ ബുദ്ധിമുട്ടിയായിരുന്നു. പുറപ്പെട്ടതിന് ശേഷവും, നശിച്ചു പോകുന്ന വീട് വീണ്ടും തന്നിലേക്ക് ആകർഷിച്ചു

കൊണ്ടിരുന്നാൽ ദീനാകുന്ന ഈ വീടിന്റെ പ്രസരിപ്പ് എങ്ങനെ നില നിൽക്കും? ഇപ്പോൾ ദീനിന്റെ മാർഗത്തിൽ പുറപ്പെടാൻ പ്രയാസകരമായി തോന്നുന്നത് പോലെ, വീടുകളിൽ കഴിഞ്ഞു കൂടൽ പ്രയാസകരമായി തോന്നാതിരിക്കുന്നത് വരെ, പുറപ്പെടൽ ഇപ്പോൾ പ്രയാസകരമായി തോന്നുന്നത് പോലെ, ദീനിന്റെ മാർഗത്തിൽ നിന്ന് മടങ്ങിപ്പോകൽ പ്രയാസകരമായി തോന്നാതിരിക്കുന്നത് വരെ, ദീനിന്റെ മാർഗത്തിൽ നാല്, നാല് മാസം പുറപ്പെട്ട് പരിശ്രമിക്കൽ ജീവിതത്തിന്റെ ഭാഗമാക്കിത്തീർക്കുന്നതിനുള്ള പരിശ്രമം പ്രാധാന്യത്തോടു കൂടി നിങ്ങൾ ചെയ്യാതിരിക്കുന്നത് വരെ, 'ഉമ്മത്ത്' ദീനീ ജീവിതത്തിന്റെ അഭിരുചി ആസ്വദിക്കുന്നതല്ല. യഥാർത്ഥമായ 'ഈമാനികരുചി' നുകരാൻ അവർക്ക് കഴിയുന്നതുമല്ല. (കത്ത്: മിയാൻ ജി മുഹമ്മദ് ഈസാ)

മിയാൻ ജി മുഹമ്മദ് ഈസാ സാഹിബിന് തന്നെ മറ്റൊരു കത്തിൽ മൗലാന:

"സഹോദരാ, എന്റെ 'ദുഃഖം' ഞാൻ എങ്ങനെ പ്രകടിപ്പിക്കും? വർഷങ്ങൾ പരിശ്രമിച്ചതിന് ശേഷമാണ് ജനങ്ങൾ പുറപ്പെടുന്നത്. പക്ഷേ, മാസങ്ങൾ പോലും അവർ പിടിച്ചുനിൽക്കുന്നില്ല. ദീനീ പരിശ്രമത്തിന്റെ വഴിയിൽ ചില മാസങ്ങൾ പോലും കഴിഞ്ഞു കൂടാൻ കഴിയുന്നില്ല.

ഒരു വീട്ടിൽ നിന്ന് ഒരാൾ വീതം തവണകൾ നിശ്ചയിച്ച് ദീനിന്റെ മാർഗത്തിൽ പുറപ്പെടുന്നതിനെ അവരവരുടെ മേൽ നിർബന്ധമാക്കിത്തീർക്കുന്നത് വരെ ദീനിനോടുള്ള യഥാർത്ഥമായ സ്നേഹവും, ദീനിയായ സ്ഥിരതയും ഉണ്ടായിത്തീരുന്നതല്ല. അതുണ്ടാക്കിയെടുക്കലാണ് എന്റെ ലക്ഷ്യം.

'ഈസാ, നിങ്ങൾ ചിന്തിച്ചു നോക്കണം. നശ്വരമായ ദുൻയാവിന്റെ ജോലികൾക്ക് ഒരു വീട്ടിലുള്ള എല്ലാവരും സന്നദ്ധരാകുന്നു. ദീനിന് വേണ്ടി കേവലം ഒരാളോട് പറയപ്പെടുമ്പോൾ, ആ ഒരാളും തയ്യാറല്ലെങ്കിൽ, ആഖിറത്തിനെ ദുൻയാവിനെക്കാൾ തരംതാഴ്ത്തുകയല്ലേ ചെയ്യുന്നത്? നിങ്ങൾക്ക് കത്തെഴുതി ദിവസങ്ങൾക്കകം പുറപ്പെട്ട ജമാഅത്തുകളും മടങ്ങിപ്പോയി. ജമാഅത്തുകൾ പുറപ്പെട്ടതിന്റെ ആനന്ദം ആസ്വദിക്കുന്നതിന് മുമ്പ് തന്നെ, ജമാഅത്തുകൾ മടങ്ങിയെത്തി എന്ന വാർത്തകൾ എനിക്ക് കേൾക്കേണ്ടി വരുന്നു.'

ചിലപ്പോൾ തികച്ചും ഗഹനമായ വിഷയങ്ങൾ വിവരിക്കാൻ മഹാനവർകൾക്ക് വാക്കുകൾ ലഭിച്ചിരുന്നില്ല. പറയാനുദ്ദേശിക്കുന്ന കാര്യങ്ങൾക്ക് വാക്കുകൾ ലഭിക്കാതെ വരുമ്പോൾ ഒരു പരിഭ്രാന്തി ഉടലെടുത്തിരുന്നു. ഒരു കത്തിൽ എഴുതുന്നു:

"തബ്ലീഗിന്റെ വിഷയത്തിൽ സാധുവായ ഈ ദാസൻ ഒരു പരിഭ്രാന്തിയുടെ അവസ്ഥയിലാണ് പ്രവർത്തിക്കുന്നതെന്ന കാര്യമിരിക്കട്ടെ. കാര്യങ്ങളുടെ 'അന്തഃസത്ത' എടുത്തു പറയാൻ പോലും എനിക്ക് കഴിയുന്നുമില്ല. എങ്കിലും അല്ലാഹുവിന്റെ നടപടിക്രമങ്ങൾക്ക് മാറ്റമില്ല. അവന്റെ സഹായവും അനുഗ്രഹവും ഈ വഴിയിൽ തന്നെയാണ് നിലകൊള്ളുന്നത്."

ഒരു കത്തിൽ മഹാനവർകൾ ഈ ആശയം എഴുതിച്ചു: 'ദീനിനെ പുനരുജ്ജീവിപ്പിക്കുന്നതിനുള്ള പരിശ്രമങ്ങളിൽ ഏർപ്പെടുന്നതിലൂടെ ബലാ മുസീബത്തുകൾ മാറിപ്പോകും. മുറാദുകൾ (ഉദ്ദേശ്യം) പൂർത്തിയാകും. ഈ വിഷയത്തിൽ അശ്രദ്ധ കാണിച്ചുകൊണ്ട് ഐശ്വര്യത്തെ പ്രതീക്ഷിക്കലും, മുസീബത്തുകൾ മാറിക്കിട്ടണമെന്നാശിക്കലും കേവലം ഭ്രാന്തിനു തുല്യം അബദ്ധ ജടിലമായ ധാരണകളും മാത്രമാണ്'. കത്ത് ഈ വാക്കുകളിൽ അവസാനിപ്പിക്കുന്നു: "ഈ വിഷയം എഴുതിപ്പിച്ചു കൊണ്ടിരുന്നപ്പോൾ, അസ്വസ്ഥത തോന്നുന്നു. ആയതിനാൽ ഇതു കൊണ്ട് തന്നെ ഞാൻ മതിയാക്കുന്നു."

ഹൃദയത്തിൽ ഈ അസ്വസ്ഥതയും പരിഭ്രാന്തിയും നിലനിൽക്കുമ്പോൾ തന്നെ ചിരിച്ച് സംസാരിക്കുക എന്നത് മൗലാനയുടെ വലിയൊരു പ്രത്യേകതയായിരുന്നു. തന്റെ അടുക്കൽ വരുന്നവരെ സ്വീകരിക്കുകയും, എല്ലാ ജോലികളും സ്വയം നിർവഹിക്കുകയും ചെയ്യുമായിരുന്നു. സാധാരണഗതിയിൽ നെഞ്ചിൽ തീക്കനലേന്തി നടക്കുന്ന ഇത്തരം മനുഷ്യരെക്കൊണ്ട് ഒന്നും തന്നെ സാധിക്കുകയില്ലായിരുന്നു. അവസാനം ആ തീക്കനലിന്റെ ചൂടിൽ മെഴുക് പോലെ ഉരുകിയുരുകി ജീവിതയാത്രയുടെ അന്ത്യയാമത്തിൽ മഹാനവർകളെത്തി.

**ത്യാഗവും പരിശ്രമവും**

ദീനീ പ്രബോധനം ലക്ഷ്യമാക്കി നാവും പേനയും ചലിപ്പിക്കുകയെന്നത് സുലഭമായ ഒരു പതിവായിരുന്നു. പക്ഷേ, ഈ ലക്ഷ്യത്തിന് വേണ്ടി ത്യാഗപരിശ്രമം ചെയ്ത്, സ്വയം ചുറ്റി സഞ്ചരിച്ച് ജനങ്ങളിൽ എത്തിച്ചേരുക, കേവലം നാവും പേനയും ഉപയോഗപ്പെടുത്തുന്നതിനെക്കാൾ ഇതിന് പ്രാധാന്യം നൽകുക–ഇത് മൗലാനാ അവർകളുടെ പ്രത്യേകതയായിരുന്നു. ഇതിന്റെ വിജ്ഞാനത്തിലേക്ക് മഹാനവർകളുടെ ഹൃദയത്തെ അല്ലാഹുതആല വിശാലമായി തുറന്നു കൊടുത്തു. തന്റെ കൂടെയുള്ളവരോട് ഉസൂലിൽ അടിയുറച്ച് നിൽക്കണമെന്ന് മഹാനവർകൾ നിർദേശിച്ചിരുന്നു. സ്വന്തം ദുആ ചെയ്യുകയും അല്ലാഹുവിന്റെയടുക്കൽ സ്വീകാര്യത നേടിയെടുത്ത അവന്റെ ദാസൻമാരെക്കൊണ്ട് പ്രത്യേകം ദുആ ഇരപ്പിക്കുകയും ചെയ്തിരുന്നു. ശൈഖുൽ ഹദീസ് മൗലാനാ മുഹമ്മദ് സകരിയ്യാ സാഹിബിന് ഒരു കത്തിൽ എഴുതി:

"ഞാൻ മുഖാന്തരം നടപ്പിലായ ദീനിന്റെ ഈ പരിശ്രമം പൂർണമായ പ്രവർത്തനം മാത്രമായിത്തീരുന്നതിന് പ്രത്യേക പ്രാധാന്യത്തോടെ ഹൃദയംഗമമായി ദുആ ചെയ്യണമെന്ന് ഞാൻ ആശിക്കുന്നു. വാക്കുകളുടെ വർധനവ് ഈ അമലിനെ കലർപ്പുള്ളതാക്കിത്തീർക്കാതെ ശ്രദ്ധിക്കണം. വാക്കുകളും പ്രസംഗങ്ങളും ആവശ്യത്തിന് ഒരു സഹായിയുടെ സ്ഥാനത്ത് മാത്രം നിലകൊള്ളേണ്ടതാണ്. അല്ലാഹുവിന് അതൊരു ബുദ്ധിമുട്ടുള്ള കാര്യമല്ല."

മൗലാന പറയുമായിരുന്നു. "ദീനിന്റെ പുരോഗതി ലക്ഷ്യമാക്കി ജീവൻ അർപ്പണം ചെയ്യുന്ന ഗുണത്തെ പുനരുജ്ജീവിപ്പിക്കൽ, ഈ മാർഗത്തിൽ ജീവനെപ്പോലും വിലയില്ലാത്തതാക്കിത്തീർക്കൽ ഈ പ്രവർത്തനത്തിന്റെ ആത്യന്തിക ലക്ഷ്യവും, അതിന്റെ സത്തയുമാണ്." ശാരീരികമായി മെലിഞ്ഞവരും ദുർബലനും ആയിരുന്നെങ്കിൽപ്പോലും അരോഗദൃഢഗാത്രനും ശക്തനും ചെയ്യുന്നതിനെക്കാൾ ഉയർന്ന ത്യാഗപരിശ്രമം മഹാനവർകൾ ചെയ്തിരുന്നു. മേവാത്തിൽ നടത്തിയ പര്യടനങ്ങളിലും, ദീനിന്റെ മാർഗത്തിലെ ഇതര യാത്രകളിലും ഈ അവസ്ഥ പ്രകടമായി കാണപ്പെട്ടിരുന്നു. തന്റെ ലക്ഷ്യം പൂർത്തീകരിക്കുന്നതിനിടയിൽ വിശ്രമം, ഉറക്കം, ആഹാരം, പാനീയം എല്ലാം മറന്നിരുന്നു. ഇരുപത്തിനാല് മൈലുകളോളം കാൽനടയായി നടന്നിരുന്നു. പരിചയമില്ലാത്ത ആഹാരങ്ങൾ കഴിച്ചു. ആഹാരസമയങ്ങൾ പലതും വിശന്ന് കഴിഞ്ഞു. ചിലപ്പോൾ ആഹാരം കൈവശമുണ്ടായിരുന്നിട്ടും മുപ്പത്താറ്, നാൽപ്പത്തെട്ട് മണിക്കൂർ വരെ അത് കഴിക്കുന്നതിന് അവസരം ലഭിച്ചില്ല. വ്യാഴാഴ്ച രാത്രി, അല്ലെങ്കിൽ വെള്ളിയാഴ്ച രാവിലെ ആഹാരം കഴിച്ച് നിസാമുദ്ദീനിൽ നിന്ന് പുറപ്പെട്ടു, ഞായറാഴ്ച നിസാമുദ്ദീനിൽ മടങ്ങിയെത്തി ആഹാരം കഴിച്ച സംഭവങ്ങൾ പലപ്രാവശ്യം ഉണ്ടായിട്ടുണ്ട്. രാത്രികളോളം ഉറക്കമിളച്ച് കഴിയും. പർവതനിരകൾ താണ്ടി, ദുർഘടമായ വഴികളിലൂടെ മുമ്പോട്ട് നീങ്ങും. മെയ്, ജൂൺ മാസങ്ങളിലെ ചൂട്, മേവാത്തിലെ മരുഭൂമിയിലൂടെയുള്ള യാത്രയിലെ താപനില, ഡിസംബർ, ജനുവരി മാസങ്ങളിലെ ശക്തമായ തണുപ്പ് എല്ലാം സഹിക്കും. കൂടെയുള്ളവരോട് ഇപ്രകാരം പറഞ്ഞ് അവർക്ക് ആവേശം പകർന്നിരുന്നു: "ത്യാഗപരിശ്രമമാകുന്ന പർവതത്തിന്റെ അപ്പുറത്താണ് അല്ലാഹു. കാണാനാഗ്രഹിക്കുന്നവർ കണ്ടു കൊള്ളട്ടെ."

ചിലപ്പോൾ മേവാത്തിലേക്കുള്ള യാത്രകൾ ചെയ്തിരുന്നത് ഉഷ്ണം അതി കഠിനവും, ആരോഗ്യം അങ്ങേയറ്റം ദുർബലവുമായ അവസ്ഥയിലായിരുന്നു. ജീവിത സാധ്യത കുറവും മരണ സാധ്യത കൂടുതലുമുള്ള സ്ഥിതിവിശേഷവും. പക്ഷേ, ദീനിന്റെ മാർഗത്തിലെ ഈ യാത്രയെ ജിഹാദിന്റെ യാത്രയായും, മേവാത്തിലെ ഭൂപ്രദേശം യുദ്ധക്കളമായും കണ്ടു. പ്രയാസ

ങ്ങളെയും പ്രതിസന്ധികളെയും നിസ്സാരമായി തള്ളിക്കളഞ്ഞുകൊണ്ട് മഹാനവർകൾ രംഗത്തിറങ്ങി.

ഒരു മേവാത്ത് യാത്രക്കിടയിൽ 1936 മെയ് 16-ാം തീയതി ശൈഖുൽ ഹദീസ് മൗലാനാ മുഹമ്മദ് സക്കരിയ്യാ സാഹിബിനും, മകൻ മൗലാനാ മുഹമ്മദ് യൂസുഫ് സാഹിബിനും ഇപ്രകാരമെഴുതി:

“ഇഷ്ടമില്ലാത്ത കാര്യങ്ങൾ കേട്ടാൽ ഹൃദയമിടിപ്പ് അനുഭവപ്പെടുന്ന നിലയിൽ ബലഹീനനാണ് ഞാൻ. ഡൽഹി വരെ സൗകര്യപ്രദമായി വാഹനത്തിൽ യാത്ര ചെയ്താൽപ്പോലും പനി ബാധിക്കുന്നു. അൽഹംദുലില്ലാ, അല്ലാഹുവിന് സ്തുതി, ഇന്നിപ്പോൾ മേവാത്തിലെ ശക്തിയായ ചൂടുകാറ്റും, വിവരമില്ലാത്തവർ പറയുന്ന കുത്ത് വാക്കുകളും ഏറ്റു വാങ്ങി, മരണത്തിന്റെ മുമ്പിൽ ജീവൻ സമർപ്പിക്കാമെന്ന നിയ്യത്തിൽ, ഒരു മാസത്തെ ഈ യാത്രയെ യുദ്ധമൈതാനമായി കണക്കിലെടുത്ത്, ഉറച്ച നിയ്യത്തിൽ ഞാൻ പുറപ്പെട്ടിരിക്കുകയാണ്. ഇത് 'ജിഹാദി'ന്റെ യാത്രയാണ്. ബലഹീനതയുടെയും ധൈര്യക്കുറവിന്റെയും പേരിൽ, 'നഫ്സ്' എന്നെ വഞ്ചിച്ച്, ലക്ഷ്യം നോക്കാതെ മടങ്ങിക്കളയുമോ എന്ന് ഞാൻ ഭയപ്പെടുന്നു. അവസാനത്തെ ശ്വാസം വരെ ബുദ്ധിമുട്ടുകൾ സഹിച്ച് കഴിയുന്നതിനുള്ള സൗഭാഗ്യത്തിനായി നിങ്ങൾ അല്ലാഹുവിനോട് ദുആ ചെയ്യണം. അല്ലാഹുവിന് എല്ലാം എളുപ്പമാണല്ലോ. പുറപ്പെട്ട ജോലി പൂർത്തിയാക്കി സന്തോഷത്തോടെ, സമാധാനപരമായി മടങ്ങുന്നതിനും ദുആ ചെയ്യണം. ഈ യാത്ര എന്റെ അതിപ്രധാനമായ കടമയായും ഈ വഴിയിൽ ആരോഗ്യത്തെ പരിഗണിക്കൽ കഠിനമായ കുറ്റമായും ഞാൻ കരുതുന്നു. ജീവിതത്തിൽത്തന്നെ പ്രതീക്ഷയില്ലാതെ ഞാൻ യാത്ര തുടരുന്നു........

'കിൽതാജ്പൂരി' ലേക്കുള്ള യാത്ര മലയോരങ്ങളിലൂടെയും കാളവണ്ടിയിലുമായിരുന്നു. വഴിയിൽ വാഹനം ഒന്ന് മറിഞ്ഞു. എല്ലാവർക്കും മുറിവേറ്റു. വളരെ ബദ്ധപ്പെട്ട് എല്ലാവരും മുകൾ ഭാഗത്തെത്തി. എല്ലാവരും അങ്ങേയറ്റം ക്ഷീണിതരും പൊടിയടിച്ച് മുഷിഞ്ഞ അവസ്ഥയിലുമായിരുന്നു. കഷ്ടപ്പെട്ട് ശീലമില്ലാത്ത ആലിമുകളിൽ ചിലരും അവരോടൊപ്പമുണ്ടായിരുന്നു. കഷ്ടപ്പാടുകളെക്കുറിച്ച് ഓരോരുത്തരായി പരാതി പറഞ്ഞ് തുടങ്ങുന്നതിന് മുമ്പ് മൗലാനാ അവർകൾ എല്ലാവരുടെയും ശ്രദ്ധ തിരിച്ചുകൊണ്ട് പറഞ്ഞു: “സഹോദരൻമാരേ, നമ്മുടെ ജീവിതത്തിൽ ഇന്ന് ഒരു പ്രാവശ്യം മാത്രമാണല്ലോ 'ഹിറാ' പോലുള്ള ഒരു പർവതത്തിൽ കയറേണ്ടി വന്നത്. നബി (സ) തങ്ങൾക്ക് എത്ര പ്രാവശ്യം മല കയറേണ്ടി വന്നിട്ടുണ്ട് എന്ന് നാം ചിന്തിക്കണം. നമുക്കാർക്കും അതിനുള്ള സൗഭാഗ്യം കൈവന്നില്ലല്ലോ എന്നതിൽ നാം ലജ്ജിക്കണം.” ഈ വാക്കുകൾ കേട്ടതിന് ശേഷം ആർക്ക് എന്ത് പരാതിപ്പെടാൻ സാധിക്കും?

മൗലാന ഒരു കാര്യത്തിൽ തീരുമാനമെടുത്തു കഴിഞ്ഞാൽ, മറ്റൊരു കാര്യവും ആ വഴിയിൽ വിലങ്ങ് തടിയാകുമായിരുന്നില്ല. ഒരു കാര്യം ചിന്തയിൽ വരുമ്പോൾത്തന്നെ അത് ചെയ്യണമെന്ന് തീരുമാനമെടുക്കും. ചിലപ്പോൾ ഏതോ ഒരു കാര്യം 'നൂഹ്' എന്ന സ്ഥലത്തെ ജനങ്ങളുടെ ശ്രദ്ധയിൽപ്പെടുത്തൽ ആവശ്യമാണെന്ന് മൗലാനക്ക് ബോധ്യപ്പെടും. രാത്രി നാല് മണിക്ക് നിസാമുദ്ദീനിൽ നിന്ന് കാൽനടയായിത്തന്നെ പുറപ്പെടും. ഡൽഹിയിൽ ഹാജി നസീം സാഹിബിന്റെ വീട്ടിലെത്തി കാറിൽ യാത്രയാകും. രാത്രിയുടെ അന്ത്യയാമത്തിൽ 'നൂഹി'ലെത്തുമ്പോൾ എല്ലാവരും ഉറക്കമായിരിക്കും. അവരെ ഉണർത്തി അവരോട് വരവിന്റെ ലക്ഷ്യമറിയിക്കും. 'സുബ്ഹി' നമസ്കരിച്ച ഉടനെ മടങ്ങിവരുകയും ചെയ്യും. മറ്റു ചിലപ്പോൾ മഴ പെയ്ത് വെള്ളം കെട്ടി, റോഡ് തോടായി ഒഴുകിക്കൊണ്ടിരിക്കവേ മേവാത്തിലൂടെ യാത്ര ചെയ്യും. വാഹനം ആവശ്യമില്ല എന്ന് പറഞ്ഞുകൊണ്ട് മുട്ട് വരെയുള്ള വെള്ളത്തിലൂടെ മഹാനവർകൾ നടന്ന് നീങ്ങും.

മൗലാനാ മുഹമ്മദ് മൻസൂർ നുഅ്മാനി എഴുതിയത് വളരെ ശരിയാണ്:

"മൗലാന ശാരീരികമായി വളരെ മെലിഞ്ഞവരും ബലഹീനരുമായിരുന്നു. പക്ഷേ, പരിശുദ്ധമായ ഈ ലക്ഷ്യത്തിന് വേണ്ടി തുല്യതയില്ലാത്ത ത്യാഗ പരിശ്രമമാണ് മഹാനവർകൾ കാഴ്ച വെച്ചത്. സാങ്കൽപികമായി, ഒരാളുടെ മുമ്പിൽ സ്വർഗത്തെ അതിന്റെ പരിപൂർണഭംഗിയോടെ ആകർഷണീയതയോടുകൂടി പ്രദർശിപ്പിക്കപ്പെടുകയും, നരകം അതിന്റെ പൂർണമായ ഭയാനകതകളോടുകൂടി പ്രദർശിപ്പിക്കപ്പെടുകയും ചെയ്യപ്പെട്ട്, ഇന്ന ജോലി ചെയ്താൽ സ്വർഗം ലഭിക്കുമെന്നും ചെയ്തില്ലെങ്കിൽ നരകത്തിൽ ഇടപ്പെടുമെന്നും പറയപ്പെട്ടാൽ, ആ മനുഷ്യന്റെ പരിശ്രമം, മൗലാനാ മുഹമ്മദ് ഇൽയാസ് ചെയ്ത പരിശ്രമത്തെക്കാൾ, പ്രത്യേകിച്ച് അവസാന സമയങ്ങളിൽ ചെയ്ത പരിശ്രമത്തെക്കാൾ വർധിക്കുന്നതല്ല.

ഒരു ഭാഗത്ത് ത്യാഗപരിശ്രമങ്ങളുടെ നില ഇതായിരുന്നെങ്കിൽ, മറുഭാഗത്ത് കൂടെയുള്ളവരുടെ സുഖക്ഷേമത്തിൽ അതീവതൽപരനുമായിരുന്നു. അനാവശ്യമായി അവരെ ബുദ്ധിമുട്ടിൽ അകപ്പെടുത്തുകയില്ലായിരുന്നു. അവരുടെ സുഖസൗകര്യങ്ങളെപ്പറ്റി ചിന്തിക്കുകയും അതിന് വേണ്ട ഏർപ്പാടുകൾ ചെയ്യുകയും ചെയ്തിരുന്നു. പക്ഷേ, ത്യാഗത്തിന് എപ്പോഴും അവരെ തയ്യാറാക്കുമായിരുന്നു.

ഒരു സന്ദർഭത്തിൽ ഒരു മേവാത്ത് യാത്രയിൽ മൗലാന മടങ്ങിയതിനു ശേഷം അവിടെ ചില ദിവസങ്ങൾ കൂടി താമസിക്കാൻ തീരുമാനിച്ച ചില സുഹൃത്തുക്കളോട് പറഞ്ഞു: "നിങ്ങൾ ത്യാഗത്തിന്റെ വഴികൾ തേടണം."

കൂട്ടത്തിൽ മേവാത്തികളോട് നിർദേശിച്ചു; "നിങ്ങൾ ഇവരുടെ സുഖസൗകര്യങ്ങൾ പ്രത്യേകം ശ്രദ്ധിക്കണം." ശേഷം അവിടെ താമസിക്കാൻ തീരുമാനിച്ചവരോട് പറഞ്ഞു: "നിങ്ങൾ സുഖത്തിൽ മാത്രം കഴിഞ്ഞു കൂടിയാൽ നിങ്ങൾ പരാജിതരായി. അല്ലാഹുവിനാൽ നൽകപ്പെടുന്ന സുഖസൗകര്യങ്ങൾ തട്ടിക്കളയണ്ട. അതിനെ മതിക്കാതിരിക്കുകയും വേണ്ട. മറിച്ച്, അത് അല്ലാഹുവിന്റെ ഔദാര്യമായും അനുഗ്രഹമായും കരുതണം. പക്ഷേ, അതിന്റെ ചിന്തയിൽ ലയിക്കരുത്. ലഭ്യമായ സൗകര്യങ്ങൾ തള്ളിക്കളയുകയും വേണ്ട. "ലഭിക്കാത്തത് നേടിയെടുക്കാൻ ബുദ്ധിമുട്ടുകയോ, ലഭ്യമായതിനെ തള്ളിക്കളയുകയോ ചെയ്യരുത്" എന്നതായിരുന്നു മൗലാന ഉസൂൽ.

അനാവശ്യമായ പ്രയാസങ്ങൾ ഏറ്റെടുക്കുന്ന സ്വഭാവം മഹാനവർകൾക്കില്ലായിരുന്നു. എന്നാൽ ദീനിന് വേണ്ടി ഉയർന്ന നിലയിൽ ആത്മധൈര്യം അവലംബിക്കുന്നതിന് പ്രേരണ നൽകുമായിരുന്നു. മേവാത്തികളായ പ്രവർത്തകർ മേവാത്തിന് വെളിയിലേക്ക് പോകുമ്പോൾ അവർ ശീലിച്ച എളിമത്വവും, ബുദ്ധിമുട്ടുകൾ സഹിച്ചുള്ള ശീലവും കൈവിടരുതെന്ന് പ്രത്യേകം ഉപദേശിക്കുമായിരുന്നു. കാരണം, അത് അവരുടെ വലിയൊരു പ്രത്യേകതയാണ്. നഗരവാസികളുടെ സുഖസൗകര്യങ്ങളും അലങ്കാരവസ്തുക്കളും ഉപയോഗിച്ചുള്ള ശീലം സ്വീകരിക്കരുത്. അത് അവരുടെ രോഗമാണ് എന്നും ഉണർത്തിയിരുന്നു. സാധാരണ ആഹാരങ്ങൾ കഴിച്ചും തറയിൽ കിടന്നും പ്രയാസങ്ങൾ സഹിച്ചുമുള്ള ശീലം കൈവിടരുത് എന്ന് പ്രത്യേകം എടുത്തു പറയുമായിരുന്നു. ഈ മേവാത്തികൾ നഗരങ്ങളിലെത്തി, നഗരവാസികളുടെ സുഖാഡംബര ജീവിതത്തിൽ ആകൃഷ്ടരായിത്തീരുമോ എന്ന് മഹാനവർകൾ ഭയന്നിരുന്നു.

മൗലാന പറയുമായിരുന്നു: "ബുദ്ധിമുട്ട് സഹിക്കുക എന്നുള്ളത് മനുഷ്യന്റെ പ്രകൃതിദത്തമായ ഗുണമാണ്. "നിശ്ചയം മനുഷ്യനെ നാം കഷ്ടപ്പാടിലായി സൃഷ്ടിച്ചു" എന്ന ആയത്ത് അതിനെ സൂചിപ്പിക്കുന്നു. ദീനിന്റെ കാര്യങ്ങളിൽ ബുദ്ധിമുട്ട് സഹിക്കുന്ന ശീലം ഒരാളിൽ ഉണ്ടാകാത്ത പക്ഷം ദുൻയാവിന്റെ സവാബില്ലാത്ത കാര്യങ്ങളിൽ അവൻ ബുദ്ധിമുട്ടുകൾ സഹിക്കുന്നവനായിത്തീരുന്നതാണ്. ഇന്ന് നാം കണ്ടു വരുന്നതും ഇതുതന്നെയാണ്. ദുൻയവിയായി ഉറപ്പില്ലാത്ത ലക്ഷ്യങ്ങൾക്കും വില കുറഞ്ഞ വസ്തുക്കൾക്കും വേണ്ടി ഭ്രാന്തനെപ്പോലെ ജനങ്ങൾ വലിയ പരിശ്രമങ്ങൾ ചെയ്യുമ്പോൾ, ദീൻപോലെ വിലപിടിച്ച, ആഖിറത്തിന്റെ സവാബ് പോലെ ഉറപ്പായ കാര്യങ്ങൾക്ക് വേണ്ടി ചെറിയ ബുദ്ധിമുട്ടുകൾ സഹിക്കുന്നതിൽ വല്ല മതിപ്പുമുണ്ടോ? ഒരു പ്രവർത്തകന് പനി ബാധിച്ചപ്പോൾ പറഞ്ഞു:

"കേവലം ആഹാരത്തിന് വേണ്ടി ജീവൻ അർപ്പണം ചെയ്യപ്പെടുന്ന ഈ കാലഘട്ടത്തിൽ ദീനിന്റെ മാർഗത്തിൽ പനി ബാധിക്കുക എന്നുള്ളത് വലിയൊരു കാര്യമല്ല."

ഒരു കത്തിൽ ഇപ്രകാരമെഴുതി:

"ദുൻയവിയായ ജീവിതത്തിൽ ആവശ്യമായ വസ്തുക്കൾ നേടിയെടുക്കാനുള്ള പരിശ്രമത്തെക്കാൾ ദീനിയായ യഥാർത്ഥ ജീവിതം ഉണ്ടാക്കിത്തീർക്കുന്നതിനുള്ള പരിശ്രമത്തിന് പ്രാധാന്യം നൽകപ്പെടുന്നത് വരെ അല്ലാഹു തആലാ ദീനിയായ സമ്പത്ത് നൽകി നമ്മെ ആദരിക്കുന്നതല്ല."

മറ്റൊരു കത്തിൽ എഴുതുന്നു:

"സാധാരണ ഗതിയിൽ അല്ലാഹുവിന്റെ നമ്മോടുള്ള പെരുമാറ്റം ദീനിയായ ത്യാഗ പരിശ്രമവുമായി ബന്ധപ്പെട്ട് കിടക്കുന്നു. മനുഷ്യൻ തന്റെ ലക്ഷ്യത്തിന് വേണ്ടി തന്നെ നിസ്സാരനാക്കുകയും, ബുദ്ധിമുട്ടുകൾ സഹിക്കുക വഴി ഹൃദയത്തെ മയപ്പെടുത്തി, ശക്തി ക്ഷയിച്ച്, ക്ഷീണിതനായി അല്ലാഹുവിന്റെ തിരുസന്നിധിയിലേക്ക് തിരിയുകയും ചെയ്യുന്നതിന്റെ നിലയനുസരിച്ച് അല്ലാഹുവിന്റെ അനുഗ്രഹം അവന്റെ മേൽ വർഷിക്കുന്നതാണ്. ഒരു വഴിയിലെ നിസ്സാരത ഏറ്റെടുക്കാതെ ആ വഴിയിലെ പ്രതാപം നേടിയെടുക്കുക സാധ്യമല്ല."

എന്നാൽ ഈ കാലഘട്ടത്തിലെ ദീനിൽ നിന്നുള്ള അകൽച്ചയും, ജനങ്ങളുടെ ആത്മധൈര്യത്തിന്റെ കുറവും പരിഗണിച്ച്, ഈ വഴിയിൽ നടത്തപ്പെടുന്ന ചെറിയൊരു ചുവട് വയ്പിന് പോലും മൗലാന വലിയ മതിപ്പ് കൽപിച്ചിരുന്നു. ഈ വഴിയിലെ ചെറിയ ബുദ്ധിമുട്ടുകൾ സഹിക്കുന്നവരോടും മൗലാനാ അവർകൾ വലിയ താൽപര്യവും, നന്ദിയും പ്രകടിപ്പിച്ചിരുന്നു. അവരെ പ്രോത്സാഹിപ്പിക്കുകയും ചെയ്തിരുന്നു. പ്രോത്സാഹനങ്ങൾ കാണുമ്പോൾ ആത്മധൈര്യം കുറഞ്ഞവനും ധൈര്യം അവലംബിച്ച് മുമ്പോട്ട് നീങ്ങിയിരുന്നു. ഈ വിനീതൻ ദീനിന്റെ മാർഗത്തിൽ രോഗിയായിത്തീർന്ന വിവരമറിഞ്ഞ് മൗലാനാ അവർകൾ എനിക്ക് എഴുതി:

"ഈ പതിനാലാം നൂറ്റാണ്ടിൽ അല്ലാഹുവിന്റെ മാർഗത്തിലെ ത്യാഗ പരിശ്രമം മൂലം രോഗമുണ്ടായതിൽ അഭിവാദ്യമർപ്പിക്കാനാണ് ഞാൻ ആഗ്രഹിക്കുന്നത്. ബാഹ്യമായി നോക്കുമ്പോൾ, ദുൻയാവിൽ ആയിരങ്ങളെ പനി ബാധിക്കുന്നത് പോലെ താങ്കളെയും ബാധിച്ചു എന്നതിന്റെ അപ്പുറത്തേക്ക് മറ്റൊന്നുമില്ല. പക്ഷേ ഈ പനി, അതിന് ഒരു അമലുമായി ബന്ധം ലഭിച്ചു എന്ന അടിസ്ഥാനത്തിൽ ഒരു പ്രത്യേകത കൈവരിച്ചിരിക്കുന്നു. ഈ പനിയുടെ കാരണം, ഒരു കാര്യത്തിന് വേണ്ടിയുള്ള ചുവട്‌വയ്പാണ്. ജീവിതം അർപ്പണം ചെയ്തിട്ടെങ്കിലും ആ കാര്യം നടപ്പിലാക്കുകയും,

അതിന്റെ വഴി തുറക്കപ്പെടുകയും ചെയ്താൽ തിരുനബി (സ) തങ്ങളുടെ ഉമ്മത്തിലെ തെരക്കുകൾ നിറഞ്ഞ, തെരക്കുകളുടെ പേരിൽ സമയം ഒഴിവാക്കിയെടുക്കാൻ കഴിയാത്ത വ്യക്തികളിലും ദീനിയായ ജീവിതം ഉണ്ടായിത്തീരുന്നതും, ആ ജീവിതം അവരിൽ നിലനിൽക്കുന്നതുമാണ്."

മറ്റൊരു കത്തിൽ മഹാനവർകൾ എഴുതുന്നു:

"ആയിരക്കണക്കിന് ജീവൻ സംതൃപ്തിയോടെ അർപ്പണം ചെയ്യപ്പെട്ടാലും ഈ ദീനിന്റെ വിലയ്ക്ക് തുല്യമായിത്തീരുന്നതല്ല. ഈ ദീനിന്റെ യഥാർത്ഥ വില വെച്ചു നോക്കുമ്പോൾ നമ്മുടെ കരളുകൾ പിളർന്ന് അതിന്റെ രക്തമൊഴുക്കലായിരുന്നു. ഇതിന് വേണ്ടി നാമമാത്രമായ നമ്മുടെ ചുവട്‌വയ്പുകളും, ഇത്രത്തോളം ബലഹീനമായ പരിശ്രമങ്ങളും നമ്മുടെ യഥാർത്ഥ കടമയുമായി പുലബന്ധം പോലും പുലർത്തുന്നതല്ല. പക്ഷേ, അല്ലാഹുവിന്റെ കരുണയും കൃപയും, അവസാനകാലത്ത് ജീവിച്ചിരിക്കുന്നവർക്ക് അവരുടെ ദീനിയായ പരിശ്രമങ്ങളുടെ പേരിൽ അമ്പത് സഹാബാക്കൾക്ക് തുല്യം പ്രതിഫലം ലഭിക്കുമെന്ന സന്തോഷവാർത്തകളും, സത്യസന്ധമായ വാഗ്ദാനങ്ങളടങ്ങിയ സന്തോഷവാർത്തകളും നമ്മുടെ പരിശ്രമങ്ങളുടെ പേരിലും വലിയ പ്രതീക്ഷകൾക്ക് വക നൽകുന്നുണ്ട്.

ഉയർന്ന പരിശ്രമങ്ങൾക്ക് പ്രേരിപ്പിക്കുക, ചെയ്ത പരിശ്രമങ്ങളിൽ സംതൃപ്തി രേഖപ്പെടുത്തുക - ഈ രണ്ട് ഗുണങ്ങളും മൗലാനാ അവർകളിൽ സമ്മിശ്രമായി സമ്മേളിച്ചിരുന്നു. പ്രേരണനൽകുമ്പോൾ നീട്ടി സംസാരിച്ച് ഉയർന്ന പരിശ്രമങ്ങൾക്ക് പ്രേരിപ്പിക്കുമായിരുന്നു. പക്ഷേ, ചെറിയ നിലയിൽ പ്രവർത്തനം നടത്തിയാലും നന്ദിയോടെ അത് സ്വീകരിക്കുകയും അതിന് വലിയ മതിപ്പ് കൽപിക്കുകയും ചെയ്തിരുന്നു. പക്ഷേ, ഉയർന്ന ലക്ഷ്യത്തെ എപ്പോഴും എടുത്തു പറയുമായിരുന്നു. ഉയർന്ന ലക്ഷ്യത്തെ മുമ്പിൽ കണ്ടു കൊണ്ട് പ്രവർത്തിക്കുന്ന വ്യക്തി തന്റെ അമലിൽ അഹങ്കരിക്കുകയില്ല. താൻ പരിപൂർണതയിലെത്തിയെന്ന് ധരിക്കുകയുമില്ല.

**ഉയർന്ന ലക്ഷ്യം**

മൗലാനാ അവർകളുടെ ജീവിതത്തിന്റെ ഉയർന്ന പ്രത്യേകത അദ്ദേഹത്തിന്റെ ഉയർന്ന ലക്ഷ്യവും ദൃഢചിത്തതയുമായിരുന്നു. മൗലാനയുടെ പൂർണമായ ജീവിതവും കത്തുകളും നിർദേശങ്ങളുമെല്ലാം അതിന് വ്യക്തമായ സാക്ഷിയാണ്. മഹാനവർകൾ തന്റെ ജീവിതലക്ഷ്യമായി സ്വീകരിച്ച, ജനങ്ങളെ ഉണർത്തിയ പ്രവർത്തനം തന്റെ ചുറ്റുപാടുമായി ഒരു നിലയിലും യോജിപ്പില്ലാത്തതായിരുന്നു. ആ കാലഘട്ടത്തിലെ ദീനീ നിലവാരത്തിൽ നിന്ന് അത് വളരെ ഉയർന്നതുമായിരുന്നു. ആയതിനാൽ തന്റെ ഉയർന്ന പരിപാടികളും ഹൃദയത്തിന്റെ ഉയർന്ന അവസ്ഥ

കളും മഹാനവർകൾ പൊതുവെ വെളിപ്പെടുത്തിയിരുന്നില്ല.''ജനങ്ങളോട് അവരുടെ ബുദ്ധിക്കും ഗ്രാഹ്യത്തിനും അനുസരിച്ച് സംസാരിക്കുക" എന്ന ഹദീസനുസരിച്ചാണ് മഹാനവർകൾ പ്രവർത്തിച്ചിരുന്നത്. പക്ഷേ, ചില പ്പോഴെല്ലാം മഹാനവർകളുടെ ഹൃദയ അവസ്ഥ വെളിപ്പെടുകയും ചെയ്തി രുന്നു. ഒരു സന്ദർഭത്തിൽ അലീഗർ യൂണിവേഴ്സിറ്റിയിൽ നിന്ന് ബിരുദം നേടിയ പ്രഗത്ഭനായ ആലിം മൗലവി സഹീറുൽ ഹസൻ സാഹിബിനോട് മൗലാനാ അവർകൾ അരുളി:

"സഹീറുൽ ഹസൻ," എന്റെ ലക്ഷ്യം ഒരാളും മനസ്സിലാക്കുന്നില്ല. ഇത് 'നമസ്കാര'ത്തിലേക്ക് ക്ഷണിക്കുന്ന ഒരു പ്രവർത്തനമാണെന്ന് ജന ങ്ങൾ മനസ്സിലാക്കിയിരിക്കുന്നു. ഞാൻ സത്യം ചെയ്ത് പറയുന്നു: ഇത് നമസ്കാരത്തിലേക്ക് മാത്രം ക്ഷണിക്കുന്ന പ്രവർത്തനമല്ല." ഒരു ദിവസം വലിയ ഖേദത്തോടെ പറഞ്ഞു: പരിപൂർണമായി ദീനീ ജീവിതം പകർത്തിയ പുതിയൊരു സമൂഹത്തെ വാർത്തെടുക്കേണ്ടതുണ്ട്."

ദീനിന്റെ ഈ പ്രവർത്തനത്തെ കേവലം താൽക്കാലികമായ ഒരു പ്രവർത്തനമായി മൗലാനാ (റ) അവർകൾ കണക്കാക്കിയിരുന്നില്ല. രണ്ടോ നാലോ നൂറ്റാണ്ടുകൾ മാത്രം ഇത് നിലനിൽക്കുന്നതിലും തൃപ്തിപ്പെട്ടിരു ന്നില്ല. അല്ലാഹുവിന്റെ തിരുസന്നിധിയിൽ മഹാനവർകൾ തന്റെ ആഗ്രഹമായി പറഞ്ഞിരുന്ന കാര്യം, അന്ത്യദിനം വരെ ഈ അമൽ ദീൻ നിലനിൽക്കുന്നതിന് കാരണമായിത്തീരണമെന്നുള്ളതാണ്. മൗലാനയുടെ ഈ ഉയർന്ന ലക്ഷ്യം താഴെ വിവരിക്കുന്ന ഉദ്ധരണികളിൽ നിന്ന് വ്യക്ത മാകുന്നതാണ്.

വിനീതന്റെ പേരിൽ ഒരു കത്തിൽ എഴുതി:

"നിങ്ങളുടെ വിലപ്പെട്ട കത്ത് വളരെ സന്തോഷത്തോടെ കൈപ്പറ്റി. കത്തിലെഴുതിയ കാര്യങ്ങൾ അല്ലാഹു യാഥാർത്ഥ്യമാക്കിത്തീർക്കട്ടെ. ഏക ഇലാഹായ റബ്ബ് അവന്റെ പൂർണമായ ഖുദ്റത്ത് കൊണ്ട് ഏഴാകാശങ്ങ ളെയും ഏഴ് ഭൂമികളെയും നിലനിറുത്തിയിരിക്കുന്നതു പോലെ, അവന്റെ ഔദാര്യവും കരുണയും കൊണ്ട് ഈ പ്രവർത്തനത്തെ സ്ഥായിയായി നില നിറുത്തിത്തരട്ടെ. രണ്ട്, നാല് നൂറ്റാണ്ടുകൾ കൊണ്ട് അവസാനിച്ചു പോകുന്ന ഉപരിപ്ലവമായ ഒരു പ്രവർത്തനമായി അല്ലാഹു ഇതിനെ ആക്കാ തിരിക്കട്ടെ. ഇതിന്റെ അടിത്തറ അടിയുറച്ചതായിത്തീരുന്നതിന് അധികമായി ദുആ ചെയ്ത് കൊണ്ടേയിരിക്കണം."

മുൻഷി നസ്റുല്ലാ സാഹിബ് വിവരിക്കുന്നു: ഒരു പ്രാവശ്യം ഞാൻ മൗലാനയോട് പറഞ്ഞു: അവിടുന്ന് ഈ കാലഘട്ടത്തിലെ മുജദ്ദിദാണെന്ന് ജനങ്ങൾ പറയുന്നു. ചോദിച്ചു: 'നിങ്ങളോട് ആരാണ് പറഞ്ഞത്?' ഞാൻ

പറഞ്ഞു: 'ജനങ്ങളുടെ ഇടയിൽ ആ നിലയിൽ ഒരു സംസാരമുണ്ട്.' മൗലാന അരുളി: 'ഞാൻ മുജദ്ദിദല്ല. പക്ഷേ, എന്റെ ജമാഅത്ത് (മൗലാനാ അവർകൾ ബന്ധപ്പെട്ടിരിക്കുന്ന ആലിമീങ്ങളുടെയും സാലിഹീങ്ങളുടെയും ജമാഅത്ത്) മുജദ്ദിദാണ്.'

ദീനിന്റെ പുണ്യമായ ഈ പരിശ്രമവുമായി ബന്ധപ്പെട്ട ഒരു കാര്യവും താനുമായോ തന്റെ കാലഘട്ടവുമായോ പ്രത്യേകമാക്കപ്പെട്ടതായിത്തീരരുതെന്നും, തന്റെ കാലത്തിന് ശേഷം പൊതുവെ മുസ്‌ലിംകൾക്ക് ഈ വഴിയിൽ പരിശ്രമിക്കാൻ ധൈര്യമില്ലാതെ വരരുതെന്നും മൗലാനാ അവർകൾ ആഗ്രഹിച്ചിരുന്നു. ഇക്കാരണത്താൽത്തന്നെ ഈ പരിശ്രമത്തെ താനുമായി ബന്ധപ്പെടുത്തിപ്പറയുന്നതിനെ മഹാനവർകൾ ഇഷ്ടപ്പെട്ടിരുന്നില്ല. മാത്രവുമല്ല, തനിക്ക് പ്രത്യേകത കൽപിക്കപ്പെടാതെ മുസ്‌ലിംകളുടെ പൊതുവായ പ്രവർത്തനമായി ഈ പരിശ്രമം അറിയപ്പെടണം എന്നതായിരുന്നു മഹാനവർകളുടെ ആഗ്രഹം. തന്റെ മാത്രം പ്രവർത്തനമായി ഇതറിയപ്പെടരുത് എന്ന ലക്ഷ്യത്തിലാണ് ആലിമീങ്ങൾ എല്ലാവരെയും ഇതിലേക്ക് ക്ഷണിക്കപ്പെട്ടിരുന്നത്. ഒരു സന്ദർഭത്തിൽ മൗലാനാ അവർകൾ അരുളി: "ഈ പ്രവർത്തനം കറാമത്തുകൾ കൊണ്ട് നടക്കരുത് എന്ന് ഞാൻ അല്ലാഹുവിനോട് ദുആ ചെയ്തു." ഈ ദുആയുടെ പ്രയോജനത്തെ സംബന്ധിച്ച് ഒരാളുടെ ചോദ്യത്തിന് ഒരു സുഹൃത്ത് മറുപടി പറഞ്ഞു: "ഓരോ യുഗങ്ങളിലും ജനങ്ങൾക്ക് ഈ അമൽ ചെയ്യുന്നതിനും, ഈ വഴിയിലെ ത്യാഗപരിശ്രമത്തിന് ധൈര്യം ലഭിക്കുന്നതിനും വേണ്ടിയാണ് ഇപ്രകാരം ദുആ ചെയ്തത്. 'കറാമത്തുകൾ' കാരണമായാണ് ഈ അമൽ നടപ്പിൽ വരുന്നതെങ്കിൽ ഒരു വ്യക്തിയുടെയും ഒരു കാലഘട്ടത്തിന്റെയും പ്രത്യേകതയാണിതെന്ന് ജനങ്ങൾ ഇതിനെ സംബന്ധിച്ച് മനസ്സിലാക്കും." മൗലാനാ (റ) അവർകൾ ഈ മറുപടി ശരിവച്ചു.

ദീനീ പ്രവർത്തനവും ദീനിന്റെ ഇൽമും ലക്ഷ്യമാക്കി, നൂറുക്കണക്കിനാളുകൾ വീടുകളിൽ നിന്ന് പുറപ്പെട്ട് വിവിധ നാടുകളിൽ പ്രവർത്തിക്കൽ വലിയൊരു കാര്യമായി മൗലാന കരുതിയിരുന്നില്ല. ലക്ഷക്കണക്കിന് മുസ്‌ലിംകൾ ദീനിന്റെ പേരിൽ വീടുകൾ വിട്ടിറങ്ങുകയും, ദീനിന്റെ പരിശ്രമം ലക്ഷക്കണക്കിന് മുസ്‌ലിംകളുടെ ജീവിതത്തിന്റെ ഭാഗമാകുകയും ചെയ്യുന്ന കാലം എന്ന് വരും എന്നതായിരുന്നു മൗലാനയുടെ ചിന്തയും ലക്ഷ്യവും.

മേവാത്തിലെ മുസ്‌ലിംകളുടെ ഏതാനും സ്വഭാവഗുണങ്ങളിൽ സംഭവിച്ച ദീനിയായ മാറ്റങ്ങളിൽ മാത്രം മഹാനവർകൾ സംതൃപ്തരായിരുന്നില്ല. മേവാത്തികളുടെ ഭാഷ വരെ അറബിയായിത്തീരണം എന്ന് മഹാ

നവർകൾ ആശിച്ചിരുന്നു. മഹാനവർകളുടെയടുക്കൽ അല്ലാഹുവിന്റെ സഹായത്തിന്റെയും, അല്ലാഹുവിന്റെ തൗഫീഖോടുകൂടി മനുഷ്യന്റെ പരിശ്രമത്തിന്റെയും മുമ്പിൽ അസാധ്യമായതൊന്നും തന്നെ ഉണ്ടായിരുന്നില്ല. ദീനിയായ ദർസ് -മദ്രസകളിലെങ്കിലും അറബി ഭാഷ പുനരുജ്ജീവിപ്പിക്കപ്പെടണമെന്ന് മഹാനവർകൾ ആഗ്രഹിച്ചിരുന്നു. വിനീതന്റെ പേരിലെഴുതിയ ഒരു കത്തിൽ ഇപ്രകാരമെഴുതി:

"വിനീതദാസന്റെ ചിന്തയിൽ ചില കാര്യങ്ങളുണ്ട്. സമയമാകാത്തതുകൊണ്ട് അവ നാവ് കൊണ്ട് വെളിപ്പെടുത്താനും മനസ്സ് അനുവദിക്കുന്നില്ല. തബ്ലീഗിന്റെ വഴിയിൽ പുറപ്പെടുന്ന കാലയളവിൽ മുതഅല്ലിംകൾ പരസ്പരം അറബിഭാഷ സംസാരിച്ച് ശീലിക്കുന്നതിന് പ്രാധാന്യം നൽകാൻ സാധിക്കുമെങ്കിൽ അതിനെ സംബന്ധിച്ച് നിർബന്ധമായും ചിന്തിക്കണം."

അതനുസരിച്ച് അമൽ ചെയ്യപ്പെട്ടു; അഥവാ ജമാഅത്തിൽ മുതഅല്ലിമീങ്ങൾ അറബിയിൽ പരസ്പരം സംസാരമാരംഭിച്ചു എന്ന വിവരം മൗലാനയെ അറിയിച്ചപ്പോൾ, അതിൽ സന്തോഷിച്ച് ഇപ്രകാരം മറുപടി എഴുതി:

"അറബിഭാഷ പുനരുജ്ജീവിപ്പിക്കുക എന്ന സുന്നത്ത് ഹയാത്തായതറിഞ്ഞ് വളരെ സന്തോഷിക്കുന്നു. അല്ലാഹുതആലാ മറ്റുള്ള മദ്രസകളുടെ നടത്തിപ്പുകാരുടെ ചിന്തയും ഈ വഴിയിലേക്ക് തിരിയാൻ നിങ്ങളുടെ തുടക്കം കാരണമാക്കിത്തീർക്കട്ടെ."

ദീനിന്റെ ഈ പ്രവർത്തനം ഇന്ത്യയുടെ നാലതിരുകൾക്കുള്ളിൽ ഒതുങ്ങിക്കഴിയുന്നതിൽ മൗലാന സംതൃപ്തരായിരുന്നില്ല. പുണ്യമായ ഈ പ്രവർത്തനത്തിന്റെ സന്ദേശം ലോകം മുഴുവൻ, പ്രത്യേകിച്ച് മുസ്ലിം രാഷ്ട്രങ്ങളിൽ, അതിനെക്കാളെല്ലാം അറബ് നാടുകളിൽ എത്തിക്കുന്നതിനുള്ള പൂർണമായ പദ്ധതികൾ മൗലാനാ (റ) അവർകൾ തന്നെ തയ്യാറാക്കിയിരുന്നു. ചിലപ്പോൾ ആവേശത്തോടെ മഹാനവർകൾതന്നെ ഈ ആഗ്രഹം പ്രകടിപ്പിക്കാറുമുണ്ടായിരുന്നു. ഈ പ്രവർത്തനത്തിന്റെ അനന്തരഫലങ്ങൾ, ബർക്കത്തുകൾ എന്നിവയെ സംബന്ധിച്ച് മഹാനവർകളുടെ പ്രതീക്ഷ വളരെ ഉയർന്നതായിരുന്നു. ധൈര്യമില്ലാത്തവർ അസാധ്യമായ കാര്യങ്ങളുടെ പട്ടിക വളരെ വലുതാക്കാറുണ്ടെങ്കിലും മൗലാനയുടെയടുത്ത് അതിന്റെ പട്ടിക വളരെ ചെറുതായിരുന്നു. തുറന്ന മനസ്സോടെ, പരിപൂർണ യഖീനോടെ പരിശ്രമം തുടങ്ങുക എന്നതായിരുന്നു മഹാനവർകളുടെ ശൈലി. ഹൃദയംഗമമായി, ഉറപ്പോടെ, യഖീൻ കൈവെടിയാതെ അല്ലാഹുവിനോട് ദുആയും ചെയ്യുമായിരുന്നു. അല്ലാഹുവിന്റെ

അനുഗ്രഹം, അവന്റെ ഖുദ്റത്ത്, സഹായം ഇവയിൽ നിന്ന് ഒന്നിനെയും മഹാനവർകൾ വിദൂരമായി കാണുമായിരുന്നില്ല. വേദനയോടെ, ആവേശത്തോടെ ഒരു കത്തിൽ ശൈഖുൽ ഹദീസ് മൗലാനാ മുഹമ്മദ് സകരിയ്യാ സാഹിബിനെഴുതി:

"ഉന്നത നിലവാരത്തിലുള്ള ദൃഢ ചിത്തതയോടുകൂടി അല്ലാഹുവിനെയും റസൂലിനെയും മുൻനിറുത്തി ഞാൻ പറയുന്നു, ദീനിന്റെ ഈ പരിശ്രമം ബുദ്ധിമുട്ടാണെന്നും നടക്കാത്ത കാര്യമാണെന്നുമുള്ള നിങ്ങളുടെ ചിന്താഗതി" എന്റെ അടിമ എന്നെക്കുറിച്ച് ഭാവിക്കുന്നതിനനുസരിച്ച് ഞാൻ അവനോട് വർത്തിക്കുന്നതാണ്" എന്ന ഖുദ്സിയായ ഹദീസും എല്ലാ കാര്യങ്ങളും എളുപ്പത്തിൽ നടപ്പിൽവരുത്താൻ അല്ലാഹു ഖുദ്റത്തുള്ളവനാണെന്ന വിശ്വാസവും മുന്നിൽ വെച്ചുകൊണ്ട് നിർബന്ധമായും മാറ്റിയെടുക്കണം. സഹോദരങ്ങളേ, സ്രഷ്ടാവിന്റെയും സൃഷ്ടികളുടെയും ഇടയിലുള്ള കാര്യങ്ങളിൽ, സ്രഷ്ടാവിന്റെ ഖുദ്റത്തിലേക്ക് നോക്കാതെ സന്ദർഭ സാഹചര്യങ്ങളിലേക്ക് നോക്കലും, അല്ലാഹുവിൽ നിന്നുള്ള പ്രേരണകളിലേക്ക് നോക്കാതെ, നമ്മെ പിറകോട്ട് പിടിച്ചു വലിക്കുന്ന ബാഹ്യമായ കാരണങ്ങളിലേക്ക് നോക്കലും ഉൾക്കാഴ്ചയുള്ളവരുടെ ഉൾക്കാഴ്ചക്ക് വിരുദ്ധമായ കാര്യമാണ്. അല്ലാഹുവിന്റെ അചഞ്ചലമായ നിയമവ്യവസ്ഥിതി നമ്മോട് ഉറക്കെ പ്രഖ്യാപിക്കുന്ന കാര്യം ഇതാണ്: അല്ലാഹുവിനോട് ചോദിക്കുകയും അവനിൽ പ്രതീക്ഷയർപ്പിക്കുകയും ചെയ്യുന്ന കാര്യം അത് നടപ്പിലാക്കുക തന്നെ ചെയ്യുമെന്നുള്ളതാണ്. മുഹമ്മദ് നബി (സ) തങ്ങളുടെ സന്ദേശങ്ങളിൽ പ്രതീക്ഷയർപ്പിച്ച്, അല്ലാഹുവിന്റെ തിരുസന്നിധിയിൽ വിനയത്തിന്റെ കൈകളുയർത്തി ലക്ഷ്യങ്ങൾ നേടിയെടുക്കാൻ നിങ്ങളെപ്പോലെയുള്ള ബുദ്ധിമാന്മാർ സന്നദ്ധരാകാത്തതെന്തുകൊണ്ടാണ്?

"എന്റെ ഭ്രാന്തിൽ ഞാൻ എന്തെല്ലാമോ പുലമ്പുകയാണ്. അല്ലാഹു അനുഗ്രഹിച്ച്, ആരെങ്കിലും എന്തെങ്കിലും മനസ്സിലാക്കിയിരുന്നെങ്കിൽ!"...........

എന്റെ ഭ്രാന്തിന്റെ വേലിയേറ്റത്തിൽ ആകാശഗംഗയുടെ സ്ഥാനമുള്ള മഹത്തുക്കളുടെ സ്ഥാനങ്ങളും കണ്ണിൽപ്പെടാതെ പോകുന്നു. മാപ്പാക്കുമെന്ന് പ്രതീക്ഷ. ദുആയിലൂടെ സഹായിക്കണമെന്നപേക്ഷ!"

ചരിത്രകാരൻമാരുടെ ഭാഷയിൽ, രാജാക്കൻമാരെയും രാജ്യം പിടിച്ചടക്കുന്നവരെയും സംബന്ധിച്ച് രാജകീയ ദൃഢചിത്തത, ലോകത്തെ വെട്ടിപ്പിടിക്കുന്ന ധൈര്യം എന്നെല്ലാം പറയപ്പെടുമെങ്കിൽ, ഒരു മഹാന്റെ ദൃഢചിത്തയെ മസ്ത്, ഹാല്മാറ്റം തുടങ്ങിയ വാക്കുകളുപയോഗിച്ച് തരം താഴ്ത്തപ്പെടുത്തുന്നത് തികച്ചും ഖേദകരമാണ്! യാഥാർത്ഥ്യത്തിന് നേരെ കണ്ണടച്ചാൽ കള്ളൻമാർ വഴികൾ കയ്യടക്കുന്നതാണ്.

### ദീനിയായ രോഷവും അഭിമാനവും

ദീനിയായ രോഷവും അഭിമാനവും മൗലാനയുടെ പ്രകൃതിയിൽ കുത്തി നിറയ്ക്കപ്പെട്ടിരുന്നു. ഈ പ്രവർത്തനത്തിൽ മഹാനവർകൾക്ക് ലഭിച്ച ഏറ്റവും വലിയ പ്രചോദനം, മഹാനവർകളുടെ ഹൃദയംഗമമായ വേദനയുടെയും അസ്വസ്ഥതയുടെയും ഏറ്റവും വലിയ കാരണവും, ദീനീ രംഗത്ത് വർധിച്ചു വരുന്ന അധഃപതനാവസ്ഥയും, കുഫ്‌രിയാത്തിന് അധികമായി ലഭിച്ചു കൊണ്ടിരിക്കുന്ന അംഗീകാരവുമായിരുന്നു. മഹാനവർകളുടെ പ്രകൃതി അത് പൊറുപ്പിക്കാൻ സന്നദ്ധമല്ലായിരുന്നു. പക്ഷേ, അല്ലാഹുവിൽ നിന്നുള്ള തൗഫീഖും, ആഴമേറിയ ദീനീ ചിന്തയും നിമിത്തം, താൽക്കാലിക ആവേശത്തിന്റെ പേരിലോ, താൽക്കാലിക നേട്ടങ്ങളുടെ പേരിലോ ദീനിന്റെ ഈ പ്രവർത്തനത്തിൽ ചെറിയ മാറ്റം വരുത്താൻ പോലും മഹാനവർകൾ സന്നദ്ധരായിരുന്നില്ല. അല്ലാഹുവിനാൽ നൽകപ്പെട്ട ക്ഷമ അവലംബിച്ചുകൊണ്ട്, അതിനെതിരിൽ വരുന്ന കാര്യങ്ങളെ ക്ഷമിക്കുകയും, അവ തന്റെ അറിവിൽപ്പെടാത്തത് പോലെ അവയിൽ നിന്ന് തന്റെ ശ്രദ്ധ തിരിക്കുകയും ചെയ്യുമായിരുന്നു. പക്ഷേ, ചിലപ്പോൾ സഹിഷ്ണുതയുടെ സീമകൾ ലംഘിച്ച് ഹൃദയമാകുന്ന അടപ്പിലെ തീനാളങ്ങൾ വെളിയിലേക്ക് തല നീട്ടുമ്പോൾ, ദീനീ രോഷത്തിന്റെയും അഭിമാനത്തിന്റെയും എത്ര വലിയ അണക്കെട്ടാണ് ആ ഹൃദയം താങ്ങി നിറുത്തിയിരിക്കുന്നത് എന്ന് നമുക്ക് വ്യക്തമായി ബോധ്യപ്പെടും.

ഒരു സന്ദർഭത്തിൽ വിനീതൻ 'ചെങ്കോട്ട'യുടെ സമീപത്തു കൂടി കടന്നു പോയപ്പോൾ മഹാനവർകളോട് ചോദിച്ചു. അവിടുന്ന് എപ്പോഴെങ്കിലും ചെങ്കോട്ട കണ്ടിട്ടുണ്ടോ? അവിടുന്ന് അരുളി: 'ചെങ്കോട്ട' കാണാൻ കറങ്ങി നടക്കുന്നത് എന്റെ അഭിമാനത്തിനെതിരായി ഞാൻ മനസ്സിലാക്കുന്നു. എന്റെ ചെറുപ്രായത്തിൽ കാണിച്ചു തരാൻ അർഹതയുള്ളവർ കരഞ്ഞു കൊണ്ട് കാണിച്ചു തന്നപ്പോൾ ഞാൻ ചെങ്കോട്ട കണ്ടിട്ടുണ്ട്!

അമുസ്‌ലിം ശക്തികേന്ദ്രങ്ങളിലൂടെ കടന്നു പോകുമ്പോൾ 'നാസിലത്തിന്റെ ഖുനൂത്ത്' ഓതാത്ത പക്ഷം ഈമാൻ അപകടപ്പെടാൻ സാധ്യതയുണ്ടെന്ന് മൗലാനാ അവർകൾ പറയുമായിരുന്നു.

സർക്കാർ യൂനിവേഴ്സിറ്റികൾ നടത്തുന്ന അറബി പരീക്ഷകളിൽ മൗലാന സംതൃപ്തരായിരുന്നില്ല. മഹാനവർകൾ പറയുമായിരുന്നു. പ്രസ്തുത പരീക്ഷകൾ മുഖാന്തരം ദീനിയായ ഇൽമിന്റെ ബന്ധം മാറിപ്പോകുന്നു. അഥവാ അല്ലാഹുവുമായി ഉണ്ടായിത്തീരേണ്ട ബന്ധം ഭൗതിക വസ്തുക്കളുമായി ആയിത്തീരുന്നു. മാത്രവുമല്ല, ദീനിയായ ഇൽമിന്റെ ബറകാത്തും ഈമാനിയായ പ്രകാശവും ഇല്ലാതാകുകയും ചെയ്യും. അറ

ബിയിലും ദീനിയായ ഉലൂമുകളിലും മുസ്‌ലിംകൾ മറ്റുള്ളവരുടെ കീഴിൽ ജോലി നോക്കുന്നവരായിത്തീരുക എന്നത് മൗലാനാ (റ) അവർകൾ ഇഷ്ടപ്പെട്ടിരുന്നില്ല. മൗലാനാ ഹാഫിസ് അബ്ദുല്ലത്തീഫ് സാഹിബിന് ഒരു കത്തിൽ എഴുതി:

"ഹാഫിസ് സാഹിബ്, മുസ്‌ലിംകളുടെ അറബി അമുസ്‌ലിംകൾ പരിശോധിക്കുക എന്നത് എനിക്ക് വളരെ രോഷം തോന്നുന്ന കാര്യമാണ്."

നിഷേധികളോട് കടുപ്പവും അല്ലാഹുവിന് വേണ്ടി കോപവും പുലർത്തുക എന്ന വിഷയത്തിൽ തന്റെ ചില സമകാലികരെ നേതാക്കളായി മൗലാനാ അവർകൾ കണക്കാക്കിയിരുന്നു. മഹാനവർകൾ അവർക്ക് ശ്രേഷ്ഠത കൽപിക്കുകയും, ഈ കാര്യം അവരിൽ നിന്ന് പരിശീലിക്കേണ്ടതാണെന്ന് പറയുകയും ചെയ്തിരുന്നു.

ശരീഅത്തിന്റെ ഒരു വിധിയെ തള്ളിപ്പറയുക, ശരീഅത്തിന്റെ ഏതെങ്കിലും ഒരു വിധിയിൽ ന്യൂനത കണ്ടെത്തുക-ഇത് മഹാനവർകൾക്ക് താങ്ങാവുന്നതിനപ്പുറമായിരുന്നു. ദീനിനെ കീറിമുറിക്കുന്ന ഈ സന്ദർഭത്തിൽ, സിദ്ദീഖീ കുടുംബക്കാരനായ മഹാനവർകളുടെ സിദ്ദീഖീ ഞരമ്പ് (ഹസ്രത്ത് അബൂബക്ർ സിദ്ദീഖ് (റ) അവർകളെപ്പോലെ) പിടപിടക്കുമായിരുന്നു. ദീനിനെ കീറിമുറിക്കുന്ന പ്രക്രിയയെ തള്ളിപ്പറയുക, ആക്ഷേപിക്കുക എന്നതിൽ നിന്നും സന്ദർഭത്തിന്റെ ഒരു നന്മയും മഹാനവർകളെ തടയുമായിരുന്നില്ല.

മസാഹിറുൽ ഉലൂം മദ്രസയുടെ ഉത്തരവാദിത്വമുള്ള മൗലാനാ അബ്ദുല്ലത്തീഫ് സാഹിബിന് ഇതു പോലൊരു സന്ദർഭത്തിൽ മേവാത്തിനെ സംബന്ധിച്ചെഴുതി:

"ജനങ്ങൾ അവരുടെ പരസ്പര സംസാരവും, കൊടുക്കൽ വാങ്ങലും, പരസ്പര തർക്കങ്ങളുടെ വിധികളും എല്ലാമെല്ലാം ശരീഅത്തിന്റെ അടിസ്ഥാനത്തിലാക്കിത്തീർക്കുമ്പോഴാണ് ഇസ്‌ലാം പരിപൂർണമാകുന്നത്. അല്ലാത്തപക്ഷം അവരുടെ ഇസ്‌ലാം അപൂർണമായിത്തീരും. മാത്രവുമല്ല, ഇസ്‌ലാമിക നിയമങ്ങൾക്ക് മതിപ്പും വിലയും കൽപിക്കാതെ വന്നാൽ, അവയോട് അശ്രദ്ധ കാണിച്ചാൽ, ഇസ്‌ലാം അവരിൽ ഇല്ലാതെയായിത്തീരും. ഉറപ്പായും അത് കുഫ്റായിത്തീരുകയും ചെയ്യും......."

മഹാനവർകൾ തന്റെ ഈ ദീനീരോഷത്തിന്റെ അടിസ്ഥാനത്തിൽ നിർബന്ധ വിദ്യാഭ്യാസത്തെ തുടക്കത്തിൽ എതിർക്കുകയും, ഉലമാക്കളുടെ ശ്രദ്ധ ആ വഴിയിലേക്ക് തിരിക്കുകയും ചെയ്തിരുന്നു. 'ശുദ്ധി' പ്രസ്ഥാനക്കാർ 'അവരുടെ പ്രവർത്തനമാരംഭിച്ചപ്പോൾ, മുസ്‌ലിംകൾ ദീനിൽ നിന്ന് വ്യതിചലിച്ച് 'മുർത്തദ്ദാ'യിത്തീരാതിരിക്കുന്നതിന് മൗലാനാ (റ) അവർകൾ

പൂർണമായ ശ്രദ്ധ ചെലുത്തി. തൽഫലമായി മേവാത്തിൽ അവർക്ക് പൂർണമായ വിജയം കൈവരിക്കാൻ കഴിയാതെ വന്നു.

**സുന്നത്തിനോടുള്ള അനുകരണം**

സുന്നത്തിനെ പിൻപറ്റുന്ന വിഷയത്തിൽ ഈ കാലഘട്ടത്തിൽ മൗലാനാ (റ) അവർകൾക്ക് തുല്യരായി മറ്റൊരാളെ കണ്ടെത്തുക പ്രയാസം തന്നെയാണ്. മഹാനവർകൾ സുന്നത്തിന് നൽകിയ പ്രാധാന്യവും, അതിനെ പിൻപറ്റുന്നതിൽ കാണിച്ച നിർബന്ധ ബുദ്ധിയും മുൻഗാമികളായ ഇമാമുകളുടെ ഓർമ പുതുക്കുന്ന നിലയിലുള്ളതായിരുന്നു. ചെറിയ ചെറിയ സുന്നത്തുകളും അന്വേഷിച്ച് കണ്ടു പിടിക്കുക, അവയെ പിൻപറ്റുകയും പ്രചരിപ്പിക്കുകയും ചെയ്യുക, ചെറുതും ശാഖാപരവുമായ സുന്നത്തുകൾ പോലും പ്രാധാന്യം നൽകി അമലിൽ പകർത്തുക – ഇതെല്ലാം മൗലാനാ (റ) അവർകൾക്ക് ഒരു ഹരമായിരുന്നു. ഏറ്റവും തെരക്ക് പിടിച്ച ജീവിതത്തിന്റെ അവസാനദിവസം ശൈഖുൽ ഹദീസ് മൗലാനാ മുഹമ്മദ് സക്കരിയ്യാ സാഹിബിനെ തന്റെയടുക്കൽ വിളിപ്പിച്ച് വലിയ പ്രാധാന്യം നൽകിക്കൊണ്ട് പറഞ്ഞു: ഹദീസുകളിൽ നിന്ന് നബി (സ) തങ്ങളുടെ സ്വഭാവ ഗുണങ്ങൾ ശേഖരിക്കുകയും, അവയെ പ്രചരിപ്പിക്കാൻ കഴിയുന്നത്ര പരിശ്രമിക്കുകയും ചെയ്യണമെന്ന് ഞാൻ നിങ്ങളോട് 'വസിയ്യത്ത്' ചെയ്യുന്നു. അപ്പോൾ അവിടെ ഹാജരില്ലാതിരുന്ന ഖാദിമീങ്ങൾക്ക് ഹാജി അബ്ദുർറഹ്മാൻ സാഹിബ് മുഖാന്തരം 'വസിയ്യത്ത്' ചെയ്തു. അവർക്ക് നൽകപ്പെട്ട അതിപ്രധാനമായ സന്ദേശം 'സുന്നത്തിനെ പിൻപറ്റുക' എന്നതായിരുന്നു. ഫുഖഹാക്കളുടെ സാങ്കേതിക പദങ്ങൾ (സുന്നത്ത്, മുസ്തഹബ്ബ്, മുബാഹ്...) ഓരോന്നും അതതിന്റെ സ്ഥാനത്ത് ശരി തന്നെയാണ്. പക്ഷേ, നബി (സ) തങ്ങളോട് ചേർത്തു പറയപ്പെടുന്ന എല്ലാ കാര്യങ്ങളും അമലിൽ കൊണ്ടുവരൽ അത്യാവശ്യമായിത്തന്നെ നാം കണക്കാക്കേണ്ടതാണ്.

നബി (സ) തങ്ങളോടുള്ള മഹാനവർകളുടെ ആത്മാർത്ഥമായ സ്നേഹത്തിന്റെയും സുന്നത്തുകളെ പൂർണമായി പിൻപറ്റുന്നതിന്റെയും പ്രതിഫലനം ഇബാദത്തുകൾ വിട്ടുകടന്ന് ദൈനംദിന ജീവിതത്തിന്റെ സകല കാര്യങ്ങളിലും എത്തിയിരുന്നു. നിത്യ ജീവിതവുമായി ബന്ധപ്പെട്ട എല്ലാ കാര്യങ്ങളിലും നബി(സ) തങ്ങളെ അനുകരിക്കണമെന്ന ചിന്ത മഹാനവർകളിൽ എപ്പോഴും പ്രതിഫലിച്ചിരുന്നു. മരണ കാരണമായ രോഗകാലയളവിൽ രണ്ട് പേരുടെ സഹായത്താൽ പള്ളിയിൽ വന്നിരുന്നപ്പോഴും നബി (സ) തങ്ങളെ സംബന്ധിച്ച് ഈ സന്ദർഭത്തിൽ വിവരിക്കപ്പെട്ട സുന്നത്തായ രീതി തന്നെ അവലംബിക്കണമെന്ന് മഹാനവർകൾ ആശിച്ചിരുന്നു. ഹദീസിൽ വരുന്നു:

"രണ്ട് പേരുടെ സഹായത്തിൽ നബി(സ) തങ്ങളെ കൊണ്ടു വരപ്പെട്ടിരുന്നു. ഈ സന്ദർഭത്തിൽ തങ്ങളുടെ ഇരുകാലുകൾ തറയിലൂടെ ഇഴയുകയായിരുന്നു." ചിലപ്പോൾ അതിന് മാറ്റം സംഭവിച്ചാൽ മഹാനവർകൾക്ക് അതിലും ബുദ്ധിമുട്ട് അനുഭവപ്പെട്ടിരുന്നു.

സുന്നത്തിനെ പിൻപറ്റുന്നതിന്റെ ഏറ്റവും സൂക്ഷ്മവും ഉയർന്നതുമായ അവസ്ഥ, മാറിവരുന്ന ജീവിത സാഹചര്യങ്ങളിൽ ശരീഅത്തിന്റെ പരിധികൾ ഹൃദയത്തെ സ്വാധീനിക്കുക എന്നുള്ളതാണ്. പ്രകൃത്യാ തന്നെ ദുഃഖം തോന്നുന്ന കാര്യങ്ങളിൽ നബി (സ) തങ്ങളും ദുഃഖിച്ചിരുന്നു. സന്തോഷം തോന്നുന്ന കാര്യങ്ങളിൽ നബി (സ) തങ്ങൾ സന്തോഷിക്കുകയും ചെയ്തിരുന്നു. തസവ്വുഫിന്റെ പൂർത്തീകരണവും അതിലെ ഉയർന്ന അവസ്ഥയും മാനുഷികമായി അനുഭവപ്പെടുന്ന സന്തോഷ-സന്താപങ്ങൾ അനുഭവപ്പെടാതിരിക്കുക എന്നുള്ളതാണെന്ന് ചിലർ ധരിച്ചിരിക്കുന്നു. ആ ധാരണ ശരിയല്ല.

ഹസ്രത്ത് മുജദ്ദിദ് അൽഫെസാനി (റ) പരിപൂർണനായ ഒരു സൂഫിവര്യനെ ഒരു സംഭവത്തിൽ ആക്ഷേപിച്ചിട്ടുണ്ട്. സ്വന്തം മകൻ മരണപ്പെട്ടു എന്ന വാർത്ത അദ്ദേഹത്തെ അറിയിക്കപ്പെട്ടപ്പോൾ, അദ്ദേഹം അതിന് യാതൊരു പരിഗണനയും നൽകിയിട്ടില്ല. അതിൽ ഒരു നിലയിലും ഖേദം പ്രകടിപ്പിച്ചില്ല. ഹസ്രത്ത് മുജദ്ദിദ് (റ) പറയുന്നു: നബി (സ) തങ്ങളുടെ മകൻ ഇബ്റാഹീം വഫാത്തായപ്പോൾ, നബി (സ) തങ്ങളുടെ തിരുനാവിൽ നിന്ന് ഈ വാക്കുകൾ കേൾക്കപ്പെട്ടു:

"കണ്ണുകൾ കണ്ണു നീരൊഴുക്കുന്നു. ഹൃദയം ദുഃഖിക്കുന്നു. നമ്മുടെ രക്ഷിതാവ് ഇഷ്ടപ്പെടാത്തതൊന്നും നാം പറയുന്നില്ല. ഇബ്റാഹീമേ! നിന്റെ വേർപാടിൽ നാം ദുഃഖിക്കുന്നു."

ഹസ്രത്ത് മുജദ്ദിദ് (റ) അവർകളുടെ വാക്കുകൾ മൗലാനാ (റ) അവർകളുടെ ദൃഷ്ടിയിൽപെട്ടിട്ടില്ലായിരിക്കാം. പക്ഷേ, ഒരു കുട്ടിയുടെ മരണവാർത്തയറിഞ്ഞ്, ആ കുട്ടിയുടെ പിതാവിന് എഴുതിയ കത്ത് മൗലാനാ(റ) അവർകളുടെ സുന്നത്തിനെ പിൻപറ്റുന്നതിലുള്ള പരിപൂർണത, ശരീഅത്തിനെപ്പറ്റിയുള്ള ആഴമേറിയ ജ്ഞാനം എന്നിവ വ്യക്തമാക്കുന്നതാണ്.

മൗലാനാ (റ) അവർകൾ എഴുതി: നിങ്ങൾ യൂസുഫിനെഴുതിയ കത്തിൽ നിന്ന് ഈ സംഭവത്തിൽ നിങ്ങൾക്ക് ദുഃഖം അനുഭവപ്പെട്ടില്ല എന്ന് തോന്നുന്നു. ഇത് ശരീഅത്ത് വെറുക്കുന്ന ഒരു കാര്യമാണ്. ഖേദമുണ്ടാകേണ്ട കാര്യങ്ങളിൽ നിങ്ങൾക്ക് ഖേദം അനുഭവപ്പെട്ടിരിക്കുമെന്നതിൽ സംശയമില്ല. പക്ഷേ, ആ ഖേദത്തിന്റെ അടയാളങ്ങൾ വെളിപ്പെടുത്തലും ആവശ്യമാണ്. നിങ്ങളും അറിയുന്ന കാര്യമാണല്ലോ, അല്ലാഹു നമ്മിൽ

ഉണ്ടാക്കിത്തീർക്കുന്ന അവസ്ഥയുടെ നിലയനുസരിച്ച് അതിന്റെ പ്രതിഫലനങ്ങൾ വെളിപ്പെടുത്തൽ നമുക്ക് അത്യാവശ്യമാണ്."

ഇതു പോലെ തന്നെ ഒരു സന്തതി ജനിച്ച സന്ദർഭത്തിൽ മഹാനായ ആ ആലിമിന് തന്നെ എഴുതി:

"ഇത് അല്ലാഹു ചെയ്ത വലിയൊരനുഗ്രഹമാണ്. ഇതിൽ ഹൃദയംഗമമായി സന്തോഷിക്കൽ അത്യാവശ്യമാണ്. യഥാർത്ഥമായ, ഹൃദയംഗമമായ സന്തോഷം ഉണ്ടായില്ലെങ്കിൽപ്പോലും ചുരുങ്ങിയ പക്ഷം, സന്തോഷത്തിന്റെ ഭാവമെങ്കിലും പ്രകടിപ്പിക്കാൻ ആവശ്യമായ നന്ദിപ്രകടനവും സന്തോഷത്തോടുകൂടി ആയിരിക്കേണ്ടതാണ്. "

**ക്ഷമയും സഹനശീലവും**

മൗലാനാ (റ) അവർകൾ ബുദ്ധിയിലും സൂക്ഷ്മ ജ്ഞാനത്തിലും ഉന്നത സ്ഥാനം അലങ്കരിക്കുന്നവരായതോടൊപ്പം, സഹനവും ക്ഷമയും ഉയർന്ന നിലയിൽ പാലിക്കുന്നവരുമായിരുന്നു. തന്റെ അഭിരുചിക്കും ലക്ഷ്യത്തിനുമെതിരായ കാര്യങ്ങൾ കേൾക്കുക, കാണുക എല്ലാം മഹാനവർകൾക്ക് വലിയൊരു ത്യാഗമായിരുന്നു. പക്ഷേ, ദീനിന്റെ പ്രവർത്തനത്തിന്റെ പ്രത്യേക ശൈലിയും, ജനങ്ങളുമായി ബന്ധപ്പെട്ടുകൊണ്ടിരിക്കേണ്ടതിന്റെ അനിവാര്യതയും നിമിത്തം എപ്പോഴും മഹാനവർകൾക്ക് ഈ ത്യാഗം ചെയ്യേണ്ടിവന്നിരുന്നു. അവസാന നാളുകളിൽ ലക്ഷ്യത്തിനെതിരായ കാര്യങ്ങൾ കേൾക്കാൻ, തന്റെ പ്രത്യേകമായ ശൈലിയുടെയും, ലക്ഷ്യം തന്റെ മേൽ ആധിപത്യം നേടിയിരിക്കുന്നു എന്നതിന്റെയും പേരിൽ, തനിക്ക് താങ്ങാവുന്നതിനുമപ്പുറമായിരുന്നു. എങ്കിലും ജീവിതകാലം മുഴുവൻ മഹാനവർകൾ ഈ ത്യാഗം ചെയ്തുകൊണ്ടേയിരുന്നു.

മൗലാനാ ഇൻആമുൽ ഹസൻ വിവരിക്കുന്നു:

"ഒരു യാത്രയിൽ ഒരു ആലിം സഹയാത്രികനായിരുന്നു. യാത്രയിലുടനീളം ആവശ്യമില്ലാത്ത കാര്യങ്ങളിൽ അദ്ദേഹം ഏർപ്പെട്ടുകൊണ്ടേയിരുന്നു. മൗലാനാ (റ) അവർകൾ വളരെ ക്ഷമിച്ച്, സഹിച്ച് എല്ലാം കണ്ടും കേട്ടും കൊണ്ടിരുന്നു. ക്ഷമ നശിച്ചപ്പോൾ അവസാനം പറഞ്ഞു: "എന്റെ കോപത്തിന് ഒരു വിലയുമില്ലെന്നും, ഞാൻ കോപിച്ചാൽ വിഷയമവസാനിക്കുമെന്നും നിങ്ങൾ കരുതുന്നു. നിശ്ചയം, ഒരു നിലയിലും ഞാൻ നിങ്ങളോട് കോപിക്കുന്നതല്ല."

മുൻഷി മുഹമ്മദ് അഹ്മദ് ദൽഹി പറയുന്നു:

'ഗലാവ്ഠി' എന്ന സ്ഥലത്ത് ഒരു ജമാഅത്ത് പ്രവർത്തിക്കുന്ന സന്ദർഭം. മൗലാനാ (റ) അവർകൾ പള്ളിയിൽ ഇരിക്കുകയായിരുന്നു. ജമാഅത്ത് 'ഗഷ്ത്' കഴിഞ്ഞ് മടങ്ങിയപ്പോൾ ഒരു യുവാവിനെയും കൂട്ടി വന്നു.

മൗലാന (റ) പള്ളിയിൽ നിന്ന് വെളിയിലേക്ക് വരുകയായിരുന്നു. ജമാഅത്തിലുള്ളവർ പറഞ്ഞു: "മൗലാനാ, ഇദ്ദേഹം ഒരു നേരം പോലും നമസ്കരിക്കുന്നില്ല. മാത്രവുമല്ല, ഇദ്ദേഹം നമസ്കാരത്തെയും മറ്റും പരിഹസിക്കുന്നു." ആ യുവാവ് മൗലാനയെക്കണ്ട് ആദരിക്കുന്നതിന് പകരം കുലുങ്ങിച്ചിരിച്ചു. മൗലാനാ (റ) അവർകൾ തോളിൽ തട്ടിക്കൊണ്ട് പറഞ്ഞു: "അല്ലാഹു നിന്നെ ചിരിപ്പിച്ചുകൊണ്ടിരിക്കട്ടെ." തുടർന്ന് വളരെ താഴ്മയോടെ നമസ്കാരത്തെപ്പറ്റി അദ്ദേഹത്തോട് ഉപദേശിച്ചു. അദ്ദേഹം ഉടനെ അത് സ്വീകരിച്ചു. ജമാഅത്തിലുള്ളവർ അദ്ദേഹത്തെ പള്ളിയുടെ ഉള്ളിലേക്ക് കൊണ്ടു പോവുകയും ചെയ്തു.

മൗലാനാ ഇഹ്തിശാമുൽ ഹസൻ വിവരിക്കുന്നു:

"ഒരു പ്രാവശ്യം പ്രബോധന പ്രവർത്തനത്തിനിടയിൽ മൗലാനാ (റ) അവർകൾ ഒരാളുടെ ശരീരത്തിൽ കൈവെച്ച് സംസാരിച്ചു. അയാൾ തീനാളം പോലെ കത്തിജ്ജ്വലിച്ചുകൊണ്ട് പറഞ്ഞു: "ഇനി എന്റെ ശരീരത്തിൽ തൊട്ടാൽ ഞാൻ കാല് മടക്കി അടിക്കും." മഹാനവർകൾ ഉടനെ അയാളുടെ കാലിൽ പിടിച്ചുകൊണ്ട് പറഞ്ഞു: 'കാലിൽ തൊട്ടാൽ എന്ന് നീ പറഞ്ഞിരുന്നില്ലല്ലോ.' ഉടനെ അയാളുടെ കോപാഗ്നി തണുത്തു. പഞ്ഞി പോലെ അയാൾ മയമുടയവനായിത്തീർന്നു.

മൗലാനാ ഇൻആമുൽ ഹസൻ പറയുന്നു:

"ഒരു പ്രാവശ്യം കാളവണ്ടിയിൽ യാത്ര ചെയ്യുന്ന സന്ദർഭം. ബസ്സ് സ്റ്റാൻഡിൽ ഉടനെ എത്തിച്ചേരേണ്ടത് ആവശ്യമായിരുന്നു. കാരണം, ബസ്സ് പുറപ്പെടാനുള്ള സമയം വളരെ അടുത്തിരുന്നു. ബസ്സ് അൽപസമയം പറഞ്ഞ് നിറുത്തിക്കുന്നതിന് ചിലർ നേരത്തെ പോയിരുന്നു. കാളവണ്ടിക്കാരനോട് പല പ്രാവശ്യം, ബസ്സ് വിട്ട് പോകും, വണ്ടി വേഗത്തിൽ ഓടിക്കണമെന്ന് പറയപ്പെട്ടു. പല പ്രാവശ്യം ആവശ്യപ്പെട്ടെങ്കിലും, നല്ല വാക്കുകൾ പറഞ്ഞെങ്കിലും അയാൾ അതിന് തയ്യാറായില്ല. ഒരു പ്രത്യേക സ്വഭാവത്തിൽ പതുക്കെ അയാൾ വണ്ടി ഓടിച്ചു കൊണ്ടിരുന്നു. സ്റ്റാൻഡിലെത്തിയപ്പോൾ, ബസ്സ് പുറപ്പെട്ടു കഴിഞ്ഞിരുന്നു. കൂടെയുള്ളവരിൽ ചിലർ വണ്ടിക്കാരനോട് കോപിക്കുകയും മറ്റ് ചിലർ ഭീഷണിയുടെ സ്വരത്തിൽ സംസാരിക്കുകയും ചെയ്തു. പക്ഷേ, മൗലാനാ(റ) അവർകൾ ഇത്രമാത്രം പറഞ്ഞു: സഹോദരാ, ഈ സഹോദരങ്ങൾ പറഞ്ഞത് കേട്ടിരുന്നെങ്കിൽ, നിനക്കു വല്ല നഷ്ടവും സംഭവിക്കുമായിരുന്നോ?"

ഒരു പ്രാവശ്യം ഒരാൾ തന്റെ ജോലിയുടെ പ്രശ്നത്തിൽ മേലുദ്യോഗസ്ഥനിൽ നിന്ന് അക്രമത്തിന് വിധേയനാകുകയും, ജീവിതപ്രയാസങ്ങളുടെ പേരിൽ മാനസികസംഘർഷത്തിൽ അകപ്പെടുകയും ചെയ്ത്, ബുദ്ധിസ്ഥി

രത നഷ്ടപ്പെട്ട നിലയിൽ മൗലാനാ (റ) അവർകളുടെ സന്നിധിയിലെത്തി. സമനില നഷ്ടപ്പെട്ട അവസ്ഥയിൽ സാധാരണഗതിയിൽ ഒരു മുസൽമാന് സഹിക്കാൻ കഴിയാത്ത നിലയിൽ അപമര്യാദയായി അയാൾ സംസാരി ച്ചുകൊണ്ടിരുന്നു. മൗലാന (റ) അരുളി: ഇദ്ദേഹം ഇപ്പോൾ നിസ്സഹായനാണ്. ഈ സാഹചര്യത്തിൽ ദിക്ർ, ദുആകൾ പോലും പഠിപ്പിച്ചു കൊടുക്കുന്നത് പ്രയോജനം ചെയ്യുകയില്ല. മഹാനവർകൾ അദ്ദേഹത്തോട് കുറച്ച് ദിവസം സമാധാനമായി തന്റെയടുക്കൽ താമസിക്കാൻ നിർദേശിച്ചു. അങ്ങനെ അദ്ദേഹം അവിടെ താമസിച്ചു. മൗലാനാ (റ) വളരെ നല്ല നിലയിൽ അദ്ദേ ഹത്തോട് പെരുമാറി. ഒന്ന് രണ്ട് ദിവസത്തിനുള്ളിൽ അദ്ദേഹത്തിന്റെ അവ സ്ഥകൾക്ക് മാറ്റം സംഭവിച്ചു.

മൗലാന പ്രവർത്തനത്തിന്റെ വിഷയത്തിൽ ചിലപ്പോഴെല്ലാം തന്നോട് ആത്മാർത്ഥതയുള്ളവരോട് കഠിനമായി കോപിക്കുകയും ചെയ്തിരുന്നു. കോപത്തിന് വിധേയരാകുന്നവർ കരഞ്ഞ് കരഞ്ഞ് കണ്ണുനീർ ധാരധാര യായി ഒഴുക്കുന്നതും കാണപ്പെട്ടിട്ടുണ്ട്. പക്ഷേ, അവരുടെ ഹൃദയംഗമമായ ബന്ധം അപ്പോഴും വർധിക്കുകയാണുണ്ടായത്. ഞാൻ കോപിക്കുന്നവർക്ക് എന്റെ കോപം അനുഗ്രഹത്തിന് കാരണമായിത്തീരണമെന്നാണ് ഞാൻ അല്ലാഹുവിനോട് ദുആ ചെയ്യാറുള്ളതെന്ന് മൗലാനാ അവർകൾ സാധാ രണ പറയുമായിരുന്നു.

**കടമകളുടെ പരിഗണന**

മുസ്ലിംകളോടുള്ള കടമകൾ, അവരിൽ പ്രത്യേകിച്ച് ഇൽമുള്ളവർ, ദീനിയായ ജീവിതമുള്ളവർ, പ്രത്യേകമായ മഹത്വമുടയവർ ഇവരോടെല്ലാ മുള്ള കടമകൾ മനസ്സിലാക്കി പ്രവർത്തിക്കുന്നതിൽ മൗലാനാ അവർകൾ വളരെ മുൻപന്തിയിലായിരുന്നു. മൗലാനയുടെ ദീർഘവീക്ഷണമുള്ള കണ്ണും കുശാഗ്രബുദ്ധിയും ഈ വിഷയം എത്ര സമർത്ഥമായി കൈകാര്യം ചെയ്തിരുന്നുവെന്നതിന് ഈ കിതാബിന്റെ വിവിധ പേജുകൾ സാക്ഷ്യം വഹിക്കുന്നുണ്ട്. മൗലാനയോടൊപ്പം ദിവസങ്ങൾ കഴിച്ചുകൂട്ടാൻ സൗഭാഗ്യം സിദ്ധിച്ചിട്ടുള്ള ഏതൊരാൾക്കും, മൗലാന ഈ വിഷയത്തിൽ, ഈ അവസാനകാലഘട്ടത്തിൽ ഒരു 'മുജ്തഹിദി' (ഗവേഷകൻ)ന്റെയും ഇമാമിന്റെയും സ്ഥാനത്താണെന്ന് ബോധ്യപ്പെട്ടിരിക്കും. മഹാനവർകൾ തസവ്വുഫിന്റെ പകുതി ഭാഗമായി കണക്കാക്കിയിരുന്നത് ഓരോരുത്തരോ ടുമുള്ള കടമകൾ മനസ്സിലാക്കി, ആ കടമകൾ നിർവഹിക്കുന്നതിലുള്ള ശ്രദ്ധയായിരുന്നുവെന്ന് മഹാനവർകളുടെ സംഭവങ്ങൾ വിളിച്ചറിയിക്കു ന്നുണ്ട്. മാത്രവുമല്ല, ഇത് തന്റെ ദീനിയായ ഏറ്റവും പ്രധാനപ്പെട്ട കടമ യായും മഹാനവർകൾ മനസ്സിലാക്കിയിരുന്നു. ഒരു കത്തിൽ എഴുതുന്നു:

"പരസ്പര ബഹുമാനവും സ്നേഹവും മറ്റെല്ലാറ്റിനെക്കാളും ഉയർന്ന കാര്യമായി ഓരോരുത്തരും മനസ്സിലാക്കണം. ആയിരക്കണക്കിന് പ്രശ്ന ങ്ങളുടെ പിന്നാലെ പോകുന്നതിലുപരി ഈ ഒരു കാര്യത്തിൽ ശ്രദ്ധ ചെലു ത്തലും അത് മുറുകെപിടിക്കലും ഏറ്റവും ശ്രേഷ്ഠമായതും ഉയർന്നതും അല്ലാഹുവിന്റെ തൃപ്തി നേടിത്തരുന്നതുമാണ്."

പ്രത്യേകമായ കടമകൾക്കും അമിതമായ പ്രാധാന്യം നൽകി നിർവ ഹിക്കുന്നതോടൊപ്പം മാനുഷികമായ പൊതു കടമകൾക്കും വലിയ പ്രാധാന്യം തന്നെയാണ് മഹാനവർകൾ നൽകിയിരുന്നത്. അമു സ്ലിംകൾക്കുള്ള അവകാശങ്ങൾ നിഷേധിക്കുന്നത് പോലും മഹാന വർകൾ ഇഷ്ടപ്പെട്ടിരുന്നില്ല. സ്വദേശത്തും യാത്രയിലും പൊതുവായ ഈ കടമകൾ പാലിക്കുന്നതിൽ മഹാനവർകളെ ഒരിക്കലും അശ്രദ്ധ ബാധി ച്ചിരുന്നില്ല.

ഒരിക്കൽ ട്രെൻ യാത്രയിൽ സഹയാത്രികനായ ഒരാൾ ആവശ്യമി ല്ലാതെ സീറ്റിൽ കൂടുതൽ സ്ഥലം പിടിച്ചു. മൗലാന അരുളി: "ഇത് പൊതു വായ അവകാശങ്ങളിൽപ്പെട്ടതാണ്. ഈ സ്ഥലം അടുത്തൊരു യാത്രക്കാ രന്റെ അവകാശമാണ്."

മഗ്രിബിന് ശേഷം ട്രെനിൽ സുന്നത്തുകൾ നമസ്കരിച്ചപ്പോൾ ഒരു സഹയാത്രികൻ, മുമ്പിൽ കൂടി മറ്റ് യാത്രക്കാർ കടന്നു പോകുന്നതിനെ വിലക്കുന്നതിന് ഏർപ്പാട് ചെയ്തു. മൗലാന വിസമ്മതം പ്രകടിപ്പിച്ചു കൊണ്ട് പറഞ്ഞു: 'ഇത് പൊതുവായ അവകാശങ്ങളാണ്. മറ്റുള്ളവർ കടന്നു പോകുന്നതിനെ നിങ്ങൾ തടയരുത്. മറിച്ച്, നിങ്ങൾ 'സുത്റത്തി (മറ)ന് ഏർപ്പാട് ചെയ്തു കൊള്ളണം.'

ഒരു പ്രാവശ്യം വാഹനം നിറുത്തി ഫർദ് നമസ്കാരം നിർവഹിച്ചു. ഉടനെ കൂടെയുള്ള ചിലർ സുന്നത്തിന് കൈകെട്ടി. മൗലാന (റ) അരുളി: "സഹോദരാ, ഈ യാത്രക്കാരോടുള്ള കടമ ഇതിലും വലുതാണ്."

ഒരിക്കൽ ഒരു സൽക്കാരത്തിൽ കൂടെ വന്ന അതിഥികളിൽ ചിലർ കറി (സാൽന) കുടിക്കാൻ തുടങ്ങിയപ്പോൾ മഹാനവർകൾ അത് വിലക്കി ക്കൊണ്ട് പറഞ്ഞു: "ഇത് വിശ്വസ്തതക്കെതിരാണ്. ആതിഥേയൻ അനു മതി നൽകിയിട്ടില്ല."

കാന്ധലയിലേക്കുള്ള ഒരു യാത്രയിൽ തിരക്ക് കാരണം മൗലാന സെക്കന്റ് ക്ലാസിൽ കയറി ഇരുന്നു. ടിക്കറ്റ് ചെക്ക് ചെയ്യുന്ന ഉദ്യോഗസ്ഥർ വരുമ്പോൾ ടിക്കറ്റ് എഴുതി വാങ്ങാം എന്നും വിചാരിച്ചു. പക്ഷേ, ആ ഉദ്യോ ഗസ്ഥന്റെ അതിര് വിട്ട സംസാരം കാരണം മൗലാനക്ക് ദേഷ്യം വന്നു. മൗലാനയും അയാളോട് കയർത്ത് സംസാരിച്ചു. ടിക്കറ്റ് എഴുതിക്കൊടുത്ത്

അയാൾ കടന്നുപോയി. യാത്രയിൽ കൂടെയുണ്ടായിരുന്ന മൗലാനാ ഇൻആമുൽ ഹസൻ സാഹിബ് പറഞ്ഞു: ഹസ്രത്ത് അവർകളേ, അയാൾക്ക് സംസാരിക്കുന്നതിന് അർഹത ഉണ്ടായിരുന്നല്ലോ. കാരണം, ഹദീസിൽ വരുന്നുണ്ട്: "നിശ്ചയം, ഒരു വിഷയവുമായി ബന്ധപ്പെട്ടയാൾക്ക് സംസാരിക്കുന്നതിന് അവകാശമുണ്ട്." മൗലാനാ (റ) ഉടൻ തന്നെ തന്റെ തെറ്റ് സമ്മതിച്ചു. മടക്കയാത്രയിൽ സ്റ്റേഷനിലിറങ്ങി, ആ ഉദ്യോഗസ്ഥനോട് തെറ്റ് സമ്മതിക്കുകയും മാപ്പ് പറയുകയും ചെയ്തു.

**സ്വഭാവ ഗുണങ്ങളും വിനയവും**

ബാഹ്യമായ സ്വഭാവ പ്രകടനങ്ങൾ പൊതുവെ നോക്കുമ്പോൾ ആരിലും കുറവല്ല. പക്ഷേ, സ്വഭാവഗുണങ്ങളുടെ അടിസ്ഥാനം ഈമാൻ, ഇഹ്തിസാബ് (സവാബിനെ ആഗ്രഹിക്കൽ) എന്നിവയാകുകയും, ശരീഅത്തിന്റെ ചിട്ടകൾ പാലിച്ചും സുന്നത്തിനോട് യോജിച്ച നിലയിലും അവ യായിത്തീരണമെന്ന് നിഷ്കർഷിക്കുകയും ചെയ്താൽ, അത് വളരെ ദുർലഭമായിത്തീരുകയും ചെയ്യും.

സ്വഭാവഗുണങ്ങളെ സംബന്ധിച്ച് മൗലാനയുടെ കാഴ്ചപ്പാട്, റസൂലുല്ലാഹി (സ) തങ്ങളുടെ സ്വഭാവത്തെ പിൻപറ്റിയതല്ലാത്തത് യഥാർത്ഥ സ്വഭാവ ഗുണമല്ല എന്നതായിരുന്നു. മൗലാന പറയുന്നു: 'ഹസ്രത്ത് ശൈഖുൽ ഹിന്ദ് മൗലാനാ മഹ്മൂദുൽ ഹസൻ ദയൂബന്തി(റ) 'മാൾട്ടാ'യിൽ നിന്ന് ജയിൽ മോചിതരായി മടങ്ങിയെത്തിയ സന്ദർഭം. ഒരു സൽക്കാരത്തിൽ ഞാനും പങ്കെടുത്തിരുന്നു. ഹസ്രത്തിനരികിൽ ഞാൻ ഇരിക്കുകയായിരുന്നു. ആതിഥേയൻ വളരെ നേരം ഏതോ ഒരു ബ്രിട്ടീഷ് ഓഫീസറുടെ ഗുണഗണങ്ങൾ വളരെ താൽപര്യത്തിൽ വിവരിക്കുകയായിരുന്നു. മൗലാനാ (റ) വളരെ നേരം ക്ഷമയോടെ കേട്ടുകൊണ്ടിരുന്നു. ക്ഷമ കെട്ടപ്പോൾ എന്നോട് പതുക്കെ ചോദിച്ചു: 'കാഫിറിന്റെ പ്രവർത്തനങ്ങളെയും യഥാർത്ഥ ഗുണമായി പരിഗണിക്കുമോ?'

ഹദീസ് പഠനത്തിനു ശേഷം മൗലാനാ (റ) അവർകളുടെ തിരുസന്നിധിയിൽ കഴിയുമ്പോൾ നബി (സ) തങ്ങളുടെ സ്വഭാവ ഗുണങ്ങളിൽ മഹാനവർകൾ എത്ര ശ്രദ്ധ ചെലുത്തിയിരുന്നു എന്ന് എളുപ്പത്തിൽ മനസ്സിലാക്കാൻ കഴിഞ്ഞിരുന്നു. ദൈനംദിന ജീവിതവുമായി ബന്ധപ്പെട്ട എല്ലാ കാര്യങ്ങളിലും മൗലാന സുന്നത്തായ നടപടിക്രമങ്ങൾക്ക് ഉയർന്ന പ്രാധാന്യം നൽകിയിരുന്നു. വിനീതന്റെ മദ്രസയിലെ വിദ്യാർത്ഥികളിൽ ചിലർ മൗലാനയുടെ സന്നിധിയിൽ താമസിക്കുകയായിരുന്നു. വിനീതൻ അവർക്ക് ഒരു കത്തിൽ ഇപ്രകാരമെഴുതി: "നിങ്ങൾ ഹദീസ് പഠിച്ചവരാണ്. ഹദീസനുസരിച്ചുള്ള അമലിയായ നടപടിക്രമങ്ങളും സ്വഭാവഗുണങ്ങളും മൗലാനയുടെ സന്നിധിയിൽ നിന്ന് നിങ്ങൾ ശ്രദ്ധിച്ച് മനസ്സിലാക്കണം."

മൗലാനാ അവർകൾ ഒരു സുഹൃത്തിന് ഒരു കത്തിൽ എഴുതി:

"മുസൽമാൻ സ്ഥാനത്തിൽ എത്ര താഴ്ന്ന ആളായിത്തോന്നിയാലും ശരി, ബഹുമാനത്തിന്റെ കണ്ണുകൊണ്ട് അവനെ നോക്കിക്കാണാൻ പരിശീലിക്കണം."

ഈ പരിശീലനത്തിൽ മൗലാന വളരെ മുൻപന്തിയിലായിരുന്നു. ഒരു അമലും ചെയ്യാത്ത, ദീനീ ജീവിതത്തിൽ വളരെ താഴ്ന്ന നിലവാരം പുലർത്തുന്ന മുസൽമാനും മൗലാനാ അവർകളുടെ ദൃഷ്ടിയിൽ ബഹുമാന്യനായിരുന്നു. മൗലാനയുടെ പെരുമാറ്റം കണ്ടാൽ തന്നെക്കാൾ ആ മനുഷ്യന് പ്രാധാന്യം നൽകുന്നതായും, അദ്ദേഹം അല്ലാഹുവിന്റെയടുക്കൽ കൂടുതൽ സ്വീകാര്യതയുള്ള ആളാണെന്നും തോന്നിപ്പോകുമായിരുന്നു. ഓരോ മുസൽമാനെയും കണ്ടു മുട്ടുന്ന സന്ദർഭത്തിൽ, അദ്ദേഹത്തിലുള്ള ഈമാൻ, ഇസ്ലാം എന്നീ ഗുണങ്ങളിലായിരുന്നു മഹാനവർകളുടെ ദൃഷ്ടി. അദ്ദേഹത്തിന്റെ എല്ലാ ന്യൂനതകളും ഗുണങ്ങൾ അതിജീവിക്കുന്ന നിലയിലായിരുന്നു മഹാനവർകളുടെ പെരുമാറ്റം. മഹാനവർകൾ വളരെ വേഗം ഒരാളിലുള്ള നന്മതിൻമകൾ വേർതിരിച്ച് മനസ്സിലാക്കുമായിരുന്നു. തന്റെ ദൃഷ്ടി അദ്ദേഹത്തിന്റെ നന്മയിൽ പതിപ്പിച്ചു കൊണ്ട് അദ്ദേഹത്തെ മഹാനവർകൾ ആദരിക്കുകയും, ബഹുമാനിക്കുകയും ചെയ്തിരുന്നു. ഒരിക്കൽ ഒരാൾ വന്ന് മൗലാനാ അവർകളെ സന്ദർശിച്ച് പോയതിനു ശേഷം മൗലാന അരുളി: "ഈ മനുഷ്യൻ ദീനിയായ ഒരു പ്രസ്ഥാനത്തിനും സ്ഥാപനത്തിനും കടുത്ത നാശം വരുത്തിവെച്ച ആളാണെന്ന് എനിക്കറിയാം. അതിൽ എനിക്ക് വലിയ വേദനയുമുണ്ട്. പക്ഷേ, ഇദ്ദേഹം ഇൽമുള്ള ആളാണെന്ന് എനിക്കറിയാം. ഞാൻ ആദരിച്ചത് ഇദ്ദേഹത്തിന്റെ ഇൽമിനെ മാത്രമാണ്."

'ഓരോ കടമ ഉടയവരോടും അവരോടുള്ള കടമ നിർവഹിക്കുക,' 'ജനങ്ങൾക്ക് അവർ അർഹിക്കുന്ന സ്ഥാനം നൽകുക' എന്നീ ഹദീസുകളുടെ അടിസ്ഥാനത്തിലായിരുന്നു മൗലാനയുടെ അമൽ. ഇൽമും ഇതര ശ്രേഷ്ഠതയുമുള്ളവരെ അങ്ങേയറ്റം ആദരിച്ചിരുന്നു. "നമ്മിൽ മുതിർന്നവരെ ആദരിക്കാത്തവരും, ചെറിയവരോട് കരുണ കാണിക്കാത്തവനും നമ്മിൽപ്പെട്ടവനല്ല" എന്ന ഹദീസിന്റെ അടിസ്ഥാനത്തിൽ ഇക്റാമിന്റെ കാര്യം മഹാനവർകൾ ഊന്നിപ്പറഞ്ഞിരുന്നു. ആലിമുകളെ അവരുടെ നിലയനുസരിച്ചുള്ള സ്ഥാനങ്ങളിൽ ഇരുത്തുമായിരുന്നു. അവരെ ഇരുത്തുന്നതിന് സാധാരണ വിരിപ്പിന് മുകളിൽ പ്രത്യേകിച്ചൊരു തുണികൂടി വിരിക്കുമായിരുന്നു. അതുപോലെ പ്രത്യേകത തോന്നിക്കുന്ന മറ്റെന്തെങ്കിലും ഒരു മാർഗം സ്വീകരിക്കുമായിരുന്നു. മഹാനവർകളുടെ വിനയ പ്രകടനം കാണുമ്പോൾ വിവരമില്ലാത്തവർക്ക് മഹാനവർകളെ മനസ്സിലാക്കുക പ്രയാസമായിരുന്നു.

വിവിധ സ്ഥലങ്ങളിൽ നിന്ന് വലിയ വലിയ ജമാഅത്തുകൾ വന്നെത്തും. മൗലാന ആളുകളെ തിരിച്ചറിയാൻ കഴിയുന്ന തന്റെ പ്രത്യേക ദൃഷ്ടി കൊണ്ട് വന്നവരുടെ അവസ്ഥകളും സ്ഥാനവ്യത്യാസങ്ങളും മനസ്സിലാക്കും. അല്ലെങ്കിൽ മറ്റെന്തെങ്കിലും നിലയിൽ അതിന്റെ ഏകദേശ രൂപം മനസ്സിലാക്കും. ഓരോരുത്തരോടും അവരുടെ നിലയനുസരിച്ച് പെരുമാറും. മൗലാന തന്നെ ശ്രദ്ധിച്ചില്ല എന്നുള്ള പരാതി പൊതുവേ വളരെ കുറവായിരുന്നു. അവസാനരോഗത്തിൽ മനസ്സും ചിന്തയും അതിന്റെ സ്വാഭാവിക ജോലിയിലും, ശരീരം അതിന്റെ പ്രയാസങ്ങളിലും വ്യാപൃതമായി, ആഹാരപാനീയത്തിന്റെ ചിന്തപോലും ഇല്ലാതിരുന്ന ഘട്ടത്തിലും ഈ കാര്യത്തിന് മഹാനവർകൾ വലിയ പ്രാധാന്യം നൽകിയിരുന്നു. ഇതിൽ ഒരു നിലയിലുള്ള അശ്രദ്ധയും സംഭവിച്ചിരുന്നതുമില്ല.

ഹാഫിസ് മുഹമ്മദ് ഹുസൈൻ സാഹിബ് ശാരീരികമായി ബലഹീനതയുള്ള ഒരു മഹാനാണ്. ഹസ്രത്ത് ഗൻഗോഹി (റ)യുടെ ശിഷ്യനുമാണ്. മൗലാനയുടെ രോഗവിവരമറിഞ്ഞ് അദ്ദേഹം നിസാമുദ്ദീനിലെത്തി. സാധാരണഗതിയിൽ അദ്ദേഹം ദിവസവും മൗലാനാ (റ) അവർകളുടെ മുറിയിലെത്തി ആയത്തുകളും ദുആകളുമോതി മൗലാനയെ മന്ത്രിക്കുമായിരുന്നു. കട്ടിൽ അനങ്ങിയാൽപ്പോലും മൗലാനാ (റ) അവർകൾക്ക് വേദന അനുഭവപ്പെടുന്ന സന്ദർഭമായിരുന്നു അത്. നമസ്കാരം കഴിഞ്ഞ് ദുആ ഓതി ഊതാൻ വരുന്നവർ കട്ടിലിൽത്തട്ടി കട്ടിൽ അനങ്ങാതിരിക്കുന്നതിന് മുൻകരുതലായി ഒന്ന് രണ്ട് ഖാദിമീങ്ങൾ കട്ടിലിന് സമീപം തന്നെ നിന്നിരുന്നു. ഇതെല്ലാമാണെങ്കിലും മൗലാനാ (റ) അവർകൾ ഹാഫിസ് സാഹിബിനെ തന്റെ കട്ടിലിൽത്തന്നെ ഇരുത്തുമായിരുന്നു. മൗലാനാ (റ) അവർകളോടൊപ്പം കട്ടിലിൽ ഇരിക്കുന്ന ഈ 'മഹാൻ' ആരാണെന്ന് എല്ലാവരും ആശ്ചര്യത്തോടെ നോക്കുകയും ചെയ്യുമായിരുന്നു.

ഒരു പ്രാവശ്യം വെളിയിൽ ഹൗദിന് സമീപം സുപ്രവിരിക്കപ്പെട്ടു. ഹാഫിസ് സാഹിബും ആഹാരത്തിൽ പങ്കെടുത്തിരുന്നു. മൗലാന പൂമുഖത്ത് വരാന്തയിലിരുന്നു. ഹാഫിസ് സാഹിബ് അൽപം അകലെ മാറി ജമാഅത്തിനോടൊപ്പമിരുന്ന് ആഹാരം കഴിക്കുന്നു. ഹാഫിസ് സാഹിബിനെ ശൈഖുൽ ഹദീസ് അവർകളുടെയും മൗലാനാ അബ്ദുൽ ഖാദിർ സാഹിബിന്റെയും ഇടയിലിരുത്താൻ മൗലാനാ (റ) അവർകൾ നിർദേശിക്കുന്നതായി ഒരാൾ വന്ന് ഹസ്രത്ത് ശൈഖുൽ ഹദീസ് അവർകളോട് പറഞ്ഞു.

എന്റെ ഒരു ആദരണീയനായ ബന്ധു ഒരിക്കൽ നിസാമുദ്ദീനിൽ വന്നു മൗലാനാ (റ) അവർകളുമായി നേരിൽ സംസാരിക്കണമെന്നും, ചില കാര്യ

ങ്ങൾ മഹാനവർകളോട് പറയണമെന്നും അദ്ദേഹത്തിന് വലിയ ആഗ്രഹം. മൗലാനാ (റ) അവർകളുടെ തിരക്കും ശാരീരിക ബലഹീനതയും നിമിത്തം അതിന് അവസരം ലഭിച്ചില്ല. അദ്ദേഹം മടങ്ങാൻ സമയത്ത് തന്റെ ഈ ആഗ്രഹം വീണ്ടും പ്രകടിപ്പിച്ചു. ഞാൻ മൗലവി യൂസുഫ് സാഹിബിനെ കാര്യം ധരിപ്പിച്ചു. അദ്ദേഹം മൗലാനയോട് പറഞ്ഞ് അദ്ദേഹത്തെ വിളിപ്പിച്ചു. ആ ബന്ധുവിനെ വളരെയധികം ആദരിച്ചു. അദ്ദേഹത്തിന്റെ കൈപിടിച്ച് മൗലാനാ (റ) അവർകൾ തന്റെ ശരീരത്തിൽ പൂർണമായി തടകി. 'അഹ്ലുബൈത്തി'ന്റെ മഹത്വത്തെയും, ദീനിന്റെ ഈ പരിശ്രമത്തിന്റെ ആവശ്യകതയെയും അദ്ദേഹത്തോട് എടുത്തു പറഞ്ഞുകൊണ്ടേയിരുന്നു. അദ്ദേഹം കേട്ട് കരഞ്ഞുകൊണ്ടുമിരുന്നു. അദ്ദേഹം യാത്ര പറഞ്ഞിറങ്ങിയപ്പോൾ മകൻ മൗലവി യൂസുഫ് സാഹിബിനോട് മൗലാന അരുളി: "എന്റെ സ്വന്തം പൈസയിൽ പത്ത് രൂപ അദ്ദേഹത്തിന് എടുത്തു കൊടുക്കണം."

1944-ൽ 'ടോങ്കി'ൽ നിന്ന് മൗലാനാ സയ്യിദ് ത്വൽഹ സാഹിബ് വന്നപ്പോൾ മൗലാനാ (റ) അവർകൾ അദ്ദേഹത്തോട് വലിയ ആദരവ് പ്രകടിപ്പിച്ചു. അദ്ദേഹത്തിന്റെ ഭാര്യ (വിനീതന്റെ മാതൃസഹോദരി) യുടെ വഫാത്തിൽ അനുശോചനമറിയിക്കാൻ ഉയർന്ന വാക്കുകൾ ഉപയോഗിച്ചു. ആഹാരകാര്യങ്ങളിൽ പ്രത്യേകം ശ്രദ്ധ ചെലുത്തി, സ്വന്തം കൈകൊണ്ട് ചൂടുള്ള റൊട്ടികൾ എടുത്തു കൊടുത്തുകൊണ്ടിരുന്നു. അടുത്ത ദിവസം സുബ്ഹിക്ക് ശേഷം ഹസ്രത്ത് സയ്യിദ് അഹ്മദ് ശഹീദ് സാഹിബിന്റെ മഹത്വങ്ങൾ വിവരിച്ച് സംസാരിച്ചു. ആ കുടുംബത്തിലെ ഒരാളുടെ വരവിൽ വലിയ സന്തോഷം പ്രകടിപ്പിച്ചു ഉടനെ മേവാത്തിലേക്ക് മൗലാന യാത്രയായി. മൗലാനാ ത്വൽഹസാഹിബും കൂടെയുണ്ടായിരുന്നു. ഓരോ സ്ഥലത്തും മൗലാന അദ്ദേഹത്തെ പ്രത്യേകമായി ശ്രദ്ധിച്ചിരുന്നു.

ഈ പ്രത്യേകമായ പരിഗണനകൾ കൂടാതെ പൊതുവായ പെരുമാറ്റത്തിലും ഓരോരുത്തരോടും ഏതെങ്കിലും നിലയിലുള്ള പ്രത്യേകതകൾ തോന്നത്തക്ക നിലയിൽ മൗലാന പെരുമാറിയിരുന്നു. "നബി (സ) തങ്ങളുടെ തിരുസന്നിധിയിലിരിക്കുന്ന ഒരാൾക്കും അയാൾ തന്നെക്കാൾ ബഹുമാന്യനാണെന്ന് തോന്നിയിരുന്നില്ല" എന്ന ഹദീസ് മൗലാന അപ്പടി തന്നെ പകർത്തിയിരുന്നു. ഓരോരുത്തരും അവരവരുടെ സംഭവങ്ങൾ അനുസ്മരിച്ചുകൊണ്ട് പറയുമായിരുന്നു: "എന്നോട് മൗലാനാ (റ) അവർകൾ പെരുമാറിയിരുന്നതു പോലെ മറ്റാരോടും പെരുമാറിയിരുന്നില്ല."

നാട്ടിലും യാത്രയിലും പ്രത്യേക കൂട്ടാളികളോട് മൗലാനാ അവർകളുടെ പെരുമാറ്റം തന്നോട് തുല്യമായ നിലയിലായിരുന്നു. അവരിൽനിന്ന്

ഒരു നിലയിലുള്ള പ്രത്യേകതയും തന്റെ വിഷയത്തിൽ മൗലാന ഇഷ്ട പ്പെട്ടിരുന്നില്ല. ഒരു യാത്രയിലെ വിശ്രമസ്ഥലത്ത് കട്ടിലുകൾ ഇടപ്പെട്ടപ്പോൾ, മൗലാനയുടെ കട്ടിലിന്റെ കാലിന്റെ ഭാഗം കൂടെയുള്ള ഒരാളുടെ തലയുടെ ഭാഗത്തായി വന്നു. മൗലാന വലിയ അതൃപ്തി പ്രകടിപ്പിച്ചുകൊണ്ട് കൂടെ യുള്ള സേവകരോട് ചോദിച്ചു: 'ഇത്ര ദിവസമായി നിങ്ങൾ കൂടെയുണ്ടാ യിരുന്നിട്ടും ഇതുവരെ ഈ ചെറിയ കാര്യങ്ങൾ പോലും നിങ്ങൾക്ക് മന സ്സിലായില്ലേ?'

ഒരിക്കൽ ഒരു സുഹൃത്ത് യാത്രയുടെ സന്ദർഭത്തിൽ മൗലാനയുടെ ചെരുപ്പ് കൈയിലെടുത്തു. മൗലാന അദ്ദേഹത്തിൽ നിന്ന് അത് വാങ്ങി അദ്ദേഹത്തിന്റെ കൈ ചുംബിച്ചു. അതിഥികളെ, പ്രത്യേകിച്ച് തബ്‌ലീഗിന്റെ വഴിയിൽ വരുന്നവരെയും ഉലമാക്കളെയും സ്വീകരിക്കലും, അവർക്ക് വേണ്ട സേവനങ്ങൾ ചെയ്യലും മൗലാന തന്റെ കടമയായി കരുതിയിരുന്നു. അവർക്ക് എത്ര തന്നെ സേവനങ്ങൾ ചെയ്താലും മൗലാനക്ക് അതിൽ മതിവരുമായിരുന്നില്ല. മഹാനവർകൾ പറയുമായിരുന്നു: 'സാധാരണ അതി ഥികളെ ആദരിക്കുന്നതിനും ബഹുമാനിക്കുന്നതിനും ശക്തമായ ഉത്തര വാണ് ഹദീസിൽ വന്നിട്ടുള്ളത്. അല്ലാഹുവിന്റെയും അവന്റെ റസൂലി ന്റെയും അതിഥികളുടെ കാര്യത്തിൽ മറ്റെന്ത് പറയാൻ?

മൗലവി മുഈനല്ലാനദ്‌വി വിവരിക്കുന്നു: ഞാൻ നിസാമുദ്ദീനിൽ രോഗി യായിക്കഴിയുന്ന കാലം. റമദാൻ മാസം. എന്റെ ആഹാരം ഒരാൾ കൊണ്ടു വരാൻ തുനിഞ്ഞപ്പോൾ മൗലാന 'സുന്നത്ത്' നമസ്കരിക്കാൻ തുട ങ്ങുകയായിരുന്നു. ആഹാരം കൊണ്ടുവരാനെടുത്ത വിദ്യാർത്ഥിയോട് പറഞ്ഞു: "ആഹാരം അവിടെ ഇരിക്കട്ടെ, ഞാൻ കൊണ്ടുപോകാം." ആ വിദ്യാർത്ഥി അത് മനസ്സിലാക്കാതെ ആഹാരം മുറിയിൽ എത്തിച്ചു. നമ സ്കാരം കഴിഞ്ഞ് മൗലാന എന്റടുക്കൽ വന്ന് പറഞ്ഞു: "ആഹാരം ഞാൻ കൊണ്ടുവരാമെന്ന് പറഞ്ഞതാണ്. അത് കേൾക്കാതെ ഇവൻ സ്വയം കൊണ്ടുവന്നതാണ്." ഈ വിവരം പറഞ്ഞ് എന്റടുക്കൽ ദീർഘനേരമിരുന്ന്, സ്നേഹത്തിന്റെയും കരുണയുടെയും വാക്കുകൾ പറഞ്ഞുകൊണ്ടേയി രുന്നു.

പ്രത്യേകമായ ആദരവും ബഹുമാനവും പ്രകടിപ്പിക്കുന്നതിലും മൗലാന സ്വീകരിച്ചിരുന്ന രീതി തികച്ചും നൂതനമായിരുന്നു. മറ്റുള്ളവർക്ക് ഒരു നിലയിലുള്ള പരാതിക്കും അത് ഇട നൽകുമായിരുന്നില്ല.

ഒരിക്കൽ അറഫാ രാത്രി അത്താഴസമയം ഒരു ഗ്ലാസ് ചായയുമായി മൗലാന മാളികമുകളിലേക്ക് കയറിവന്നു. അവിടെ നദ്‌വയിലെ വിദ്യാർത്ഥി കളുടെ ജമാഅത്തിൽ ഞങ്ങൾ 12, 13 പേരുണ്ടായിരുന്നു. ചായ ഒരു

ഗ്ലാസും! മൗലാന അരുളി: 'സഹോദരൻമാരേ, ജമാഅത്തിൽനിന്ന് ഒരാളെ നിങ്ങൾ തെരഞ്ഞെടുത്താൽ, അദ്ദേഹത്തിന് ഞാൻ ഈ ചായ കൊടുക്കാം. വിദ്യാർത്ഥികൾ എന്നെ ചൂണ്ടിക്കാണിച്ചു. മൗലാന ഗ്ലാസ് എനിക്ക് കൈമാറുകയും ചെയ്തു.

മൗലാന ലഖ്നൗവിൽ വന്നപ്പോൾ, റെയിൽവെ സ്റ്റേഷനിൽ നിന്ന് പുറപ്പെട്ട് 'കൈസർ ബാഗി'ലെ ഒരു പുൽത്തകിടിയിൽ സുന്നത്ത് നമസ്കരിച്ചു. ദുആയും ചെയ്തു. ഒരു വിരിപ്പ് അവിടെ വിരിക്കപ്പെട്ടു. അതിലാണ് മൗലാന നമസ്കരിച്ചത്. ജമാഅത്തിൽ കൂടെയുള്ളവർ സമീപത്ത് നിൽക്കുകയായിരുന്നു. മൗലാന ഹാഫിസ് ഫഖ്റുദ്ദീൻ സാഹിബ് അവർകളെ വിരിപ്പിൽ ഇരുത്തി. ശേഷം അരുളി: "ലഖ്നൗ നിവാസികളുടെയും ഒരു പ്രതിനിധി വിരിപ്പിൽ വേണമല്ലോ." ജമാഅത്തിൽ ലഖ്നൗ നിവാസിയായി ഞാൻ മാത്രമേ ഉണ്ടായിരുന്നുള്ളൂ. സൂചന എന്നിലേക്ക് തന്നെയായിരുന്നു. ബഹുമാനിക്കപ്പെടേണ്ട പലരുടേയും സാന്നിധ്യത്തിൽ പ്രത്യേകതയുള്ള ഒരു സ്ഥലത്ത് ഇരിക്കാൻ എനിക്ക് മടി തോന്നി. ഉടനെ മൗലാന അരുളി: 'ഈ വിരിപ്പ് ഹസ്രത്ത് സഹാറൻ പൂരി (റ) അവർകളുടെയാണ്. നിങ്ങൾ 'ബർക്കത്തി'ന് വേണ്ടി ഇരുന്ന് കൊള്ളുക.' ഇത് കേട്ടപ്പോൾ എനിക്കും ധൈര്യമായി. നിർദേശാനുസരണം ഞാൻ ഇരുന്നു.

ഒരു പ്രാവശ്യം ഖുറൈശി സാഹിബിന്റെയും അദ്ദേഹത്തിന്റെ സഹപ്രവർത്തകൻ 'മലിക്' സാഹിബിന്റെയും നിർബന്ധത്തിന്റെ പേരിൽ പതിവിന് വിപരീതമായി ഒരു യാത്രയിൽ ട്രൈനിൽ സെക്കന്റ് ക്ലാസിൽ ഇരുന്നു. മൗലാന അതിനെക്കുറിച്ച് ഒരിക്കൽ പറഞ്ഞു: അവിടെ ഇരുന്നത് എനിക്ക് ബുദ്ധിമുട്ടായി. ഞാൻ അസ്വസ്ഥതയിലായി. ഇതിനിടയിൽ അവർ ചോദിച്ചു: 'ഹസ്രത്ത്' ബുദ്ധിമുട്ടൊന്നുമില്ലല്ലോ. സുഖം തന്നെയല്ലേ? മൗലാന പറഞ്ഞു: ഞാൻ ചിന്തിച്ചു; ഞാൻ അസ്വസ്ഥനായി എന്ന് പറഞ്ഞാൽ, അതിൽ അവർക്ക് ബുദ്ധിമുട്ട് തോന്നും. സുഖവും സൗകര്യവും ലക്ഷ്യമാക്കി ഞങ്ങൾ കൂടുതൽ പൈസ മുടക്കിയത് വെറുതെയായല്ലോ എന്ന നിലയിൽ അവർക്ക് ഖേദം തോന്നുന്നതിനും അത് ഇടയാക്കും. സുഖവും സൗകര്യവുമായി എന്ന് ഞാൻ പറഞ്ഞാൽ, അത് യാഥാർത്ഥ്യത്തിനെതിരാകുകയും ചെയ്യും. ഞാൻ ചോദിച്ചു: ഞാൻ ഈ ക്ലാസിൽ ഇരുന്നത് നിങ്ങൾക്ക് സന്തോഷമായില്ലേ? അവർ പറഞ്ഞു: അതെ, ഞങ്ങൾക്ക് വലിയ സന്തോഷമായി. ഞാൻ പറഞ്ഞു: നിങ്ങളുടെ സന്തോഷത്തിന്റെ പേരിൽ എനിക്കും സന്തോഷമായി.

മൗലാനയുടെ വിനയത്തിന്റെ അവസ്ഥ, മൗലാന യഥാർത്ഥത്തിൽതന്നെ ഒരു ബഹുമതിക്കും അർഹനായി കണ്ടിരുന്നില്ല എന്നുള്ള

താണ്. താനൊരു ആലിമാണ്, ശൈഖാണ്, വലിയൊരു ജമാഅത്തിന്റെ നേതൃസ്ഥാനം അലങ്കരിക്കുന്ന വ്യക്തിയാണ്– ഈ നിലയിലുള്ള യാതൊരു ചിന്തയും മഹാനവർകൾക്കുണ്ടായിരുന്നില്ല.

ഒരിക്കൽ ഒരു കത്തിൽ വിനീതന് മഹാനവർകൾ എഴുതി:

"വിനീതനായ ഈ ദാസന്റെ വിഷയത്തിൽ വിനീതന്റെ അഭിപ്രായം നിങ്ങൾ സ്വീകരിക്കുന്നുവെങ്കിൽ, വിനീതന്റെ ഹൃദയംഗമമായ ആഗ്രഹം വിനീതന്റെ സാധാരണ പേരിനോടൊപ്പം ഏതെങ്കിലും ഒരു വാക്ക് കൂട്ടി ച്ചേർത്താൽ, അത് ആ വാക്കിനോടുള്ള അനാദരവായിത്തീരുമെന്നുള്ള താണ്."

മഹാനവർകളുടെ പ്രകൃതിദത്തമായ ഈ ഗുണം അവിടുത്തെ കത്തു കളിൽ നിന്ന് വളരെ വ്യക്തമാണ്.

ശൈഖുൽ ഹദീസ് മൗലാനാ മുഹമ്മദ് സക്കരിയ്യാ സാഹിബ് പ്രായ ത്തിൽ മഹാനവർകളുടെ താഴെയാണ്. കുടുംബബന്ധത്തിൽ സഹോദര മകനും, മഹാനവർകളുടെ ശിഷ്യഗണങ്ങളിൽ ഉൾപ്പെട്ടവരുമാണ്. ശൈഖുൽ ഹദീസവർകൾക്ക് മഹാനവർകൾ ഒരു കത്തിലെഴുതി:

"നിങ്ങളുടെ മഹനീയ കത്ത് സന്തോഷത്തിനും സംതൃപ്തിക്കും കാര ണമായി. നിങ്ങളുടെ വരവിൽ ഞങ്ങൾ വലിയ ആഗ്രഹത്തിലാണ്. നിങ്ങ ളുടെ വാക്കനുസരിച്ച് ഞാൻ 'ബഹുമാന്യ' നാണെങ്കിൽ, അല്ലാഹുവിന്റെ അനുഗ്രഹത്താൽ നിങ്ങൾ ബഹുമാന്യരെ വാർത്തെടുക്കുന്നവരാണ്. നിങ്ങ ളുടെ ശ്രദ്ധയും ഔദാര്യവുമില്ലാത്തപക്ഷം ഒന്നുമല്ലാത്ത എന്നെ ആര് അന്വേഷിക്കും? ഹസ്രത്ത് മൗലാനാ ഖലീൽ അഹ്മദ് സാഹിബിന് ശേഷം ആദ്യമായി വിനീതനെ ശ്രദ്ധിച്ചത് നിങ്ങൾ തന്നെയാണ്. ഹാജി ശൈഖ് റശീദ് അഹ്മദ് സാഹിബിന്റെ ശ്രദ്ധയും വിനീതന്റെ നേരെ തിരിഞ്ഞു. ഇതിന്റെയെല്ലാം 'ഹേതു' നിങ്ങൾ തന്നെയാണ്.

നിങ്ങളുടെ വരവിൽ ആശയുള്ളതു പോലെ തന്നെ, നിങ്ങളുടെ മുമ്പിൽ എന്റെ പോരായ്മകൾ വെളിപ്പെടുമോ എന്ന ചിന്തയുമുണ്ട്. പക്ഷേ, നിങ്ങ ളെപ്പോലുള്ളവരുടെ സഹവാസം വിനീതന്റെ 'ഇസ്‌ലാഹി' (നന്നാകൽ)ന് വഴിയാകുമെന്ന പ്രതീക്ഷയിൽ, നിങ്ങളുടെ വരവിൽ ഹൃദയംഗമമായ ആശ യുമുണ്ട്."

മറ്റൊരു കത്തിൽ ശൈഖവർകൾക്ക് എഴുതി:

"പുണ്യറമദാനുമായുള്ള ഹൃദയംഗമമായ ബന്ധവും, പുണ്യമാസ ത്തിന്റെ ബർക്കത്തുകൾ നേടിയെടുക്കാനുള്ള നിങ്ങളുടെ പരിശ്രമവും നിങ്ങൾക്ക് അനുഗൃഹീതമായിത്തീരട്ടെ. അല്ലാഹുതആലാ നിങ്ങൾക്ക് കൂടു തൽ തൗഫീഖും, അവന്റെ പൂർണമായ പൊരുത്തവും വിജയവും നൽകി

അനുഗ്രഹിക്കട്ടെ. അല്ലാഹുവുമായുള്ള അടുപ്പം നാൾക്കുനാൾ വർധിപ്പിച്ചുതരട്ടെ. ഞങ്ങളെപ്പോലെയുള്ള ബലഹീനരുടെ അവസ്ഥകൾ ചോദിക്കരുത്. അതിവേഗം അല്ലാഹുവിലേക്കടുക്കുന്ന യുവാക്കളായ നിങ്ങളുടെ ദുആ-ബർക്കത്ത് കൊണ്ട് അല്ലാഹു ഈ ബലഹീനനായ സാധുവിനെയും രക്ഷപ്പെടുത്തിയാലായി."

മഹാനവർകൾ അവസാനം വരെ തന്റെ (ദീനിയായ) അവസ്ഥയിൽ സംതൃപ്തരായിരുന്നില്ല. സ്വന്തം നഫ്സിനെ പരിശോധിച്ചുകൊണ്ടിരിക്കുന്നതിൽ അശ്രദ്ധരായതുമില്ല. ജനങ്ങളുമായി ബന്ധം വർധിക്കുന്നതിനനുസരിച്ച്, തന്റെ കാര്യത്തിൽ കൂടുതൽ അസമാധാനവും ഭയവും പ്രകടിപ്പിച്ചും സ്വയം പരിശോധിക്കുന്ന ജോലി വർധിപ്പിച്ചുകൊണ്ടും, ഹഖ്ഖിന്റെ അഹ്‌ലുകാരായ ഉൾക്കാഴ്ചയുള്ള ഉലമാക്കളുടെ ശ്രദ്ധ തന്നിലേക്ക് തിരിച്ചുകൊണ്ടുമിരുന്നു. അവരോട് തന്നെ ശ്രദ്ധിക്കണമെന്നും, ഉൾപ്പെരുമയുടെയോ, അഹങ്കാരത്തിന്റെയോ ലാഞ്ഛനപോലും തന്നിൽ കാണപ്പെട്ടാൽ ഉണർത്തണമെന്ന് ആവശ്യപ്പെടുകയും ചെയ്തു കൊണ്ടിരുന്നു.

ശൈഖുൽ ഹദീസ് മൗലാനാ മുഹമ്മദ് സകരിയ്യാ സാഹിബ് അവർകൾക്കും മസാഹിറുൽ ഉലൂം മദ്രസാ നാസിം മൗലാനാ ഹാഫിസ് അബ്ദുല്ലത്തീഫ് സാഹിബ് അവർകൾക്കും ഒരു കത്തിൽ എഴുതി:

"സ്നേഹാദരവുകൾ നിറഞ്ഞ ഹസ്രത്ത് ശൈഖുൽ ഹദീസ്, ബഹുമാനമുള്ള നാസിം സാഹിബ്,

സുഖമെന്ന് കരുതുന്നു. റമദാന് മുമ്പ് ഞാൻ വളരെ പ്രാധാന്യം കൊടുത്തിരുന്ന ഒരു വിഷയം, എന്റെ മാനുഷികമായ ദൗർബല്യവും ഈമാനിയായ ബലഹീനതയും നിമിത്തം ഞാൻ പൂർണമായും മറന്നു പോയി.

അല്ലാഹുവിന്റെ കരുണയും ഔദാര്യവും നിമിത്തം ദീനിന്റെ ഈ പരിശ്രമം പുരോഗമിച്ചുകൊണ്ടിരിക്കുകയാണ്. ഇതിന് നാൾക്കു നാൾ വർധിച്ചു വരുന്ന സ്വീകാര്യത കാണുമ്പോൾ, എന്റെ നഫ്സിന്റെ വിഷയത്തിൽ എനിക്ക് സമാധാനം ലഭിക്കുന്നില്ല. അത് അഹന്തയിലും അഹങ്കാരത്തിലും അകപ്പെട്ടു പോകുമോ എന്ന് ഞാൻ ഭയപ്പെടുന്നു. ഇതാണ് ആ വിഷയം. ആയതിനാൽ നിങ്ങളെപ്പോലെയുള്ള ഹഖ്ഖിന്റെ അഹ്‌ലുകാരായ ഉലമാക്കളുടെ മേൽനോട്ടത്തിന് ഞാൻ കടുത്ത ആവശ്യക്കാരനാണ്. നിങ്ങളുടെ മേൽനോട്ടം എനിക്ക് എപ്പോഴും ആവശ്യമാണെന്നുള്ള ചിന്ത നിങ്ങളിൽ ഉണ്ടായിരിക്കണം. ഇതിലുള്ള ഖൈറുകളിൽ ഉറപ്പ് നിൽക്കാൻ നിങ്ങൾ എന്നെ ശക്തിയായി ഉപദേശിച്ചു കൊണ്ടിരിക്കണം. ഇതിൽ വന്നു ചേരാവുന്ന തിൻമയിൽ നിന്ന് എന്നെ വിലക്കിക്കൊണ്ടിരിക്കുകയും ചെയ്യണം.
( 22റമദാൻ ഹി. 1362 ക്രി.-23-9-1943)

മൗലാനാ സയ്യിദ് സുലൈമാൻ നദ്‌വി 'മആരിഫ്' മാസിക (1944 നവം ബർ)യിൽ മൗലാനാ അവർകളെ പരിചയപ്പെടുത്തിക്കൊണ്ടെഴുതി:

'ലഖ്നൗവിലെ താമസക്കാലത്ത് ഒരിക്കൽ ഒരു സുഹൃത്തിന്റെ വീട്ടിൽ അസ്റിന്റെ സമയത്ത് ചായക്ക് ക്ഷണിച്ചിരുന്നു. സമീപത്ത് പള്ളി ഉണ്ടായിരുന്നില്ല. ആതിഥേയന്റെ വീട്ടിലെ ഒരു മുറിയിൽത്തന്നെ 'ജമാഅത്ത്' നമസ്കാരത്തിന് ഏർപ്പാട് ചെയ്യപ്പെട്ടു. മൗലാന സ്വയം എഴുന്നേറ്റ് നിന്ന് ബാങ്ക് കൊടുത്തു. ബാങ്കിന് ശേഷം എന്നോട് നമസ്കരിക്കാൻ നിർദേശിച്ചു. ഞാൻ ഒഴിഞ്ഞു മാറിയപ്പോൾ മൗലാന തന്നെ നമസ്കരിച്ചു. നമസ്കാരത്തിന് ശേഷം തന്നോടൊപ്പം നമസ്കാരത്തിൽ പങ്കെടുത്ത മുഖ്തദികളുടെ ഭാഗത്തേക്ക് ശ്രദ്ധ തിരിച്ച് മഹാനവർകൾ അരുളി: "സഹോദരൻമാരേ, ഞാൻ ഒരു പരീക്ഷണത്തിൽ അകപ്പെട്ടിരിക്കുകയാണ്. അല്ലാഹുതആലാ എന്നെ അതിൽനിന്ന് രക്ഷപ്പെടുത്താൻ നിങ്ങൾ ദുആ ചെയ്യണം. ഞാൻ ദീനിന്റെ പുണ്യമായ ഈ പരിശ്രമം ആരംഭിച്ചതു മുതൽ ജനങ്ങൾ എന്നോട് സ്നേഹാദരവുകൾ പ്രകടിപ്പിക്കാൻ തുടങ്ങിയിരിക്കുന്നു. അത് നിമിത്തം എന്നിൽ 'അഹന്ത' ഉണ്ടായിത്തീരുമോ എന്ന് ഞാൻ ഭയപ്പെടുന്നു. ഞാനൊരു മഹാനാണെന്ന ചിന്ത എന്നിൽ തന്നെ ഉണ്ടായിത്തീരുമോ എന്നും ഞാൻ ഭയപ്പെടുന്നു. ഈ പരീക്ഷണത്തിൽ നിന്ന് അല്ലാഹു എന്നെ രക്ഷപ്പെടുത്തണമെന്ന് ഞാൻ ദുആ ചെയ്തു കൊണ്ടിരിക്കുന്നു. നിങ്ങളും എനിക്ക് വേണ്ടി ദുആ ചെയ്യണം."

ഒരു പ്രാവശ്യം ഒരാൾ ഒരു മുന്തിയതരം വിരിപ്പ് മൗലാനക്ക് ഹദ്‌യ നൽകി. മൗലാനക്ക് അത് വലിയൊരു ഭാരമായി തോന്നി. ഈ വിഷയത്തിൽ രസകരമായ ഒരു പ്രഭാഷണം തന്നെ നടത്തി. ശേഷം ഡൽഹി നഗരത്തിലെ വലിയൊരു ആലിമിന്റെ സന്നിധിയിൽ ഇപ്രകാരം പറഞ്ഞ് ആ വിരിപ്പ് കൊണ്ടു വന്ന് സമർപ്പിച്ചു: "എനിക്ക് ഇത് ഹദ്‌യ ചെയ്തയാൾ ഞാൻ ആലിമാണെന്ന് ധരിച്ച് ഹദ്‌യ ചെയ്തതാണ്. ഞാൻ ആലിമാണെന്ന് അംഗീകരിക്കുന്ന ആളുടെ മുമ്പിൽ ഇത് സമർപ്പിച്ച് ഞാൻ ഇതിൽ നിന്ന് ഒഴിവാകുന്നു."

മറ്റുള്ളവരെ മാറ്റിനിറുത്തി, നീക്കിനിറുത്തി മുമ്പോട്ട് നീങ്ങുന്ന രീതി മൗലാനക്ക് ഇഷ്ടമല്ലായിരുന്നു. അത് ഫിർഔനിന്റെയും ഹാമാനിന്റെയും നടപടിക്രമമാണ്. ഒരു പ്രത്യേകതയുമില്ലാതെ കഴിയണം എന്നതായിരുന്നു മഹാനവർകളുടെ ആഗ്രഹം. ആരെയും മാറ്റിനിറുത്തി നീങ്ങുന്നതിൽ മഹാനവർകൾക്ക് താൽപര്യമില്ലായിരുന്നു. മേവാത്തിലെ യാത്രകളിലും സമ്മേളനസ്ഥലങ്ങളിലും ആയിരക്കണക്കിനാളുകൾ കൂടെയുള്ളപ്പോഴും എല്ലാവരുടെയും ശ്രദ്ധ തന്നിലേക്ക് തിരിയുമ്പോഴും മഹാനവർകൾ തനിക്ക്

ഒരു നിലയിലുള്ള പ്രത്യേകതയും ഇഷ്ടപ്പെട്ടിരുന്നില്ല. അന്തിമ രോഗത്തിന്റെ കാലയളവിൽപ്പോലും തനിക്കുവേണ്ടി മറ്റുള്ളവരെ മാറ്റി നിറുത്തുന്നത് മഹാനവർകൾ ഇഷ്ടപ്പെട്ടിരുന്നില്ല.

അന്തിമരോഗത്തിന്റെ അവസാനദിനങ്ങളിൽ സന്ദർശകർ വളരെ കൂടുതലായിരുന്നു. രോഗത്തിന്റെ പ്രത്യേക നില കാരണം 'മുസാഫഹ' ചെയ്യുന്നതിൽ നിന്ന് മഹാനവർകൾ തടയപ്പെട്ടിരുന്നു. അപരിചിതനായ ഒരാൾ ഒരു ദിവസം മഹാനവർകളെ സന്ദർശിക്കുന്നതിനായി വന്നു. സദസ്സിൽ ഇരിക്കുന്നവരെ താണ്ടിക്കടന്ന് 'മുസാഫഹ' ചെയ്യാൻ ശ്രമിച്ചു. മേവാത്തിയായ ഒരു ഖാദിം മുമ്പോട്ട് വന്ന് കൈകൊണ്ട് അദ്ദേഹത്തെ തടഞ്ഞു. അദ്ദേഹം കോപാകുലനായി ആലിമീങ്ങളെ കുറ്റം പറഞ്ഞുകൊണ്ട് തിരിഞ്ഞ് നടന്നു. മൗലാനാ മേവാത്തിയായ ആ ഖാദിമിനെ തന്റെയടുക്കൽ ആംഗ്യം കാണിച്ച് വിളിച്ച് താക്കീത് നൽകിക്കൊണ്ട് പറഞ്ഞു: 'മുസൽമാന്റെ ഹൃദയത്തെ ദുഃഖിപ്പിക്കൽ അല്ലാഹുവിന്റെയടുക്കൽ കുറ്റകരമായ കാര്യമാണ്. നീ പോയി അദ്ദേഹത്തോട് മാപ്പ് ചോദിക്കണം. അദ്ദേഹത്തിന്റെ പൊരുത്തം നേടി മടങ്ങിവരണം.' ആ പാവം അങ്ങനെ തന്നെ ചെയ്തു. വിനീതനും പള്ളിയുടെ വെളിയിൽ ഈ തമാശ കാണാനിടയായി. അപരിചിതനായ ആ മനുഷ്യൻ നിറുത്താതെ അസഭ്യം ചൊരിഞ്ഞു കൊണ്ടിരിക്കുന്നു. ആ പാവം മേവാത്തി കൈകെട്ടിനിന്ന് ഇത്ര മാത്രം പറയുന്നു. ഞാൻ താങ്കളുടെ ഹൃദയത്തെ വേദനിപ്പിച്ചു. എനിക്ക് താങ്കൾ ശിക്ഷ നൽകണം. അല്ലാത്തപക്ഷം അല്ലാഹുവിന് വേണ്ടി മാപ്പ് ചെയ്യണം.

**ഹൃദയവിശാലത**

ഇന്ത്യയിൽ വളരെക്കാലമായി ദീനിന്റെയും ഇൽമിന്റെയും ചെറിയ ചെറിയ ഹൽഖകൾ (ഇതിവൃത്തങ്ങൾ) ഉടലെടുത്തിരിക്കുന്നു. ഓരോ ഹൽഖയിലും ഉൾപ്പെട്ടവർ ഉൽമും ദീനും അവരവരുടെ ഹൽഖയിൽ ഒതുങ്ങിക്കഴിയുന്നതായി കണക്കാക്കുന്നു. തങ്ങളുടെ ഹൽഖയുടെ വെളിയിൽ ഇൽമിനെയോ ദീനിനെയോ സങ്കൽപിക്കാൻ പോലും ഒരു വിഭാഗത്തിനും കഴിയുന്നില്ല. ഇതര വിഭാഗങ്ങളുടെ ഇൽമോ ദീനോ തഖ്‌വയോ അംഗീകരിക്കാൻ പോലും ഒരു വിഭാഗവും സന്നദ്ധവുമല്ല. ഇതര വിഭാഗങ്ങളുമായി ബന്ധപ്പെടുമ്പോൾ ഏക ദീനിന്റെ വക്താക്കളുമായി ബന്ധപ്പെടുമ്പോഴുണ്ടാകേണ്ട ഹൃദയംഗമമായ സന്തോഷം ഒരു വിഭാഗത്തിനും അനുഭവപ്പെടുന്നുമില്ല. ഈ ചിന്താഗതി വളർന്ന് വളർന്ന് ഒരേ വിഭാഗത്തിൽതന്നെ ഉൾപ്പെട്ട രണ്ടുപേരുടെ ഇടയിൽത്തന്നെ രാഷ്ട്രീയമായോ മറ്റോ അഭിപ്രായ വ്യത്യാസമുള്ളവരാണെങ്കിൽ, അവർ ഇരുവരെയും സ്നേഹിക്കുക, ആദരിക്കുക എന്നതു പോലും ചിലർക്ക് സാധ്യമല്ലാത്ത നിലയിൽ കാര്യങ്ങൾ

എത്തിയിരിക്കുന്നു. ഒരു ഹൃദയത്തിൽ അവർക്ക് സ്ഥാനം നൽകൽ, വൈരുധ്യങ്ങൾക്ക് സ്ഥാനം നൽകുന്നതുപോലെ ആയിത്തീർന്നിരിക്കുന്നു. പരസ്പരം അറിയാനും ഉൾക്കൊള്ളാനുമുള്ള അവസരം പരിമിതമായി വരുന്നു എന്നതാണ് ഇതിന്റെ അനന്തരഫലം. പരസ്പരം അപരിചിതത്വവും അകൽച്ചയും വളരുന്നതിന് ഇത് ഇടയാക്കിയിരിക്കുന്നു. ദീനിന്റെയും ഹഖ്ഖിന്റെയും അഹ്ലുകാരുടെ ഇടയിൽ വലിയ ഭിത്തികൾ തീർക്കപ്പെടുന്നതിനും ഇത് ഹേതുവായിത്തീർന്നിരിക്കുന്നു.

അല്ലാഹു തആലാ മൗലാനയ്ക്ക് ഹൃദയവിശാലതയുടെ സമ്പത്ത് നൽകി അനുഗ്രഹിച്ചു. ദീനിയായ എല്ലാ വിഭാഗങ്ങളും അവരുടെ പ്രത്യേകതയും അഭിപ്രായ വ്യത്യാസങ്ങളും നിലനിൽക്കുന്നതോടൊപ്പം തന്നെ ഹഖ്ഖിന്റെ അഹ്ലുകാരായ എല്ലാവരെയും ഒരേസമയത്ത് ഉൾക്കൊള്ളാനുള്ള വിശാലത മഹാനവർകളുടെ ഹൃദയത്തിനുണ്ടായിരുന്നു. ഓരോരുത്തർക്കും അവരുടെ പദവിയുടെയും വ്യക്തിത്വത്തിന്റെയും അടിസ്ഥാനത്തിൽ പ്രത്യേകതയും, ഹൃദയത്തിൽ പ്രത്യേക സ്ഥാനവും മഹാനവർകൾ നൽകിയിരുന്നു.

മൗലാനയുടെ അടുക്കൽ ഉമ്മത്തിലെ ഒരു വിഭാഗവും ഏതെങ്കിലും നിലയിലുള്ള ഒരു പ്രത്യേകതയിൽ നിന്ന്, എല്ലാ ഓരോ വ്യക്തികളും ഏതെങ്കിലും നിലയിലുള്ള ഒരു യോഗ്യതയിൽ നിന്ന് ഒഴിവായവരായിരുന്നില്ല. ഓരോ വിഭാഗത്തിലും മറ്റുള്ളവരിലില്ലാത്ത ഏതെങ്കിലും നിലയിലുള്ള ഒരു ഗുണം നിലനിൽക്കുന്നു. ആയതിനാൽ ഓരോ വിഭാഗവും അടുത്തവരിലുള്ള നല്ല ഗുണങ്ങൾ ഉൾക്കൊള്ളാൻ പരിശ്രമിക്കണം. ഓരോരുത്തരുടെയും വിശിഷ്ട ഗുണങ്ങൾ പുണ്യമായ ഈ പരിശ്രമത്തിൽ പ്രയോജനപ്പെടുത്താൻ മൗലാന ആഗ്രഹിച്ചിരുന്നു. എല്ലാവരുടെയും നന്മകൾ ഈ പരിശ്രമത്തിന് പ്രയോജനകരമാക്കിത്തീർക്കുന്നതിനുള്ള പ്രത്യേക കഴിവ് മൗലാനാ (റ) അവർകൾക്ക് അല്ലാഹു നൽകുകയും ചെയ്തിരുന്നു. അല്ലാഹുതആലാ ഏതെങ്കിലും നിലയിലുള്ള ദീനീ പ്രത്യേകത നൽകിയ, പ്രത്യേക യോഗ്യതകളുള്ള, ദീനിയായ താൽപര്യമുള്ള വ്യക്തികളെയും വിഭാഗങ്ങളെയും ദീനിയായ പരിശ്രമത്തിൽ ബന്ധപ്പെടുത്തി, അവരുടെ യോഗ്യതകൾ ഈ രംഗത്ത് പ്രയോജനപ്പെടുത്തി, ദീനിന്റെ പുരോഗതിക്ക് അത് ഹേതുവാക്കിത്തീർക്കാൻ മൗലാനാ (റ) അവർകൾക്ക് വലിയ താൽപര്യമായിരുന്നു.

ഒരു മഹാന് ഒരു പ്രവർത്തകനെ സംബന്ധിച്ച് മൗലാന എഴുതി:

"തഅ്ലീമിലും തബ്ലീഗിലും മഹാന്മാരുമായി ബന്ധം നിലനിറുത്തുന്നതിനെ സംബന്ധിച്ച് അദ്ദേഹത്തെ ഉണർത്തിക്കൊണ്ടിരിക്കണം. ഒരു

കാര്യം മനസ്സിലാക്കുകയും, ഓർമവെക്കുകയും ചെയ്യുക. ഓരോരുത്തർക്കുമുള്ള യോഗ്യതയുടെ നിലയനുസരിച്ച്, അവർ കേന്ദ്രസ്ഥാനം വരെ എത്തുന്നതിൽ വളരെയധികം വൈതരണികൾ തരണം ചെയ്യേണ്ടതായുണ്ട്."

ഒരു ദിവസം ഞാൻ പറഞ്ഞു: ഹസ്രത്ത്, നദ്‌വത്തുൽ ഉലമാ (ലഖ്നൗ) യുടെ ഉത്തരവാദപ്പെട്ടവർ എപ്പോഴും ദീനിന്റെ അഹ്‌ലുകാരോട് ബഹുമാനവും ആദരവുമാണ് പുലർത്തിപ്പോരുന്നത്. പക്ഷേ, ദീനിന്റെ അഹ്‌ലുകാരിൽ നിന്ന് അതിന് പ്രത്യുത്തരമായി മഹബ്ബത്തിന്റെ നിലപാട് അവരോട് സ്വീകരിച്ചു കാണുന്നില്ല. അവരെ തികച്ചും അന്യരായാണ് കാണുന്നത്. അല്ലാഹുവിന്റെ അനുഗ്രഹത്താൽ, അവിടുന്ന് ഞങ്ങളുടെ നേരെ കരുണയുടെ നോട്ടം നോക്കി. സ്വന്തം ആൾക്കാരോടെന്നപോലെ അവിടുന്ന് ഞങ്ങളുമായി ബന്ധപ്പെട്ടു. ഇത്രയും കേട്ടപ്പോൾ, മൗലാന കണ്ണീരൊഴുക്കിക്കൊണ്ട് ചോദിച്ചു: "നിങ്ങൾ എന്താണ് പറയുന്നത്? നിങ്ങളുടെ 'ജമാഅത്ത്' ദീനിന്റെ അഹ്‌ലുകാരുടെ ജമാഅത്താണല്ലോ. ഞാൻ അലീഗർകാരെപ്പോലും വിട്ട് കളയുന്നവനല്ല. അവരോടും അകൽച്ച കാണിക്കൽ ശരിയല്ല."

സഹാറൻപൂരിലെ മസാഹിറുൽ ഉലൂം, ദാറുൽ ഉലൂം ദേവ്ബന്ദ്, ദാറുൽ ഉലൂം നദ്‌വത്തുൽ ഉലമാ ലഖ്നൗ, ജാമിഅ മില്ലിയ, ഇവിടുത്തെ പണ്ഡിതരോടൊപ്പം ഭൗതിക കലാലയങ്ങളിലെയും യൂനിവേഴ് സിറ്റികളിലെയും വിദ്യാർത്ഥികളും അധ്യാപകരും കച്ചവടക്കാരും തൊഴിലാളികളും നാനാതുറകളിലുള്ള മുസ്‌ലിം ബഹുജനങ്ങൾ എല്ലാവരും തോളോട് തോൾ ചേർന്ന്, ആരും ആരോടും ഒരകൽച്ചയും കാണിക്കാതെ ദീനിന്റെ പുണ്യമായ ഈ പരിശ്രമത്തിൽ മുമ്പോട്ട് നീങ്ങിയത് മൗലാനയുടെ വിശാലമായ കാഴ്ചപ്പാടിന്റെ അനന്തരഫലമായിരുന്നു. മൗലാന ഓരോ വിഭാഗത്തിന്റെയും പ്രത്യേകതകൾ അംഗീകരിക്കുകയും അവരെ പ്രശംസിക്കുകയും ചെയ്തിരുന്നു. ചിലരുടെ ദീനീ ജീവിതം, ചിലരുടെ ചിട്ടയോടെയുള്ള പ്രവർത്തനം, ചിലരുടെ ചിന്താശക്തി, അനുഭവ സമ്പത്ത് തുടങ്ങിയ ഓരോ ഗുണങ്ങളും ദീനിന്റെ ഈ പരിശ്രമത്തിൽ ഉപയോഗപ്പെടുത്തൽ മഹാനവർകൾ ആവശ്യമായി കണക്കാക്കിയിരുന്നു. ഈ ഗുണങ്ങൾ ഇതര മാർഗങ്ങളിൽ ചെലവാകുന്നത് കാണുമ്പോൾ, മഹാനവർകൾക്ക് വലിയ ദുഃഖവും അനുഭവപ്പെട്ടിരുന്നു. മഹാനവർകളുടെയടുക്കൽ നല്ല മനസ്സും, ചിന്തയും നൽകപ്പെട്ടവർ, ചുറുചുറുക്കും ത്യാഗസന്നദ്ധതയും ആത്മധൈര്യവും നൽകപ്പെട്ടവർ-അവരുടെ ശ്രദ്ധ ദുൻയാവിനെക്കാൾ ദീനിലേക്ക് തിരിയേണ്ടത് ആവശ്യമായിരുന്നു. അവരുടെ ശ്രദ്ധയും താൽപര്യവും മുഖ്യ

ന്തരം ദീനിന്റെ ഈ പരിശ്രമത്തിൽ പുരോഗതിയും ശക്തിയും കൈവരുന്നതാണ്. ദീനിയായ സൂക്ഷ്മതയും ഗ്രാഹ്യശക്തിയും പുലർത്തുകയും കാര്യങ്ങൾ നല്ല നിലയിൽ നടത്തുകയും ചെയ്യുന്ന ഒരു കച്ചവടക്കാരന് മഹാനവർകൾ എഴുതി:

"ഞാൻ താങ്കളെപ്പോലെയുള്ള എല്ലാ സ്നേഹിതരോടും മഹത്തുക്കളോടും ആവശ്യപ്പെടുന്ന കാര്യം, നിങ്ങൾ എന്റെ സഹായികൾ എന്നതിലുപരി, ആത്മധൈര്യം അവലംബിച്ച് മുമ്പോട്ട് വന്ന് നിങ്ങൾ ഈ പരിശ്രമം ഏറ്റെടുത്ത് നടത്തുന്നവരായിത്തീരണം എന്നുള്ളതാണ്. നിങ്ങളുടെ ധൈര്യം, താൽപര്യം, കഴിവ്, ബുദ്ധി എല്ലാമെല്ലാം ജീവസ്സുറ്റ ഒരു പ്രവർത്തനത്തെ ഏറ്റു നടത്താൻ കെൽപുള്ളതാണ്. ജീവസ്സുറ്റ പ്രവർത്തനങ്ങൾക്ക് ജീവനുള്ളവർ തന്നെയാണാവശ്യം." വ്യക്തികളെ സംബന്ധിച്ചും പ്രസ്ഥാനങ്ങളെ സംബന്ധിച്ചും മൗലാനയുടെ കാഴ്ചപ്പാട് ഇത് തന്നെയായിരുന്നു.

പ്രസ്ഥാനങ്ങളെ കൂടാതെ ആത്മീയ പരമ്പരകൾ, തരീഖത്തിന്റെ മശാഇഖൻമാരുമായി ബന്ധപ്പെട്ട വ്യക്തികൾ എല്ലാവരെ സംബന്ധിച്ചും മൗലാനായുടെ ഹൃദയ വിശാലതയുടെ അവസ്ഥ ഇതു തന്നെയായിരുന്നു. ശൈഖുമാരുമായി ബന്ധമുള്ളവർ ഈ പരിശ്രമവുമായി ബന്ധപ്പെടുന്നതിൽ മൗലാനക്ക് വലിയ സന്തോഷമായിരുന്നു. അവരെ വളരെയധികം ആദരിക്കുകയും ചെയ്തിരുന്നു. മുജദ്ദിദി ത്വരീഖത്തിനെയും ഹസ്രത്ത് മൗലാനാ ഫസ്ലുർറഹ്മാൻ സാഹിബ് (റ) അവർകളുമായി ബന്ധപ്പെട്ടവരെയും ഞാൻ പരിചയപ്പെടുത്തിയപ്പോൾ, മൗലാന വളരെ സന്തോഷിക്കുകയും, അവരോട് വലിയ ആദരവ് പ്രകടിപ്പിച്ചുകൊണ്ട് ഇപ്രകാരം പറയുകയും ചെയ്തു: "ഞാൻ ചെറുപ്പം മുതൽ മഹാൻമാരിൽ നിന്ന് കേട്ടു വരുന്ന കാര്യമാണ് രണ്ട് 'ഖുത്ബുകൾ' ഈ കാലയളവിൽ ജീവിച്ചിരുന്നു എന്നത്. പടിഞ്ഞാറ് ഹസ്രത്ത് ഗൻഗോഹിയും, കിഴക്ക് ഹസ്രത്ത് മൗലാനാ ഫസ്ലുർറഹ്മാൻ സാഹിബും. മൗലാനാ ഫസ്ലുർറഹ്മാൻ സാഹിബ് (റ) അവർകളുടെ ശിഷ്യഗണങ്ങൾ ഈ അമലിൽ ശ്രദ്ധ ചെലുത്തണമെന്നത് എന്റെ വലിയ ആഗ്രഹമാണ്. ഒരു പ്രാവശ്യം ഹസ്രത്ത് മൗലാനാ ഫസ്ലുർറഹ്മാൻ സാഹിബ് (റ) അവർകളുടെ പ്രസിദ്ധനായ ഒരു ശിഷ്യനെ സംബന്ധിച്ച് (ദുൻയവിയ സ്ഥാനങ്ങളും ദീനിയായ, ഇൻമിയായ യോഗ്യതകളും അദ്ദേഹത്തിൽ സമ്മിശ്രമായി സമ്മേളിച്ചിരുന്നു) മൗലാന അരുളി: "അദ്ദേഹം അല്ലാഹുവുമായി അടുപ്പമുള്ള മഹാനാണെന്ന് ഞാൻ അദ്ദേഹത്തെ സംബന്ധിച്ച് മനസ്സിലാക്കുന്നു. അദ്ദേഹത്തിന്റെ ശ്രദ്ധ ഈ അമലിലേക്ക് തിരിക്കാൻ പരിശ്രമിക്കണമെന്ന് മൗലാനാ (റ) അവർകൾ എന്നെ പല പ്രാവശ്യം ഉണർത്തുകയുണ്ടായി.

തന്റെ സമകാലീനരായ പ്രശസ്ത വ്യക്തികളെക്കുറിച്ച് അഭിപ്രായം പ്രകടിപ്പിക്കുമ്പോൾ, ഓരോരുത്തരുടെയും സ്ഥാനങ്ങൾ മനസ്സിലാക്കുന്നതിലും, അവരെ സംബന്ധിച്ചുള്ള ആഴമേറിയ പഠനത്തിലും മൗലാനക്കുള്ള പ്രത്യേകമായ കഴിവ് വളരെ വ്യക്തമായി പ്രകടമായിരുന്നു.

ഈ അമലുമായി ഒരിക്കലും ബന്ധപ്പെടുകയില്ലെന്നും ദീനുമായി ഒരിക്കലും അടുക്കുകയില്ലെന്നും പൊതുവേ വിധിയെഴുതപ്പെട്ട പലരും ദീനിന്റെ ഈ പരിശ്രമവുമായി ബന്ധപ്പെട്ടു. ദീനുമായും ദീനിന്റെ അഹ്ലുകാരുമായും അവരുടെ ബന്ധം സുദൃഢമായി. സാവകാശം അവരുടെ ജീവിതത്തിൽ വലിയ മാറ്റം സംഭവിച്ചു. പിൽക്കാലത്ത് അവർ സ്വയം പ്രവർത്തകരായി മാറി. ഇതെല്ലാം മൗലാനയുടെ ഹൃദയവിശാലതയുടെയും വിശാലമായ ചിന്തയുടെയും അനന്തര ഫലങ്ങളായിരുന്നു. ദീനുമായി അടുക്കുകയില്ലെന്ന് ഉറപ്പിച്ച പലരും ദിവസങ്ങൾക്കുള്ളിൽ ദീനീരംഗത്ത് വലിയ പ്രയോജനമുള്ളവരായി മാറി. ഓരോ വ്യക്തികളോടും ഒരേ നിലയിലുള്ള പ്രവർത്തനം നിർദേശിക്കുകയോ, അതിന് നിർബന്ധിക്കുകയോ ചെയ്യുമായിരുന്നില്ല. ഓരോരുത്തരുടെയും അവസ്ഥ, സ്ഥിതി വിശേഷം, പ്രത്യേകതകൾ, യോഗ്യതകൾ എല്ലാം പരിഗണിച്ച് അവരെ ദീനിന്റെ ഈ പരിശ്രമത്തിൽ ബന്ധപ്പെടുത്തിയിരുന്നു. മറ്റുള്ളവർ വലിയ ത്യാഗം ചെയ്യുമ്പോൾ പ്രകടിപ്പിക്കുന്ന സന്തോഷം ഇവരുടെ ചെറിയ പരിശ്രമങ്ങളിൽ മഹാനവർകൾ പ്രകടിപ്പിച്ചിരുന്നു. മഹത്വങ്ങൾ എടുത്തു പറഞ്ഞ് അവരെ പ്രോത്സാഹിപ്പിക്കുകയും, അമലീരംഗത്തേക്ക് കടന്നു വരാൻ അവരെ ധൈര്യപ്പെടുത്തുകയും ചെയ്യുമായിരുന്നു.

**ഇസ്തിഖാമത്ത് (ദൃഢചിത്തത)**

മൗലാന, ദൃഢചിത്തത പൊതുവേ ഇല്ലാതായ ഈ കാലഘട്ടത്തിൽ തന്റെ ദൃഢചിത്തതയിലൂടെ മുൻഗാമികളായ മഹാൻമാരുടെ ഓർമ പുതുക്കിയവരാണ്. മഹാനവർകൾ ചെറിയ ചെറിയ സുന്നത്തുകൾ പോലും സ്ഥിരമായി അനുഷ്ഠിച്ചിരുന്നു. ഈ കാലഘട്ടത്തിൽ ഫർദ്, വാജിബുകളിൽപ്പോലും മഹാനവർകളുടെ നിലപാട് കണ്ടെത്താൻ സാധിച്ചാൽ അത് മഹാഭാഗ്യമാണ്.

അന്തിമരോഗത്തിന്റെ കാലയളവ് മഹാനവർകളുടെ ദൃഢചിത്തതയുടെ ഉയർന്ന തെളിവാണ്. ഈ രോഗത്തിന്റെ ആറുമാസക്കാലയളവിൽ (ഈ കാലയളവിൽ ആരോഗ്യം ക്ഷയിച്ചുകൊണ്ടേയിരുന്നു. ബലഹീനത വർധിച്ചുവന്നു. ചുണ്ടിൽ ചെവി വെച്ചാലല്ലാതെ ശബ്ദം കേൾക്കാൻ സാധിക്കുമായിരുന്നില്ല. ഇത്രത്തോളം ബലഹീനത വർധിച്ചിരുന്നു.) ജമാഅത്ത് നമസ്കാരത്തിന് പൂർണമായ പ്രാധാന്യം നൽകിയിരുന്നു. ഒരു

നമസ്കാരം പോലും ജമാഅത്തിൽ പങ്കെടുക്കാതെ മഹാനവർകൾ നിർവഹിച്ചിട്ടില്ല. അവസാന ഇശാ നമസ്കാരത്തിൽതന്നെ മലമൂത്ര വിസർജനത്തിന്റെ ആവശ്യം നേരിട്ടപ്പോൾ, മുറിയിൽ മറ്റൊരു ജമാഅത്തിനോടൊപ്പം നമസ്കാരം നിർവഹിച്ചു. വഫാത്തിന് രണ്ട് മാസം മുമ്പ് വരെ ഓരോ വഖ്ത്ത് നമസ്കാര സമയത്തും ഒരു അദ്ഭുതം കാണാൻ കഴിഞ്ഞിരുന്നു; മൗലാനക്ക് സ്വയം എഴുന്നേൽക്കാനും ഇരിക്കാനും ശക്തിയില്ല. ഇരുന്നാൽ സ്വയം എഴുന്നേൽക്കാൻ കഴിയുമായിരുന്നില്ല. ഇത്തരുണത്തിൽ രണ്ട് പേർ താങ്ങിപ്പിടിച്ച് സഫ്ഫിൽ നിറുത്തുമായിരുന്നു. ഇമാം 'അല്ലാഹു അക്ബർ' പറഞ്ഞ് നമസ്കാരം തുടങ്ങിയതും മൗലാനയിൽ എവിടെ നിന്നോ ഒരു ശക്തി വന്നെത്തും. പരിപൂർണ സമാധാനത്തോടു കൂടി സ്വയം മഹാനവർകൾ റുകൂഉം, സുജൂദും നിർവഹിക്കുന്നു. സുബ്ഹി നമസ്കാരത്തിലെ നീണ്ട നിറുത്തം അനായാസമായി നിർവഹിക്കുന്നു. പക്ഷേ, ഇമാം സലാം പറഞ്ഞ് നമസ്കാരം അവസാനിപ്പിച്ച് കഴിയുമ്പോൾ, നമസ്കാര സമയത്ത് നിലനിന്നിരുന്ന ആ ശക്തി തികച്ചും നഷ്ടപ്പെട്ടതു പോലുള്ള അവസ്ഥ. സ്വയം എഴുന്നേൽക്കാൻ പോലും കഴിയുന്നില്ല. ശേഷം രണ്ട് പേരുടെ സഹായത്താൽ മഹാനവർകൾ തന്റെ വിശ്രമസ്ഥലത്തെത്തുന്നു. സുന്നത്ത് നമസ്കാരത്തിൽ മറ്റൊരാൾ റുകൂഉം സുജൂദും ചെയ്യിക്കുന്നു. പക്ഷേ, 'വിത്ർ' നമസ്കാരത്തിൽ സ്വയം റുകൂഉം സുജൂദും ചെയ്യുന്നു. അതിൽ ആരുടെ സഹായവും സ്വീകരിച്ചിരുന്നില്ല. നിൽക്കാൻ ഒരു നിലയിലും കഴിവില്ലാതെയായപ്പോൾ ഇരുന്ന്, ജമാഅത്തിൽ പങ്കെടുത്ത് നമസ്കരിച്ചിരുന്നു. ഡോക്ടർമാരുടെയും ഉലമാക്കളുടെയും കർശനമായ നിരോധനം നിമിത്തമാണ് ഇരുന്നിരുന്നത്. മൗലാനയുടെ ആത്മധൈര്യം അപ്പോഴും നിൽക്കാമെന്നതായിരുന്നു. കൂടെയുള്ളവർ അനുവദിച്ചിരുന്നെങ്കിൽ, മഹാനവർകൾ നിന്ന് തന്നെ നമസ്കരിക്കുമായിരുന്നു. കടുത്ത ബലഹീനത നിമിത്തം ഇരിക്കാൻ പോലും സാധിക്കാത്ത അവസ്ഥയായപ്പോൾ കിടന്ന് നമസ്കരിക്കാൻ തുടങ്ങി. കട്ടിൽ സഫ്ഫിന്റെ ഒരു സൈഡിലിട്ട്, ജമാഅത്തിൽ പങ്കെടുത്ത് നമസ്കരിച്ചിരുന്നു. വുദു, മിസ്‌വാക്ക് തുടങ്ങിയ കാര്യങ്ങൾ മുമ്പ് ചെയ്തിരുന്നതു പോലെ പൂർണമായ ശ്രദ്ധയിൽ ചെയ്തിരുന്നു. സുന്നത്തുകളും അദബുകളും ശ്രദ്ധിച്ച്, ദിക്ർ-ദുആകൾ ചൊല്ലിക്കൊണ്ട് വുദു ചെയ്തിരുന്നു. മേവാത്തികളായ പ്രവർത്തകരുടെയും ഉലമാക്കളുടെയും ഒരു ജമാഅത്ത് ഈ 'ഖിദ്മത്തി' നായി പ്രത്യേകം നിയോഗിക്കപ്പെട്ടിരുന്നു. അവർ പൂർണ ശ്രദ്ധയിൽ വുദു ചെയ്യിച്ചിരുന്നു. വെള്ളത്തിന്റെ ഉപയോഗം ശരീരം താങ്ങാതെയായപ്പോൾ, ഉലമാക്കളുടെ 'ഫത്‌വ'യുടെയും ഡോക്ടർമാരുടെ നിർദേശ

ത്തിന്റെയും വെളിച്ചത്തിൽ, 'തയമ്മും' ചെയ്യാൻ തുടങ്ങി. പക്ഷേ, തയമ്മും ചെയ്തിരുന്നതും ഒരു എളുപ്പത്തിന്റെ വഴി കൈവന്നല്ലോ എന്ന ശൈലിയിലായിരുന്നില്ല. മറിച്ച്, അതും അല്ലാഹുവിന്റെ നിഅ്മത്തായിക്കരുതി, അല്ലാഹു നൽകിയ 'റുഖ്സത്ത്' (വിടുതൽ) സ്വീകരിക്കലും 'ദൃഢചിത്തത'യാണ് എന്ന നിയ്യത്തിലായിരുന്നു. അതിനെ തള്ളിക്കളയൽ 'നിഅ്മത്തി'നെ നിഷേധിക്കലാണ് എന്നും മഹാനവർകൾ കരുതിയിരുന്നു.

മൗലാന നാട്ടിലായാലും യാത്രയിലായാലും ബാങ്ക്, ഇഖാമത്ത്, ജമാഅത്ത് നമസ്കാരം ഇവകളിൽ പരിപൂർണമായി ശ്രദ്ധിച്ചിരുന്നു. ഈ കാലയളവിൽ വിനീതന് ട്രെയിനിലും ഇതര വാഹനങ്ങളിലുമായി മൗലാനയോടൊപ്പം യാത്ര ചെയ്യുന്നതിനുള്ള ധാരാളം അവസരങ്ങൾ ലഭിച്ചിട്ടുണ്ട്. ബാങ്കും ഇഖാമത്തുമില്ലാതെ, ജമാഅത്തായിട്ടല്ലാതെ എപ്പോഴെങ്കിലും നമസ്കരിച്ചതായി ഓർമയില്ല. ട്രെയിനിൽ എത്ര വലിയ തിരക്കനുഭവപ്പെട്ടാലും ബാങ്കും ഇഖാമത്തും കൊടുത്ത് ജമാഅത്തായി നിന്ന് നമസ്കരിക്കും. 'ബാങ്ക്' കേട്ടാൽ ഉടനെ യാത്രക്കാർ മാറിക്കൊടുക്കും. മൗലാന കൂടെയുള്ളവരെ ചിട്ടയോടെ നിറുത്തി, നമസ്കാരം നിർവഹിക്കും.

ഒരു പ്രാവശ്യം ഒരു യാത്രയിൽ ഞാൻ മൗലാനയുടെയടുക്കലെത്തി, എന്നോടൊപ്പം എന്റെ ഒരു സുഹൃത്തുമുണ്ടായിരുന്നു. അദ്ദേഹത്തിന് തിരക്കിനിടയിൽ ട്രെയിനിൽ നമസ്കരിക്കുക പ്രയാസമായിരുന്നു. എന്നെ കണ്ട ഉടനെ മൗലാന ചോദിച്ചു: 'നമസ്കരിച്ചോ?' ഞാൻ പറഞ്ഞു: 'ഞാൻ നമസ്കരിച്ചു. പക്ഷേ, എന്റെ സുഹൃത്ത് നമസ്കരിച്ചു കൊണ്ടിരിക്കുകയാണ്.' മൗലാന (റ) അവർകൾ ഖേദം പ്രകടിപ്പിച്ചുകൊണ്ടരുളി: "ഞാൻ ഈ അമലുമായി ബന്ധപ്പെട്ടത് മുതൽ (ഇരുപത് വർഷമായി) ട്രെയിനിൽ ഒരു നമസ്കാരവും ജമാഅത്തായല്ലാതെ നിർവഹിച്ചിട്ടില്ല. കരുണയുള്ള റബ്ബ് തറാവീഹും ട്രെയിനിൽതന്നെ നമസ്കരിക്കുന്നതിന് അവസരം നൽകി. ചിലപ്പോൾ 'തറാവീഹ്' രണ്ട് റക്അത്ത് മാത്രമേ നമസ്കരിക്കാൻ സാധിച്ചിട്ടുള്ളൂ. എങ്കിലും പൂർണമായി നഷ്ടപ്പെട്ടിട്ടില്ല."

മൗലാന നന്മയെ ഉപദേശിക്കുന്നതിലും തിന്മയെ തടയുന്നതിലും പ്രത്യേകമായ ഉസൂലുകൾ (ചിട്ടകൾ) പാലിച്ചിരുന്നു. അവക്ക് ഒരു ക്രമീകരണം നൽകുകയും, അവ സാവകാശം നടപ്പിൽ വരുത്തുകയും ചെയ്തിരുന്നു. പക്ഷേ, ഒരു തിന്മ പ്രത്യക്ഷമായി നടമാടുന്നത് കണ്ടാൽ വിട്ടുവീഴ്ചയുടെ നിലപാട് ഒരു നിലയിലും സ്വീകരിച്ചിരുന്നില്ല. 'ഹഖ്ഖിനെതിരിൽ ഒരു കാര്യം തങ്ങളുടെ തിരുസന്നിധിയിൽ നടമാടിയാൽ, നബി (സ) തങ്ങളുടെ കോപത്തെ ഒരാൾക്കും തടയാൻ കഴിയുമായിരുന്നില്ല' എന്ന ഹദീ

സനുസരിച്ചായിരുന്നു മൗലാനയുടെ അമൽ. മുൻഗാമികളായ മഹാൻ മാരുടെ ഈ വിഷയത്തിലെ ഉറച്ചനിലപാടും സൂക്ഷ്മതയും മൗലാന ഈ സന്ദർഭത്തിൽ എടുത്തു പറയുകയും ചെയ്തിരുന്നു.

മൗലവി നൂർ മുഹമ്മദ് വിവരിക്കുന്നു:

"ഹി. 1357 - അവസാന ഹജ്ജിന്റെ സന്ദർഭം. കറാച്ചിയിൽ രണ്ടു കപ്പ ലുകൾ തമ്മിൽ മൽസരമായി. ഒരു കപ്പൽ 55 രൂപ ടിക്കറ്റ് നിരക്ക് നിശ്ചയിച്ചു. ആ കപ്പലിലെ യാത്രക്കാർക്ക് ഒരു സ്ത്രീ കുത്തിവെപ്പ് നടത്തുകയാ യിരുന്നു. മൗലാന ദേഷ്യത്തിൽ അരുളി. ഫർദായ ഹജ്ജ് നിർവഹിക്കാൻ പോകുന്നു. ഹറാമിൽ ഏർപ്പെട്ടു കൊണ്ടിരിക്കുന്നു. മഹ്റമല്ലാത്ത സ്ത്രീ യുടെ കൈ കൊണ്ട് ഞാൻ കുത്തിവെപ്പ് എടുക്കുന്നതല്ല. കൂടെയുള്ളവർ പറഞ്ഞു: വേഗത്തിൽ ഈ സ്ത്രീയെക്കൊണ്ട് തന്നെ കുത്തിവെപ്പെടുത്ത് ഈ കപ്പലിൽ നാം കയറിയില്ലെങ്കിൽ, ടിക്കറ്റ് നിരക്ക് 55ന് പകരം അടുത്ത കപ്പലിൽ 182 ആയി മാറും. മൗലാന അരുളി: എത്ര ആയാലും ശരി. മൗലാന വിസമ്മതിച്ചു. കൂടെയുള്ളവരും അവിടെത്തന്നെ നിന്നു. പല സ്ഥലത്തും ഫോൺ ചെയ്തു. അൽപസമയത്തിനുള്ളിൽ ഒരു ഡോക്ടർ തുള്ളി ച്ചാടിക്കൊണ്ട് വന്ന് ചോദിച്ചു: ലേഡിഡോക്ടറെക്കൊണ്ട് കുത്തിവെപ്പ് എടു ക്കാത്ത ആ ശൈഖ് എവിടെയാണ്? ഉടനെ മൗലാനയും തന്റെ കൂടെ യുള്ളവരും ആ ഡോക്ടറെക്കൊണ്ട് കുത്തിവെപ്പെടുത്തു. 55ന്റെ ടിക്കറ്റ് തന്നെ ലഭിക്കുകയും ചെയ്തു. മൗലാന അരുളി: മഹ്റമല്ലാത്ത ഒരു സ്ത്രീയും ഇന്ന് വരെ എന്റെ ശരീരത്തെ സ്പർശിച്ചിട്ടില്ല. ഒരു പ്രാവശ്യം മാത്രം. ഒരു സ്ത്രീ രോഗിയായിരുന്നു. ഞാൻ പോയപ്പോൾ അവസാന സമയം പോലെ തോന്നി. ആ സ്ത്രീ അതിവേഗം എന്റെ കൈയിൽ കടന്നു പിടിക്കാൻ ശ്രമിച്ചു. ഞാൻ എന്റെ കൈവലിച്ചു. എന്റെ വിരലുകളുടെ ഇട മാത്രം ആ സ്ത്രീയുടെ കൈ സ്പർശിച്ചു.

**ദുആയും അല്ലാഹുവിലേക്കുള്ള മടക്കവും**

അല്ലാഹുവിലേക്കുള്ള മടക്കം, അല്ലാഹുവിന്റെ സന്നിധിയിൽ കരഞ്ഞ് വിനയം പ്രകടിപ്പിക്കൽ, ദുആ ചെയ്യൽ, ദിക്റ് വർധിപ്പിക്കൽ ഇവയെല്ലാം മൗലാനയുടെ ജീവിതത്തിന്റെ ജീവാത്മാവും, പുണ്യമായ ദീനിന്റെ പരിശ്രമത്തിന്റെ പരമാത്മാവുമായി മഹാനവർകൾ കണക്കാക്കിയിരുന്നു. ഒരു സന്ദർഭത്തിൽ മഹാനവർകൾ അരുളി:

"നമ്മുടെ ഈ പരിശ്രമത്തിന്റെ ശരിയായ 'തർതീബ്' (ക്രമീകരണം) ഇതാണ്. ഏറ്റവും കൂടുതൽ ജോലി ഹൃദയത്തിനായിരിക്കണം. (അതായത് അല്ലാഹുവിന്റെ തിരുസന്നിധിയിൽ വിനയത്തോടെ, അല്ലാഹുവിന്റെ സഹായത്തിൽ പൂർണമായ വിശ്വാസമർപ്പിച്ച്, അവന്റെ സഹായത്തെ

തേടുകയും. ദുൻയവിയായ വസ്തുക്കളിൽ നിന്ന് പൂർണമായും പ്രതീക്ഷ ഒഴിവാക്കി. അല്ലാഹുവിലേക്ക് മടങ്ങുകയും ചെയ്യുക, അതിന് ശേഷം അവയവങ്ങളുടെ ജോലി രണ്ടാം സ്ഥാനത്തായിരിക്കണം. നാവിന്റെ ജോലി മൂന്നാംസ്ഥാനത്തായിരിക്കണം. അതായത് ഏറ്റവും കുറഞ്ഞസ്ഥാനം പ്രസംഗത്തിനായിരിക്കണം. അതിലധികമായി പരിശ്രമം നടക്കണം. ഏറ്റവും കൂടുതലായി ഹൃദയത്തിന്റെ ജോലിനടക്കണം. അഥവാ അല്ലാഹുവിലേക്ക് മടങ്ങുകയും അവന്റെ സഹായത്തെ തേടിക്കൊണ്ടിരിക്കുകയും ചെയ്യണം.(നുസ്റത്തെ ദീൻ: നുഅ്മാനി)

മൗലാനയുടെ അമൽ തികച്ചും ഇതിന്റെ അടിസ്ഥാനത്തിലായിരുന്നു. മറ്റുള്ളവർക്കുള്ള നിർദേശവും ഇത് തന്നെയായിരുന്നു. വിനീതന് ഒരു കത്തിൽ എഴുതി:

"ഒരു കാര്യം എപ്പോഴും ചിന്തയിലുണ്ടായിരിക്കണം. ചിന്ത നഷ്ടപ്പെടാതെ സൂക്ഷിക്കണം. അതായത് ദീനിയായ എല്ലാ കാര്യങ്ങളുടെയും ലക്ഷ്യം ദുആയുടെ ശക്തി വർധിപ്പിക്കൽ മാത്രമാണ്. അവയവങ്ങൾകൊണ്ട് അമൽ ചെയ്തു കൊണ്ടിരിക്കുമ്പോഴും ഹൃദയം ശക്തിയായി ദുആയിൽ ലയിച്ചു കഴിയുമെങ്കിൽ, ആ അവസ്ഥ നിലനിറുത്താൻ പരിശ്രമിക്കണം. അതിന് സാധിക്കാത്തപക്ഷം, ഫർദ് നമസ്കാരങ്ങൾക്ക് ശേഷം, തഹജ്ജുദിന്ശേഷം, ദീനിന്റെ മാർഗത്തിൽ പുറപ്പെടുകയും മടങ്ങിവരുകയും ചെയ്യുമ്പോൾ, ഇടയിൽ ലഭിക്കുന്ന ഒഴിവായ സമയങ്ങൾ, ഈ സമയങ്ങളെല്ലാം ദുആ കൊണ്ട് ധന്യമാക്കാൻ ശ്രമിക്കുക."

നബിമാരുടെ പ്രാതിനിധ്യമായി ഈ ഉമ്മത്തിനെ ഏൽപിക്കപ്പെട്ട അത്യുന്നതമായ ഈ അമലിന്റെ ഭാരം മഹാനവർകൾ ശരിക്കും ഉൾക്കൊണ്ടിരുന്നു. മഹാന്മാരുടെ സന്നിധിയിൽ തന്റെ ഹൃദയത്തിന്റെ പരിഭ്രമാവസ്ഥ അറിയിച്ച് ദുആ കൊണ്ട് വസിയ്യത്ത് ചെയ്യുകയും, തന്റെ പരിഭ്രമാവസ്ഥയുടെ ഏറ്റവും വലിയ പരിഹാരമായി ദുആയെ മഹാനവർകൾ കാണുകയും ചെയ്തിരുന്നു. ഹസ്രത്ത് ശൈഖുൽ ഹദീസിന് മഹാനവർകൾ ഒരു സന്ദർഭത്തിൽ എഴുതി:

"ശഅ്ബാനിലെ ഓരോ വെള്ളിയാഴ്ചയും ഞാൻ മേവാത്തിൽ പോയിരുന്നു. എന്റെ ചിന്തയിൽ വന്ന ഒരു കാര്യം, അത് എന്റെ യോഗ്യത, എന്റെ നില എല്ലാറ്റിനെക്കാളും വളരെ ഉയർന്നതാണ്. അത് അമലിൽ കൊണ്ടുവരുന്നതിരിക്കട്ടെ, എനിക്ക് വേണ്ട നിലയിൽ മനസ്സിലാക്കാൻ കഴിയുന്നതിനുമപ്പുറമാണ്. എങ്കിലും അതിന് വേണ്ടിയുള്ള പരിശ്രമത്തിൽ നിന്ന്, ആ ചിന്തയുമായി ബന്ധപ്പെട്ട് കഴിയുന്നതിൽ നിന്ന് എന്നെ തടയാൻ

എനിക്ക് തന്നെ കഴിയുന്നില്ല. ഈ കാര്യം എന്റെ കഴിവിനപ്പുറമാണ് എന്ന കാരണത്താലും, ഏറ്റവും ഉയർന്ന സ്ഥാനം അർഹിക്കുന്നതാണ് എന്ന കാരണത്താലും, ദീനിന്റെ പുരോഗതിക്കും ഏകാവലംബമാണ് എന്ന കാരണത്താലും നിങ്ങളെപ്പോലുള്ളവരുടെ ധൈര്യപ്പെടുത്തലും, പ്രത്യേക ശ്രദ്ധയും ദുആയും എല്ലാം വിനീതന് വളരെയേറെ ആവശ്യമാണ്. ആയതിനാൽ നിങ്ങളുടെ ദുആ കൊണ്ട് എന്നെ പൂർണമായി സഹായിക്കുന്നതിൽ വീഴ്ച വരുത്തരുത്. ആഗ്രഹിക്കുന്ന കാര്യം ലഭിക്കുക എന്നുള്ളത് അല്ലാഹുവിന്റെ തിരുസന്നിധിയിൽ ഒരിക്കലും വിദൂരമായ കാര്യമല്ല. നിങ്ങൾ ദുആ ചെയ്തും ധൈര്യം പകർന്ന് തന്നും എന്റെ തേട്ടത്തിൽ കുറവ് വരാതെ ശ്രദ്ധിക്കുക. എന്റെ ഹൃദയംഗമമായ ആഗ്രഹം ചുരുങ്ങിയപക്ഷം എന്റെ ബുദ്ധി, ചിന്ത, സമയം, കഴിവ് ഇവയെങ്കിലും ഈ കാര്യ (പരിശ്രമം)ത്തിൽ മാത്രം ലയിച്ചു കഴിയണം എന്നുള്ളതാണ്. കൂടുതലായി ഇനി എന്തെഴുതാൻ? ചുരുക്കത്തിൽ നിങ്ങളും ദുആ ചെയ്ത് സഹായിക്കുക. മഹാൻമാരെക്കൊണ്ട് ദുആ ചെയ്യിപ്പിക്കുകയും . അവരുടെ ശ്രദ്ധ ഈ വഴിയിലേക്ക് തിരിച്ച് വിടാൻ ശ്രമിക്കുകയും ചെയ്യുക.

ഹസ്രത്ത് ശൈഖുൽ ഹദീസിന് തന്നെ മറ്റൊരു കത്തിൽ മൗലാന എഴുതി:

"പ്രിയമുള്ളവരേ, തബ്ലീഗിന്റെ ഈ ചുമട് ഭാരമേറിയതാണെന്ന് മനസ്സിലാക്കി നിർബന്ധിതസാഹചര്യത്തിൽ നിങ്ങളുടെ സന്നിധിയിൽ ദുആയും ധൈര്യപ്പെടുത്തലും തേടി ഈ കത്തെഴുതുന്നു.

പ്രിയമുള്ളവരേ, നിങ്ങളുടെ എല്ലാ നിലയിലുള്ള ധൈര്യപ്പെടുത്തലും, നാനാവിധത്തിലുള്ള സഹകരണവും ഈ പ്രവർത്തനത്തിന്റെ പുരോഗതിയിൽ വലിയ പങ്ക് വഹിക്കുന്നു എന്ന കാര്യത്തിൽ സംശയമില്ല. അല്ലാഹുതആലാ തബ്ലീഗിന്റെ, ഇത്രത്തോളം പ്രയോജനകരവും ഇസ്ലാമിന്റെ അടിസ്ഥാനപ്രമാണങ്ങളെ ഉൾക്കൊണ്ടതും, വളരെ എളുപ്പവും മഹനീയവുമായ രൂപം വിനീതന്റെ മുമ്പിൽ പിൻതുറന്ന് തന്നിരിക്കുന്നു. വിനീതൻ ഈ ഉയർന്ന അനുഗ്രഹത്തെ മതിക്കുന്നതിലും നന്ദി രേഖപ്പെടുത്തുന്നതിലും സ്വന്തം നഫ്സിനെ തികച്ചും ബലഹീനമായി കാണുന്നു. അല്ലാഹു ചെയ്ത അനുഗ്രഹത്തിന് നന്ദിരേഖപ്പെടുത്താത്തവരിൽ ഉൾപ്പെട്ട് പോകുമോ എന്ന് ഭയപ്പെടുകയും ചെയ്യുന്നു. തബ്ലീഗിന്റെ ഉസൂലുകൾ തീരുമാനിക്കുന്നതിൽ നിങ്ങളുമായുള്ള സഹവാസം എനിക്ക് വളരെയധികം പ്രയോജനം ചെയ്തിട്ടുണ്ട്. നിങ്ങൾക്ക് നന്ദി രേഖപ്പെടുത്തുന്നതിന് അല്ലാഹു എനിക്ക് തൗഫീഖ് നൽകട്ടെ. അല്ലാഹു അനുഗ്രഹിച്ച്, ബാഹ്യലക്ഷണങ്ങൾ അറിയിക്കുന്നതുപോലെ,

തബ്ലീഗിന്റെ ഈ പ്രവർത്തനം പുരോഗതി പ്രാപിച്ചാൽ നിങ്ങളുടെ കിതാബുകളും, അവയുടെ ഈമാനിയായ പ്രകാശവും ഇന്ത്യയെ മാത്രമല്ല അറബികൾ, അനറബികൾ എല്ലാവരെയും പ്രകാശപൂരിതമാക്കും. അല്ലാഹു നിങ്ങൾക്ക് നല്ല പ്രതിഫലം തരട്ടെ. എന്നെ ഈ രംഗത്ത് ദുആ കൊണ്ട് നിങ്ങൾ സഹായിച്ചുകൊണ്ടിരിക്കണം. ഞാനും ദുആ ചെയ്യാം."

മൂന്നാമതൊരു കത്തിൽ ഹസ്രത്ത് ശൈഖുൽ ഹദീസിന് തന്നെ മൗലാന എഴുതി:

"തികച്ചും പ്രത്യേകത ഉൾക്കൊള്ളുന്ന ഈ കാലഘട്ടത്തിൽ ഹൃദയത്തിൽ സ്ഥാനം നഷ്ടപ്പെട്ട, കണ്ണും കാതും വില കൽപിക്കാത്ത ദീനിന്റെ കാര്യങ്ങൾ ഏതെങ്കിലും ഒരു ചെവിയിലേക്ക് എത്തിച്ചു കൊടുക്കുക, ഹൃദയത്തിൽ അൽപമെങ്കിലും സ്ഥാനം പിടിക്കുക, ഇവയിൽ പ്രതീക്ഷയർപ്പിക്കുക എന്നിവ 'മുഹാൽ' (അസംഭവ്യം) ആയ കാര്യത്തിന് തുല്യമായിത്തീർന്നിരിക്കുകയാണ്. ദീൻ ഏറ്റവും ആവശ്യമായ കാര്യമാണ്. പക്ഷേ, അതിനെ ഉൾക്കൊള്ളൽ മുഹാലാണെന്ന ചിന്ത എല്ലാവരിലും വ്യാപിച്ചു വരുന്ന കാലഘട്ടമാണിത്. പ്രയോജനരഹിതമായ ചിന്തകളിൽ കാലം പാഴാക്കൽ ഇഷ്ടവിനോദമായി മാറിയിരിക്കുന്നു. അൽപ സമയമെങ്കിലും മുൻഗാമികളായ മഹാൻമാരുടെ മാർഗത്തിൽ വിനിയോഗിക്കുന്നതിനും കഴിയാത്ത അവസ്ഥ. അതോടൊപ്പം വിനീതന്റെ ആത്മധൈര്യക്കുറവ്, ബലഹീനത, ബുദ്ധിശക്തിയുടെ കുറവ് ഇവയെല്ലാം കാരണം ഈ അവസ്ഥക്കെതിരിൽ ചെറുവിരൽ അനക്കാൻ പോലും സാധിക്കാത്ത സ്ഥിതിവിശേഷം. അതോടൊപ്പം അല്ലാഹുവിന്റെ ഉയർന്ന കൽപനകൾ ഹഖ്ഖാണെന്ന ചിന്ത, അവന്റെ വാഗ്ദാനങ്ങളുടെ മഹത്വം, അവന്റെ ഉപദേശങ്ങളെപ്പറ്റിയുള്ള ചിന്ത ഇവയെല്ലാം മുമ്പിൽ വരുമ്പോൾ വെറുതെ ഇരിക്കാനും കഴിയുന്നില്ല. മേൽവിവരിച്ച രണ്ടു വസ്തുതകളും മുമ്പിൽ വരുമ്പോൾ, വിനീതൻ പരിഭ്രാന്തിയിൽ അകപ്പെട്ടു പോകുന്നു. തികച്ചും അപകടകരമായ ഈ അവസ്ഥയിൽ എന്താണ് ചെയ്യേണ്ടത്?

ഞാൻ ഈ കത്തെഴുതുന്നതിന്റെ ലക്ഷ്യം, നിങ്ങളെപ്പോലെ ആത്മധൈര്യവും ഉൾക്കാഴ്ച്ചയുമുള്ള മഹാൻമാർ സന്ദർഭത്തിന്റെ പ്രാധാന്യം മനസ്സിലാക്കി, നിങ്ങളുടെ നിലയനുസരിച്ച് അല്ലാഹുവിന്റെ തിരുസന്നിധിയിൽ കരഞ്ഞ് കരഞ്ഞ് ഈ കാര്യത്തിനായി ദുആ ചെയ്യണം എന്നുള്ളതാണ്. സ്നേഹിതന്മാരോട് പറയണം; ഈ പരിശ്രമം ഈ കാലഘട്ടത്തിൽ നമ്മെപ്പോലുള്ളവരുടെ കഴിവിനപ്പുറമാണ്. ഇതിനെ വിട്ടു കളയലും, ഇതിനോട് അശ്രദ്ധ പുലർത്തലും അപകടകരമാണ്. രംഗത്തിറങ്ങാനും പൂർണ്ണ ധൈര്യം വരുന്നില്ല. അല്ലാഹു തന്നെ സഹായിക്കണം. അവൻ മാത്രമാണ് അവലംബം.

പ്രധാനപ്പെട്ട സന്ദർഭങ്ങളിൽ (മൗലാനാ അവർകളുടെയടുക്കൽ തബ്ലീഗിന്റെ എല്ലാ പരിപാടികളും പ്രധാനപ്പെട്ടത് തന്നെയായിരുന്നു.) മൗലാന സ്വന്തമായും ദുആയിലേക്ക് ശ്രദ്ധ തിരിച്ചിരുന്നു. ദുആ സ്വീകരിക്കപ്പെടാൻ സാധ്യതയുള്ള മഹാന്മാരോട് നിർബന്ധമായി ദുആയിലേക്ക് ശ്രദ്ധ തിരിക്കാൻ ആവശ്യപ്പെടുകയും ചെയ്തിരുന്നു.

1939 ജനുവരി 20-ാം തിയ്യതി ശൈഖുൽ ഹദീസ് മൗലാനാ മുഹമ്മദ് സകരിയ്യാ സാഹിബിന് എഴുതി:

"ഈ വെള്ളിയാഴ്ച മേവാത്തികളിൽ തബ്ലീഗ് പ്രവർത്തനം വ്യാപിപ്പിക്കുക എന്ന ലക്ഷ്യത്തിൽ, 'പഹാഡ്ഗഞ്ചി'ലെത്തിയ ജമാഅത്തുകൾ സമ്മേളനം നടത്താൻ തീരുമാനിച്ചു. അല്ലാഹുവിന്റെ വലിയ അനുഗ്രഹം, സമ്മേളനം തുടങ്ങുന്ന രാത്രി തന്നെ മൗലാനാ ഹുസൈൻ അഹ്മദ് സാഹിബ് തബ്ലീഗിന്റെ വലിയ ആവേശത്തിൽ എത്തിച്ചേർന്നിരിക്കുന്നു. മഹാനവർകൾ ഈ ലക്ഷ്യത്തിനായി ഇദം പ്രഥമായി എത്തിച്ചേർന്ന ഈ അനുഗൃഹീത സന്ദർഭത്തിൽ, എന്റെ ഹൃദയത്തിൽ വലിയൊരു ചലനം അനുഭവപ്പെടുന്നു. കാരണം അല്ലാഹുവിനറിയാം. അതിന്റെ പേരിൽ നിങ്ങളുടെ സന്നിധിയിൽ എന്റെ വിനീതമായ അപേക്ഷ, ഈ സമ്മേളനത്തിൽ സംസാരിക്കുന്നവരും, ഇതിൽ പങ്കെടുക്കുന്നവരും സമാധാനാന്തരീക്ഷത്തിൽ ഈ മാർഗത്തിൽ ഉറച്ചു നിന്ന്, പുണ്യമായ ഈ പരിശ്രമം വ്യാപകമായി നടപ്പിൽ വരുത്തുന്നതിന് അല്ലാഹുവിന്റെ തിരുസന്നിധിയിൽ ഭയഭക്തിയോടെ ദുആ ചെയ്തു കൊണ്ടേയിരിക്കണം എന്നുള്ളതാണ്. നിങ്ങളുടെ ആത്മീയ ശക്തിയും ഈ വഴിയിലേക്ക് തിരിച്ചുവിടണം. നിങ്ങൾ അനുയോജ്യരായിക്കരുതുന്ന മുഴുവൻ മഹാന്മാരെക്കൊണ്ടും അവസരം ലഭിച്ചാൽ ഇതിന്റെ വിജയത്തിനായി ദുആ ചെയ്യിക്കുകയും, അവരുടെയും ആത്മീയ ശക്തി ഈ വഴിയിലേക്ക് തിരിച്ചു വിടാൻ പ്രേരിപ്പിക്കുകയും ചെയ്യണം. ഈ വഴിയിലെ ഉറപ്പിനും സ്ഥിരതക്കും ബാഹ്യമായി ആവശ്യമെന്ന് തോന്നുന്ന പരിശ്രമങ്ങൾ നടത്തുകയും ചെയ്യണം."

മൗലാന വളരെ നേരം ഹൃദയം നൊന്ത്, ഹൃദയമിളകി ദുആ ചെയ്തു കൊണ്ടേയിരിക്കുമായിരുന്നു. ദുആയുടെ അവസ്ഥയിൽ സ്വയം മറന്ന ഒരു നിലയായിരുന്നു മഹാനവർകളുടേത്. ദുആയിൽ പുതിയ പുതിയ വിഷയങ്ങൾ വന്നു കൊണ്ടേയിരിക്കും. അഞ്ച് സമയത്തെ നമസ്കാരങ്ങൾക്ക് ശേഷവും, പ്രത്യേകിച്ച് മേവാത്ത് യാത്രകളിൽ കരളലിയിപ്പിക്കുന്ന ദുആകൾ ചെയ്യുമായിരുന്നു. അധികവും അവ ഓരോന്നും ഓരോ പ്രസംഗങ്ങളായിത്തന്നെ മാറിയിരുന്നു. മഹാനവർകൾ അല്ലാഹുവിനോട് ഹൃദയം

തുറന്ന് ചോദിച്ചിരുന്നു. ചോദിക്കുന്നതിൽ യാതൊരു കുറവും വരുത്തിയിരുന്നില്ല. പ്രസംഗങ്ങളുടെ ഇടയിൽ മഹാനവർകൾ പറയാറുള്ള ഒരു കാര്യം ഇപ്പോഴും കേൾവിക്കാരുടെ കാതുകളിൽ അലയടിച്ചു കൊണ്ടിരിക്കുന്നു: "അല്ലാഹുവിനോട് ദുആ ഇരക്കുക."

സുന്നത്തായ ദുആകളിൽ നിന്ന് താഴെപ്പറയുന്ന ദുആകൾ (പ്രത്യേകിച്ച് ഈ പരിശ്രമത്തിന്റെ വഴിയിൽ) സാധാരണയായി മഹാനവർകൾ ഓതിയിരുന്നു. "അല്ലാഹുവേ, നിശ്ചയം ഞങ്ങളുടെ ഹൃദയങ്ങൾ, ഞങ്ങളുടെ മുൻമുടികൾ, ഞങ്ങളുടെ അവയവങ്ങൾ എല്ലാം നിന്റെ പിടിയിലാണ്. അവയിൽ ഒന്നും ഞങ്ങളുടെ പിടിയിലല്ല നാഥാ! ഞങ്ങളെക്കൊണ്ട് അവയെ നീ പ്രവർത്തിപ്പിക്കുമ്പോൾ, നീ തന്നെ ഞങ്ങളുടെ രക്ഷകനാകണം നാഥാ! ഞങ്ങളെ സന്മാർഗത്തിലേക്ക് നയിക്കുകയും ചെയ്യണം നാഥാ!"

"അല്ലാഹുവേ! നിന്റെ നിലയനുസരിച്ച് നീ ഞങ്ങളോട് പെരുമാറണേ നാഥാ! ഞങ്ങളുടെ നിലയനുസരിച്ച് ഞങ്ങളോട് പെരുമാറരുതേ നാഥാ!"

"അല്ലാഹുവേ! നീ എളുപ്പമാക്കിയ എല്ലാ കാര്യങ്ങളും എളുപ്പമായിത്തീരുന്നതാണ്. നീ വിചാരിച്ചാൽ, കടുപ്പപ്പെട്ട കാര്യങ്ങളെയും നീ എളുപ്പമാക്കിത്തീർക്കുന്നതാണ്. വിട്ടുവീഴ്ചയുടെ ഉടമയും ഔദാര്യവാനുമായ അല്ലാഹുവല്ലാതെ ആരാധനക്കർഹൻ മറ്റാരുമില്ല."

താഴെപ്പറയുന്ന ദുആ ഇടവിട്ട സമയങ്ങളിൽ മൗലാന ദിക്ർ പോലെ ചൊല്ലിക്കൊണ്ടേയിരിക്കുമായിരുന്നു. എന്നെന്നും ജീവിച്ചിരിക്കുന്നവനും നിലനിൽക്കുന്നവനുമായ അല്ലാഹുവേ? നിന്റെ അനുഗ്രഹത്തെ നിന്നോട് ഞാൻ യാചിക്കുന്നു നാഥാ! എന്റെ എല്ലാ കാര്യങ്ങളും നീ നേരെയാക്കി ത്തരണമേ നാഥാ! അൽപസമയം പോലും എന്നെ എന്റെ നഫ്സിനെ ഏൽപിക്കരുതേ നാഥാ! അഥവാ എന്നെ എന്റെ നഫ്സിലേക്ക് നീ ഏൽപിച്ചാൽ, എന്നെ നീ ഏൽപിക്കുന്നത് ബലഹീനത, ന്യൂനത, തെറ്റ്, കുറ്റം എന്നിവയിലേക്കായിരിക്കും. നിശ്ചയം നീയല്ലാതെ പൊറുത്ത് തരുന്നവൻ മറ്റാരുമില്ല!...

തബ്‌ലീഗ് യാത്രയുടെ സമയത്ത് യാത്രയിൽ സുന്നത്തായ എല്ലാ ദിക്റുകളും ദുആകളും മഹാനവർകൾ പതിവാക്കിയിരുന്നു. ദിക്റുകളും ദുആകളും കൂടുതലാക്കുകയും ചെയ്തിരുന്നു. യാത്രയിൽ ചിലരോട് ദുആയിൽ ലയിച്ച് കഴിയാനും, സൂറത്ത് യാസീൻ ഓതിക്കൊണ്ടിരിക്കാനും നിർദേശിച്ചിരുന്നു. അല്ലാഹുവിലേക്കുള്ള മടക്കത്തിന്റെ പ്രത്യേകമായ ഒരവസ്ഥയായിരുന്നു മഹാനവർകൾക്ക് ഈ സന്ദർഭത്തിൽ. ജിഹാദിന്റെ

യാത്രപോലെ മഹാനവർകൾ ഈ യാത്രയെ കണക്കാക്കിയിരുന്നു."നിങ്ങൾ ഒരു സംഘത്തെ കണ്ടുമുട്ടിയാൽ ഉറച്ച് നിൽക്കുകയും അല്ലാഹുവിനെ അധികമായി സ്മരിക്കുകയും ചെയ്യുക. നിങ്ങൾ വിജയിക്കുന്നതാണ്"എന്ന ആയത്തിൽ പറയപ്പെട്ട അതേ നിലപാടാണ് മഹാനവർകൾ സ്വീകരിച്ചിരുന്നത്.

അല്ലാഹുവുമായുള്ള ബന്ധം, അല്ലാഹുവിലേക്കുള്ള മടക്കം, അവന്റെ അനുഗ്രഹത്തിലുള്ള പ്രതീക്ഷ എന്നിവയുടെ അനന്തരഫലമായി മൗലാനക്ക് അല്ലാഹുവിന്റെ സഹായത്തിലുള്ള വിശ്വാസം പരിപൂർണമായിരുന്നു. വളരെ പ്രയാസകരമായ കാര്യങ്ങളെ സംബന്ധിച്ചും, അത് നടക്കുമെന്ന കാര്യത്തിൽ മഹാനവർകൾക്ക് വലിയ സമാധാനമായിരുന്നു. ഒരു ദിവസം തന്റെ ഒരു സ്നേഹിതനോട് പറഞ്ഞു: "ഉമ്മത്തിന്റെ ഇസ്‌ലാഹിന്റെ വഴിയിൽ മദ്രസകളിൽ മാത്രമാണ് താങ്കൾക്ക് പ്രതീക്ഷയെങ്കിൽ, മേവാത്തിൽ ആയിരം മദ്രസകൾ സ്ഥാപിക്കുന്നതിന് പദ്ധതി തയ്യാറാക്കിക്കൊള്ളുക. സ്വന്തം ചുമതലയിൽ കാര്യം തുടങ്ങിക്കൊള്ളുക. നിങ്ങൾ അതിന് തയ്യാറാണെങ്കിൽ, നിങ്ങളുടെ സന്നദ്ധതയുടെ മറുപടി ലഭിച്ച് രണ്ട് ദിവസത്തിനകം ആയിരം മദ്രസകൾക്ക് വേണ്ടി വരുന്ന ഒരു വർഷത്തെ പൂർണമായ ചെലവിനുള്ള തുക (ആറ് ലക്ഷം രൂപ) ഞാൻ നിങ്ങളെ ഏൽപിക്കുന്നതാണ്. പക്ഷേ, ഒരു നിബന്ധന മാത്രം. അതിലേക്ക് ഞാൻ എന്റെ സമയമോ ചിന്തയോ വിനിയോഗിക്കുന്നതല്ല. 'ഉത്തരവാദിത്വം' പരിപൂർണമായും നിങ്ങൾക്ക് മാത്രമായിരിക്കും. ഞാൻ എന്റെ ഈ പരിശ്രമത്തിൽ വ്യാപൃതനുമായിരിക്കും." ശേഷം അരുളി: എന്റെ കൈവശം, ആറ് രൂപ പോലും ഉണ്ടായിരിക്കുകയില്ലെന്ന് നിങ്ങൾക്കും അറിവുള്ളതാണല്ലോ. പക്ഷേ, എനിക്ക് ഉറച്ച വിശ്വാസമുണ്ട്. അല്ലാഹുവിന്റെ ദീനിന്റെ ഏതെങ്കിലും ഒരു കാര്യത്തിന് നാം മുന്നിട്ടിറങ്ങിയാൽ, ആവശ്യത്തിനുള്ള രൂപ ഒരു ദിവസത്തിനുള്ളിൽ അല്ലാഹുതആലാ ഒരുക്കിത്തരുന്നതാണ്."

ഒരു ദിവസം ഒരു സംഭാവനയുമായി വന്ന ഒരാളോട് തന്റെ നിരാശ്രയത്വം വെളിപ്പെടുത്തിക്കൊണ്ടും, അല്ലാഹുവിൽ ഭരമേൽപിച്ചുകൊണ്ടും അരുളി: "എനിക്ക് അടിയുറച്ച വിശ്വാസമുണ്ട്. ഞാൻ നബി(സ) തങ്ങൾ കൊണ്ടുവന്ന ദീനിന്റെ ജോലി ചെയ്തു കൊണ്ടിരുന്നാൽ, അല്ലാഹുതആലാ ഈ കെട്ടിടത്തെ (നിസാമുദ്ദീനിലെ പള്ളിയോടനുബന്ധിച്ചുള്ള കെട്ടിടങ്ങൾ) സ്വർണവും വെള്ളിയും കൊണ്ട് കെട്ടിത്തരുന്നതാണ്."

മൗലാനക്ക് യാത്രയുടെ പേരിൽ എത്രത്തോളം തളർച്ചയും ക്ഷീണവും ബാധിച്ചാലും ശരി, സുന്നത്ത് നമസ്കാരങ്ങൾക്ക് ഉന്മേഷവും

ശക്തിയും കൈവന്നിരുന്നു. മഹാനവർകൾ പറയുമായിരുന്നു: എന്റെ തളർച്ച നമസ്കാരം കൊണ്ട് മാറിപ്പോകുന്നതാണ്. പല പ്രാവശ്യം ഇപ്രകാരം സംഭവിച്ചിട്ടുണ്ട്. മല കയറി മലമുകളിലെത്തിയ സന്ദർഭം. കൂടെയുള്ളവരെല്ലാം തളർന്ന് കിടന്ന് പോയി. മൗലാന സുന്നത്തിന് കൈകെട്ടി. പകൽ മുഴുവൻ നടന്ന് തളർന്നവർ, രാത്രി ഉറങ്ങാത്തവർ. ഈ സ്ഥിതിയിലും മഗ്‌രിബിന് ശേഷം മൗലാനയെ നോക്കിയാൽ, 'അവ്വാബീൻ' നമസ്കരിക്കുന്നതിന് കൈകെട്ടിയിരിക്കുന്നു. തികച്ചും നവോന്മേഷം കൈവന്നതു പോലെ, ഉന്മേഷത്തോടെ, ഒന്നിലധികം 'ജുസ്ഉകൾ' ഓതി നമസ്കരിച്ചുകൊണ്ടിരിക്കുന്നു!

# എട്ട്
# തബ്‌ലീഗ് പ്രവർത്തനത്തിന്റെ ബൗദ്ധിക അടിത്തറ

## മുസ്‌ലിംകളിൽ ഈമാനും യഖീനും കുറഞ്ഞു വരുന്നു എന്ന ബോധം

മൗലാനാ മുഹമ്മദ് ഇൽയാസിന്റെ ജീവിതത്തിന്റെ ആദ്യഭാഗം പിന്നിട്ട അനുഗൃഹീതമായ ദീനീചുറ്റുപാടിന്റെയും, പ്രത്യേകമായ ദീനിയായ, ആത്മീയമായ അന്തരീക്ഷത്തിന്റെയും അടിസ്ഥാനത്തിൽ ചിന്തിക്കുമ്പോൾ ഈമാൻ, യഖീനിന്റെ സമ്പത്ത് മുസ്‌ലിംകളിൽ നഷ്ടപ്പെട്ടു കൊണ്ടിരിക്കുന്നു എന്ന യാഥാർത്ഥ്യം ബോധ്യപ്പെടുക വളരെ പ്രയാസമായിരുന്നു. ദീനിനോടുള്ള ആഗ്രഹം, ദീനിനോടുള്ള ബഹുമാനം എന്നിവയിൽ നിന്ന് അതിവേഗത്തിൽ ഹൃദയങ്ങൾ കാലിയായിവരുന്നു എന്ന് ബോധ്യപ്പെടലും തികച്ചും ദുഷ്കരം തന്നെയായിരുന്നു. മൗലാനയുടെ ചുറ്റുപാടിൽ ദീനുള്ളവരും, ദീനിനോട് താൽപര്യമുള്ളവരുമായ ജനവിഭാഗവുമായാണ് ബന്ധപ്പെടാൻ അവസരം ലഭിച്ചിരുന്നത്. ഇക്കാരണത്താൽ മുസ്‌ലിംകളിൽ വർധിച്ചുവരുന്ന ദീനിനോടുള്ള താൽപര്യമില്ലായ്മ, ദീനിനോടുള്ള അനാദരവ്, എന്നല്ല അവഹേളനമനസ്ഥിതി- ഈ നിലയിലുള്ള അനുഭവങ്ങൾ മൗലാനക്ക് സ്വാഭാവികമായി നേരിടേണ്ടി വന്നിരുന്നില്ല. മൗലാനയുടെ ചുറ്റുപാടിൽ ദീനിനെ സംബന്ധിച്ച് തോന്നാവുന്ന രൂപം ഇതായിരുന്നു. മുസ്‌ലിംകളുടെ ജീവിതം മക്കയിലെ ദഅ്‌വത്തിന്റെയും, ദീനിയായ പ്രാഥ

മിക പരിശ്രമങ്ങളുടെയും പടി കടന്ന്. മുമ്പോട്ട് ഗമിച്ചിരിക്കുന്നു. മദീനാ ജീവിതത്തിലെ ദീനിയായ വിഷയങ്ങളുടെ പൂർത്തീകരണത്തിന്റെ ജോലികൾ മാത്രം അവശേഷിക്കുന്നു.

മഹാനവർകളുടെ ചുറ്റുപാടിൽ ജീവിക്കുമ്പോൾ, ദീനിയായ മദ്രസകൾ സ്ഥാപിച്ച് നടത്തുക, വിശുദ്ധ ഖുർആനും തിരുസുന്നത്തും പ്രചരിപ്പിക്കുക, ഹദീസ് ദർസ് നടത്തുക, ദീനീ ഗ്രന്ഥങ്ങൾ രചിക്കുക, ഫത്വ നൽകുക, ബിദ്അത്തുകളെ നിരുത്സാഹപ്പെടുത്തുക, ബാത്വിലിന്റെ അഹ്ലുകാരുമായി വാദപ്രതിവാദം നടത്തി ഹഖ്ഖിനെ സ്ഥാപിക്കുക, ആത്മീയ ശിക്ഷണം നൽകുക തുടങ്ങിയ കാര്യങ്ങളുമായി ബന്ധപ്പെടുകയല്ലാതെ മറ്റൊരു വഴിയിലേക്ക് ബുദ്ധിയും ചിന്തയും തിരിയുക എന്നത് തികച്ചും ദുഷ്കരമായ കാര്യം തന്നെയായിരുന്നു. “ഭൂമി കൃഷിക്ക് വേണ്ടി ഒരുക്കപ്പെട്ടിരിക്കുന്നു. അതിൽ ചെടി നട്ട് വൃക്ഷമാക്കി വളർത്തിയെടുക്കുക മാത്രമാണ് ജോലി എന്നതായിരുന്നു മൗലാനയുടെ ചുറ്റുവട്ടം വിളിച്ചറിയിച്ചിരുന്നത്. ആ ചുറ്റുപാടിലെ സ്ഥിതിഗതികൾ പരിഗണിക്കുമ്പോൾ ഇത് തെറ്റായ കാര്യമായിരുന്നില്ല. കാരണം, മൗലാനയുടെ മേഖലയിൽ മഹാന്മാരുടെ നൂറ്റാണ്ടുകളുടെ പരിശ്രമം നിമിത്തം ഭൂമി ഒരുക്കപ്പെട്ടു കഴിഞ്ഞിരുന്നു എന്ന കാര്യം ഉറപ്പാണ്. ദീനിയായ തോട്ടങ്ങൾ പച്ച പിടിച്ച നിലയിലായിരുന്നു എന്നതും അവിതർക്കിതമാണ്.

ഈ ചുറ്റുപാടിന്റെ വെളിച്ചത്തിൽ മഹാനവർകളും മേൽവിവരിച്ച ഏതെങ്കിലും ദീനിയായ ഒരു വഴിയിലേക്ക് തിരിഞ്ഞ്, ആ വഴിയിൽ അല്ലാഹു നൽകിയ യോഗ്യതയുടെ നിലയനുസരിച്ച് മുമ്പോട്ട് നീങ്ങി പൂർണതയിലെത്തിച്ചേരുക എന്നതായിരുന്നു സ്വാഭാവികമായും സംഭവിക്കേണ്ടിയിരുന്നത്. പക്ഷേ, അല്ലാഹുതആലാ മഹാനവർകൾക്ക് ഈ രംഗത്ത് പ്രത്യേകമായ ഒരു വഴി കാണിച്ചു കൊടുത്തു. മഹാനവർകൾക്ക് നൽകപ്പെട്ട ഉൾക്കാഴ്ചയുടെ അടിസ്ഥാനത്തിൽ ചിന്തിച്ചപ്പോൾ ഒരു യാഥാർത്ഥ്യം മഹാനവർകൾക്ക് ബോദ്ധ്യപ്പെട്ടു. ഈ പരിശ്രമങ്ങളെല്ലാം ആവശ്യമാകുന്നത് ഒരു സമ്പത്ത് (ദീൻ) കൈവശമുണ്ട് എന്ന ഉറപ്പിന്മേലാണ്. പക്ഷേ, ആ സമ്പത്ത് തന്നെ മുസ്‌ലിംകളിൽ ഇല്ലാതായിക്കൊണ്ടിരിക്കുന്നു. ‘ദീൻ എന്ന ഈ വൃക്ഷം നട്ട് വളർത്തേണ്ട ഭൂമി, മണൽ പോലെ കാലിനടിയിൽ നിന്ന് വഴുതി മാറിക്കൊണ്ടിരിക്കുന്നു. അടിസ്ഥാനപരമായ വിശ്വാസ സംഹിതകൾ പോലും ദുർബലമായിരിക്കുന്നു. ആ ദൗർബല്യം വർധിച്ചു വരുകയും ചെയ്യുന്നു. മൗലാനയുടെ വാക്കുകൾ തന്നെ രേഖപ്പെടുത്താം: “അടിസ്ഥാനപരമായ വിശ്വാസസംഹിതകളിൽ ‘അടിസ്ഥാനപരം’ എന്ന വിശേഷണം തന്നെ ഇല്ലാതായിരിക്കുന്നു. ശാഖാപരമായ വിശ്വാസസംഹിതകളുടെ

സ്ഥാനം പോലും അവയിൽ ഇല്ലാതായിരിക്കുന്നു. അല്ലാഹുതആലായാണ് സ്രഷ്ടാവെന്നും, മുഹമ്മദ് (സ) തങ്ങൾ അല്ലാഹുവിന്റെ റസൂലാണെന്നുമുള്ള 'യഖീൻ' ദുർബലപ്പെട്ടു. ഉഖ്റവിയായ ജീവിതത്തിന്റെ പ്രാധാന്യവും കുറഞ്ഞു. അല്ലാഹുവിന്റെയും റസൂലി(സ)ന്റെയും തിരുവചനങ്ങളുടെ സ്ഥാനം, ദീനിനോടുള്ള ബഹുമാനം എല്ലാം ബലഹീനമായി. പ്രതിഫലത്തിന്റെ ആശയും ഹൃദയങ്ങളിൽ ഇല്ലാതായി വരുന്നു.

### ജീവിതത്തിന്റെ ദിശാ മാറ്റം

മേൽ വിവരിച്ച യാഥാർത്ഥ്യങ്ങൾ വളരെ വ്യക്തമായും ശക്തമായും ബോധ്യപ്പെട്ടപ്പോൾ, മൗലാനയുടെ ജീവിതത്തിന്റെ ദിശ തന്നെ മാറുകയുണ്ടായി. പ്രവർത്തനരീതികളിൽ അടിസ്ഥാനപരമായ മാറ്റവും സംഭവിച്ചു. മഹാനവർകൾ ജീവിതകാലം മുഴുവൻ നടത്തിയ ത്യാഗപരിശ്രമവും, ദീനിന്റെ പുണ്യമായ ഈ പരിശ്രമത്തിന്റെ അടിത്തറയും മുസ്‌ലിംകളിൽ ദീനിന്റെ അടിത്തറക്ക് ഇളക്കം തട്ടിയിരിക്കുന്നു എന്ന യാഥാർത്ഥ്യം ബോധ്യപ്പെട്ടതിന്റെ അടിസ്ഥാനത്തിലായിരുന്നു. ഈ പരിശ്രമത്തിന്റെ ലക്ഷ്യം അതിനെ അരക്കിട്ടുറപ്പിക്കലാണ്. മഹാനവർകളുടെ മുഴുവൻ ത്യാഗപരിശ്രമത്തിന്റെയും അടിത്തറ ഈ ചിന്ത മാത്രമായിരുന്നു. ഈ ചിന്ത മഹാനവർകളുടെ ശ്രദ്ധയെ മറ്റെല്ലാ താൽപര്യങ്ങളിൽ നിന്നുമകറ്റി ഈ ഏക 'ബിന്ദു' വിൽ കേന്ദ്രീകരിപ്പിച്ചു.

മൗലാനാ ഹുസൈൻ അഹ്മദ് മദനിക്ക് ദീനിന്റെ ഈ പരിശ്രമത്തിന്റെ ലക്ഷ്യം വിവരിച്ചുകൊണ്ട് മഹാനവർകൾ എഴുതി:

"നമസ്കാരം, നോമ്പ്, ഖുർആൻ, ദീനിനെ പിൻപറ്റൽ, സുന്നത്തിനെ അനുകരിക്കൽ എന്നിവയുടെ പേരുകൾ പറയുമ്പോഴും, അവയെ സംബന്ധിച്ചുള്ള പരാമർശങ്ങൾ ഉണ്ടാകുമ്പോഴും മുസ്‌ലിം ലോകത്ത് അവ പരിഹസിക്കപ്പെടുന്ന സ്ഥിതിവിശേഷം സംജാതമായിരിക്കുന്നു. ഈ കാര്യങ്ങളോടുള്ള ആദരവും ബഹുമാനവും ഉണ്ടാക്കിയെടുക്കൽ തന്നെയാണ് തബ്ലീഗ് പ്രവർത്തനത്തിന്റെ അടിസ്ഥാന ലക്ഷ്യം. ഇത് തന്നെയാണ് അതിന്റെ അടിത്തറ. പരിഹാസത്തിൽ നിന്ന് ബഹുമാനത്തിലേക്ക് മുസ്‌ലിം ലോകത്തിന്റെ ശ്രദ്ധ തിരിക്കുന്നതിനുള്ള പരിശ്രമമാണ് നാം ചെയ്തു വരുന്നത്."

### മുസ്‌ലിംകളിൽ ദീനിനോട് ആദരവും ബഹുമാനവുമില്ലായ്മ

മൗലാനക്ക് ഒരു കാര്യം പൂർണമായും ബോധ്യപ്പെട്ടു. മുസ്‌ലിംകളിൽ ഈമാനും യഖീനും കുറഞ്ഞു വരുന്നു. ദീനിനോടുള്ള ആദരവും ബഹുമാനവും ഹൃദയങ്ങളിൽ നിന്ന് എടുക്കപ്പെട്ടു കൊണ്ടിരിക്കുന്ന, മുസ്‌ലിം

ബഹുജനങ്ങൾ ദീനിന്റെ പ്രാഥമികവും അടിസ്ഥാനപരവുമായ കാര്യങ്ങളിൽ നിന്ന് അകന്നുകൊണ്ടിരിക്കുന്ന സന്ദർഭത്തിൽ, ദീനിന്റെ വേരുറച്ചതിന് ശേഷം മാത്രം ചെയ്യപ്പെടേണ്ട ദീനിന്റെ പൂർത്തീകരണ സംരംഭങ്ങളുമായി ബന്ധപ്പെടൽ, ഒരു കാര്യം അതിന്റെ സമയമാകുന്നതിന് മുമ്പ് ചെയ്യുന്ന സ്ഥാനത്താണ്. അല്ലാഹു നൽകിയനുഗ്രഹിച്ച പ്രത്യേകമായ ഉൾക്കാഴ്ച കൊണ്ട് ഉമ്മത്തിന്റെ പൊതുവായ വികാരങ്ങൾ നോക്കിക്കണ്ട മഹാനവർകൾ പുതിയ സ്ഥാപനങ്ങൾ സ്ഥാപിക്കുന്നതിരിക്കട്ടെ, പഴയ സ്ഥാപനങ്ങളുടെയും ദീനീമർക്കസു (കേന്ദ്രം)കളുടെയും നിലനിൽപും ഇതു പോലുള്ള സാഹചര്യത്തിൽ സുരക്ഷിതമല്ല എന്ന് മനസ്സിലാക്കി. കാരണം, ഉമ്മത്തിന് ജീവ രക്തം പകർന്നു കൊടുത്തുകൊണ്ടിരുന്ന രക്ത ധമനികൾ മില്ലത്തിന്റെ ശരീരത്തിൽ വറ്റി വരണ്ടുകൊണ്ടിരിക്കുന്നു. അവയുടെ ആവശ്യകതയെ സംബന്ധിച്ചുള്ള ശരിയായ ബോധവും ധാരണയും ഇല്ലാത്തതിന്റെ പേരിൽ അവ സ്ഥാപിക്കപ്പെട്ടതിന് ശേഷവും അവയിൽ സേവനം ചെയ്യുന്നവരുടെ സേവനത്തിന് അംഗീകാരവും മതിപ്പും ഇല്ലാതെയായിവരുന്നു. ശൈഖ് ഹാജി റശീദ് അഹ്മദ് സാഹിബിന്റെ പേരിൽ (അദ്ദേഹം ഒന്നിലധികം ഉയർന്ന മദ്രസകളുടെ സഹായിയും പ്രവർത്തക സമിതി അംഗവുമായിരുന്നു.)ഒരു കത്തിൽ മൗലാന എഴുതി:

"പതിനഞ്ച് വർഷങ്ങൾക്ക് മുമ്പ് എന്റെ എളിയ കാഴ്ചയിലൂടെ അല്ലാഹു നൽകിയ ഉൾക്കാഴ്ച ഉപയോഗപ്പെടുത്തി, ജനങ്ങളുടെ താൽപര്യങ്ങളും, അവരുടെ പോക്കും ഞാൻ മനസ്സിലാക്കിയിരുന്നു. മദ്രസകളുടെ നിലകളും, ജനങ്ങൾക്ക് അവയോടുള്ള താൽപര്യവും (താൽപര്യത്തിന്റെ പേരിലാണല്ലോ ആ രംഗത്ത് സേവനം ചെയ്യുന്നവർ അതിന് സന്നദ്ധരാകുന്നതും, സംഭാവന നൽകുന്നവർ സംഭാവന നൽകുന്നതും.) സമീപഭാവിയിൽ നിലച്ചു പോകുമെന്നും ഈ നില തുടർന്നാൽ അടുത്തു തന്നെ അവയുടെ വഴികൾ അടക്കപ്പെടുമെന്നും ഞാൻ ഏകദേശം ഗ്രഹിച്ചിരുന്നു."

മൗലാനാ (റ) അവർകൾ മദ്രസകളുടെ കേന്ദ്രസ്ഥാനങ്ങളിൽ കഴിഞ്ഞുകൂടിക്കൊണ്ട് അല്ലാഹു നൽകിയ ഈമാനിയായ ഉൾക്കാഴ്ചയുടെ അടിസ്ഥാനത്തിൽ ഒരു കാര്യം വളരെ വ്യക്തമായി മനസ്സിലാക്കി. ദീനിയായ ഇൽമ് ദുൻയാവ് ലക്ഷ്യമാക്കി പഠിക്കുന്നതിന്റെ പേരിലും ഈമാൻ, സവാബിന്റെ ആഗ്രഹം ഇവയുടെ കുറവിന്റെ പേരിലും ദീനീ വിദ്യാർത്ഥികൾക്ക് അവ ദീനിയായി പ്രയോജനപ്പെടുന്നില്ല എന്ന് മാത്രമല്ല, അതവർക്ക് നാശത്തിന് കാരണവും, ആഖിറത്തിൽ അവർക്കെതിരായ തെളിവായും മാറിക്കൊണ്ടിരിക്കുകയാണ്. മറുഭാഗത്ത് മുസ്‌ലിം ബഹുജനങ്ങൾ ഇൽമിനോടുള്ള ആദരവ് കുറച്ചു കാണുകയും, ഇൽമിനെ വില കുറഞ്ഞ വസ്തു

വായി കണക്കാക്കുകയും ചെയ്യുന്നതിന്റെ പേരിൽ 'ഇൽമ്' പാഴാക്കുക മാത്ര മല്ല, അത് അവരുടെ നാശത്തിന് ഹേതുവാകുകയും ചെയ്തുകൊണ്ടിരിക്കുന്നു. ഈ പരിതഃസ്ഥിതിയിൽ മദ്രസകൾ കൊണ്ടുള്ള പ്രയോജനവും ഇൽമിന്റെ ബർകത്തും നാൾക്ക് നാൾ ഇല്ലാതായിക്കൊണ്ടിരിക്കുകയാണ്.

മുൻ കത്തിൽ മൗലാന തുടർന്നെഴുതി:

"ഇൽമ് കരസ്ഥമാക്കപ്പെടുന്നതിന്റെ യഥാർത്ഥമായ പ്രയോജനങ്ങൾ ലക്ഷ്യമാക്കി, ഇൽമ് കരസ്ഥമാക്കപ്പെടുന്നതിനുള്ള ശ്രമം ബന്ധപ്പെട്ടവരുടെ ഭാഗത്ത് നിന്ന് ഉണ്ടാകാത്തതിന്റെ പേരിൽ 'ഇൽമ്' പാഴായിക്കൊണ്ടിരിക്കുന്നു. ഇൽമിന് ആദരവും ബഹുമാനവും നേടിത്തന്നിരുന്ന ലക്ഷ്യങ്ങൾ നഷ്ടപ്പെട്ടതിന്റെ പേരിൽ ശരിയായ പ്രയോജനങ്ങൾ കാണപ്പെടുന്നുമില്ല. ഈ രണ്ട് വിഷയങ്ങളും മുന്നിൽ കണ്ടു കൊണ്ട് ഞാൻ ഈ പരിശ്രമത്തിന്റെ ഭാഗത്തേക്ക് എന്റെ ശ്രദ്ധ തിരിച്ചു."

മുസ്‌ലിംകളെ സംബന്ധിച്ചിടത്തോളം മദ്രസകൾ സ്ഥാപിക്കൽ അത്യന്താപേക്ഷിതമാണെന്ന് മൗലാന മനസ്സിലാക്കിയിരുന്നു. അല്ലാഹുവിന്റെ അനുഗ്രഹത്തിന്റെ ഈ തണൽ മുസ്‌ലിംകൾക്ക് നഷ്ടമാകൽ അവരുടെ നാശത്തിനും അല്ലാഹുവിന്റെ കോപത്തിനും കാരണമാണെന്നും മഹാനവർകൾ ഗ്രഹിച്ചിരുന്നു. മുസ്‌ലിംകളുടെ അനാദരവിന്റെയും അശ്രദ്ധയുടെയും പേരിൽ വളരെയധികം മദ്രസകൾ മേവാത്തിൽ നിലച്ചു പോയിരുന്നു. ഹാജി സാഹിബിന് മുമ്പെഴുതിയ അതേ കത്തിൽ അതിനെ സംബന്ധിച്ച് എഴുതുന്നു:

"ജനങ്ങൾക്ക് ഒരു കാര്യം ബോധ്യപ്പെടുത്തിക്കൊടുക്കുന്നതിന് താങ്കൾ പരിശ്രമിക്കണം. വളരെയധികം മദ്രസകളുടെ പ്രവർത്തനങ്ങൾ മന്ദഗതിയിലാകുകയും, നിലച്ചു പോകുകയും ചെയ്യുകയെന്നത് നമ്മുടെ കാലക്കാരുടെ വലിയ നാശത്തിനും, മഹാ ശിക്ഷക്കും കാരണമായിത്തീരുമെന്ന് നാം ഭയപ്പെടേണ്ടതാണ്. ഖുർആൻ ശരീഫിന്റെ ഇൽമ് ഇല്ലാതെയായി വരുക, നമ്മുടെ ധനത്തിന്റെ ഒരു ഭാഗം അതിനായി ചെലവാകാതിരിക്കുക, നമ്മുടെ ഹൃദയങ്ങളിൽ അതിനെപ്പറ്റി വേദനയുണ്ടാകാതിരിക്കുക ഇതെല്ലാം വളരെ അപകടകരമായ കാര്യങ്ങളാണ്."

പക്ഷേ, മൗലാന മനസ്സിലാക്കിയിരുന്നു, നമ്മുടെ മുൻഗാമികളായ മഹാത്മാക്കളാൽ സ്ഥാപിതമായി ഇപ്പോൾ നിലനിൽക്കുന്ന മദ്രസകൾ യഥാർത്ഥ ദീനിയായ പരിശ്രമത്തിന്റെ പേരിൽ മുസ്‌ലിംകളിൽ ദീനിനോട് ആദരവും ബഹുമാനവുമുണ്ടായപ്പോൾ, ദീൻ പുതിയ തലമുറയിലേക്ക് പകർന്നു കൊടുക്കുന്നതിനും, ദീനിനെ നിലനിറുത്തുന്നതിനും വേണ്ടി ദീനുള്ള മുസ്‌ലിംകൾ നാടിന്റെ നാനാഭാഗങ്ങളിലും സ്ഥാപിച്ചു നടത്തി

വന്നവയാണ്. ആ മദ്രസകളുടെ സേവനങ്ങൾ അവർ മഹത്തായ സൗഭാഗ്യമായി കരുതുകയും ചെയ്തിരുന്നു. അവരിൽ നിലനിന്നിരുന്ന ദീനിയായ ആദരവിന്റെയും താൽപര്യത്തിന്റെയും ഫലമായി ഇതു വരെ ഈ മദ്രസകൾ നിലനിന്നു വരുന്നു. ദീനീവിദ്യാർത്ഥികൾ അവിടങ്ങളിൽ പഠനം തുടരുകയും ചെയ്യുന്നു. പക്ഷേ, ദീനിനോടുള്ള ബഹുമാനം കുറഞ്ഞു വരികയാണ്. വർധനവുണ്ടാകുന്നില്ല. ഈ സ്ഥിതിവിശേഷം ദീനിന്റെ ഭാവിക്കും ദീനിയായ സ്ഥാപനങ്ങളുടെ നിലനിൽപിനും കടുത്ത ഭീഷണിയാണ്. ഒരു സമ്പത്ത്, അതിൽ കുറവ് അനുഭവപ്പെട്ട് കൊണ്ടേയിരിക്കുന്നു. വർധനവുണ്ടാകുന്നതേയില്ല. (ആ കുറവ് ദിനം പ്രതി ഒരു തുള്ളിയാണെങ്കിലും ശരി) അത് സമുദ്ര സമാനമായിരുന്നാലും ഒരു ദിവസം അത് വറ്റിപ്പോകുന്നതാണ്.

## ദീനിനോട് ബഹുമാനവും ദീനീബോധവും ഉണ്ടാക്കിയെടുക്കുന്നതിനുള്ള പരിശ്രമം

ഈ കാലഘട്ടത്തിൽ മുൻഗണന നൽകപ്പെടേണ്ട, അത്യാവശ്യമായ ജോലി ദീനിനോടുള്ള ബഹുമാനവും തങ്ങൾ മുസ്ലിംകളാണെന്ന ബോധവും മുസ്ലിംകളിൽ ഉണ്ടാക്കിയെടുക്കലാണെന്ന ശക്തിയായ കടപ്പാട് മൗലാനാ അവർകൾക്കുണ്ടായി. ദീൻ പഠിച്ച് മനസ്സിലാക്കിയാലല്ലാതെ ഈ സ്ഥിതി സംജാതമാകുന്നതല്ല. ദുൻയവിയായ തൊഴിലുകൾ പഠിക്കുന്നതിലുപരി ഇത് പഠിക്കേണ്ടത് അത്യന്താപേക്ഷിതമാണ്. ഈ ബോധവും, ഇതാവശ്യമാണെന്ന ചിന്തയും ഉടലെടുത്തു കഴിഞ്ഞാൽ തൊട്ടടുത്ത പടികൾ സ്വയം ചവിട്ടിക്കയറാൻ കഴിയും. സമകാലീന മുസ്ലിംകളുടെ പൊതുവായ രോഗം ദീനീബോധമില്ലായ്മയും, ദീൻ ആവശ്യമാണെന്ന ചിന്തയില്ലായ്മയുമാണ്. 'ഈമാനു'ണ്ടല്ലോ എന്ന് ജനങ്ങൾ തെറ്റിദ്ധരിച്ചിരിക്കുന്നു. ആയതിനാൽ ഈമാനിന് ശേഷം ആവശ്യമായ കാര്യങ്ങളിൽ ജനങ്ങൾ ബന്ധപ്പെട്ടു കഴിയുന്നു. പക്ഷേ, ഈമാൻ ഉണ്ടാക്കിയെടുക്കുന്നതിനുള്ള പരിശ്രമം തുടക്കം മുതൽ ചെയ്യേണ്ട സാഹചര്യം നിലനിൽക്കുകയും ചെയ്യുന്നു.

ഹിജ്റയുടെ ആദ്യകാല നൂറ്റാണ്ടുകളിൽ നടന്നിരുന്ന തഅ്ലീമിന്റെയും തബ്ലീഗിന്റെയും രീതികൾക്ക് പകരം നമ്മുടെ കാലഘട്ടത്തിൽ ഉണ്ടായിത്തീർന്ന മാറ്റം ഇവയുടെ ഇതിവൃത്തം തേടിപ്പോകുന്നവരിൽ മാത്രം ഒതുങ്ങിപ്പോയി എന്നുള്ളതാണ്. തേടിവരുന്നവർക്ക് ഇപ്പോഴും ഇൽമ് പഠിക്കുന്നതിനും ആത്മീയ പരിശുദ്ധി വരുത്തുന്നതിനും ആവശ്യമായ എല്ലാ ഏർപ്പാടുകളും അതിന്റെ പ്രാധാന്യത്തോടു കൂടിത്തന്നെ നിലനിൽക്കുന്നു. പക്ഷേ, തന്റെ ഈമാനിയായ രോഗത്തെപ്പറ്റി തീരെ ചിന്തയില്ലാത്ത,

അതിനെ തേടിപ്പോകാത്തവരെ സംബന്ധിച്ച് ആരും ചിന്തിക്കാത്ത അവസ്ഥയാണ്. അവരിൽ ആ ചിന്ത ഉണ്ടാക്കിയെടുക്കുന്നതിനുള്ള തബ്‌ലീഗും ആവശ്യമാണ്. നബിമാർ അയക്കപ്പെട്ട കാലഘട്ടങ്ങളിലെ ജനങ്ങൾ മൊത്തത്തിൽ ഇലാഹിയായ ചിന്തയോ അതിൽ താൽപര്യമോ ഇല്ലാത്തവരായിരുന്നു. നബിമാർ ആ ജനതയിൽ പരിശ്രമിച്ചാണ് ഈമാനിയായ താൽപര്യമുള്ളവരെയും, അതിന് വേണ്ടി പരിശ്രമിക്കുന്നവരെയും ഉണ്ടാക്കിയെടുത്തത്. താൽപര്യവും ആഗ്രഹവുമില്ലാത്തവരിൽ അതുണ്ടാക്കിയെടുക്കലാണ് തബ്‌ലീഗിന്റെ യഥാർത്ഥ ലക്ഷ്യം.

### പ്രവർത്തനത്തിന്റെ വഴി

ഈ ചിന്തയും ദീനിയായ താൽപര്യവും ഇസ്‌ലാമിന്റെ അടിസ്ഥാന പ്രമാണങ്ങളും ജനങ്ങളിൽ എത്തിച്ചു കൊടുക്കുന്നതിനുള്ള മാർഗമെന്താണ്?

അല്ലാഹുവിന്റെ പാശത്തിന്റെ ഒരറ്റം ഓരോ മുസൽമാന്റെയും കൈവശമുണ്ട്. അതാണ് ഇസ്‌ലാമിന്റെ പരിശുദ്ധമായ വചനം – 'കലിമതുത്തയ്യിബ.' ആ അറ്റം പിടിച്ചുകൊണ്ട് മുസൽമാനെ പൂർണമായ ദീനിന്റെ ഭാഗത്തേക്ക് വലിച്ചടുപ്പിക്കാൻ സാധിക്കും. അവന് ഒഴിഞ്ഞു മാറാൻ സാധ്യമല്ല. മുസൽമാൻ 'കലിമ' പറയുന്നവനായിരിക്കുന്നത് വരെ അവനെ ദീനിലേക്കടുപ്പിക്കാനുള്ള അവസരം അവശേഷിക്കുന്നു. ഈ അവസരം നഷ്ടപ്പെടുന്നതിന് മുമ്പ് അതിനുള്ള പരിശ്രമം നാം ചെയ്തു കൊള്ളണം.

മുസ്‌ലിംകൾ താമസിക്കുന്ന വിശാലമായ മേഖലകളിൽ ദീനിയായ ആഗ്രഹവും താൽപര്യവും ഉണ്ടാക്കിയെടുക്കാനുള്ള വഴി, ഈ കലിമയുടെ അടിസ്ഥാനത്തിൽ അവരുമായി ബന്ധപ്പെടുകയും, സംസാരിക്കുകയും ചെയ്യുക എന്നുള്ളതാണ്. 'കലിമതുത്തയ്യിബ' ഓർമയില്ലെങ്കിൽ പഠിപ്പിക്കണം. തെറ്റുണ്ടെങ്കിൽ തിരുത്തിക്കണം. കലിമയുടെ അർത്ഥവും ആശയവും മനസ്സിലാക്കിക്കൊടുക്കണം. അല്ലാഹുവിന്റെ അടിമത്തത്തെയും നബി (സ) തങ്ങളുടെ അനുകരണത്തെയും ഏറ്റു പറഞ്ഞതിന് ശേഷം 'കലിമ' എന്താണ് നമ്മോടാവശ്യപ്പെടുന്നത് എന്നു മനസ്സിലാക്കിക്കൊടുക്കണം. ഈ നിലയിൽ അവരെ അല്ലാഹുവിന്റെയും തിരുനബി (സ) തങ്ങളുടെയും കൽപനകൾക്ക് വഴിപ്പെടുന്നവരാക്കിത്തീർക്കണം. അതിൽ ഏറ്റവും മുന്തിക്കപ്പെടേണ്ടതും പ്രാധാന്യം കൽപിക്കപ്പെടേണ്ടതുമായ കാര്യം നമസ്കാരമാണ്. പൂർണമായ ദീനനുസരിച്ച് ജീവിക്കുന്നതിനുള്ള യോഗ്യതയും ശക്തിയും അല്ലാഹു നമസ്കാരത്തിൽ അന്തർലീനമാക്കിയിരിക്കുന്നു. കലിമയിൽ ഏറ്റു പറഞ്ഞ അടിമത്തം, അത് ഒന്നാം സ്ഥാനമർഹിക്കുന്നു. അടിമത്തത്തിന്റെ സ്പഷ്ടവും വ്യക്തവുമായ തെളിവാണ്

നമസ്കാരം. തുടർന്ന് ആ വ്യക്തിയുടെ ദീനിയായ പുരോഗതിയും കെട്ടുറപ്പും ലക്ഷ്യമാക്കി, അല്ലാഹുവുമായുള്ള ബന്ധം ഉണ്ടാക്കിയെടുക്കാനും അത് സുദൃഢമാക്കിത്തീർക്കാനും പ്രത്യേകം ഉപദേശിക്കണം. അല്ലാഹുവിനെ കൂടുതലായി അനുസ്മരിക്കുന്നതിന് പ്രേരണ നൽകണം. ഇസ്ലാമിക ജീവിതം നയിക്കുന്നതിനും അവന്റെ പൊരുത്തം നേടിയെടുക്കുന്നതിനും ദീനിന്റെ നിയമങ്ങൾ മനസ്സിലാക്കൽ ആവശ്യമാണെന്ന് തുടർന്ന് അദ്ദേഹത്തെ ബോധ്യപ്പെടുത്തണം. ദുൻയാവിലെ ഒരു തൊഴിലും, ദുൻയവിയായ ഒരു വിഷയവും പഠിക്കാതെ, അതിനായി സമയമെടുക്കാതെ കരസ്ഥമാക്കാൻ കഴിയുന്നില്ല. അതു പോലെത്തന്നെ ദീനും പഠിക്കാതെ കൈവരുന്നതല്ല. കൈവരുമെന്ന് വിചാരിക്കൽ തെറ്റാണ്. അതിനു വേണ്ടി നമ്മുടെ സമയം ഒഴിവാക്കിയെടുക്കൽ അത്യാവശ്യമാണ്.

ഈ ജോലി വളരെ ഉയർന്നതും അതിവിശാലമായതുമാണ്. ചില വ്യക്തികളോ, സംഘങ്ങളോ ഇതിന് മതിയാകുന്നതല്ല. മുസ്ലിംകൾ മൊത്തത്തിൽ മുസ്ലിംകൾക്കിടയിൽ ഈ പരിശ്രമം ചെയ്യൽ അത്യാവശ്യമാണ്. മൗലാന പറയുമായിരുന്നു: കോടിക്കണക്കിന് മുസ്ലിംകളുടെയിടയിൽ പരിശ്രമിക്കാൻ, ലക്ഷക്കണക്കിന് മുസ്ലിംകൾ തയ്യാറായില്ലെങ്കിൽ ഈ ജോലി എങ്ങനെ നടക്കും? ഇതിനെ സംബന്ധിച്ച് അറിയാത്തവർ കോടിക്കണക്കിനാണ്. അറിയുന്നവർ അതിനനുസരിച്ച് ലക്ഷങ്ങൾ പോലുമില്ല.

മൗലാനയുടെയടുക്കൽ മുസ്ലിം ലോകത്ത് പൊതുവായ നിലയിൽ നടക്കുന്ന സ്ഥിരമായ പരിശ്രമം ആവശ്യമാണ്. ഈ പരിശ്രമം മുസ്ലിംകളുടെ ജീവിതത്തിന്റെ യഥാർത്ഥ ലക്ഷ്യമാണ്. ദുൻയാവിലെ താമസവും ദുൻയവിയായ ജോലികളും തികച്ചും താൽക്കാലികമാണ്. ദീനിന് വേണ്ടിയുള്ള ഈ പരിശ്രമത്തിന്മേലാണ് മുസ്ലിം സമുദായത്തിന്റെ 'അടിത്തറ' നിലകൊള്ളുന്നത്. അവർ ദുൻയാവിലേക്ക് വന്നതിന്റെ അന്തിമമായ ലക്ഷ്യവും ഇതു തന്നെയാണ്. "നിങ്ങൾ മാനവ നൻമയ്ക്കായി നിയോഗിക്കപ്പെട്ട ഒരു ഉത്തമ സമുദായമാണ്. നിങ്ങൾ നൻമ ഉപദേശിക്കുന്നു, തിൻമ തടുക്കുന്നു, അല്ലാഹുവിൽ വിശ്വസിക്കുകയും ചെയ്യുന്നു" എന്ന ആയത്തിൽ വിവരിക്കപ്പെട്ട കാര്യവും ഇതു തന്നെ. ദുൻയവിയായ കച്ചവട കാര്യങ്ങൾ, നഗര ജീവിതത്തിന്റെ വിവിധ വകുപ്പുകൾ ഇവയിലൊന്നും അന്ന് ഒരു കുറവുമുണ്ടായിരുന്നില്ല. അവയുടെ പൂർത്തീകരണത്തിനായി പുതിയൊരു ഉമ്മത്തിനെ നിയോഗിക്കേണ്ട സാഹചര്യവും നിലനിന്നിരുന്നില്ല.

മുസ്ലിംകൾ ദീനിന്റെ പരിശ്രമമാകുന്ന യഥാർത്ഥ ജോലി വിട്ടുകളയുകയോ, അതിന് രണ്ടാം സ്ഥാനം നൽകുകയോ ചെയ്തത് മുതൽ അവ

രുടെ അധഃപതനവും ആരംഭിച്ചു. അവരുടെ ജീവിതത്തിൽ ദീനിന്റെ മാർഗത്തിൽ പുറപ്പെടുന്ന സ്വഭാവം നഷ്ടപ്പെട്ട് നഗരജീവിതത്തിന്റെ പ്രത്യേകതകൾ ഉടലെടുത്തു തുടങ്ങിയ കാലഘട്ടം മുതൽ അവരുടെ ആത്മീയ അധഃപതനത്തിന് തുടക്കമായി. അവരുടെ ആത്മീയ ശക്തി ദുർബലമായി. 'ഖിലാഫത്തെ റാശിദ' (നാല് ഖലീഫമാരുടെ ഖിലാഫത്ത് കാലം) യുടെ അന്ത്യം ഈ സന്ദർഭത്തിലാണ് സംഭവിച്ചത് എന്ന് മൗലാനാ (റ) അവർകൾ പറയുമായിരുന്നു. മൗലാനായുടെ വാക്കുകൾക്ക് ചരിത്രം സാക്ഷിയാണ്. മൗലാന പറഞ്ഞു:

"ജമാഅത്തുകൾ രൂപപ്പെടുത്തി ദീനിന് വേണ്ടി പുറപ്പെടൽ നാം വിട്ടുകളഞ്ഞ കാര്യമാണ്. പക്ഷേ, യഥാർത്ഥത്തിൽ ഇത് നമ്മുടെ അടിസ്ഥാനമായിരുന്നു. നബി (സ) തങ്ങൾ ഈ മാർഗത്തിൽ ചുറ്റിത്തിരിയുമായിരുന്നു. നബി (സ) തങ്ങളുടെ മുബാറക്കായ കരങ്ങളിൽ 'ബൈഅത്ത്' ചെയ്ത് മുസ്‌ലിമായ സഹാബാക്കൾ ഓരോരുത്തരും ഈ മാർഗത്തിൽ അവരുടെ സുഖസൗകര്യങ്ങൾ മറന്ന് ചുറ്റിത്തിരിഞ്ഞിരുന്നു. മക്കാ ജീവിതത്തിന്റെ ഘട്ടത്തിൽ മുസ്‌ലിംകളുടെ അംഗസംഖ്യ കേവലം ചില വ്യക്തികൾ എന്ന നിലയിലായിരുന്നു. ഓരോ വ്യക്തികളും മുസ്‌ലിമായതിന് ശേഷം വ്യക്തികൾ എന്ന നിലയിൽ മറ്റുള്ളവരുടെ മുമ്പിൽ ഈ ഹഖ്ഖിനെ സമർപ്പിച്ചു കൊണ്ടിരുന്നു. മദീനയിലെ ജീവിതം കൂട്ടായ ജീവിതമായിരുന്നു. അവിടെ എത്തിച്ചേർന്നത് മുതൽ നബി (സ) തങ്ങൾ നാനാ ഭാഗത്തേക്ക് ജമാഅത്തുകൾ യാത്രയാക്കിത്തുടങ്ങി. അവരുടെ വർധനവിന്റെ നിലയനുസരിച്ച്, സൈനിക രൂപം പ്രാപിച്ച് അവർ മുമ്പോട്ട് നീങ്ങി. ചുറ്റിത്തിരിയുന്നവർക്ക് വേണ്ട ഏർപ്പാടുകൾ ചെയ്തു കൊടുക്കുകയും, അവർ ദീനിന്റെ മാർഗ്ഗത്തിൽ സഞ്ചരിച്ചു കൊണ്ടേയിരിക്കുകയും ചെയ്യുന്നതിന് കാരണക്കാരായവർ മാത്രമാണ് മദീനയിൽ താവളമടിച്ചിരുന്നത്. ചുരുക്കത്തിൽ, ദീനിന്റെ മാർഗത്തിൽ ചുറ്റിത്തിരിയുക, ദീനിന് വേണ്ടി ത്യാഗ പരിശ്രമം ചെയ്തു കൊണ്ടേയിരിക്കുക എന്ന ഉമ്മത്തിന്റെ യഥാർത്ഥ ജോലി ഉമ്മത്ത് കൈവിട്ടപ്പോൾ ഖിലാഫത്തിന്റെ പര്യവസാനത്തിന് അത് കാരണമായിത്തീർന്നു."

## പ്രവർത്തനത്തിന്റെ ക്രമീകരണം

ദീനിന്റെ പുണ്യമായ ഈ പ്രവർത്തനത്തിനായി ജമാഅത്തുകൾ തയ്യാറായിക്കഴിയുമ്പോൾ, അവരുടെ പ്രവർത്തനത്തിന്റെ സ്വഭാവം എന്തായിരിക്കണം? അതിന്റെ ക്രമീകരണം എങ്ങനെയായിരിക്കണം? ഏത് കാര്യത്തിലേക്ക്, എത്ര കാര്യങ്ങളിലേക്ക് 'ദഅ്‌വത്ത്' (പ്രബോധനം) ചെയ്യപ്പെടണം? ഇതിനുള്ള മറുപടി മൗലാന തന്നെ പറയട്ടെ:

"യഥാർത്ഥത്തിൽ 'തബ്‌ലീഗ്' (പ്രബോധനം) രണ്ട് കാര്യങ്ങളിലേ

ക്കാണ്. ബാക്കിയെല്ലാം അതിന്റെ രൂപഭാവങ്ങളാണ്. രണ്ടിൽ ഒരു കാര്യം ബാഹ്യമായതും, മറ്റൊന്ന് ആത്മീയവുമാണ്. ബാഹ്യമായത് എന്നതിന്റെ വിവക്ഷ അവയവങ്ങളുമായി ബന്ധപ്പെട്ടത് എന്നുള്ളതാണ്. അതിന്റെ ലക്ഷ്യം നബി (സ) തങ്ങൾ കൊണ്ടുവന്ന ദീനിലെ എല്ലാ കാര്യങ്ങളും മറ്റു ള്ളവർക്ക് എത്തിച്ചുകൊടുക്കുന്നതിനായി ജമാഅത്തുകൾ തയ്യാറാക്കി, രാജ്യത്തിനകത്തും പുറത്തും ചുറ്റിത്തിരിയുന്ന സുന്നത്ത് പുനരുജ്ജീവി പ്പിക്കുകയും അത് നിലനിറുത്തുകയും ചെയ്യുക എന്നതും, ആത്മീയമാ യത് എന്നതിന്റെ വിവക്ഷ അല്ലാഹുവിന്റെ കൽപനകളുടെ മുമ്പിൽ ജീവാർപ്പണം ചെയ്യുന്നതിനുള്ള സന്നദ്ധത ഉണ്ടാക്കിയെടുത്ത്, അത് ഉമ്മ ത്തിന്റെ പതിവാക്കിത്തീർക്കുക എന്നുള്ളതുമാണ്. താഴെപ്പറയുന്ന ആയ ത്തുകളിൽ ഈ കാര്യം വ്യക്തമാക്കപ്പെട്ടിരിക്കുന്നു:

"തങ്ങളുടെ രക്ഷിതാവിൽ സത്യം, അവർക്കിടയിലെ ഭിന്നിപ്പുകളിൽ തങ്ങളെ അവർ വിധികർത്താവാക്കുകയും, തങ്ങളുടെ വിധിയിൽ അവ രുടെ ഹൃദയങ്ങളിൽ പ്രയാസം തോന്നാതിരിക്കുകയും, അതിന് അവർ പൂർണമായും കീഴടങ്ങുകയും ചെയ്യുന്നത് വരെ അവർ സത്യവിശ്വാസിക ളാകുന്നതല്ല"(4:65). "മനുഷ്യരെയും ജിന്നുകളെയും ഞാൻ സൃഷ്ടിച്ചിട്ടു ള്ളത് എന്നെ ആരാധിക്കാൻ വേണ്ടി മാത്രമാണ്." (51: 56)

ഇതിന്റെ വിവക്ഷ, അല്ലാഹു അറിയിച്ച കാര്യങ്ങളുടെയും ഇലാഹി യായ കൽപനകളുടെയും മുമ്പിൽ ജീവാർപ്പണം ചെയ്തും സ്വന്തം നഫ്സിനെ വഴിപ്പെടുത്തണമെന്നുള്ളതാണ്.

ദീനിന്റെ മാർഗത്തിൽ പുറപ്പെടുന്ന കാലയളവിൽ നബി (സ) തങ്ങൾ നമുക്ക് മനസ്സിലാക്കിത്തന്ന കാര്യങ്ങളിൽ ഓരോന്നിന്റെയും പ്രാധാന്യമനു സരിച്ച് അതിന് വേണ്ടി പരിശ്രമിക്കണം. നമ്മുടെ ദൗർഭാഗ്യം, 'കലിമതു ത്തയ്യിബ'യെ സംബന്ധിച്ച് പോലും വേണ്ട നിലയിൽ നാം ബോധവാന്മാ രല്ല എന്നുള്ളതാണ്. ആയതിനാൽ നമ്മുടെ 'തബ്ലീഗ്' ആദ്യമായി കലി മയെ സംബന്ധിച്ച് തന്നെയായിരിക്കണം. അല്ലാഹു സ്രഷ്ടാവാണെന്ന തിന്റെ പ്രതിജ്ഞയാണത്. അഥവാ അല്ലാഹുവിന്റെ വിധിയുടെ മുമ്പിൽ ജീവാർപ്പണം ചെയ്യലല്ലാതെ യഥാർത്ഥത്തിൽ മറ്റൊന്നും തന്നെ നമുക്ക് കരണീയമായ കാര്യമല്ല.

2. 'കലിമ'യുടെ പദങ്ങൾ ശരിപ്പെടുത്തിയതിന് ശേഷം നമസ്കാര ത്തിന്റെ ബാഹ്യവും ആന്തരികവുമായ അവസ്ഥകൾ ശരിപ്പെടുത്തുകയും, നബി (സ) തങ്ങളുടെ നമസ്കാരം പോലെ നമ്മുടെ നമസ്കാരം ആക്കി ത്തീർക്കുന്നതിന് പരിശ്രമിച്ചു കൊണ്ടിരിക്കുകയും ചെയ്യണം.

3. മൂന്ന് സമയങ്ങൾ (രാവിലെ, വൈകുന്നേരം, രാത്രിയുടെ അൽപ

ഭാഗം) അവരവരുടെ നിലയനുസരിച്ച് ഇൽമ് കരസ്ഥമാക്കുന്നതിലും, ദിക്ർ ചെയ്യുന്നതിലും വ്യാപൃതരാകണം.

4. ഈ കാര്യങ്ങൾ മറ്റുള്ളവരിൽ എത്തിക്കൽ മുഹമ്മദീ ഉമ്മത്തിന്റെ കടമയാണെന്ന് കരുതി ദീനിന്റെ മാർഗത്തിൽ പുറപ്പെടുന്ന ഈ സ്വഭാവം എല്ലാ സ്ഥലങ്ങളിലും ഉണ്ടാക്കിത്തീർക്കണം.

5. ഈ പുറപ്പെടുന്ന കാലയളവിൽ 'സൽസ്വഭാവം' പരിശീലിക്കണമെന്ന നിയ്യത്ത് ചെയ്യണം. സ്രഷ്ടാവുമായുള്ള കടപ്പാടുകളും സൃഷ്ടികളുമായുള്ള കടപ്പാടുകളും നിർവഹിക്കുന്നതിൽ ഓരോരുത്തരും ശ്രദ്ധ ചെലുത്തണം. കാരണം, ഓരോരുത്തരോടും അവരവരുടെ പ്രവർത്തനത്തെ സംബന്ധിച്ച് ചോദ്യം ചെയ്യപ്പെടുന്നതാണ്.

6. നിയ്യത്ത് ശരിപ്പെടുത്തണം. അഥവാ ഓരോ പ്രവർത്തനങ്ങളുടെയും പേരിൽ അല്ലാഹുവിങ്കൽ നിന്നുള്ള വാഗ്ദാനങ്ങളും മുന്നറിയിപ്പുകളും മനസ്സിലാക്കി സൽപ്രവൃത്തികൾ ചെയ്ത് അല്ലാഹുവിന്റെ തൃപ്തി കരസ്ഥമാക്കി, മരണാനന്തര ജീവിതം വിജയകരമാക്കിത്തീർക്കുന്നതിന് പരിശ്രമിക്കണം."

ഈ കാലഘട്ടത്തിൽ വളരെയധികം തിൻമകൾക്കും കുഴപ്പങ്ങൾക്കും കാരണമായിത്തീർന്ന ഒരു കാര്യം ഉണ്ട്. ഒരു മുസൽമാൻ അടുത്ത മുസൽമാന്റെ നന്മകൾ കാണാത്ത അവസ്ഥയും, മുസൽമാന്റെ നന്മകൾ മുസ്‌ലിം ലോകം മൊത്തത്തിൽ അറിയാത്ത അവസ്ഥയും അത് മുഖാന്തരം ഉണ്ടായിത്തീർന്നിരിക്കുന്നു. അതാണ് മുസൽമാനെ അവഹേളിക്കലും നിസ്സാരപ്പെടുത്തലും. മുസൽമാൻ ഓരോരുത്തരും തന്നെ സംബന്ധിച്ച്, താൻ നാനാവിധ നന്മകളുടെയും വിളനിലമാണെന്നും, മറ്റ് മുസ്‌ലിംകളിൽ എല്ലാവിധ തിന്മകളും അടിഞ്ഞു കൂടിയതായും കണക്കാക്കുന്നു. ഓരോരുത്തരും അവരവർ ബഹുമാനിക്കപ്പെടണമെന്ന് ആശിക്കുകയും മറ്റുള്ളവരെ അവഹേളിക്കാൻ ശ്രമിക്കുകയും ചെയ്യുന്നു. മുസ്‌ലിം സമുദായത്തിൽ ഉടലെടുത്തിരിക്കുന്ന നാനാവിധ പ്രശ്നങ്ങളുടെയും അടിസ്ഥാനം ഈ ചിന്താഗതിയാണ്. സമുദായം ഒന്നടങ്കം ശൈഥില്യത്തിന്റെ അവസ്ഥയിൽ എത്തിയതിന്റെ കാരണവും ഇത് തന്നെയാണ്.

ഈ രംഗത്ത് മൗലാനക്ക് അല്ലാഹു നൽകിയ പ്രത്യേകമായ 'തൗഫീഖ്' അവന്റെ പ്രത്യേകമായ അനുഗ്രഹവും സഹായവുമായിരുന്നു. 'മുസ്‌ലിംകളെ ആദരിക്കുക' എന്നതിന് മഹാനവർകൾ പ്രത്യേകമായ സ്ഥാനം നൽകി. മുസ്‌ലിംകളിലെ എല്ലാ വിഭാഗവുമായും ബന്ധപ്പെടൽ അനിവാര്യമാക്കിത്തീർക്കുന്നതാണ് പുണ്യമായ ഈ പരിശ്രമത്തിന്റെ ശൈലി. 'ഇക്റാമുൽ മുസ്‌ലിം' എന്ന ഈ ഉസൂൽ പാലിക്കപ്പെടാതെ വരുകയും, തദനുസരണമായ പരിശീലനം നേടാതിരിക്കുകയും ചെയ്താൽ

പല നിലയിലുള്ള പ്രതിസന്ധികൾക്ക് അത് വഴിതുറക്കാവുന്നതാണ്. പല നിലയിലുള്ള 'ഫിത്ന'കൾക്കും അത് കാരണമായിത്തീരാവുന്നതുമാണ്. മൗലാനയുടെ വാക്കനുസരിച്ച് തന്നെ പുണ്യമായ ഈ പരിശ്രമം 'ഉസൂലു' (ചിട്ട)കൾ പാലിക്കാതെയും ഉസൂലുകൾക്കെതിരായും ചെയ്താൽ, വർഷങ്ങൾ കൊണ്ടുണ്ടാകേണ്ട ഫിത്നകൾ ആഴ്ചകളും ദിവസങ്ങളും കൊണ്ടുണ്ടായിത്തീരുന്നതാണ്.

"താൻ സകല നൻമകളുടെയും കേന്ദ്രവും മറ്റുള്ളവർ സർവ തിൻമകളുടെയും കേന്ദ്രവും ആണ്" എന്ന നിലവിലുണ്ടായിരുന്ന ശൈലിക്ക് മൗലാന ഇപ്രകാരം ഒരു മാറ്റം വരുത്തി: "സ്വന്തം തെറ്റുകളും കുറ്റങ്ങളും ഓരോരുത്തരും അറിയണം. മറ്റുള്ളവരുടെ നന്മകളിലും കഴിവുകളിലും ശ്രദ്ധ പതിക്കണം. അവരുടെ നന്മകൾ പ്രയോജനപ്പെടുത്താൻ ശ്രമിക്കണം. ന്യൂനതകൾ വെളിപ്പെട്ടാൽ അവയെ പരസ്യപ്പെടുത്തരുത്. ന്യൂനതകൾക്കെതിരിൽ നന്മകൾക്ക് മുൻഗണന നൽകി, അവരെ നല്ലവരാക്കാൻ ശ്രമിക്കണം." മൗലാന സ്വീകരിച്ച ഈ ശൈലി ഫിത്നയുടെ വാതിലുകൾ അടച്ചു കളയുന്നതും, ആത്മീയമായ എല്ലാ രോഗങ്ങളുടെയും ചികിത്സയുമാണ്. ഒരു സന്ദർഭത്തിൽ ഒരു കത്തിൽ മൗലാന എഴുതി:

"ചില നന്മകളും അതോടൊപ്പം ചില തിന്മകളും ഇല്ലാത്തവരായി ആരും തന്നെയില്ല. നന്മ – തിന്മകളിൽ നിന്ന് ഒരാളും ഒഴിവായവരല്ല. തിന്മകളുടെ നേരെ കണ്ണടയ്ക്കുകയും അവയെ മറച്ച് പിടിക്കുകയും ചെയ്യുന്ന സ്വഭാവവും, നന്മയെ സ്നേഹിച്ചുകൊണ്ട്, നന്മയുള്ളവരെ ആദരിക്കുന്ന സ്വഭാവവും മുസ്ലിംകളായ നമ്മുടെ ശൈലിയായിത്തീർന്നാൽ നിലവിലുള്ള വളരെയധികം ഫിത്നകളും, നമ്മിൽ നടമാടിക്കൊണ്ടിരിക്കുന്ന വളരെയധികം തെറ്റായ രീതികളും സ്വയം ഇല്ലാതായിത്തീരുന്നതാണ്. മാത്രമല്ല, വളരെയധികം നല്ല ഗുണങ്ങൾ നമ്മിൽ ഉണ്ടായിത്തീരുകയും ചെയ്യും. പക്ഷേ, നമ്മുടെ രീതികൾ ഇതിന് മാറ്റമാണല്ലോ!"

മൗലാന കേവലം ഒരു തത്വം എന്ന അടിസ്ഥാനത്തിലല്ല, അമലിയായ നിലയിൽ, ആദ്യമായി ആ അമൽ തന്റെ ജീവിതത്തിൽ പകർത്തി, മേവാത്തികളുടെയും പ്രവർത്തകരുടെയും ഹൃദയങ്ങളിൽ കലിമയോടുള്ള വലിയ ബഹുമാനവും, കലിമ പറയുന്നവരോടുള്ള വലിയ ആദരവും വളർത്തിയെടുത്തു. അത് മുഖാന്തരം 'ഇക്റാമുൽ മുസ്ലിം' അവരുടെ ജീവിതത്തിന്റെ ഭാഗവും, അവരിലെ പ്രകൃതിദത്തമായ ഗുണവുമായിത്തീർന്നു. മൗലാന പ്രവർത്തകരിൽ ഉണ്ടാക്കിത്തീർത്ത വലിയൊരു ഗുണം, മുസൽമാൻ, അവനെത്രത്തോളം പാപകർമങ്ങളിൽ മുങ്ങിക്കുളിച്ചവനാണെങ്കിലും ശരി, അവനുമായി ബന്ധപ്പെടുമ്പോൾ, അവനെ ദഅ്വത്ത് ചെയ്യു

മ്പോൾ, അവന്റെ ഹൃദയത്തിന്റെ മണ്ണിൽ മറഞ്ഞു കിടക്കുന്ന ഈമാനി യായ തീപ്പൊരിയെ കാണണം. അതിൽ ഈമാനിയായ തീ കൊളുത്താൻ ശ്രമിക്കണം എന്നതായിരുന്നു. നബി (സ) തങ്ങളുടെ 'ഉമ്മത്ത്' എന്ന നില യിൽ തങ്ങളുമായുള്ള ആ മനുഷ്യന്റെ ബന്ധത്തിനും നാം പരിഗണന നൽകണം. ഈമാനിയായ അണുക്കളെ വളരെ വലുപ്പത്തിൽ എടുത്തു കാണിക്കുന്ന ഭൂതക്കണ്ണാടിയാണ് മൗലാന പ്രവർത്തകർക്ക് നൽകിയിരു ന്നത്.

വിവിധ പ്രദേശങ്ങളിൽ ചുറ്റി സഞ്ചരിച്ച്, പുതിയ പുതിയ നഗരങ്ങ ളിലും സദസ്സുകളിലുമെത്തി ദീനിന്റെ കാര്യങ്ങൾ പറയുമ്പോൾ ഉണ്ടായി ത്തീരാവുന്ന വളരെയധികം ഫിത്നകളിൽ നിന്ന് 'ഇക്റാം' എന്ന ഈ ഉസൂൽ മുഖാന്തരം പുണ്യമായ ഈ പരിശ്രമം സുരക്ഷിതമായിത്തീർന്നു.

ദിക്ർ ചെയ്യുന്നതിലുള്ള കൃത്യനിഷ്ഠ, ഇൽമുമായുള്ള ബന്ധം, അനാ വശ്യമായ സംസാരങ്ങളും ജോലികളും ഒഴിവാക്കൽ, അമീറിനെ അനുസ രിക്കൽ, ജമാഅത്തിന്റെ സ്വഭാവത്തിൽ എല്ലാ കാര്യങ്ങളും ചെയ്യണമെന്ന നിബന്ധന ഇവയെല്ലാം ഈ പരിശ്രമത്തെ ഉപരിസൂചിത നിബന്ധനകൾ ഇല്ലാതെ ചെയ്താൽ ഉണ്ടാകാവുന്ന ഫിത്നകളിൽ നിന്നും തെറ്റായ കീഴ്വഴക്കങ്ങളിൽ നിന്നും സുരക്ഷിതമാക്കി.

## ദീനീപ്രവർത്തനങ്ങൾക്ക് അനുയോജ്യമായ ഭൂമി ഒരുക്കിയെടു ക്കേണ്ടതിന്റെ ആവശ്യകത

മൗലാനയുടെ അടുക്കൽ ദീനിന്റെ ഭൂമി ഈമാനും ദീനിന്റെ അടി സ്ഥാന ഘടകങ്ങളുമാണ്. അവയിലേക്കുള്ള ദഅ്വത്ത്, അവയെ മുസ്ലിം കളിൽ ഉണ്ടാക്കിത്തീർക്കുന്നതിനുള്ള പരിശ്രമം, അതിനായി ഓരോ പ്രദേ ശങ്ങളിലും സഞ്ചരിച്ച് ത്യാഗപരിശ്രമം ചെയ്യൽ ഇവയെല്ലാം ഭൂമി ഒരുക്കു ന്നതിനും നനക്കുന്നതിനും തുല്യമാണ്. തുടർന്ന് ഉണ്ടായിത്തീരുന്ന ദീനി യായ സ്ഥാപനങ്ങൾ, പ്രസ്ഥാനങ്ങൾ, ദീനീ ജീവിതത്തിന്റെ പ്രകടനങ്ങൾ എല്ലാം അതിൽ വെച്ചു പിടിപ്പിക്കുന്ന ചെടികൾക്ക് തുല്യവുമാണ്. ത്യാഗ പരിശ്രമത്തിന്റെ നിലയനുസരിച്ച് ഈ ഭൂമി ഫലഭൂയിഷ്ഠമായിത്തീരുന്നതും, സസ്യലതാദികൾ അതിൽ തഴച്ചു വളരുന്നതുമാണ്. ആയതിനാൽ ഏറ്റവും മുന്തിയ, വലിയ പരിഗണന 'ഭൂമി ഒരുക്കു'ന്നതിന് നൽകപ്പെടേണ്ടതാണ്.

ദീനീ ജീവിതം നയിച്ചിരുന്ന മേവാത്തിലെ ചില വ്യക്തികൾക്ക് മൗലാന എഴുതിയ ഒരു കത്തിൽ ഈ യാഥാർത്ഥ്യം വ്യക്തമാക്കിയിരുന്നു:

"ദീനിയായ എല്ലാ കാര്യങ്ങൾക്കും ശരിയായ ഉസൂലുകൾ പാലിച്ചു കൊണ്ട്, എല്ലാ പ്രദേശങ്ങളിലും ചുറ്റി സഞ്ചരിച്ചു ത്യാഗപരിശ്രമം ചെയ്തു കൊണ്ടിരിക്കൽ ഭൂമി ഒരുക്കുന്നതിനും മഴക്കും തുല്യമാണ്. ബാക്കിയുള്ള

എല്ലാ കാര്യങ്ങളും ദീനിന്റെ ഈ ഭൂമിക്ക് മുകളിൽ ചെടികൾ വെച്ചു പിടിപ്പിക്കുന്നതിന് തുല്യവുമാണ്. ചെടികളും, അതിൽകൂടി ഉണ്ടാകുന്ന തോട്ടങ്ങളും പല ഇനങ്ങളാണ്. ഈത്തപ്പഴം, മാതളനാരങ്ങ, ആപ്പിൾ, ഏത്തപ്പഴം ഓരോന്നിനും ഓരോ നിലയിലുള്ള തോട്ടങ്ങളാണ്. തോട്ടം പലയിനമാകാം. പക്ഷേ, രണ്ട് നിലയിലുള്ള പരിശ്രമമില്ലാതെ ഒരു തോട്ടവും അതിന്റെ വളർച്ചയിലെത്തുന്നതല്ല. ആദ്യമായി ഭൂമി ഒരുക്കിയെടുക്കണം. അതിനും ഒരു പരിശ്രമം ആവശ്യമാണ്. ചെടികൾ നടുകയും അവ വളർത്തിയെടുക്കുകയും ചെയ്യുന്നതിലും ഒരു പരിശ്രമം ആവശ്യമാണ്. ഇതു പോലെ ദീനിൽ തബ്ലീഗിന്റെ പരിശ്രമം ഭൂമിക്ക് തുല്യവും, സ്ഥാപനങ്ങൾ തോട്ടത്തിന് തുല്യവുമാണ്. ഭൂമി ഒരുക്കപ്പെടാത്തതിന്റെ പേരിൽ അതിൽ കാടുകൾ നിറഞ്ഞു നിൽക്കുകയാണ്. ഈ അവസ്ഥയിൽ ഏതെങ്കിലുമൊരു തോട്ടം അതിൽ വളർത്തിയെടുക്കാൻ സാധിക്കുകയില്ല."

ഭൂമി ഒരുക്കുന്നതിനും അടിത്തറ ബലപ്പെടുത്തുന്നതിനും മുമ്പ് അതിനപ്പുറത്തേക്കുള്ള ജോലികൾ ചെയ്യലും, അതിൽ തന്റെ കഴിവും പ്രവർത്തനശേഷിയും വിനിയോഗിക്കലും, അതിൽ നിന്ന് പ്രയോജനങ്ങൾ പ്രതീക്ഷിക്കലും മൗലാനാ തികച്ചും തെറ്റായി കണക്കാക്കിയിരുന്നു.

ഒരു കത്തിൽ മഹാനവർകൾ തന്റെ ഈ അഭിപ്രായം ഇപ്രകാരം പ്രകടിപ്പിക്കുന്നു:

"ലാഇലാഹ ഇല്ലല്ലാ എന്ന കലിമയുടെ പദങ്ങൾ പോലും ശരിപ്പെടുത്താത്ത സമുദായം, പ്രാരംഭവിഷയങ്ങൾ തന്നെ ശരിപ്പെടുത്താതെ, പര്യവസാനത്തിന്റെ വിഷയങ്ങൾ ശരിപ്പെടുത്താൻ എങ്ങനെ യോഗ്യരായിത്തീരും? പര്യവസാനം പ്രാരംഭം ശരിപ്പെടാതെ ശരിപ്പെടുന്നതല്ല. ആയതിനാൽ മധ്യത്തിലും അന്ത്യത്തിലും ശരിപ്പെടേണ്ട കാര്യങ്ങളെ സംബന്ധിച്ചുള്ള ചിന്ത തന്നെ ഞാൻ ഉപേക്ഷിച്ചു. പ്രാരംഭം ശരിപ്പെട്ട് ശരിയായ പാതയിലെത്തിയാൽ, അന്ത്യത്തിൽ സ്വയം എത്തിച്ചേരാൻ സാധിക്കുന്നതാണ്. പ്രാരംഭം കുത്തഴിഞ്ഞ അവസ്ഥയിലാണെങ്കിൽ അന്ത്യം ശരിപ്പെട്ടുകൊള്ളുമെന്ന ചിന്ത കേവലം മിഥ്യാധാരണ മാത്രമാണ്."

ഒരു സന്ദർഭത്തിൽ മേവാത്തിൽ അഭിപ്രായവ്യത്യാസമുള്ള ചില വിഷയങ്ങളിൽ വാദപ്രതിവാദങ്ങൾക്ക് തുടക്കം കുറിച്ചു. ജനങ്ങൾ വലിയ ആവേശത്തോടെ ആ ഭാഗത്തേക്ക് ശ്രദ്ധ തിരിച്ചു. ഈ സന്ദർഭത്തിൽ മൗലാനാ മേവാത്തികൾക്ക് നിർദേശം നൽകിക്കൊണ്ട് ഇപ്രകാരം ഒരു കത്തെഴുതി:

"കലിമയും നമസ്കാരവും ശരിപ്പെടുത്താതെ, ഇസ്ലാമിന്റെ അടിസ്ഥാനമാകുന്ന കലിമയുടെ ആശയം മനസ്സിലാക്കാതെ, അടിസ്ഥാനകാര്യങ്ങൾ വിട്ട് അതിനപ്പുറത്തേക്കുള്ള കാര്യങ്ങളുമായി ബന്ധപ്പെടൽ കടുത്ത തെറ്റാണെന്ന് എല്ലാ പള്ളികളിലും സദസ്സുകളിലും പ്രചരിപ്പിക്കുന്നതിനുള്ള

ഏർപ്പാടുകൾ ചെയ്യണം. മുകളിലുള്ള കാര്യം താഴെയുള്ള കാര്യം ശരിപ്പെടാതെ ശരിപ്പെടുന്നതല്ല."

**തഹ്‌രീകെ ഈമാൻ (ഈമാനിയായ പരിശ്രമം)**

മൗലാനാ അവർകളാൽ തുടക്കം കുറിക്കപ്പെട്ട ദീനിയായ ഈ പരിശ്രമത്തിന് (അതിന്റെ ലക്ഷ്യം മുസ്‌ലിംകളിൽ ഈമാനിന്റെ യാഥാർത്ഥ്യം ഉണ്ടാക്കിയെടുക്കലും, ദീനിന്റെ അടിസ്ഥാന വിഷയങ്ങൾ നടപ്പിൽ വരുത്തലുമാണ്) 'തഹ്‌രീകെ ഈമാൻ' എന്നാണ് തുടക്കത്തിൽ പേര് പറയപ്പെട്ടിരുന്നത്. ദീനിന്റെ നിലനിൽപിന് ഈ പരിശ്രമം അത്യന്താപേക്ഷിതമാണെന്നും, നാനാവിധത്തിലുള്ള ത്യാഗവും അർപ്പണ മനോഭാവവും ഈ വഴിയിൽ ആവശ്യമാണെന്നും മഹാനവർകൾ കരുതിയിരുന്നു.

മഹാനവർകൾ ഒരു കത്തിൽ എഴുതി:

"നമ്മുടെ ഈമാനിയായ ഈ പരിശ്രമം ഹഖാണെന്നത് ലോകത്തിന് ബോധ്യപ്പെട്ടു കഴിഞ്ഞതാണ്. ഇത് പ്രായോഗികതലത്തിലേക്ക് വരുന്നതിന് ഓരോരുത്തരും ഒരായിരം ആത്മാവുകളോടെ ആത്മാർപ്പണത്തിന് സന്നദ്ധരാകുക എന്നതല്ലാതെ മറ്റൊരു മാർഗവും ചിന്തയിലേക്ക് കടന്നു വരുന്നില്ല."

മറ്റൊരു കത്തിൽ തുടർന്നെഴുതി:

"ദീനിന്റെ ഈ പരിശ്രമം ഇസ്‌ലാമിന്റെ പ്രചാരം ലക്ഷ്യമാക്കിയുള്ള അല്ലാഹുവിന്റെ മാർഗത്തിലെ ജിഹാദിന്റെ ഒരു പ്രധാന ഭാഗമാണ്. മുസ്‌ലിംകൾ ഇതിലേക്ക് ശ്രദ്ധ തിരിക്കൽ നിർബന്ധം തന്നെയാണ്. നിശ്ചയം ഇത് ഇതര വഴികളെ അപേക്ഷിച്ച് നബവിയായ വഴിയുമായി കൂടുതൽ സാദൃശ്യമുള്ളതും അടുപ്പമുള്ളതുമാണ്."

**അശ്രദ്ധയിൽ കഴിയുന്നവരിലും**
**തേടി വരാത്തവരിലും ദഅ്‌വത്ത്**

ഈമാനും ദീനിന്റെ അടിസ്ഥാന ഘടകങ്ങളുമാണ് ദീനാകുന്ന ഭൂമി. അതിലാണ് ചെടികൾ വെച്ചു പിടിപ്പിക്കേണ്ടതും കെട്ടിടങ്ങൾ പടുത്തുയർത്തേണ്ടതും. ദീനിന്റെ തേട്ടവും ദീനിനോടുള്ള ബഹുമാനവുമാണ് ദീനിയായ എല്ലാ പുരോഗതിയുടെയും അടിസ്ഥാനം. അടിസ്ഥാന ഘടകങ്ങൾക്ക് ശേഷം വരുന്ന പൂർത്തീകരണത്തിന്റെ എല്ലാ വിഭാഗങ്ങളിൽ നിന്നും മൗലാന തന്റെ ശ്രദ്ധ തിരിക്കുകയും, ദീനിന്റെ അടിത്തറ ശരിപ്പെടുത്തുന്ന ഈ ജോലിയിൽ ശ്രദ്ധ കേന്ദ്രീകരിക്കുകയും, അതിൽ ഏകാഗ്രത കൈവരിക്കുകയും ചെയ്തു. ദീനിന്റെ പൂർത്തീകരണത്തിന്റെ എല്ലാ വിഭാഗങ്ങളിലും ഖൈറുണ്ടെന്നും, അതെല്ലാം ഹഖാണെന്നുമുള്ള വിഷ

യത്തിൽ മൗലാനക്ക് ഒരു നിലക്കും സംശയമുണ്ടായിരുന്നില്ല. ആ രംഗത്ത് സേവനം ചെയ്യുന്നവരോട് ഹൃദയത്തിൽ വലിയ മതിപ്പായിരുന്നു. അവർക്ക് വേണ്ടി എപ്പോഴും ദുആയും ചെയ്തിരുന്നു. പക്ഷേ, അനുഭവത്തിലൂടെ മഹാനവർകൾ തന്നെ സംബന്ധിച്ച് എടുത്തിരുന്ന തീരുമാനം, താൻ തന്റെ ഈ ജോലിയിൽ തന്നെ നിലയുറപ്പിക്കും എന്നതായിരുന്നു. തന്റെ ചിന്തയും ബുദ്ധിയും അല്ലാഹുവിനാൽ നൽകപ്പെട്ട കഴിവുമെല്ലാം ഇതല്ലാതെ മറ്റൊന്നിലും വിനിയോഗിക്കുന്നതല്ലെന്ന് മൗലാന പറയുകയും ചെയ്തിരുന്നു.

അന്തിമരോഗത്തിൽ ഒരു ദിവസം മൗലാനാ അതാഉല്ലാ ശാഹ് ബുഖാരി അവർകളോട് മൗലാന അരുളി:

"ശാഹ് സാഹിബ്, ഞാൻ ആരംഭത്തിൽ ദർസിൽ മുദർരിസായിരുന്നു. മുതഅല്ലിംകൾ കൂടുതലായി എന്റെയടുക്കൽ പഠിക്കുന്നതിനായി വന്നു. നല്ല ബുദ്ധിശക്തിയുള്ള വിദ്യാർത്ഥികൾ അധികമായി വരാൻ തുടങ്ങി. ഞാൻ ഇപ്രകാരം ചിന്തിച്ചു. ഇവർക്ക് വേണ്ടി ഞാൻ പരിശ്രമിച്ചാൽ, മൗലവിയാകണമെന്ന ചിന്തയിൽ വന്ന ഇവർ എന്നിൽ നിന്ന് പഠിച്ചതിന് ശേഷം മൗലവിയായിത്തീരും. ശേഷം, സാധാരണ നാം കണ്ടു വരുന്ന ഏതെങ്കിലും ഒരു ജോലിയിൽ അവർ ഏർപ്പെടും. ചിലർ യൂനാനി ചികിത്സ പഠിച്ച് ചികിത്സ നടത്തിക്കഴിയും. ചിലർ യുണിവേഴ്സിറ്റിയിൽ പരീക്ഷയെഴുതി വിജയിച്ച്, സ്കൂളുകളിലും കോളേജുകളിലും ജോലിക്കാരായി മാറും. ചിലർ മദ്രസകളിൽ പഠിപ്പിക്കും. അതിനപ്പുറം ഒന്നും ചെയ്യുകയില്ല. ഈ ചിന്തകളിലായി പഠിപ്പിക്കുന്ന വിഷയത്തിൽ എന്റെ മനസ്സ് മാറിപ്പോയി.

ശേഷം ഒരു സന്ദർഭം കൈവന്നു. എന്റെ ശൈഖ് അവർകൾ എനിക്ക് മറ്റുള്ളവർക്ക് ആത്മീയ ശിക്ഷണം നൽകുന്നതിന് അനുമതി നൽകി. തേടി വരുന്നവർക്ക് ഞാൻ ദിക്റിലും മറ്റും പരിശീലനം നൽകിത്തുടങ്ങി. ഈ വഴിയിലേക്ക് എന്റെ ശ്രദ്ധ കൂടുതലായി തിരിഞ്ഞു. അല്ലാഹുവിന്റെ പ്രത്യേകമായ അനുഗ്രഹം, അവരിൽ പ്രത്യേകമായ ഈമാനിയായ അവസ്ഥകൾ ഉണ്ടായിത്തുടങ്ങി. വളരെ വേഗം വലിയ മാറ്റങ്ങൾക്ക് അവർ വിധേയരായി. ഞാൻ തന്നെ അതിശയിച്ചു പോയി. എന്നാൽ ഞാൻ ചിന്തിച്ചു: എന്താണ് നടന്നു കൊണ്ടിരിക്കുന്നത്? ഞാൻ ഇതുമായി ബന്ധപ്പെട്ട് കഴിയുന്നതിന്റെ അനന്തരഫലമെന്താകും? എന്റെ ഈ പരിശ്രമഫലമായി, ശൈഖൻമാരായി ചിലർ രംഗത്തു വരാം. ജനങ്ങളുടെ ഇടയിൽ അവർക്ക് പ്രചാരം ലഭിച്ച് കഴിഞ്ഞാൽ, കേസുകളിൽ വിജയിക്കുന്നതിനും സന്താനസൗഭാഗ്യത്തിനും കച്ചവടത്തിൽ പുരോഗതിക്കുമെല്ലാം ദുആ ചെയ്യണമെന്ന അപേക്ഷയുമായി ജനങ്ങൾ അവരെ സമീപിച്ചു എന്നു വരാം. കൂടുതലായാൽ അവരുടെ ശിക്ഷണത്തിലും പരിശ്രമത്തിലുമായി കുറച്ച് ശൈഖന്മാർ കൂടി ഉട

ലെടുത്തു എന്നു വരാം. ഈ ചിന്തകളിലായി ആ വഴിയിൽ നിന്നും എന്റെ മനസ്സ് മാറിപ്പോയി.

അന്തിമമായി ഞാൻ ഒരു തീരുമാനം കൈക്കൊണ്ടു. അല്ലാഹു നൽകിയ ആന്തരികവും ബാഹ്യവുമായ കഴിവുകൾ അതിന്റെ ശരിയായ വിനിയോഗ സ്ഥാനം, നബി (സ) തങ്ങൾ തങ്ങളുടെ മുബാറക്കായ കഴിവുകൾ വിനിയോഗിച്ച സ്ഥാനം തന്നെയാണ്. അതാണ് അല്ലാഹുവിന്റെ ദാസൻമാരെ, വിശിഷ്യാ അശ്രദ്ധയിൽ കഴിയുന്നവരെ, തേടിവരാത്തവരെ, അല്ലാഹുവിന്റെ വഴിയിലേക്ക് കൊണ്ടുവരൽ, അല്ലാഹുവിന്റെ ദീനിന്റെ പുരോഗതിക്കായി ജീവൻ ബലിയർപ്പിക്കൽ ഒരു സാധാരണ കാര്യം പോലെ പതിവാക്കിത്തീർക്കൽ-ഇതാണ് നമ്മുടെ പ്രവർത്തനത്തിന്റെ രത്നച്ചുരുക്കം. ഇത് തന്നെയാണ് നാം എല്ലാവരോടും പറയുന്നതും. ഈ പ്രവർത്തനം നടപ്പിൽ വന്നാൽ ആയിരക്കണക്കിന് ഇരട്ടി മദ്രസകളും 'ഖാൻഖാഹു'കളും നിലവിൽ വരും. മാത്രമല്ല, ഓരോ മുസൽമാനും ചലിക്കുന്ന മദ്രസയും ചലിക്കുന്ന ഖാൻഖാഹുമായി മാറും. നബി (സ) തങ്ങൾ കൊണ്ടുവന്ന 'ദീൻ' എന്ന നിഅ്മത്ത് അതിന് അർഹമായ നിലയിൽ വിതരണം ചെയ്യപ്പെട്ടു തുടങ്ങും."

ജീവിതത്തിന്റെ അന്തിമഘട്ടത്തിൽ ഖാജാ ഉബൈദുല്ലാ അഹ്റാർ (റ) തങ്ങളുടെ വാക്ക് ഉരുവിടുമായിരുന്നു. ഹസ്രത്ത് മുജദ്ദിദ് അൽഫെസാനി (റ) തന്റെ 'മക്തൂബാത്തി'ൽ അത് ഇപ്രകാരം ഉദ്ധരിക്കുന്നു:

"ഞാൻ മുരീദന്മാർക്ക് ശിക്ഷണം നൽകിത്തുടങ്ങിയാൽ മറ്റ് ശൈഖന്മാർക്ക് മുരീദന്മാർ ലഭിക്കാതെവരും. പക്ഷേ, എന്നെ ഏൽപിക്കപ്പെട്ട ജോലി തികച്ചും മറ്റൊന്നാണ്. അത് ശരീഅത്തിനെ നടപ്പിൽ വരുത്തലും ദീനിന് ശക്തി പകരലുമാണ്."

ഹസ്രത്ത് മുജദ്ദിദ് (റ) ഈ വിഷയം ഒന്നു കൂടി വിവരിക്കുന്നു:

"ഖാജാ ഉബൈദുല്ലാ (റ) രാജാക്കന്മാരുടെ സന്നിധിയിൽ പോകുകയും, തന്റെ പ്രത്യേക സിദ്ധിയിലൂടെ അവരെ ദീനിന് വഴിപ്പെട്ടവരാക്കിത്തീർക്കുകയും ശേഷം രാജാവ് മുഖാന്തരം ശരീഅത്ത് നടപ്പിൽ വരുത്തുകയും ചെയ്യുമായിരുന്നു."

മൗലാന തന്നെ പൂർണമായും ഈ ജോലിക്കായി ഒഴിവാക്കിയെടുത്തു. ആരെങ്കിലും വന്ന് മറ്റെന്തെങ്കിലും കാര്യം പറയുകയോ, മറ്റെന്തെങ്കിലും കാര്യങ്ങളുമായി മഹാനവർകളെ ബന്ധപ്പെടുത്താൻ ശ്രമിക്കുകയോ ചെയ്താൽ മൗലാന അതിൽ നിന്നെല്ലാം ഒഴിഞ്ഞു മാറിയിരുന്നു. തന്നോട് 'ഏലസ്സ്' ആവശ്യപ്പെട്ട ഒരാൾക്ക് മൗലാനാ (റ) അവർകൾ എഴുതി:

“സഹോദരാ, അല്ലാഹു നിങ്ങളെ സന്തോഷത്തിലാക്കട്ടെ. ഏലസ്സ്, ഉറുക്ക് ഇതൊന്നും ഞാൻ അറിയുകയില്ല. ഞാൻ പഠിച്ചിട്ടുമില്ല. ദീനിൽ അടിയുറച്ച് നിൽക്കുന്നതിന് എന്നിൽ നിന്ന് 'തബ്ലീഗി'ന്റെ പരിശ്രമം നിങ്ങൾക്ക് പഠിക്കാൻ സാധിച്ചാൽ അത് വളരെയേറെ പ്രയോജനപ്രദം. ദുൻയാവിന്റെ ജീവിതം എളുപ്പമാകാനും ആഖിറത്തിന്റെ ജീവിതം വിജയ കരമായിത്തീരാനും വേണ്ടി തബ്ലീഗുമായി ബന്ധപ്പെട്ട് കഴിയാൻ ഞാൻ ആഗ്രഹിക്കുന്നു. ഇതും എനിക്ക് വേണ്ട നിലയിൽ അറിയുകയില്ല. ”

ഏലസ് ആവശ്യപ്പെട്ട അടുത്തൊരാൾക്ക് മറ്റൊരു കത്തിൽ മൗലാന എഴുതി:

“ഏലസ്സും ഉറുക്കും എനിക്ക് അറിയുകയില്ല. എന്റെയടുക്കൽ എല്ലാ രോഗങ്ങളുടെയും പരിഹാരം തബ്ലീഗാണ്. ദീൻ പ്രചരിക്കുന്നതിൽ അല്ലാ ഹുവിന്റെ തൃപ്തിയുണ്ട്. മുഹമ്മദ് (സ) തങ്ങളുടെ 'റൗദാശരീഫി'ൽ തങ്ങൾക്കും സമാധാനം ലഭിക്കും. അത് വഴി നമ്മുടെ എല്ലാ കാര്യങ്ങളും സ്വയം നേരെയായിത്തീരുകയും ചെയ്യും.”

മൂന്നാമതൊരു കത്തിൽ എഴുതുന്നു:

“സഹോദരാ, മന്ത്രം എന്റെ ജോലിയല്ല. ഏലസ്സും ഉറുക്കും ഉണ്ടാക്കുന്ന ആളല്ല ഞാൻ. ഒരു പള്ളിയിൽ കഴിയുന്ന വിവരംകുറഞ്ഞ ആളാണ് ഞാൻ. അല്ലാഹുവിന്റെ ഔദാര്യം, അവന്റെ കൃപ, കരുണ എന്നിവ നിമിത്തം മര ണാനന്തര ജീവിതം ശരിപ്പെടുത്തുന്നതിന് പരിശ്രമിക്കുന്നവനാണ് ഞാൻ. നബി (സ) തങ്ങളാകുന്ന ഉയർന്ന 'നിഅ്മത്തി' (അനുഗ്രഹം) നെ പ്രയോ ജനപ്പെടുത്തുന്നവരിൽ അല്ലാഹു എന്നെയും ഉൾപ്പെടുത്തുമാറാകട്ടെ. ഞാൻ ഇതിൽത്തന്നെ ലയിച്ചു കഴിയുകയാണ്. നിങ്ങൾക്കും നിങ്ങളുടെ സുഹൃത്തുക്കൾക്കും ഇത് ആവശ്യമെങ്കിൽ നിങ്ങളും ഈ വഴിയിലേക്ക് ശ്രദ്ധ തിരിക്കുക, ഇതിൽ ഒരു പങ്ക് നിങ്ങൾക്കും ലഭിച്ചു എന്ന് വരാം.”

## ദീനിന്റെ വേരിലേക്ക്
## ശ്രദ്ധിക്കേണ്ടതിന്റെ ആവശ്യകത

ദീനിന്റെ തായ്‌വേര് ഉണങ്ങി വറ്റി വരണ്ട് പോയ കാരണത്താൽ അതിന്റെ ഇലകളും ശിഖരങ്ങളും വാടിക്കരിഞ്ഞ് നിൽക്കുന്നതായി മഹാ നവർകൾ മനസ്സിലാക്കി. ദീനിൽ നിഷ്കർഷിക്കപ്പെട്ട ഫർദുകൾ തന്നെ ഉപേക്ഷിക്കപ്പെടുന്നതാണ് സുന്നത്തുകളുടെ പ്രഭ നഷ്ടപ്പെടാനുള്ള കാരണം. അമലുകളുടെ ഈമാനിയായ പ്രകാശം ഇല്ലാതെയായിക്കൊണ്ടി രിക്കുന്നു. ദുആയുടെയും ദിക്റിന്റെയും പ്രതിഫലനശക്തിയും കുറഞ്ഞു വരുന്നു. മൗലാന ഈ യാഥാർത്ഥ്യം ഇപ്രകാരം വിവരിക്കുന്നു:

"ബഹുമാന്യരേ, ദിക്റും ദുആയും ഔറാദുകളും ദീനിയായ എല്ലാ കാര്യങ്ങളും, ഈമാനിയായ ചെടിയുടെ ഇലകളും പുഷ്പങ്ങളുമാണ്. തഴച്ചു വളർന്നിരുന്ന ഒരു വൃക്ഷത്തിന്റെ വേര് ഉണങ്ങിപ്പോയാൽ അതിന്റെ ഇലകളിലും പുഷ്പങ്ങളിലും പ്രസരിപ്പ് എങ്ങനെ നിലനിൽക്കാനാണ്? നമ്മുടെ ഈ കാലഘട്ടത്തിൽ നമ്മുടെ ദുആയും ഇതര അമലുകളും മഹാന്മാരുടെ ശ്രദ്ധയും ഒന്നും വേണ്ട നിലയിൽ പ്രയോജനം ചെയ്യപ്പെടാത്തതിന്റെ കാരണം ഈ സാധുവിന്റെയടുക്കൽ ഈമാനിയായ വേര് ഉണങ്ങിപ്പോയി എന്നുള്ളതാണ്. ഹദീസ് ശരീഫിൽ ഇപ്രകാരം വരുന്നു: "നന്മ ഉപദേശിക്കുക, തിന്മ തടയുക എന്ന ദീനിനെ നിലനിറുത്തുന്നതിനുള്ള പരിശ്രമം ഉപേക്ഷിക്കപ്പെട്ടു പോയാൽ, രാത്രികാലങ്ങളിൽ കരഞ്ഞ് ചെയ്യുന്ന ദുആകൾ പോലും അന്ന് സ്വീകരിക്കപ്പെടുന്നതല്ല. ആ കാലഘട്ടത്തിൽ അല്ലാഹുവിന്റെ അനുഗ്രഹത്തിന്റെ വാതിൽ കൊട്ടിയടക്കപ്പെടുന്നതാണ്. ആ വാതിലുകൾ തുറക്കപ്പെടാൻ ഒരു മാർഗവും അന്ന് ശേഷിക്കുന്നതല്ല. "മുസൽമാന്റെ പുരോഗതി, ഇസ്ലാമിന്റെ പ്രചാരണത്തിനുള്ള പരിശ്രമത്തിൽ ബന്ധപ്പെടുന്നതിലൂടെയല്ലാതെ ഉണ്ടായിത്തീരുമെന്ന് സങ്കൽപിക്കുക പോലും സാധ്യമല്ല. അല്ലാഹുതആലാ സത്യവിശ്വാസിയെ തന്റെ കൃപയുടെയും കരുണയുടെയും ദൃഷ്ടി കൊണ്ട് നോക്കുന്നത്, ദീനിൽ ഇസ്ലാമിന്റെ നിലനിൽപിന് വേണ്ടി അവൻ പാട് പെടുകയും പരിശ്രമിക്കുകയും ചെയ്യുന്ന ഘട്ടത്തിൽ മാത്രമാണ്."

ദിനം തോറും വർധിച്ചു വരുന്ന ദീനിന്റെ അധഃപതനാവസ്ഥ, ഇന്ത്യയിൽ ഇസ്ലാമിന് നേരെയുള്ള വെല്ലുവിളികൾ, വിശ്വാസ സംഹിതകളിൽ ഉണ്ടായിക്കൊണ്ടിരിക്കുന്ന ബലഹീനത, മുസ്ലിംകളിൽ വർധിച്ചു വരുന്ന ദീനില്ലായ്മ, ഭൗതിക താൽപര്യങ്ങളിൽ അവർ ലയിച്ച അവസ്ഥ ഇവയെല്ലാം തന്നെ മൗലാനയെ ജീവിതകാലം മുഴുവൻ വേദനയിലും ചിന്തയിലും തളച്ചിട്ട കാര്യങ്ങളാണ്. ഉമ്മത്തിന്റെ ഈ അവസ്ഥയിൽ നബി (സ) തങ്ങളുടെ മുബാറക്കായ 'റൂഹ്' അനുഭവിക്കുന്ന വേദന നേരിട്ട് അനുഭവപ്പെടുന്ന ഹൃദയമായിരുന്നു മൗലാനയുടേത്. അതിന്റെ പേരിൽ മാറാത്ത അസ്വസ്ഥതയും മൗലാന അനുഭവിച്ചിരുന്നു.

ഒരു കത്തിൽ എഴുതുന്നു:

"നബി (സ) തങ്ങളുടെ മുബാറക്കായ 'റൂഹ്' ദീനിന്റെ പുണ്യമായ ഈ പരിശ്രമം ഹയാത്താകാതെ സമാധാനിക്കുകയില്ല എന്ന് ഞാൻ മനസ്സിലാക്കുന്നു. ഈ കാലഘട്ടത്തിൽ ദീനിന്റെ പുരോഗതിയും മുസ്ലിം ലോകത്തിന്റെ പ്രതിസന്ധികൾ തട്ടിമാറ്റാനുള്ള വഴിയും ഈ പരിശ്രമത്തിൽ അന്തർലീനമാണെന്നുള്ള സത്യം എന്റെ നഗ്നനേത്രങ്ങൾ കൊണ്ട് ഞാൻ

നോക്കിക്കാണുന്നു. അല്ലാഹുവിന്റെ ഭാഗത്ത് നിന്നുള്ള സഹായത്തിന്റെ വ്യക്തമായ ദൃഷ്ടാന്തങ്ങളും എന്റെ കൺമുമ്പിൽ തെളിഞ്ഞു വരുന്നു. ഉയർന്ന വിജയത്തിന്റെ ഉറച്ച പ്രതീക്ഷയും എനിക്കുണ്ട്. ഈ വഴിയിലേക്ക് മത്സരബുദ്ധിയോടെ കടന്നു വരുന്നവർക്ക് സൗഭാഗ്യത്തിന്റെ വലിയ പങ്കും ഞാൻ വ്യക്തമായി കാണുന്നു. പക്ഷേ, യഥാർത്ഥമായ ആഗ്രഹത്തോടെ മുമ്പോട്ട് വരുന്നവർ വളരെ കുറവാണല്ലോ.

ദീനിന്റെ ചിന്തയും, ദീൻ ഇല്ലാതെയാകുന്നതിലുള്ള പ്രയാസവും ഓരോ മുസൽമാനിലുമുണ്ടാകൽ അത്യന്താപേക്ഷിതമാണെന്ന് മൗലാന കരുതിയിരുന്നു. ദീനീ പ്രവർത്തനത്തിൽ നിന്നുള്ള അശ്രദ്ധ, ദുൻയവിയായ കാര്യങ്ങളിൽ മാത്രം മുഴുകിക്കഴിയുന്ന അവസ്ഥ എന്നിവ മഹാനവർകളുടെയടുക്കൽ അല്ലാഹുവിൽ നിന്നുള്ള അകൽച്ചയുടെയും ആഖിറത്തിലെ ഖേദത്തിന്റെയും കാരണങ്ങളായിരുന്നു. സ്നേഹബന്ധമുള്ളവർക്ക് കത്തുകളിൽ ഇപ്രകാരമെഴുതിയിരുന്നു:

“ഇസ്‌ലാം ദുർബലമാകുന്നതിൽ ഹൃദയംഗമമായ വേദന അനുഭവപ്പെടാതെ മരണപ്പെടുന്നവർ; അവരുടെ മരണം മോശമായ മാരണമായിരിക്കുമെന്ന കാര്യം നാം ഉറപ്പിക്കണം. ദീനിന്റെ പുരോഗതിയിൽ അശ്രദ്ധനായി, തന്റെ സുഖത്തിലും ആഡംബരത്തിലും മാത്രം ശ്രദ്ധ ചെലുത്തിക്കഴിയുന്ന മനുഷ്യൻ ഖിയാമത്ത് നാളിൽ നിന്ദ്യനായി എഴുന്നേൽപിക്കപ്പെടുമെന്ന കാര്യത്തിൽ സംശയമില്ല.

സഹോദരൻമാരേ, ദീനിന്റെ പരിശ്രമത്തിൽ ബന്ധപ്പെട്ടു കഴിയുന്നവർ, മരണസമയം സന്തോഷവാന്മാരായിരിക്കും. മുഹമ്മദ് നബി (സ) തങ്ങളെ, ചിരിക്കുന്ന മുഖത്തോടെ അവർക്ക് നേരിടാൻ കഴിയും. ദീനിന്റെ വിഷയത്തിൽ അശ്രദ്ധ പുലർത്തുന്നവൻ നിന്ദ്യനായ നിലയിൽ മരണപ്പെടും. നബി (സ) തങ്ങളെ നേരിടാൻ അവന് കഴിയുകയില്ല. അവന്റെ അന്ത്യം മോശമായ അന്ത്യമായിരിക്കുകയും ചെയ്യും. ദീനിയായ പരിശ്രമം നബി (സ) തങ്ങളുടെ വേദനക്ക് പരിഹാരമാണ്. തങ്ങളുടെ വേദനക്ക് പരിഹാരം കാണുന്നതിനെ സംബന്ധിച്ചുള്ള ചിന്തയില്ലായ്മ വലിയ അജ്ഞതയും വളരെ മോശപ്പെട്ട കാര്യവുമാണ്.”

ദീനിന്റെ പുരോഗതിക്കും, അല്ലാഹുവിന്റെ വചനത്തിന്റെ ഉയർച്ചക്കുമുള്ള പരിശ്രമം, അതിന് സഹായകമായ കാര്യങ്ങളുമായി ബന്ധപ്പെടൽ ഖിയാമത്ത് നാളിൽ വലിയ വിജയങ്ങൾക്ക് കാരണമാകുമെന്ന് മൗലാന മനസ്സിലാക്കിയിരുന്നു. തന്റെ ആന്തരികമായ കണ്ണുകൾ കൊണ്ട് മഹാനവർകൾ ആ കാഴ്ചകൾ കാണുകയും ചെയ്തിരുന്നു. മേവാത്തിലെ ഒരു സമ്മേളനം അടുത്ത സന്ദർഭത്തിൽ മഹാനവർകൾ എഴുതി:

"സമ്മേളനവിജയത്തിന് വേണ്ടി പരിശ്രമിക്കുന്നവർക്ക് സന്തോഷ വാർത്ത അറിയിക്കണം. ഇൻശാ അല്ലാ, തർക്കത്തിന്റെയും വാദപ്രതിവാദത്തിന്റെയും വേദികളെ അല്ലാഹുവിന്റെ ദീനിന്റെ ഉയർച്ചയുടെയും വളർച്ചയുടെയും വേദികളാക്കാൻ പരിശ്രമിച്ചവർ, അവരുടെ പരിശ്രമത്തെ സംബന്ധിച്ച്, മഹ്ശറവൻസഭയിൽ മുഴുവൻ മനുഷ്യരുടെയും ജിന്നുകളുടെയും നബിമാരുടെയും മലക്കുകളുടെയും വലിയ ജമാഅത്തിന്റെ സന്നിധിയിൽ വെച്ച് എടുത്തു പറയപ്പെടുന്നതാണ്. 'മഹ്ശറ'യിലെ സൽപ്പേരിനായി ആത്മാർപ്പണത്തോടെ ത്യാഗപരിശ്രമം ചെയ്യാൻ അല്ലാഹു തൗഫീഖ് നൽകുമാറാകട്ടെ."

## ഭരണത്തിന് മുൻപ് ദഅ്വത്ത്

മൗലാന ദീനിയായ വിഷയങ്ങളിൽ ഏറ്റവുമധികം മുൻഗണന നൽകിയത് ഈമാനിനും ദീനിന്റെ അടിസ്ഥാനഘടകങ്ങൾക്ക് വേണ്ടിയുള്ള പരിശ്രമമാകുന്ന ദഅ്വത്തിനുമായിരുന്നു. മൗലാനാ (റ) അവർകളുടെയടുക്കൽ ദീൻ പരിപൂർണമായി അമലിൽ വരുന്നതിനും, ശരീഅത്ത് സമ്പൂർണമായി നടപ്പിൽ വരുന്നതിനും, ഇബാദത്തുകൾ ശരിപ്പെടുത്തുന്നതിനും, സ്വഭാവഗുണങ്ങൾ നേരെയാകുന്നതിനും, കൊടുക്കൽ വാങ്ങലും കുടുംബജീവിതവും ശരിയാകുന്നതിനും ഭരണരംഗത്തെത്തുന്നതിനുള്ള യോഗ്യത ഉണ്ടായിത്തീരുന്നതിനുമുള്ള നിദാനം 'ദ്അ്വത്തി'ന്റെ പരിശ്രമം ഒന്ന് മാത്രമായിരുന്നു. 'ദഅ്വത്തി'ന്റെ വിജയവും, ആ രംഗത്തെ ത്യാഗപരിശ്രമവുമാണ് ഭരണവ്യവസ്ഥിതിക്ക് യോഗ്യത നേടിത്തരുന്നത്. ഭരണവ്യവസ്ഥിതിക്ക് 'ദഅ്വത്ത്' അടിത്തറയായില്ലെങ്കിൽ, അത് അടിത്തറ ഇളകിനിൽക്കുന്ന കെട്ടിടം പോലെയായിത്തീരുന്നതാണ്.

ഭരണം കൊണ്ട് ഇവിടെ വിവക്ഷിക്കുന്നത്, അതിനുള്ള അധികാരത്തോട് കൂടിയും വ്യവസ്ഥകൾക്ക് വിധേയമായും ഒരു കാര്യം പ്രവർത്തിക്കലാകുന്നു. ദഅ്വത്ത് കൊണ്ടുള്ള ഉദ്ദേശ്യം, ഒരു കാര്യത്തെക്കുറിച്ച് പ്രേരണ നൽകലും, അതിന്റെ പ്രയോജനങ്ങളും മഹത്വങ്ങളും മനസ്സിലാക്കിക്കൊടുത്ത് അതിൽ താൽപര്യമുണ്ടാക്കി, അതിനു വേണ്ടി സന്നദ്ധത ഉണ്ടാക്കിത്തീർക്കലുമാകുന്നു.

ഇസ്ലാമിക ചരിത്രത്തിന്റെ രത്നച്ചുരുക്കത്തെ സംബന്ധിച്ച് മൗലാനയുടെ മാനസിക നില ഇതായിരുന്നു: നൂറ്റാണ്ടുകളായി ഉമ്മത്തിന് മേൽ വിവരിച്ച ശക്തി നഷ്ടമായിരിക്കുന്നു. വളരെക്കാലം ക്ഷമയോടെ, സഹനത്തോടെ ദഅ്വത്തിന്റെ ഉസൂലുകൾ പാലിച്ച് അമലീരംഗത്ത് നാം മുമ്പോട്ട് നീങ്ങേണ്ടതുണ്ട്. ശേഷം ഒരു വ്യവസ്ഥിതിക്ക് വഴിപ്പെട്ട്, സ്വന്തം താൽപര്യം മാറ്റി നിറുത്തി, സ്വന്തം പ്രയോജനങ്ങൾ ലക്ഷ്യമാക്കാതെ, നിയ

മങ്ങൾക്കും വ്യവസ്ഥിതികൾക്കും വിധേയരായി മുമ്പോട്ട് നീങ്ങുന്നതിനുള്ള യോഗ്യത ഉമ്മത്തിൽ ഉണ്ടായിത്തീരും. ഭരണപരമായ ചെറിയൊരു നീക്കത്തിന് ദഅ്വത്തിന്റെ വലിയൊരളവ് ആവശ്യമാണ്. ദഅ്വത്തിൽ വരുന്ന ബലഹീനത, ഈ രംഗത്ത് കാണിക്കുന്ന ധൃതി, ഭരണരംഗത്തെ അടിതെറ്റലുകൾക്ക് കാരണമാക്കിത്തീർക്കും. അടിതെറ്റിയാൽ ഭരണരംഗം തന്നെ നഷ്ടമാകാം. അഥവാ, ഭരണരംഗത്തെത്തിപ്പെട്ടാലും അതിന്റെ അടിത്തറ ഇളകി ആ കെട്ടിടം താഴെ വീഴാം.

കഴിഞ്ഞകാല സംഭവങ്ങൾ ഇതിന് സാക്ഷിയാണ്. 'ഖിലാഫത്തുർറാശിദ'യുടെ ശക്തി, മുസ്ലിംകൾ അല്ലാഹുവിന്റെ കൽപനകൾക്ക് വഴിപ്പെട്ട് ജീവിച്ചതിന്റെ അനന്തരഫലമായിരുന്നു. നുബുവ്വത്തിന്റെ ആദ്യവർഷം തുടങ്ങിയ ദഅ്വത്തിന്റെ ആ ചാലക ശക്തി 'ഖിലാഫത്തെ റാശിദ'യുടെ അവസാനം വരെ നിലനിന്നു. ശേഷം ഉമവീ-അബ്ബാസീ ഗണങ്ങളിൽ ദഅ്വത്തിൽ വന്ന അശ്രദ്ധയും ബലഹീനതയും ഖിലാഫത്തിൽ വളരെ വ്യക്തമായി നിഴലിച്ചു നിന്നു.

ഹസ്രത്ത് ഹസൻ (റ) അവർകൾ ഹസ്രത്ത് ഹുസൈൻ (റ) അവർകളോട് ചെയ്ത 'വസിയ്യത്ത്' മൗലാന സാധാരണ നിലയിൽ ആവർത്തിച്ചിരുന്നു. ഹസ്രത്ത് ഹസൻ (റ) അരുളി: "ഇനി ഈ ഉമ്മത്തിന്റെ വിജയം ദഅ്വത്തിന്റെ മാർഗത്തിൽ അധിഷ്ഠിതമാണ്."

ഏതെങ്കിലും നിലയിലുള്ള അധികാരം ലക്ഷ്യമാക്കി പ്രവർത്തിക്കുന്ന സംഘടനകളുമായി ബന്ധപ്പെടുന്നതിൽ നിന്ന് മൗലാന തന്നെ ഒഴിവാക്കി നിറുത്തിയിരുന്നു. നിലവിലുള്ള മുഴുവൻ അഭിപ്രായവ്യത്യാസങ്ങളുടെയും അടിസ്ഥാനപരമായ കാരണം ഈ അധികാര വടംവലിയും, ദഅ്വത്തിലെ ശ്രദ്ധ ഇല്ലായ്മയും ദീനിന്റെ പ്രവർത്തനങ്ങളിൽ പടിഞ്ഞാറൻ രാഷ്ട്രീയ ഭരണ സംസ്കാരത്തിന്റെ വേലിയേറ്റവുമാണെന്ന് മൗലാന അരുളിയിരുന്നു.

**നന്മകൾ നിലവിൽ വരുന്നതിന് ചുറ്റുപാടും**
**സാഹചര്യവും മാറിവരൽ അനിവാര്യമാണ്**

മൗലാന വളർന്നു വന്ന മുബാറക്കായ ചുറ്റുപാട്, അവിടെ നിലനിന്നിരുന്ന ദീനിയായ ആവേശം, സുന്നത്തിനോടുള്ള പ്രേമം, ശരീഅത്ത് കാത്തുസൂക്ഷിക്കുന്നതിനുള്ള ഉൽക്കടമായ ആഗ്രഹം എന്നിവ ഏതെങ്കിലുമൊരു തിന്മ നിലനിൽക്കുന്നതിനോ, ഏതെങ്കിലുമൊരു നന്മ നടപ്പിൽ വരുന്നതിൽ വീഴ്ച വരുത്തുന്നതിനോ അനുമതി നൽകുന്നതായിരുന്നില്ല. ദീനിയായ ഈ ഉറച്ച നിലാപാടിന്റെയും സ്ഥിരതയുടെയും അനന്തരഫലമായി ദീനിയായ ഈ ചുറ്റുപാടിൽ വളരെയധികം തിന്മകൾ ഇല്ലാതെയാകുകയും ചെയ്തു. ഈ ചുറ്റുപാടിൽ ജീവിച്ച മഹാന്മാരുടെ ത്യാഗ പരിശ്രമം കാര

ണമായി ഉമ്മത്തിൽ ഇല്ലാതെയായിത്തീർന്ന വളരെയധികം സുന്നത്തുകൾ ഹയാത്താകുകയും ചെയ്തു.

ദീനിയായ ഈ ആവേശവും, സുന്നത്തിനോടുള്ള സ്നേഹവും മൗലാനക്ക് നൽകിയ ഉൾക്കാഴ്ചയുടെ അടിസ്ഥാനത്തിൽ മഹാന വർകൾക്ക് ഒരു യാഥാർത്ഥ്യം ബോധ്യപ്പെട്ടിരുന്നു. തിന്മകളെ ഉന്മൂലനം ചെയ്യുന്നതിന് ഓരോ തിന്മകളുടെ പിന്നാലെ കൂടുന്നത് പ്രയോജനരഹി തമാണെന്നതായിരുന്നു ആ യാഥാർത്ഥ്യം. ആ നില സ്വീകരിച്ചാൽ, കേവലം ഒരു തിൻമയെ ഉന്മൂലനം ചെയ്യുന്നതിനായി ചിലപ്പോൾ ഒരു പുരുഷായുസ്സ് മാറ്റിവയ്ക്കേണ്ടതായി വരാം. എങ്കിലും ചിലപ്പോൾ ആ തിന്മ ഇല്ലാതെ യായി എന്ന് വരുകയില്ല. ഇല്ലാതെയായാൽത്തന്നെ ഒരു സ്ഥലത്ത് മാത്രം ഇല്ലാതെയായി എന്ന് വരാം. ചിലപ്പോൾ അതിന്റെ സ്ഥാനത്ത് അടുത്തൊരു തിന്മ ഉടലെടുത്തു എന്നും വരാം. ലോകത്ത് തിന്മകൾ വളരെ അധികമാ ണല്ലോ. ഈ നിലയിൽ ആയുസ്സുകൾ ഓരോന്നായി തീർന്നാലും ശരി, തിന്മ കൾ പൂർണമായും ഇല്ലാതെയായിത്തീരണമെന്നില്ല.

മൗലാനയുടെയടുക്കൽ അതിന്റെ ശരിയായ മാർഗം ഇതായിരുന്നു. ഈ തിന്മകളെ തിന്മകൾ നിറഞ്ഞ ഈ സാഹചര്യത്തിൽ നേരിട്ട് എതിർക്ക പ്പെടരുത്. മറിച്ച്, അവരിൽ ഈമാനിയായ ചിന്തയും ദീനീബോധവും ഉണ്ടാ ക്കിയെടുക്കണം. നന്മകൾ അവരിൽ വർധനവോടെ നടപ്പിൽ വരുത്തുകയും ചെയ്യണം.

കേവലം ഒരു സ്ഥലത്തോ ഭാഗികമായോ നന്മകൾ നടപ്പിൽ വന്നാൽ മതി എന്ന അഭിപ്രായം മൗലാനക്കുണ്ടായിരുന്നില്ല. അദ്ദേഹം പറയുമായി രുന്നു: "വളരെ ദൂരെ നിന്ന് തന്നെ ചുറ്റുപാടുകൾ മാറ്റിക്കൊണ്ട് വരുകയും, നന്മകൾ വർധിപ്പിച്ചുകൊണ്ടിരിക്കുകയും ചെയ്യണം. എങ്കിൽ തിന്മകൾ, ആരും അതിനെ എതിർക്കാതെ തന്നെ സ്വയം കെട്ടടങ്ങിക്കൊള്ളും. നന്മ കൾ വർധിക്കുന്നതിനനുസരിച്ച് തിന്മകൾ ഇല്ലാതെയായിത്തീരുകയും ചെയ്യും."

മൗലാനാ (റ) അവർകളുടെ പ്രത്യേക 'തർബിയത്തി' (ശിക്ഷണം)ൽ കഴിഞ്ഞു കൂടിയ മേവാത്തിയായ ഒരു പ്രവർത്തകൻ മിയാൻ ദാവൂദ് സാഹിബ് ഒരിക്കൽ എന്നോട് പറഞ്ഞു: ഒരിക്കൽ ഞാൻ തറയിൽ വെള്ളം തളിച്ചു കൊണ്ടിരിക്കുകയായിരുന്നു. എല്ലാ ഭാഗത്തും വെള്ളം തളിച്ചു. പക്ഷേ, ഞാൻ നിന്ന സ്ഥലം ഉണങ്ങിക്കിടന്നു. നാനാഭാഗത്ത് നിന്നും തണുത്ത കാറ്റ് വന്നപ്പോൾ ആ സ്ഥലം സ്വയം തണുപ്പുള്ളതായിത്തീർന്നു. ഇപ്പോഴാണ് എനിക്ക് ഒരു രഹസ്യം മനസ്സിലായത്. ഞാൻ നിന്ന സ്ഥലത്ത് വെള്ളം തളിക്കുകയും പരിസരം ഉണങ്ങിക്കിടക്കുകയും ചെയ്തിരുന്നെ

ങ്കിൽ, ഞാൻ നിലയുറപ്പിച്ചിരുന്ന സ്ഥലവും തണുക്കുകയില്ലായിരുന്നു. അദ്ദേഹം ഇത് വിവരിച്ചപ്പോൾ, മൗലാന പറഞ്ഞ തത്വം എനിക്ക് പരിപൂർണ്ണ മായി ബോധ്യപ്പെട്ടു.

ഒരു പ്രദേശത്ത് ദീനിയായ ചലനങ്ങൾ ഒന്നും തന്നെ ഉണ്ടായിരുന്നില്ല. ദീനിയായ ചലനങ്ങൾ ഉണ്ടായിത്തീരുന്നതിനും, ദീനിന്റെ ദഅ്വത്ത് സ്വീക രിക്കുന്നതിനുള്ള യോഗ്യത ഉണ്ടായിത്തീരുന്നതിനും ഇതേ മാർഗം നിർദേ ശിച്ചുകൊണ്ട് ഒരു കത്തിൽ മൗലാന എഴുതി:

"അവരോട് പറയപ്പെടുന്ന കാര്യങ്ങൾ അവർ വിലമതിക്കാത്തതിന്റെ പേരിൽ അവരെ നേരിട്ട് അഭിമുഖീകരിക്കാതിരിക്കലാണ് നല്ലത്. അതിന്റെ സമീപഗ്രാമങ്ങളിലെ ദീനീബോധമുള്ളവരുടെയും നാട്ട് പ്രമാണിമാരുടെയും അവസ്ഥകൾ മനസ്സിലാക്കി, അവരോട് ജമാഅത്തുകളുമായി ആ നാട്ടി ലെത്താൻ പറയണം. നാനാഭാഗത്തും വ്യാപകമായി നടക്കുന്ന പരിശ്രമ ത്തിന്റെ പ്രതിഫലനങ്ങൾ അന്വേഷിച്ച് മനസ്സിലാക്കിക്കൊണ്ടിരിക്കണം. ഈ നിലയിൽ ആ നാട്ടുകാരിലും 'ദഅ്വത്ത്' സ്വീകരിക്കുന്നതിനുള്ള യോഗ്യത ഉണ്ടായിത്തീരും. ശേഷം നേരിട്ട് അവരോട് കാര്യങ്ങൾ പറയൽ പ്രയോജനപ്പെടും. ഇപ്പോൾ പറയാതിരിക്കൽ പഴയതിനെക്കാൾ അപകട കരവുമാണ്.

ചുറ്റുപാടുകളുടെ പ്രതിഫലനം മനുഷ്യരിൽ ഉണ്ടായിത്തീരുക സ്വാഭാ വികമാണ്. തബ്ലീഗിന്റെ രത്നച്ചുരുക്കവും ഇത് തന്നെയാണ്. ചുറ്റുപാടു കളുടെയും സാഹചര്യങ്ങളുടെയും പ്രതിഫലനം സ്വീകരിക്കൽ മനുഷ്യ സ്വഭാവത്തിൽ ഉൾപ്പെട്ടതാണ്. ചുറ്റുപാടിനെതിരിൽ നീങ്ങുക വളരെ പ്രയാ സകരമാണ്. ആയതിനാൽ ചുറ്റുപാടുകളിൽ മാറ്റമുണ്ടാക്കിയെടുക്കുന്നതിന് കൂടുതലായി പരിശ്രമിക്കേണ്ടതാണ്."

ദീനിന്റെ അടിസ്ഥാനപരമായ വിഷയങ്ങളിലേക്കും, അഭിപ്രായവ്യത്യാ സമില്ലാത്ത കാര്യങ്ങളിലേക്കുമുള്ള ദഅ്വത്ത് ഈ കാലഘട്ടത്തിലെ എല്ലാ ഫിത്നകളുടെയും പരിഹാരമായും, ആത്മീയ രോഗത്തിന്റെ ചികിത്സ യായും മൗലാന മനസ്സിലാക്കിയിരുന്നു. സുന്നത്തുകൾ പ്രചരിക്കുന്നതിനും, ഖൈർ, ബർക്കത്തുകൾ വ്യാപിക്കുന്നതിനും അത് തന്നെയാണ് വഴി എന്നും മഹാനവർകൾ കരുതിയിരുന്നു. മഹാനവർകളുടെയടുക്കൽ അതിന്റെ ശരി യായ തർത്തീബ്(ക്രമീകരണം), മുസ്ലിംകളുടെ പൂർണമായ ജീവിതം ഈമാനിന്റെയും ദീനിന്റെയും തണലിൽ ആക്കിത്തീർക്കുന്നതിന് പരിശ്ര മിക്കുക എന്നതായിരുന്നു. അവരുടെ ജീവിതം അതിന്റെ ശരിയായ മൂശ യിൽ വാർത്തെടുക്കുന്നതിന് അത് തന്നെയാണ് യഥാർത്ഥമായ വഴി."

ഒരു സുഹൃത്തിന് മൗലാന എഴുതി:

"യഥാർത്ഥമായ ദീനിന്റെ വഴിയിൽ നിങ്ങളുടെ ആത്മധൈര്യം ഉയർന്നതും തളരാത്തതുമായി കാത്ത് സൂക്ഷിക്കുക, അത് മുഖാന്തരം മുഹമ്മദ് മുസ്തഫാ (സ) തങ്ങളുടെ മുബാറക്കായ 'റൂഹ്' നമ്മുടെ ഭാവനക്കതീതമായ നിലയിൽ സന്തോഷിക്കുന്നതാണ്. അല്ലാഹു സഹായിച്ചാൽ, അത് താങ്കളുടെ ഉയർന്ന നിലയിലുള്ള ആത്മീയ പുരോഗതിക്കും വഴിതെളിക്കും. ഒരു ശക്തിയും അതിനെ മറികടക്കുന്നതല്ല."

മറ്റൊരു കത്തിൽ എഴുതി:

"സഹോദരൻമാരേ, ദീനിന്റെ ഈ മാർഗത്തിൽ പരിശ്രമിക്കുന്നതിനാൽ നബി (സ) തങ്ങൾ കൊണ്ടുവന്ന വളരെയധികം സുന്നത്തുകൾ ഹയാത്താകും. ഓരോ സുന്നത്തിനും നൂറ് ശഹീദിന്റെ 'സവാബ്' ലഭിക്കും. ഒരു ശഹീദിന്റെ പദവി എത്ര ഉയർന്നതാണെന്ന് സ്വയം ചിന്തിച്ചു മനസ്സിലാക്കുക."

കർഷകരും തൊഴിലാളികളുമായ മുസ്ലിംകളിൽ ദീനീമാറ്റം ഉണ്ടാകണമെന്ന് ആഗ്രഹിക്കുന്ന ഒരു സുഹൃത്തിന് എഴുതി:

"വിനീത ദാസന്റെ വീക്ഷണത്തിൽ, ഞാൻ താങ്കളെ ക്ഷണിച്ചിട്ടുള്ളതും ഞാൻ ബന്ധപ്പെട്ടു കഴിയുന്നതുമായ 'തബ്ലീഗ്' പ്രവർത്തനം, അതിന്റെ അന്തിമലക്ഷ്യം ലോകരംഗത്ത് മുസ്ലിംകൾ അവരുടെ തൊഴിൽ, കൃഷി, കച്ചവടം എല്ലാമെല്ലാം പരിശുദ്ധ ശരീഅത്തിനനുസരണമാക്കിത്തീർക്കണം എന്നതാണ്. തബ്ലീഗിന്റെ തുടക്കവും ബാലപാഠവും മാത്രമാണ് ഇബാദത്തുകൾ. ഇവ പരിപൂർണമാകാതെ ഇടപാടുകളും ബന്ധങ്ങളും ഇസ്ലാമികമായിത്തീരുന്നതല്ല. ആയതിനാൽ ഈ രംഗത്ത് ആത്മാർത്ഥമായി പരിശ്രമിക്കുന്നവർ തബ്ലീഗിന്റെ ബാലപാഠമാകുന്ന ഇബാദത്തുകൾ ലോകത്ത് വ്യാപകമാക്കിത്തീർക്കാൻ പരിശ്രമിച്ചുകൊണ്ട്, അതിന്റെ പര്യവസാനത്തിൽ എത്തിച്ചേരുന്നതിനുള്ള പരിശ്രമത്തിൽ ഏർപ്പെടേണ്ടതാണ്. കുടുംബജീവിതം, കൊടുക്കൽ വാങ്ങൽ, പരസ്പരമുള്ള ഇടപാടുകൾ എല്ലാ രംഗത്തും ദീൻ കടന്നു വരുമ്പോൾ, ദീനുമായി ബന്ധപ്പെട്ടവർക്ക് ബാഹ്യശക്തിയും കൈവരുന്നതാണ്. ദീനിന്റെ പരിപൂർണതക്കായി ശ്രമിക്കാതെ ഏതെങ്കിലും ശാഖാപരമായ വിഷയത്തിൽ ബന്ധപ്പെട്ട് കഴിയൽ തന്റെ ചിന്താശക്തിയെ പിശാചിന് പണയപ്പെടുത്തലല്ലാതെ മറ്റൊന്നുമല്ല.

ഗ്രാമീണനായ മനുഷ്യാ, നീ കഅ്ബാശരീഫിൽ എത്തിച്ചേരുകയില്ലെന്ന് ഞാൻ ഭയപ്പെടുന്നു. കാരണം, നീ യാത്ര ചെയ്തു കൊണ്ടിരിക്കുന്ന ഈ വഴി തുർക്കിയിലേക്കുള്ളതാണല്ലോ."

**ദിക്റിന്റെയും ഇൽമിന്റെയും പൊതുവായ വഴി**

ഈ പരിശ്രമത്തിന്റെ ഉസൂലുകളിൽ സാധാരണ പരാമർശിക്കപ്പെടുന്ന രണ്ടു പദങ്ങളാണ് ഇൽമും ദിക്റും. മൗലാന ഈ രണ്ടു കാര്യങ്ങളിലേക്കും പൊതുവായി എല്ലാവരെയും പ്രേരിപ്പിച്ചു. മൗലാന സാങ്കേതികമായി ഈ രണ്ടു പദങ്ങൾ കൊണ്ടും പ്രത്യേക അർത്ഥം തന്നെ ലക്ഷ്യമാക്കിയിരുന്നു. ആയതിനാൽ അക്കാര്യം പ്രത്യേകമായിത്തന്നെ വിവരിക്കപ്പെടേണ്ടതുണ്ട്. കാരണം, മൗലാന ദഅ്‌വത്തിൽ വലിയ പ്രാധാന്യമാണ് ഇവക്ക് നൽകിയിരുന്നത്.

ഇന്ത്യയിലും മുസ്‌ലിം ലോകത്തിന്റെ എല്ലാ ഭാഗങ്ങളിലും വളരെക്കാലമായി ഇൽമിന്റെയും ദിക്റിന്റെയും വ്യത്യസ്തമായ രണ്ട് വഴികളാണ് നിലനിന്നിരുന്നത്. ദിക്റിന്റെ പരിശീലനത്തിന് ഔറാദുകളും, ഇൽമിന്റെ പഠനത്തിന് കിതാബുകളും മദ്രസകളും സാധാരണ നടപ്പിൽ വന്ന വഴികളായിരുന്നു. ഈ രണ്ടു വഴികളിലും വർഷങ്ങളോളം കഴിഞ്ഞു കൂടേണ്ടതായും വന്നിരുന്നു. ദിക്റും ഇൽമും ഈ രണ്ട് ഇതിവൃത്തങ്ങളിലായി പരിമിതമാക്കപ്പെട്ടു. ഇവയുടെ വെളിയിൽ ദിക്റും ഇൽമും കരസ്ഥമാകുക വളരെ വിദൂരമായും, ഒരു പരിധിയോളം അസംഭവ്യമായും കരുതപ്പെടാൻ തുടങ്ങി.

മൗലാന ഈ രണ്ട് വഴികളും അത്യാവശ്യമായതും വലിയ ഖൈറിനും ബർക്കത്തിനും കാരണമാണെന്നും മനസ്സിലാക്കിയിരുന്നു. പക്ഷേ, ഇത് പൂർണതയുടെയും പ്രത്യേകതയുടെയും പടിയാണ്. ഉമ്മത്തിൽ പ്രത്യേകതയുള്ളവർക്കും ഉയർന്ന ആത്മ ധൈര്യത്തിന്റെ ഉടമകൾക്കും മാത്രമേ ഈ സ്ഥാനത്ത് എത്തിച്ചേരാൻ സാധിക്കുകയുള്ളൂ. പക്ഷേ, സമുദായത്തിന് ഒന്നടങ്കം സ്വീകരിക്കാവുന്ന ഒരു മാർഗമായിരുന്നില്ല ഇത്. ദുൻയാവിന്റെ വിവിധ ജോലികളുമായി ബന്ധപ്പെട്ട് കഴിയുന്ന സമുദായത്തിലെ ബഹുഭൂരിഭാഗത്തിനും ഇൽമിന്റെയും ദിക്റിന്റെയും പ്രയോജനങ്ങൾ കുറഞ്ഞ സമയം കൊണ്ട് കരസ്ഥമാക്കാൻ ഒരു വഴി അവരുടെ മുമ്പിലുണ്ടായിരുന്നില്ല.

ഉമ്മത്തിന് മൊത്തത്തിൽ ഇൽമും ദിക്റും കരസ്ഥമാക്കുന്നതിനുള്ള യഥാർത്ഥമായ വഴി ഹിജ്റയുടെ ആദ്യ നൂറ്റാണ്ടുകളിൽ നിലനിന്നിരുന്ന വഴി തന്നെയാണെന്ന് മൗലാനക്ക് ബോധ്യപ്പെട്ടിരുന്നു. ഈ വിഷയത്തിൽ മൗലാന നടത്തിയ നീക്കം അദ്ദേഹത്തിന്റെ നവോത്ഥാന സംരംഭങ്ങളിലൊന്നാണ്.

മൗലാന ആദ്യകാല മുസ്‌ലിംകളുടെ ജീവചരിത്രം വളരെ ഗഹനമായ പഠനത്തിന് വിധേയമാക്കിയിരുന്നു. മഹാനവർകൾ തന്റെ ജീവിതത്തിന്റെ

അവസാനസമയം വരെ മഹാന്മാരായ സഹാബത്തിന്റെ അവസ്ഥകൾ, ജീവിതസാഹചര്യങ്ങൾ, സ്വഭാവ ഗുണങ്ങൾ, എല്ലാം വായിച്ച് കേൾക്കുക പതിവായിരുന്നു. സഹാബത്തിന്റെ പ്രത്യേകതകൾ, അവരുടെ ജീവിതത്തിന്റെ വിവിധ വശങ്ങൾ, ഒറ്റപ്പെട്ട സംഭവങ്ങൾ എന്നിവയിൽ മഹാനവർകൾക്കുണ്ടായിരുന്ന ആഴമേറിയ ജ്ഞാനം മറ്റുള്ളവരിൽ കാണപ്പെട്ടിരുന്നില്ല. മൗലാനയുടെ യഥാർത്ഥമായ വേദനയും ചിന്തയും, മുൻഗാമികളുടെ ജീവിതശൈലിയും ദിക്റും ഇൽമും കരസ്ഥമാക്കുന്നതിന് അവർ കൈക്കൊണ്ട മാർഗം വീണ്ടും ഹയാത്താക്കണമെന്നതായിരുന്നു. 'ദിക്റി'നെ സംബന്ധിച്ച് മൗലാന പറയുമായിരുന്നു: 'അശ്രദ്ധ' (ദിക്റില്ലാത്ത അവസ്ഥ) അനുവദനീയമല്ല. പക്ഷേ, 'ദികർ' എന്നത് നാവ് കൊണ്ടുള്ള ദിക്റിലോ, കേവലം ദിക്റിന്റെ ചില പദങ്ങളിലോ ഒതുങ്ങുന്ന ഒന്നല്ല. ജീവിതത്തിന്റെ വിവിധ അവസ്ഥകളിൽ, സാഹചര്യങ്ങളിൽ, ജോലിക്കാര്യങ്ങളിൽ ശറഇന്റെ വിധിവിലക്കുകൾ ഓർത്ത്, അതിനനുസരിച്ച് അമൽ ചെയ്യലാണ് ദിക്റിന്റെ യഥാർത്ഥ ലക്ഷ്യം. ഈ അടിസ്ഥാനത്തിൽ 'ജീവിതം' പൂർണമായും ദിക്റായിത്തീരുന്നതാണ്. ശേഷം ഈ രംഗത്ത് അടിയുറച്ച ഈമാനും സവാബിനെ ആഗ്രഹിച്ച് അമൽ ചെയ്യുന്ന ഗുണവും ഉണ്ടാക്കിയെടുക്കൽ ഉയർന്ന കാര്യമാണ്. കാരണം മുസ്‌ലിംകളിൽ ഈമാൻ, ഇഹ്തിസാബിന്റെ ഗുണം ഇബാദത്തിന്റെ ഗുണത്തെക്കാൾ വളരെ കുറവായിത്തീർന്നിരിക്കുന്നു.

ദീനിന്റെ പുണ്യമായ പരിശ്രമത്തോടൊപ്പം നാവ് കൊണ്ടുള്ള ദിക്റിന്റെയും കൂട്ടിച്ചേർക്കൽ അത്യന്താപേക്ഷിതമാണെന്ന് മൗലാന പറയുമായിരുന്നു.

സഹാബാക്കളുടെ ജീവിതത്തിന്റെ അടിത്തറയും ഇത് തന്നെയായിരുന്നു. ദീനിന്റെ ദഅ്‌വത്തിലും പ്രചാരണത്തിനുള്ള പരിശ്രമത്തിലും 'ദിക്റിനെ' അവർ ഉൾപ്പെടുത്തിയിരുന്നു. ആ പഴയ നില തന്നെ ഇപ്പോഴും നിലവിൽ വരേണ്ടതാണെന്ന് മൗലാന വിശ്വസിച്ചിരുന്നു.

ഒരു കത്തിൽ എഴുതുന്നു:

"അല്ലാഹുവിന്റെ സാമീപ്യവും പരിപൂർണമായ തൃപ്തിയും നേടിയെടുക്കുന്നതിനുള്ള ഏറ്റവും എളുപ്പവും ശക്തവുമായ മാർഗമായിക്കരുതി ദിക്റിനെയും, ദുആയെയും വർധിപ്പിച്ചുകൊണ്ട് നിങ്ങൾ ദീനിന്റെ ഈ പരിശ്രമം ചെയ്തുകൊണ്ടിരിക്കണം. ഇത് ചെയ്തുകൊണ്ടിരിക്കാൻ എല്ലാവരെയും പ്രേരിപ്പിക്കുകയും ചെയ്യണം. ഈ പരിശ്രമത്തിന്റെ ഇരുചക്രങ്ങളും ജീവനാഡിയുമാണ് ദിക്റും ദുആയും."

ഒരു പ്രവർത്തകന് എഴുതി:

"ഏകാന്തതയിൽ ദിക്റിൽ ലയിച്ച് കഴിയണം. മറ്റുള്ളവരുമായി കൂടിക്കലരുമ്പോൾ, നിഷ്കളങ്കതയോടെ അല്ലാഹുവിന്റെ മഹത്വം ഉൾക്കൊണ്ടു കൊണ്ട് ഹഖ്ഖിലേക്കുള്ള 'ദഅ്വത്ത്' നടത്തിക്കൊണ്ടിരിക്കണം. ഈ രംഗത്ത് തളർച്ച ബാധിച്ച രീതി സ്വീകരിക്കരുത്. ഉന്മേഷത്തോടെ നടക്കുന്ന മനുഷ്യൻ അല്ലാഹുവിന് പ്രിയങ്കരനാണ്. ആഖിറത്തിന്റെ ചിന്തയിൽ ക്ഷീണം ബാധിച്ച മനുഷ്യനും അല്ലാഹുവിന് പ്രിയങ്കരനാണ്. കാരണം, നബി (സ) തങ്ങളുടെ സാധാരണ പതിവ് ആഖിറത്തിന്റെ ചിന്തയിൽ മുഴുകിക്കഴിയലായിരുന്നു."

മറ്റൊരു കത്തിൽ എഴുതുന്നു:

"ഓരോ സന്ദർഭത്തിന്റെയും മഹത്വവും ശ്രേഷ്ഠതയും മനസ്സിലാക്കി, അവയിൽ വിശ്വാസമർപ്പിച്ച് ഓരോ കാര്യങ്ങളും ചെയ്യുക എന്നതായിരുന്നു മുൻഗാമികൾ സ്വീകരിച്ചിരുന്ന മാർഗം. കാരണം, ഓരോന്നിന്റെയും ശ്രേഷ്ഠതകൾ ഹദീസുകളിൽ പ്രത്യേകം പ്രത്യേകം വിവരിക്കപ്പെട്ടിട്ടുണ്ട്. ഓരോന്നിനും പ്രത്യേക ബർക്കത്തും, ഈമാനിയായ പ്രകാശവുമുണ്ട്. നമ്മെപ്പോലുള്ള സാധാരണക്കാർ ഓരോ നമസ്കാരവും നിർവഹിക്കുന്ന സമയത്ത് ഇപ്രകാരം ദുആ ചെയ്യണം: 'ഓരോ സമയത്തെ നമസ്കാരത്തിലും നിശ്ചയിച്ച ബർക്കത്തിലും ഈമാനിയായ പ്രകാശത്തിലും ഉയർന്ന പങ്ങുകൾക്ക് നൽകി അനുഗ്രഹിക്കണം നാഥാ! "

ഇൽമിനെ സംബന്ധിച്ച് മൗലാനയുടെ വീക്ഷണഗതി, ഇൽമിനെ കിതാബുകളുടെ താളുകളിലും മദ്രസകളുടെ മതിലുകൾക്കുള്ളിലും ഒതുക്കി നിറുത്തൽ പിൽക്കാല നൂറ്റാണ്ടുകളിൽ ഉണ്ടായിത്തീർന്ന പതിവും, ഉമ്മത്തിലെ വലിയൊരു വിഭാഗത്തിന് അത് നഷ്ടപ്പെടുത്തിക്കളയുന്നതിന് തുല്യവുമാകുന്നു. ഈ വഴിയിൽ ഉമ്മത്തിലെ ചെറിയൊരു വിഭാഗം മാത്രം 'ഇൽമ്' കൊണ്ട് പ്രയോജനം സിദ്ധിക്കുന്നവരായിത്തീരുന്നു. അവരിൽ അധികപേരും ഇൽമിനെ ഒരു വീക്ഷണഗതി എന്ന നിലയിൽ മാത്രമാണ് കാണുന്നത്. ഇൽമിനെ കരസ്ഥമാക്കുന്നതിനുള്ള പ്രകൃതിദത്തമായ വഴി, അൽപകാലം കൊണ്ട് ദീനിന്റെ ഇൽമ് മാത്രമല്ല, ദീൻ തന്നെ കരസ്ഥമാക്കിത്തരുന്ന വഴിയാണ്. ആ വഴി ഇൽമുടയവരുമായുള്ള അടുപ്പം, അവരുടെ സഹവാസത്തിൽ കഴിയൽ, അമലീജീവിതത്തിലും ദീനിന്റെ പരിശ്രമത്തിലും അവരോടൊത്ത് ചേരൽ, തന്റെ ചുറ്റുപാടിൽ നിന്ന് വെളിയിലേക്ക് പുറപ്പെടൽ എന്നിവയാണ്. ഓരോ ഭാഷയും ഓരോ സംസ്കാരവും അതത് ഭാഷക്കാരും സംസ്കാരത്തിന്റെ വക്താക്കളുമായി കൂടിക്കലരുന്നതിനാൽ കരസ്ഥമാകുന്നതാണ്. അതിന്റെ പ്രകൃതിദത്തമായ വഴിയും അത് തന്നെയാണ്. ഇപ്രകാരം ദീനിന്റെ യഥാർത്ഥമായ 'ഇൽമ്' കരസ്ഥ

മാക്കാനുള്ള പ്രകൃതിപരമായ വഴി, അത് കരസ്ഥമാക്കിയവരുമായുള്ള സഹവാസമാണ്. അതിന്റെ പ്രയോജനങ്ങൾ വിവരണാതീതവുമാണ്. ജീവനും ചലനവുമുള്ള വസ്തുവാണ് ദീൻ. കിതാബുകളിലെ കറുത്ത അക്ഷരങ്ങൾക്ക് ജീവനില്ല. ജീവനില്ലാത്തവയിൽ നിന്ന് ജീവനുള്ളത് ഉണ്ടായിത്തീരൽ പ്രകൃതിനിയമത്തിന് വിരുദ്ധമാണ്. ദീനിലെ ചില കാര്യങ്ങൾ അവയവങ്ങളുമായി ബന്ധപ്പെട്ടവയാണ്. അവയവങ്ങളുടെ ചലനത്തിലൂടെയാണ് അവ കരസ്ഥമാകുന്നത്. ചില കാര്യങ്ങൾ ഹൃദയവുമായി ബന്ധപ്പെട്ടവയാണ്. അവ ഹൃദയത്തിൽ നിന്ന് ഹൃദയത്തിലേക്ക് പകരപ്പെടേണ്ടവയാണ്. ചില കാര്യങ്ങൾ ബുദ്ധിയുമായി ബന്ധപ്പെട്ടവയാണ്. അവ കിതാബുകളുടെ താളുകളിൽ നിന്ന് കരസ്ഥമാക്കപ്പെടാവുന്നതാണ്. ഈ വിഷയത്തെ മൗലാന ഒരു സന്ദർഭത്തിൽ ഇപ്രകാരം വിവരിച്ചു:

"മനുഷ്യന്റെ ഓരോ അവയവങ്ങൾക്കും പ്രത്യേകം ജോലികൾ നിർണയിക്കപ്പെട്ടിരിക്കുന്നു. കണ്ണ് കാണാൻ ഉപയോഗപ്പെടുത്തുന്നു. അത് അതിന്റെ നിർബന്ധമായ ജോലിയാണ്. ആ കണ്ണ് കൊണ്ട് കേൾക്കാൻ കഴിയുകയില്ല. വസ്തുക്കളെ തിരിച്ചറിയുക ഹൃദയത്തിന്റെ ജോലിയാണ്. ഹൃദയം തിരിച്ചറിഞ്ഞ കാര്യങ്ങളെ സംബന്ധിച്ച് ബുദ്ധി അനന്തര നടപടികൾ സ്വീകരിക്കുന്നു. ബുദ്ധി ഹൃദയത്തിന് വിധേയമാണ്. ചുറ്റുപാടിൽ നിന്നാണ് ഹൃദയത്തിൽ തിരിച്ചറിവുണ്ടാകുന്നത്. ബുദ്ധിയുടെ അനന്തര നടപടികൾക്കാണ് 'ഇൽമ്' എന്നു പറയുന്നത്. ഹൃദയത്തിന്റെ പ്രവർത്തനം ശരിയാണെങ്കിൽ മാത്രമേ ബുദ്ധിയുടെ പ്രവർത്തനം ശരിപ്പെടുകയുള്ളൂ. കിതാബുകളുടെ താളുകളുമായുള്ള സഹവാസം കൊണ്ടുമാത്രം യഥാർത്ഥമായ 'ഇൽമ്' കരസ്ഥമാകുന്നതല്ല. അമലിലൂടെ ഇൽമ് യഥാർത്ഥമായിത്തീരുന്നതാണ്. ഇതിനാൽ മദ്രസകൾ നിറുത്തിക്കളയണം എന്നല്ല ഞാൻ പറയുന്നത്. മദ്രസകൾ ഇൽമിന്റെ പൂർത്തീകരണത്തിനുള്ളതാണ്. അവകൾ ഇൽമിന്റെ തുടക്കത്തിനുള്ളവയല്ല."(യാത്രാ ഡയറി: അർഷദ് സാഹിബ്)

ഇൽമിനെ സംബന്ധിച്ചുള്ള വസ്തുനിഷ്ഠമായ ഈ വിശകലനം ഉലമാക്കൾ വിശദമായ പഠനത്തിന് വിധേയമാക്കേണ്ടതാണ്. മൗലാന ദഅ്വത്തിൽ ഇൽമിന് നൽകിയ സ്ഥാനം ഉമ്മത്തിനെ വലിയൊരു മാറ്റത്തിന് വിധേയമാക്കാൻ പര്യാപ്തമാണ്. ഉലമാക്കൾ തന്മയത്വത്തോടെ ചിന്തിക്കേണ്ട വിഷയമാണിത്.

ഇൽമിന്റെ പുരോഗതിക്ക് മൗലാനയുടെ അടുത്ത നിബന്ധന ഇതായിരുന്നു: "ശ്രദ്ധിക്കുക, ഒരു ആലിമിന് തന്റെ ഇൽമിന്റെ പുരോഗതി പ്രാപിക്കണമെങ്കിൽ, തന്നെക്കാൾ ഇൽമ് കുറഞ്ഞവർക്ക് താൻ പഠിച്ച ഇൽമ്

എത്തിച്ചുകൊടുക്കണം. പ്രത്യേകിച്ച് കുഫ്റിലേക്ക് എത്തിപ്പോയ, ദീനുമായി ഒരു ബന്ധവുമില്ലാത്തവർക്ക് തന്റെ ഇൽമിനെ എത്തിച്ചുകൊടുക്കണം. "സൃഷ്ടികളോട് കരുണ കാണിക്കാത്തവരുടെ മേൽ അല്ലാഹു കരുണ ചെയ്യുകയില്ല" എന്ന ഹദീസാണ് ഞാൻ ഈ പറയുന്നതിനാധാരം. കുഫ്റിന്റെ പരിധി വരെ എത്തിപ്പോയവർക്ക് ഇൽമിനെ എത്തിച്ചുകൊടുക്കൽ യഥാർത്ഥ ഇൽമിന്റെ പൂർത്തീകരണവും, നമ്മുടെ കടമയും ഇൽമില്ലാത്തവർക്ക് ഇൽമിനെ എത്തിച്ചുകൊടുക്കൽ ആത്മീയ രോഗത്തിന്റെ ചികിത്സയുമാണ്."

ഓരോ കാലഘട്ടത്തിലും അതത് കാലഘട്ടത്തിന്റെ നിലയനുസരിച്ചുള്ള പ്രത്യേക ഫിത്നകളും ആത്മീയ രോഗങ്ങളും ഉണ്ടാകാറുണ്ടെന്നതും, ഈ കാലഘട്ടത്തിലെ ഫിത്നയും രോഗവും അവരവർ അവരവരുടെ ദീനിയായ അവസ്ഥയിൽ സംതൃപ്തരായിക്കഴിയുന്നു എന്നതും, ദുൻയാവിൽ ലയിച്ച് കഴിയുന്നു എന്നതുമാണെന്നും മൗലാന വ്യക്തമായി മനസ്സിലാക്കിയിരുന്നു. ആയതിനാൽ ദീൻ കരസ്ഥമാക്കുന്നതിന് ജീവിതത്തിൽ അവസരം ലഭിക്കുന്നില്ല. ദുൻയവിയായ ബന്ധങ്ങൾ ഈ കാലഘട്ടത്തിലെ പുതിയ വിഗ്രഹങ്ങളാണ്. അതുമായുള്ള ബന്ധം നിലനിൽക്കുമ്പോൾ മറ്റൊരു ഭാഗത്തേക്കും ശ്രദ്ധ തിരിക്കാൻ അത് അനുവദിക്കുകയില്ല. ദീൻ പഠിക്കുന്നതിനും, ദീനിയായ മാറ്റങ്ങൾ ഉൾക്കൊള്ളുന്നതിനും തന്റെ ചുറ്റുപാടിൽനിന്ന് താൽക്കാലികമായി പുറപ്പെട്ട് പോയി ഈ വിഗ്രഹങ്ങളുടെ പിടിയിൽ നിന്ന് മോചിതരാകണമെന്ന് മൗലാനാ (റ) അവർകൾ ശക്തിയായ ഭാഷയിൽ ഓരോരുത്തരെയും ഉപദേശിച്ചിരുന്നു. കാരണം, ദുൻയവിയായ ബന്ധങ്ങൾ ഹൃദയത്തിൽ സ്ഥിരപ്രതിഷ്ഠ നേടിയിരിക്കുന്നു. ഈ സാഹചര്യത്തിൽ കലിമയുടെ യാഥാർത്ഥ്യമോ, അമലുകളുടെ പ്രതിഫലനങ്ങളോ ഹൃദയത്തിലേക്ക് കടക്കുകയില്ല. അതിനുള്ള ഒരു പഴുത് പോലും ശേഷിക്കുന്നില്ല. അവയെല്ലാം ഹൃദയത്തിന്റെ ഉപരിതലത്തിൽത്തട്ടി മാറിപ്പോകുകയാണ്.

ഉമ്മത്തിലെ എല്ലാ വിഭാഗവും ദീൻ പഠിക്കുന്നതിനും, യഥാർത്ഥ ദീനീ ജീവിതം ജീവിതത്തിൽ ഉണ്ടാക്കിത്തീർക്കുന്നതിനും വേണ്ടി സ്വന്തം ജോലിക്കാര്യങ്ങളിൽ നിന്നു അൽപകാലം ഒഴിവാക്കിയെടുത്ത് പരിശ്രമിക്കൽ ആവശ്യമാണെന്ന് മൗലാനാ (റ) അവർകൾ കരുതിയിരുന്നു. ദീനിയായ ജീവിതമുള്ളവരും ഇൽമുള്ളവരും ഈ മാർഗത്തിൽ പുറപ്പെട്ട്, അവരവരുടെ ദീനിയായ അവസ്ഥകളിൽ പുരോഗതി ഉണ്ടാക്കിയെടുക്കണമെന്നും മൗലാന അരുളിയിരുന്നു.

മൗലാനയുടെയടുക്കൽ ദീനിയായ ഇൽമ് കരസ്ഥമാക്കലും, ദീനിയായ

ജീവിതം ഉണ്ടാക്കിയെടുക്കലും മുസ്‌ലിംകളുടെ ജീവിതത്തിന്റെ പ്രധാന ഭാഗമാണ്. അതില്ലാതെ വന്നാൽ മുസ്‌ലിമിന്റെ ജീവിതത്തിന് അടിസ്ഥാനം തന്നെ ഇല്ലാതെയായിത്തീരും. കേവലം സമ്പാദിക്കുക, ആഹാരം കഴിക്കുക, ദീനിന്റെ വിഷയത്തിൽ അജ്ഞരും അശ്രദ്ധരുമായിക്കഴിയുക-യഥാർത്ഥത്തിൽ ഇത് മുസൽമാന്റെ ജീവിതമല്ല. ഇതുപോലെത്തന്നെ മുസൽമാന്റെ ജീവിതം ദീനിന്റെ പരിശ്രമത്തിൽ നിന്ന് പൂർണമായും ഒഴിവാകുകയും സാധ്യമല്ല. മറിച്ച്, അവന്റെ ജീവിതത്തിൽ ദീനിന്റെ പരിശ്രമത്തിന് ഏതെങ്കിലും നിലയിലുള്ള ഒരു സ്ഥാനം ഉണ്ടായിരിക്കൽ അത്യന്താപേക്ഷിതമാണ്.

സഹാബാക്കളുടെ ജീവിതത്തിൽ സാധാരണനിലയിൽ നാല് കാര്യങ്ങൾ ഒത്തു ചേർന്നിരുന്നു: ദീനിന്റെ ഇൽമ് കരസ്ഥമാക്കുക, അല്ലാഹുവിനെ ദിക്ർ ചെയ്യുക, ദീനിന്റെ പരിശ്രമം ചെയ്യുക, ജീവിതവിഭവങ്ങൾ തേടുക, ഇപ്പോൾ ആദ്യത്തെ മൂന്ന് കാര്യങ്ങളുടെ സമയവും കൂടി നാലാമത്തെ കാര്യം കവർന്നെടുത്തിരിക്കുകയാണ്. മറ്റൊരു കാര്യത്തിനും സമയം ലഭിക്കാത്ത നിലയിൽ ജീവിതം പൂർണമായും അതിൽ ലയിച്ച് ആ ചിന്തയിൽ മാത്രമായി എല്ലാവരും കഴിയുകയാണ്.

പക്ഷേ, ഈ അവസ്ഥ മാറ്റിയെടുക്കുന്നതിനുള്ള വഴി, ഉപേക്ഷിക്കപ്പെട്ടുപോയ ഈ കാര്യങ്ങൾ വീണ്ടെടുക്കുന്നതിനായി പൂർണമായ ജീവിതം ഒഴിവാക്കിയെടുക്കണമെന്ന് പ്രേരിപ്പിക്കലല്ല. മറിച്ച്, സഹാബാക്കളുടെ അതേ ജീവിതം വീണ്ടും ഹയാത്താക്കുന്നതിന് പരിശ്രമിക്കലാണ്. അത് തന്നെയാണ് ഏറ്റവും എളുപ്പവും ഉയർന്നതും അടിസ്ഥാനപരവുമായ മാർഗം, ദുൻയാവിന്റെ ജോലികൾ പൂർണമായി ഉപേക്ഷിക്കാൻ ആരെയും നിർബന്ധിക്കരുത്. മറിച്ച്, അവരുടെ ജോലികളിൽ നിന്ന് ദീനിന് വേണ്ടി സമയം ഒഴിവാക്കിയെടുക്കാൻ പ്രേരണ നൽകലാണ് വേണ്ടത്. ആ ഒഴിവാക്കപ്പെടുന്ന സമയം പരിപൂർണമായി പ്രയോജനപ്പെടുത്താനും പരിശ്രമിക്കണം. ദീനിയായ ഇൽമിലൂടെ ഉണ്ടായിത്തീരുന്ന പ്രയോജനങ്ങൾ ഈ കാലയളവിൽ ഉണ്ടാക്കിയെടുക്കുകയും ചെയ്യണം.

അതിനുള്ള വഴി ഈ കാലയളവിൽ ദീനിയായ ജീവിതമുള്ള, ദീൻ പഠിച്ച് മനസ്സിലാക്കുന്നവരോടൊപ്പം സമയം വിനിയോഗിക്കുക എന്നുള്ളതാണ്. ഈ കാലയളവിൽ ദീൻ പഠിക്കുകയും, പഠിച്ച കാര്യങ്ങൾ മറ്റുള്ളവർക്ക് പറഞ്ഞു കൊടുക്കുകയും ചെയ്യണം. ദീനിനെ, ദീനിയായ ഈ ചുറ്റുപാടിൽ കണ്ണും കാതും ഖൽബും എല്ലാം ഉപയോഗപ്പെടുത്തി പൂർണമായി മനസ്സിലാക്കണം. പരിചയമില്ലാത്ത ഒരു പ്രദേശത്ത് നാം എത്തിപ്പെട്ടാൽ അവിടെയുള്ള കാര്യങ്ങൾ ശ്രദ്ധിച്ച് മനസ്സിലാക്കുന്നതു പോലെ, ദീനുള്ള

വർ ചെയ്യുന്ന ഓരോ കാര്യങ്ങളും വളരെ ശ്രദ്ധിച്ച് മനസ്സിലാക്കണം. ഭൂമി വെള്ളം വലിച്ചെടുക്കുന്നതു പോലെ അവരുടെ ദീനിയായ ഗുണങ്ങൾ നമ്മിലേക്ക് നാം പകർത്തുകയും ചെയ്യണം. ഈ കാലയളവിൽ ദീനിന്റെ ഏതെങ്കിലും ഒരു കാര്യം ഗ്രഹിക്കുന്നതിലല്ല, ദീനിയായ എല്ലാ വിഷയങ്ങളും തന്നെ ഗ്രഹിക്കുന്നതിൽ ശ്രദ്ധ ചെലുത്തണം. ഇബാദത്തുകളുടെ ഫർദുകളും സുന്നത്തുകളും പഠിച്ചതു കൊണ്ട് മാത്രം സംതൃപ്തരാകരുത്. കുടുംബ ജീവിതം, സ്വഭാവഗുണങ്ങൾ, കൊടുക്കൽ വാങ്ങൽ, മറ്റുള്ളവർക്ക് സേവനം ചെയ്യൽ, മറ്റുള്ളവരുമായുള്ള സഹവാസം, ആഹാരം, ഉറക്കം തുടങ്ങി എല്ലാ കാര്യങ്ങളുടെയും ദീനിയായ നിയമങ്ങളും മര്യാദകളും മനസ്സിലാക്കണം. ഒരു ഭാഗത്ത് മനസ്സിലാക്കിക്കൊണ്ടിരിക്കണം. മറുഭാഗത്ത് മനസ്സിലാക്കുന്ന കാര്യങ്ങൾ അമലിൽ കൊണ്ടുവന്നുകൊണ്ടുമിരിക്കണം. അതോടൊപ്പം ദീനിയായ ചിന്തയും താൽപര്യവും പ്രതീക്ഷകളും, ദീനിന്റെ യാഥാർത്ഥ്യവും അന്തരംഗത്ത് വർധിപ്പിച്ചെടുക്കാൻ പരിശ്രമിക്കുകയും ചെയ്യണം.

ഈ ലക്ഷ്യം നേടിയെടുക്കുന്നതിന് ദീനിയായ ജീവിതവും അറിവും ഉള്ളവർ കൂടെയുണ്ടായിരിക്കണം. ചുരുങ്ങിയപക്ഷം, അറിവില്ലെങ്കിൽ അറിവുള്ളവരോട് ചോദിച്ച് മനസ്സിലാക്കുന്ന ഗുണമുള്ളവരെങ്കിലും കൂടെയുണ്ടായിരിക്കണം. മുൻകാല ജീവിതത്തിൽ വന്നു പോയ അനാവശ്യമായ വാക്കുകൾ, പ്രവൃത്തികൾ, ചിന്താഗതികൾ എല്ലാറ്റിൽ നിന്നും കഴിയുന്നത്ര ഒഴിവായിക്കഴിയണം. മനുഷ്യജീവിതത്തിന്റെ വിവിധ രംഗങ്ങളുമായി ബന്ധപ്പെട്ട നിയമങ്ങൾ സന്ദർഭസാഹചര്യങ്ങൾക്കനുസരിച്ച് പഠിച്ച് മനസ്സിലാക്കാൻ കഴിയുന്നത്ര സമയം ദീനിന്റെ പുണ്യമായ പാതയിൽ ഒരുക്കിയെടുക്കുകയും ചെയ്യണം.

ഇപ്രകാരം ഈ കാലയളവിൽ ഫദാഇലുകളും മസാഇലുകളും പരസ്പരം പറഞ്ഞ് പഠിക്കണമെന്നുള്ളതാണ്. 'ഫദാഇൽ' ദീനീ ജീവിതത്തിന്റെ അന്തരാത്മാവും ചാലകശക്തിയുമാണ്. 'മസാഇൽ' അവയുടെ നിയമങ്ങളാണ്. രണ്ടും അത്യാവശ്യവുമാണ്. രണ്ടും തമ്മിലുള്ള വ്യത്യാസം ശരീരവും ആത്മാവും തമ്മിലുള്ള വ്യത്യാസം പോലെയാണ്.

അതോടൊപ്പം സഹാബാക്കളുടെ സംഭവങ്ങളും വായിച്ചു കേട്ടുകൊണ്ടിരിക്കണം. അത് മുഖാന്തരം ദീനിയായ ആവേശവും, അവരെ പിൻപറ്റുന്നതിനുള്ള ആഗ്രഹവും ഉണ്ടായിത്തീരുന്നതാണ്.

മൗലാന തബ്ലീഗിന്റെ യാത്രയിൽ ഈ വിഷയങ്ങളെല്ലാം ഒരുമിച്ച് കൂട്ടിയിരിക്കുന്നു. ദീനിന്റെ ഇൽമ് പഠിക്കുകയും, പഠിപ്പിക്കുകയും ചെയ്യുന്ന പൊതുവായ ഈ വഴി മുഖാന്തരം മദ്രസകൾക്ക് വേണ്ടിവരുന്ന പ്രത്യേക

ചെലവുകൾ കൂടാതെ, ഉമ്മത്തിലെ വലിയൊരു വിഭാഗത്തിന് ഇൽമിന്റെ പ്രയോജനങ്ങൾ നേടിയെടുക്കാൻ സാധിക്കുന്നു. ഈ വഴി പൊതുവായി ത്തീരണമെന്നും, ഇത് പൊതുവായ നടപടിക്രമമായി മാറണമെന്നും മൗലാന ആഗ്രഹിച്ചിരുന്നു.

ഒരു കത്തിൽ മഹാനവർകൾ എഴുതി:

"മേൽ വിവരിച്ച ജീവിതരീതി നടപ്പിൽ വന്നാൽ, ആത്മാർപ്പണം ചെയ്തിട്ടെങ്കിലും ഈ വഴി തുറന്നു കിട്ടിയാൽ, ഉമ്മത്തിൽ ദുൻയാവിന്റെ ജോലിത്തിരക്കുകളിൽ ബന്ധപ്പെട്ട് കഴിയുന്ന വളരെയധികം പേർക്ക് ഹിദാ യത്തിന്റെ പാത തുറന്നു കിട്ടുന്നതിനും, അതിൽ അവർ ഉറച്ചു നിൽക്കു ന്നതിനും കാരണമായിത്തീരുന്നതാണ്."

മറ്റൊരു കത്തിൽ മഹാനവർകൾ എഴുതി:

"മദ്രസകളിൽ 'ഇൽമ്' പഠിക്കുന്നതിനും ദീനിയായ ജീവിതം പരിശീ ലിക്കുന്നതിനും വർഷങ്ങൾ വിനിയോഗിക്കുന്നത് പോലെ, മേൽ വിവരിച്ച രീതിയിൽ ദൃഢ നിശ്ചയത്തോടു കൂടി നബി (സ) തങ്ങൾ കൊണ്ടുവന്ന ദീൻ പഠിക്കുന്നതിന് സമയം ഒഴിവാക്കിയെടുക്കൽ സ്വയം തുടങ്ങുകയും, മറ്റുള്ളവരെ അതിലേക്ക് ക്ഷണിക്കുകയും ചെയ്യണം. ഈ വഴിയിൽ മനക്കരുത്തോടെ മുമ്പോട്ട് നീങ്ങേണ്ടത് വളരെയേറെ ആവശ്യമാണ്."

യഥാർത്ഥത്തിൽ മനുഷ്യചരിത്രത്തിൽത്തന്നെ പ്രത്യേകത നിറഞ്ഞ ഒരു കാലഘട്ടമാണിത്. മനുഷ്യർ എല്ലാവരും തന്നെ ഒഴിവില്ലാത്ത നില യിൽ തിരക്കുകളിൽ അകപ്പെട്ട് കഴിയുന്നു. ദീൻ പഠിക്കുന്നതിനും പരിശീ ലിക്കുന്നതിനും തന്റെ സമയത്തിൽ നിന്നും ഘട്ടം ഘട്ടമായോ ഒരുമിച്ചോ സമയം ഒഴിവാക്കിയെടുത്ത് ദീനിന്റെ വഴിയിൽ പുറപ്പെട്ട ജമാഅത്തുക ളോടൊപ്പം ഉസൂലനുസരിച്ച് തഅ്ലീമിലും ദിക്റിലും ദഅ്വത്തിലും ദീനീ സമ്മേളനങ്ങളിലും പങ്കെടുത്ത് ദീനിയായ ജീവിതം പരിശീലിക്കുന്നതി നെക്കാൾ ഉയർന്ന പ്രയോജനപ്രദമായ ഒരു വഴി നമ്മുടെ മുമ്പിൽ കാണ പ്പെടുന്നില്ല.

ഈ യാത്രകളിൽ ഉണ്ടായിത്തീരുന്ന ദീനിയായ ബർക്കത്തുകളും, ഇൽമിയായ പ്രയോജനങ്ങളും, സ്വഭാവഗുണങ്ങളുടെ പരിശീലിനവും, ആത്മീയ പരിശുദ്ധിയും, അന്തരംഗത്തുണ്ടായിത്തീരുന്ന പ്രതിഫലനങ്ങളും പേനയുടെ പരിധിക്കപ്പുറമാണ്. ഈമാനിയായ അവസ്ഥകളും അനുഭൂതി കളും പേനയുടെ പിടിയിൽ ഒതുങ്ങുന്നതേയല്ല. സ്വന്തം ആവശ്യങ്ങളെ ക്കാൾ മറ്റുള്ളവരുടെ ആവശ്യങ്ങൾക്ക് മുൻഗണന നൽകുക, കൂടെയുള്ള വർക്ക് സേവനങ്ങൾ ചെയ്തു കൊടുക്കുക, അവരോടുള്ള കടമകൾ പാലി ക്കുക, സമൂഹത്തിൽ എല്ലാവരോടും നല്ല നിലയിൽ പെരുമാറുക, നേതൃത്വം

ഏറ്റെടുത്ത് ആവശ്യമായ, അർഹമായ കടമകൾ നിർവഹിക്കുക, ചുമതലാബോധം ഉൾക്കൊണ്ട് ജീവിക്കുക, എല്ലാ സന്ദർഭത്തിലും സേവനസന്നദ്ധരായി നിലകൊള്ളുക, വ്യത്യസ്ത സ്വഭാവഗതിക്കാരുമായി ഇടകലർന്ന് ജീവിക്കുക തുടങ്ങിയ കാര്യങ്ങൾ ഇസ്‌ലാമിക ജീവിതത്തിന്റെ വിവിധ വശങ്ങളാണ്. ഇവയുടെ നിയമങ്ങൾ ഖുർആനിലും ഹദീസിലും ഫിഖ്ഹ് ഗ്രന്ഥങ്ങളിലും പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. ഇവയുമായി ബന്ധപ്പെട്ട സംഭവങ്ങൾ ചരിത്ര ഗ്രന്ഥങ്ങളിൽ നാം വായിക്കുകയും ചെയ്യുന്നു. പക്ഷേ, വളരെക്കാലമായി നമ്മുടെ ജീവിതത്തിന്റെ അവസ്ഥ, ഇവയിൽ ചില കാര്യങ്ങളുമായി ജീവിതത്തിൽ ഒരിക്കൽപ്പോലും ബന്ധം വരാത്ത സ്ഥിതിയിലെത്തിയിരിക്കുന്നു. ജീവിതത്തിൽ ഒരിക്കൽപ്പോലും ഈ കാര്യങ്ങൾ അമലിൽ കൊണ്ടുവരാനോ ചിലപ്പോൾ അവസരം ലഭിച്ചാൽപ്പോലും നമുക്കവയെ ജീവിതത്തിൽ പകർത്താനോ കഴിയാതെ പോകുന്നു. പക്ഷേ, ദീനിന്റെ വഴിയിലെ പുണ്യമായ ഒരു യാത്രയിൽത്തന്നെ ഇവയിലധിക കാര്യങ്ങളുമായോ ചിലപ്പോൾ എല്ലാ കാര്യങ്ങളുമായിത്തന്നെ ബന്ധപ്പെടാൻ അവസരം ലഭിക്കുന്നു. ഈ നിലയിൽ ഈ കാര്യങ്ങൾ അമലിൽ കൊണ്ടുവരാൻ കഴിയുന്നു. ദീനിയായ, അമലിയായ ജീവിതം, വിവിധ സ്വഭാവക്കാരുമായി ബന്ധപ്പെടാനുള്ള അവസരം, ദീനുള്ളവരും ഇൽമുള്ളവരുമായുള്ള സഹവാസം, നബി (സ) തങ്ങളുടെയും സഹാബാക്കളുടെയും ചരിത്രം പഠിക്കൽ എന്നിവ മുഖാന്തരം ദീനിയായ രീതികളും ചിന്തയും ഉടലെടുക്കുകയും, ദീനിയായ ഗ്രാഹ്യശക്തി വർധിക്കുകയും ചെയ്യുന്നു. ചില സുഹൃത്തുക്കൾക്ക് ഈ നിലയിൽ പുരോഗതി ഉണ്ടായതായി അവരുടെ കത്തുകളിൽ നിന്ന് മനസ്സിലാക്കാൻ സാധിച്ചു.

ഈ രീതിയിലുള്ള, ദീനിയായ യാത്രകളിൽ പങ്കെടുക്കുവാൻ അവസരം ലഭിച്ചിട്ടില്ലാത്തവർക്ക് ഇതിന്റെ പ്രയോജനങ്ങൾ പൂർണമായി മനസ്സിലാകുക പ്രയാസമാണ്. ദീനിയായ ഈ യാത്രയുടെ ഏകദേശ രൂപം മുമ്പിൽ വരുന്നതിന് അഭ്യസ്തവിദ്യനായ ഒരു സുഹൃത്തിന്റെ കത്ത് താഴെ കൊടുക്കുന്നു. പേരുകൾ മനഃപൂർവം തന്നെ വിട്ട് കളഞ്ഞിരിക്കുന്നു.

“നവംബർ 4-ാം തീയതി ശനിയാഴ്ച ഉച്ചക്ക് ശേഷം മൂന്ന് മണിക്ക് ജമാഅത്ത് ‘ഖടക്പൂരി’ലേക്ക് പുറപ്പെട്ടു. ജമാഅത്തിന്റെ അമീറായി ഒരു മാന്യ സാഹിബ് തീരുമാനിക്കപ്പെട്ടു. ജമാഅത്തിൽ ഇരുപത്തിരണ്ട് പേരുണ്ടായിരുന്നു. അവരിൽ അധികവും ഓരോ പ്രദേശത്തിന്റെ പ്രതിനിധികൾ. ഇതിന് മുമ്പ് ജമാഅത്തിൽ പുറപ്പെട്ടിട്ടുള്ളവർ പത്ത് പേരും, പന്ത്രണ്ട് പേർ ആദ്യമായി പുറപ്പെടുന്നവരും.

കൽക്കട്ടയിൽ നിന്ന് ‘ഖടക്പൂരിലേ’ക്ക് എഴുപത്തി രണ്ട് മൈലാണ്

ദൂരം. ബോംബെ മെയിലിലെ തേഡ് ക്ലാസ് കമ്പാർട്ട്മെന്റിൽ എല്ലാവർക്കും സൗകര്യമായി സ്ഥലം ലഭിച്ചു.

മഗ്രിബിന് അൽപസമയം മുമ്പ് ജമാഅത്ത് ഖടക്പൂരിലെത്തി. പ്ലാറ്റ്ഫോമിൽത്തന്നെ ജമാഅത്തായി മഗ്രിബ് നമസ്കരിച്ചു. തുടർന്ന് നഗരത്തിലേക്ക് യാത്രയായി. നഗരത്തിൽ പ്രവേശിക്കുന്നതിന് മുമ്പ് പതിവ് പോലെ ദുആ നടന്നു. പള്ളിയിൽ താമസിക്കുന്നതിനുള്ള അനുവാദം പള്ളിക്കമ്മറ്റി പ്രസിഡണ്ടിൽ നിന്ന് മുൻകൂട്ടി വാങ്ങിയിരുന്നു. ആഹാരത്തിന്റെ ചുമതല ഒരു മാന്യസാഹിബിനായിരുന്നു. ജമാഅത്ത് ഒരുമിച്ച് ആഹാരം കഴിച്ചു. ഇശാ നമസ്കാരത്തിന് ശേഷം പത്ത് പതിനഞ്ച് മിനിറ്റ് ചുരുങ്ങിയ നിലയിൽ ജമാഅത്തിന്റെ വരവിന്റെ ലക്ഷ്യം വിവരിച്ചു. സദസ്സിനെ ഗഷ്ത്തിൽ പങ്കെടുക്കാൻ ക്ഷണിച്ചു. ഉറങ്ങുന്നതിന് മുമ്പ് ജമാഅത്തിൽ എല്ലാവരും 'സഹാബാക്കളുടെ ചരിത്രം' അൽപം വായിച്ച് കേട്ടു.

ജമാഅത്തിൽ അധികപേരും 'തഹജ്ജുദ്' നമസ്കരിച്ചു. സുബ്ഹിക്ക് ശേഷം ദിക്റിൽ വ്യാപൃതരായി. ഇശ്റാഖിന് ശേഷം ജമാഅത്ത് ഒരുമിച്ച് നാഷ്ത്ത കഴിച്ചു. നാഷ്ത്തക്ക് ശേഷം പന്ത്രണ്ടര മണി വരെ തുടർച്ചയായി 'തഅ്ലീം' നടന്നു. തുടക്കത്തിൽ ഞാൻ മൗലാനാ മുഹമ്മദ് മൻസൂർ നുഅ്മാനിയുടെ 'അൽഫുർഖാനി'ൽ വന്ന ലേഖനം വായിച്ചു കേൾപ്പിച്ചു. ദീനിന്റെ ഈ പരിശ്രമത്തെ പരിചയപ്പെടുത്തുകയും പ്രവർത്തകർക്ക് അത്യാവശ്യമായ നിർദേശങ്ങൾ ഉൾക്കൊള്ളുകയും ചെയ്യുന്നതായിരുന്നു ആ ലേഖനം.

ശേഷം 'സഹാബാക്കളുടെ ചരിത്രം' അൽപം വായിക്കപ്പെട്ടു. ഞങ്ങളുടെ കൂട്ടത്തിൽ ഒരു സ്ഥലത്തുള്ള ഒരു 'ഖാരി' സാഹിബുണ്ടായിരുന്നു. അദ്ദേഹം ഓരോരുത്തരിൽ നിന്നും സൂറത്തുൽ ഫാത്തിഹഃ കേൾക്കുകയും തിരുത്തിക്കൊടുക്കുകയും ചെയ്തു. ശേഷം ഫിഖ്ഹിന്റെ കിതാബിൽ നിന്ന് വുദുവിന്റെ ഫർദുകൾ, സുന്നത്തുകൾ, മുസ്തഹബ്ബുകൾ എന്നിവ വിവരിക്കപ്പെടുകയും, ഓരോരുത്തരും അത് മനനം ചെയ്യുകയും ചെയ്ത ശേഷം ഓരോരുത്തരിൽ നിന്ന് ആറു കാര്യങ്ങൾ കേൾക്കുകയും, അത്യാവശ്യ വിവരണം നൽകപ്പെടുകയും ചെയ്തു. തുടർന്ന് ഞാനും അമീർ സാഹിബും ഞങ്ങളുടെ ഡൽഹി, മേവാത്ത് യാത്രകൾ വിവരിച്ചു. ഈ കാര്യങ്ങൾക്കെല്ലാം വേണ്ടി നാലര മണിക്കൂർ വേണ്ടിവന്നു. ഈ പരിപാടികൾ അവസാനിച്ചപ്പോൾ ആഹാരത്തിന് സമയമായിരുന്നു.

ആഹാരത്തിന് ശേഷം സുഹ്ർ നമസ്കരിച്ചു. നമസ്കാരത്തിന് പള്ളിയിൽ നല്ല തിരക്കായിരുന്നു. അവരുടെ മുമ്പിൽ ഞാൻ ചുരുങ്ങിയ നിലയിൽ 'ഗഷ്ത്തി'ന്റെ ആദാബുകൾ വിവരിച്ചു. ജമാഅത്ത് ഉടനെ തന്നെ

ഗഷ്ത്തിന് പുറപ്പെട്ടു. സംസാരത്തിന്റെ ചുമതല എനിക്കും അമീർ സാഹിബിനും, ഞങ്ങളോടൊപ്പമുള്ള മറ്റൊരു സാഹിബിനുമായിരുന്നു. ജമാഅത്തിനോടൊപ്പം സ്ഥലവാസികളും നല്ലൊരു ശതമാനമുണ്ടായിരുന്നു. ഓരോ ഭാഗത്തും പ്രവർത്തനം പ്രതീക്ഷിച്ചതിലുപരി വിജയകരമായി നടന്നു. മുസ്ലിംകൾ എല്ലാവരും വലിയ സമാധാനത്തോടെ ഞങ്ങൾ പറഞ്ഞത് കേട്ടു. 'ഗഷ്ത്' ചെയ്ത് തന്നെ അടുത്തൊരു മഹല്ലിൽ ജമാഅത്ത് എത്തി. അവിടെയുള്ള പള്ളിയിൽ അസ്ർ നമസ്കരിച്ചു. നമസ്കാരത്തിന് ശേഷം ചുരുക്കമായി നടന്ന സംസാരത്തിൽ ഈ അമൽ മുഖാന്തരം മേവാത്തിലുണ്ടായിത്തീർന്ന മാറ്റത്തെപ്പറ്റി ഉണർത്തപ്പെട്ടു. പള്ളിയിലെ ഇമാം സാഹിബിന്റെ സഹകരണത്തിന്റെ പേരിൽ അവിടെ നിന്ന് ഉടൻ തന്നെ ഒരു ജമാഅത്ത് തയ്യാറായി. അവരെയും കൂട്ടി, പ്രവർത്തനരീതി അവർക്കും മനസ്സിലാക്കിക്കൊടുത്തു കൊണ്ട് മഗ്രിബിന് മുമ്പ് ജമാഅത്ത് ജുമുഅത്ത് പള്ളിയിലെത്തി. മഗ്രിബിന് ശേഷമുള്ള സദസ്സിൽ വളരെയധികം സഹോദരങ്ങൾ പങ്കെടുത്തിരുന്നു. ഗഷ്ത്തിൽപ്പോയി ക്ഷണിക്കപ്പെട്ട സഹോദരങ്ങളെ കണ്ടപ്പോൾ വലിയ സന്തോഷം തോന്നി. അവർ കുളിച്ച് വസ്ത്രം മാറി, തികച്ചും പുതിയൊരു ജീവിതം തുടങ്ങാൻ എത്തിയിരിക്കുന്നു. അല്ലാഹു അവർക്ക് 'ഇസ്തിഖാമത്ത്' (സ്ഥിരത) നസീബാക്കട്ടെ, ആമീൻ.

നമസ്കാരത്തിന് ശേഷം അമീർ സാഹിബ് എന്നോട് സംസാരിക്കാൻ ആവശ്യപ്പെട്ടു. അല്ലാഹു എന്നെക്കൊണ്ട് എന്തെല്ലാം പറയിച്ചു എന്നെനിക്ക് തന്നെ ഓർമയില്ല. ഏതായാലും പ്രതീക്ഷയിലുപരി സദസ്സിൽ അതിന്റെ പ്രതിഫലനം ദൃശ്യമായി. എല്ലാവരിലും വലിയ ആവേശം കാണപ്പെട്ടു. ബയാനിന് ശേഷം കൂടുതൽ പ്രേരണ കൂടാതെ തന്നെ 25 പേരോളം ഉടനെ പുറപ്പെടുന്നതിന് തയ്യാറായി. കമ്മറ്റി പ്രസിഡണ്ടും പേര് കൊടുത്തു. അദ്ദേഹത്തെത്തന്നെ അമീറായി തീരുമാനിക്കപ്പെട്ടു.

പ്രധാനപ്പെട്ട ഒരു പ്രവർത്തകൻ സാഹിബ് അപ്പോൾ അവിടെ താമസമുണ്ടായിരുന്നു. ഉസൂലനുസരിച്ച് ജമാഅത്തിന്റെ പ്രവർത്തനം നടത്തുന്നതിനുള്ള ചുമതല അദ്ദേഹത്തെ ഏൽപിക്കപ്പെട്ടു. ദുആക്ക് ശേഷം വളരെ നേരം മുസാഫഹയും പരിചയപ്പെടലും നടന്നു. അല്ലാഹു അവരുടെ ആവേശം നിലനിറുത്തട്ടെ. 'ഇസ്തിഖാമത്ത്' നസീബാക്കട്ടെ. ഖൈറും ബർക്കത്തും വർധിപ്പിച്ച് കൊടുക്കുമാറാകട്ടെ, ആമീൻ.

ആഹാരം കഴിഞ്ഞ് 'ജമാഅത്ത്' അവരവരുടെ സാധനങ്ങളെടുത്ത് റെയിൽവേസ്റ്റേഷനിലെത്തി, അവിടെത്തന്നെ കിടന്നുറങ്ങി. രാത്രി രണ്ടര മണിക്ക് ട്രെൻ വന്നു. സ്ഥലം സൗകര്യമായി ലഭിക്കാൻ പ്രയാസമുള്ള അവസരമായിരുന്നെങ്കിലും, അല്ലാഹുവിന്റെ കൃപയാൽ ജമാഅത്തിൽ എല്ലാവർക്കും സൗകര്യപ്രദമായ നിലയിൽ സീറ്റ് ലഭിച്ചു. പ്രായം കുറഞ്ഞ

നാലഞ്ച് പേർക്ക് ഉറങ്ങാനും സാധിച്ചു. സുബ്ഹി നമസ്കാരം എല്ലാവരും ട്രൈനിൽത്തന്നെ നിർവഹിച്ചു. അല്ലാഹു അതിനുള്ള അവസരങ്ങളും ഒരുക്കിത്തന്നു. തിങ്കളാഴ്ച രാവിലെ 7.45ന് ജമാഅത്ത് മടങ്ങിയെത്തി. പ്ലാറ്റ്ഫോമിൽ കൂട്ടായ ദുആ നടന്നു. ജമാഅത്തിൽ ഓരോരുത്തരും പരസ്പരം മുസാഫഹ-മുആനഖ ചെയ്ത് വീടുകളിലേക്ക് യാത്രയായി.

ഈ യാത്രയിൽ മനസ്സിൽ പ്രതിഫലനമുണ്ടാക്കിയ ചില കാര്യങ്ങൾ:

1. അമീർ സാഹിബ് തന്റെ 'അമീർ' എന്ന നിലയിലുള്ള കടമകൾ ഏറ്റവും നല്ല നിലയിൽ നിർവഹിച്ച്,എല്ലാവരെയും സന്തോഷിപ്പിച്ചു. ഞാൻ ഇതു വരെ പങ്കെടുത്ത ജമാഅത്തുകളിൽ 'അമീർ' എന്ന നിലയിൽ ഇത്രയോഗ്യനായ മറ്റൊരാളെ കണ്ടിട്ടില്ല. ട്രൈൻ യാത്രയിൽ ജമാഅത്തിൽ ഓരോരുത്തരുടെയും സൗകര്യത്തെപ്പറ്റിയുള്ള ചിന്ത, പ്രായക്കൂടുതലും ബഹുമാനത്തിനർഹതയും ഉള്ളതോടൊപ്പം ജമാഅത്തിൽ ഓരോരുത്തരുടെയും സാധനങ്ങൾ വാങ്ങിച്ച് പിടിക്കുന്നതിനുള്ള സന്നദ്ധത, ആഹാരം കഴിക്കുന്നതിനിടയിൽ ഓരോരുത്തർക്കും ഗ്ലാസുകൾ നിറച്ച് വെള്ളം എടുത്ത് കൊടുക്കുക, എല്ലാവരും ആഹാരത്തിന് ഇരുന്നതിന് ശേഷമല്ലാതെ സ്വയം ഇരിക്കാതിരിക്കുക, ട്രൈനിൽ നമസ്കാര സമയം എല്ലാവരെയും വുദു ചെയ്യിപ്പിക്കുക, വുദു ചെയ്യുമ്പോൾ വിരലുകൾ തമ്മിൽ കോർത്ത് കഴുകുന്നതുൾപ്പെടെയുള്ള സുന്നത്തുകളും മുസ്തഹബ്ബുകളും ഉണർത്തിക്കൊടുക്കുക, ഉറങ്ങുന്നവരുടെ സുരക്ഷിതത്വത്തെപ്പറ്റി ചിന്തിക്കുക, 'ദിക്ർ' വർധിപ്പിക്കാൻ ഉണർത്തിക്കൊണ്ടേയിരിക്കുക തുടങ്ങി സേവനത്തിന്റെ എല്ലാ മേഖലകളും അമീർ സാഹിബ് വേണ്ട നിലയിൽ ശ്രദ്ധിച്ചു. ഇത്രത്തോളം ഈ കാര്യം വേണ്ട നിലയിൽ ശ്രദ്ധിക്കാൻ ഞങ്ങളിൽ ഒരാൾക്കും സാധിക്കുമായിരുന്നില്ല. ഈ യാത്രയിൽ ഞങ്ങളെ ഏറ്റവുമധികം സ്വാധീനിച്ച കാര്യം ദുൻയവിയായ സ്ഥാനത്തിലും സമ്പത്തിലും പ്രായത്തിലുമെല്ലാം ഞങ്ങളെല്ലാവരെക്കാളും ഉയർന്ന നിലവാരത്തിലെത്തിയ ഒരു മനുഷ്യൻ (അമീർ സാഹിബ്) തന്നെ സേവകനായിക്കരുതി ചെയ്ത സേവനങ്ങളായിരുന്നു. അല്ലാഹുതആലാ ആ സേവനമനസ്ഥിതിയുടെ പേരിൽ അദ്ദേഹത്തെ പ്രത്യേകമായി അനുഗ്രഹിക്കട്ടെ.

2. അമീർ സാഹിബിന് ശേഷം മാന്യസാഹിബിന്റെ പ്രവർത്തനം ഞങ്ങളെ ഹഠാദാകർഷിച്ചു. ചായ, ആഹാരം, ബസ്സ് - ട്രൈൻ ടിക്കറ്റുകൾ തുടങ്ങി എല്ലാ ചെലവുകൾക്കും വേണ്ട ഏർപ്പാടുകൾ ചെയ്ത്, വിശദമായ കണക്ക് ഓരോരുത്തർക്കും കൊടുത്ത്, അവരിൽ നിന്ന് കാശ് വസൂൽ ചെയ്യുകയുണ്ടായി. അതിന് അദ്ദേഹം കാണിച്ച ഉത്സാഹവും, അതിൽ അദ്ദേഹം പ്രകടിപ്പിച്ച വൈദഗ്ധ്യവും വളരെ പ്രശംസനീയമാണ്. അല്ലാഹു അദ്ദേഹത്തിന്റെ താൽപര്യങ്ങളെ വർധിപ്പിക്കുമാറാകട്ടെ.

3. ഇതിന് മുമ്പ് ഇതുപോലുള്ള യാത്രയിൽ പങ്കെടുത്തിട്ടില്ലാത്തവർ ഏക സ്വരത്തിൽ പറഞ്ഞു: "ഈ സമയങ്ങൾ അവരുടെ ജീവിതത്തിലെ ഏറ്റവും പ്രധാനപ്പെട്ട സമയങ്ങളായിരുന്നു. ഇതുപോലൊരു സഹവാസവും സന്തോഷവും ജീവിതത്തിൽ ഇതിന് മുമ്പ് ഒരിക്കലും കൈവന്നിട്ടില്ല."

ദീനീ ജീവിതം പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്ന തബ്‌ലീഗ് പ്രവർത്തനത്തിന്റെ പദ്ധതിയിൽ പുരോഗതിയുടെ വലിയ സാധ്യതകളുണ്ട്. മൗലാനാ (റ) അവർകൾ ഇത് സമ്പൂർണമായിത്തീർന്ന്, ദീനിയായ, ഇൽമിയായ ഓരോ തുറയിലുമുള്ളവർക്ക് ഇത് മുഖാന്തരം സമ്പൂർണമായ പുരോഗതി കരസ്ഥമാകണമെന്ന് ആഗ്രഹിച്ചിരുന്നു. ഉലമാക്കളുടെ വിഷയത്തിൽ അവരുടെ ഇൽമിയായ നിലവാരത്തിനനുയോജ്യമായ പ്രത്യേകമായൊരു 'പദ്ധതി' തന്നെ മഹാനവർകളുടെ ഹൃദയത്തിലുണ്ടായിരുന്നു. ഒരു കത്തിൽ മഹാനവർകൾ എഴുതി:

"ഉലമാക്കൾ അറബി ഭാഷ, വിശുദ്ധ ഖുർആനിനെയും തിരുസുന്നത്തിനെയും മുറുകെപ്പിടിക്കേണ്ടതിന്റെ ആവശ്യകത, സഹാബാക്കളുടെ വചനങ്ങൾ, ദീനിന്റെ പ്രചാരണത്തിനുള്ള പ്രേരണ എന്നീ വിഷയങ്ങളിൽ കൂടുതലായി ശ്രദ്ധ ചെലുത്തേണ്ടതാണ്. ഉലമാക്കൾ ഇതിന് തയ്യാറെടുക്കൽ വളരെയേറെ ആവശ്യമാണ്. ഈ ശ്രദ്ധയും തയ്യാറെടുപ്പും അവരിൽ ഇല്ലാതെ വന്നാൽ, ഇൽമിയായ, അപരിഹാര്യമായ ദൗർബല്യത്തിന് അത് കാരണമാകുമെന്ന് ഞാൻ ബലമായി സംശയിക്കുന്നു. ഈ ശ്രദ്ധയുടെ കൂടുതൽ, കുറവ് ഉലമാക്കളുടെ പുരോഗതിക്കും അധഃപതനത്തിനും കാരണമാകാം. ഈ വിഷയത്തിൽ സാധുവായ ഈ ദാസന്റെ ഹൃദയത്തിൽ ചില ചിന്തകളുണ്ട്. സമയമാകാത്തതിന്റെ പേരിൽ അവയെ നാവ് കൊണ്ട് വെളിപ്പെടുത്തുന്നതിന് ഹൃദയം അനുവദിക്കുന്നില്ല."

യഥാർത്ഥത്തിൽ ദീനീ ദഅ്‌വത്തിന്റെയും തഅ്ല്ലുമിന്റെയും (പ്രബോധനം, പഠനം) വഴിയിൽ വലിയ പുരോഗതിക്ക് സാധ്യതകളുണ്ട്. കാലഘട്ടത്തിനോടൊപ്പം നടന്ന്, ദീനിനെതിരായ മുഴുവൻ പ്രസ്ഥാനങ്ങളെയും നേരിട്ട്, ഉമ്മത്തിനെ എല്ലാറ്റിനും 'ബദലാ' (പകരം)ക്കിത്തീർക്കുന്നതിനുള്ള യോഗ്യത ഈ പരിശ്രമത്തിൽ അന്തർലീനമായിരിക്കുന്നു. ചിന്തകന്മാർ മനസ്സിലാക്കുന്നൊരു യാഥാർത്ഥ്യമുണ്ട്: ഈ കാലഘട്ടത്തിൽ നിലവിലുള്ള ദീനിനെതിരായ മുഴുവൻ പ്രസ്ഥാനങ്ങളുടെയും ഏറ്റവും വലിയ ശക്തി, അവയെല്ലാം തന്നെ നേരിട്ട് ബഹുജനങ്ങളുമായി ബന്ധപ്പെട്ടിരിക്കുന്നു എന്നുള്ളതാണ്. പ്രസ്ഥാനങ്ങൾ ഓരോന്നും അവയുടെ 'മാനിഫെസ്റ്റോ' ജനതയിൽ നടപ്പിൽ വരുത്താൻ ശ്രമിക്കുന്നു. അതത് പ്രസ്ഥാനങ്ങളുടെ

മൂശയിൽ ജീവിതം വാർത്തെടുത്തവരാണ് അവയുടെ പ്രചാരകർ. സദാ ത്യാഗത്തിന് സന്നദ്ധരുമാണ്. ലക്ഷ്യത്തിലേക്കുള്ള വഴിയിൽ കഷ്ടപ്പാടുകൾ എന്തും സഹിക്കുന്നവരാണ്. പൊതുജനങ്ങളെ ബന്ധപ്പെടുത്തി നിറുത്താൻ അവരുടെ കൈവശം ഏതെങ്കിലും നിലയിലുള്ള പ്രവർത്തനങ്ങളുണ്ടായിരിക്കും. ഈ ഘടകങ്ങൾ സമാധാനമില്ലാതെ നടന്നിരുന്ന ജനതയെ കാന്തം പോലെ ഹഠാദാകർഷിക്കുന്നതായിത്തീർന്നിരിക്കുന്നു. ഇത്തരുണത്തിൽ ദീനിനെതിരായ ഈ പ്രസ്ഥാനങ്ങളെ നേരിടുന്നതിന് ഉപരിപ്ലവമായ പ്രഖ്യാപനങ്ങളോ പുസ്തകങ്ങളോ തെളിവുകളോ മാത്രം പര്യാപ്തമല്ല. സമൂഹത്തിലെ പ്രധാനികളിൽ മാത്രം ഒതുങ്ങിനിൽക്കുന്ന പ്രവർത്തനങ്ങൾക്കും ആ പ്രസ്ഥാനങ്ങളെ നേരിടാൻ കഴിയുന്നതല്ല. കാരണം, ബഹുജനങ്ങളെ ബന്ധപ്പെടുത്തുന്നതിനുള്ള യാതൊന്നും തന്നെ ഇവയിലില്ല. ദീനിനെതിരായ ഭൗതികപ്രസ്ഥാനങ്ങൾ ഓരോന്നും ലോകത്ത് തീ പോലെ പടർന്നു പിടിച്ചുകൊണ്ടിരിക്കുന്നു. അവയുടെ വേരുകൾ ലോകം മുഴുവൻ വ്യാപിച്ചു കിടക്കുകയും ചെയ്യുന്നു. മുസ്‌ലിം ബഹുജനങ്ങളുമായി നേരിട്ട് ബന്ധപ്പെടുന്ന ദീനിയായ ഒരു പ്രവർത്തനത്തിനല്ലാതെ ഈ പ്രസ്ഥാനങ്ങളെ നേരിടാൻ കഴിയുകയില്ല. ഇതിലെ പ്രവർത്തകർ സമുദായത്തിലെ ഏതൊരു വിഭാഗത്തിന് നേരെയും കണ്ണടക്കുന്നവരാകരുത്. പാവപ്പെട്ടവന്റെ ചെറ്റക്കുടിലിലും കർഷകന്റെ കളത്തിലും അവരെത്തണം. തൊഴിൽ ശാലകളിലും തെരുവീഥികളിലും അവരുടെ ശബ്ദം ഉയരണം. പ്രവർത്തനത്തിനുള്ള താൽപര്യത്തിലും ആഗ്രഹത്തിലും ത്യാഗമനസ്ഥിതിയിലും ത്യാഗസന്നദ്ധതയിലും ഭൗതിക പ്രസ്ഥാനങ്ങളുടെ വക്താക്കളെക്കാൾ അവർ പിറകിലായിപ്പോകരുത്. നന്മ ആഗ്രഹിക്കുന്നതിലും, നല്ല വാക്കുകൾ പറയുന്നതിലും, ഉമ്മത്തിനെ സംബന്ധിച്ചുള്ള ഹൃദയംഗമമായ വേദനയിലും ഇവർ വളരെ മുൻപന്തിയിലായിരിക്കണം. കാരണം, ഭൗതികതയുടെ വക്താക്കൾ കേവലം ജനങ്ങളുടെ ജീവിത സാഹചര്യങ്ങൾ മാത്രം ഉയർന്നു കാണാൻ ആഗ്രഹിക്കുന്നവരാണ്. അവരുടെ ചിന്ത, ജനങ്ങളുടെ ബാഹ്യ അവസ്ഥകളിൽ മാത്രം ഒതുങ്ങിയതുമാണ്. പക്ഷേ, ദീനീ ദഅ്‌വത്തുമായി ബന്ധപ്പെട്ട പ്രവർത്തകരുടെ ചിന്ത വളരെ ഉയർന്നതാണ്. അല്ലാഹുവിന്റെ സൃഷ്ടികളായ ദാസൻമാർ, അല്ലാഹുവിനെ മറന്ന് മൃഗീയ ജീവിതം നയിക്കുന്നതിനെ സംബന്ധിച്ചാണ് അവരുടെ ചിന്ത. അവരിൽ ദീനീ, സാംസ്കാരിക, ആത്മീയ നിലവാരം ഉയർത്തിക്കൊണ്ടുവരലാണ് ദീനിന്റെ ദാഇകളുടെ ലക്ഷ്യം. അവരിൽ മനുഷ്യത്വവും ഇസ്‌ലാമിക സംസ്കാരവും ഇൽമിന്റെ ആഗ്രഹവും ഉണ്ടാക്കിയെടുക്കേണ്ടതുണ്ട്. അതോടൊപ്പം ദീനിന്റെ ദാഇകൾ തികച്ചും സ്വാർത്ഥത ഇല്ലാത്തവരായി

രിക്കണം. അവർ സ്വന്തം ഭാരം (ചെലവുകൾ) സ്വയം വഹിക്കുന്നവരും, മറ്റുള്ളവർക്ക് ഭാരമാകാത്തവരുമാണ്. ദീനിയായ സ്വഭാവം, സംസ്കാരം, വിജ്ഞാനം ഇവയെല്ലാം സമുദായത്തിൽ ഉണ്ടാക്കിത്തീർക്കുന്നതിനുള്ള എളുപ്പമായ വഴിയും അവർ അറിയണം. ഈ ഗുണങ്ങൾ ഉമ്മത്തിൽ ഉണ്ടാക്കിത്തീർത്തതിന് ശേഷം, നിരന്തരമായി അവരെ ഈ അമലിൽ ബന്ധപ്പെടുത്തുകയും, മറ്റുള്ളവർ വന്ന് അവരിൽ പരിശ്രമം ചെയ്തതു പോലെ, അവർ മറ്റുള്ളവരിലെത്തി അവർക്കായി പരിശ്രമിക്കുന്നവരുമാകണം. ഉമ്മത്തിലെ വിവിധ വിഭാഗങ്ങൾക്കിടയിൽ പരസ്പര സഹായ സഹകരണത്തിന്റെ പാത വെട്ടിത്തുറക്കാൻ ഇവർക്ക് കഴിയണം. ദീനിന്റെ പ്രവർത്തനം ലക്ഷ്യമാക്കി ഒരു സ്ഥലത്ത് ഒത്തു ചേരൽ, യാത്രയിലെ സഹവാസം, പരസ്പര സേവനം, സഹായ സഹകരണം, ഓരോരുത്തരും മറ്റുള്ളവർക്ക് മുൻഗണന നൽകൽ എന്നിവയിലൂടെ പരസ്പര സ്നേഹം വളർത്തിയെടുക്കണം. ഉമ്മത്തിലെ യുവാക്കളുടെ പ്രവർത്തനശേഷി ഈ വഴിയിലേക്ക് തിരിച്ചു വിട്ട്, അവരുടെ ശേഷി അവർക്കും ഉമ്മത്തിനും പ്രയോജനപ്രദമാക്കിത്തീർക്കണം. നേരായ, ശരിയായ പാത അവർക്ക് ലഭ്യമാകാത്തപക്ഷം, തെറ്റായ പാതയിലേക്ക് അവർ തിരിഞ്ഞുപോകും.

മൗലാനാ മുഹമ്മദ് ഇൽയാസ് (റ) മുഖാന്തരം ഉമ്മത്തിന് ലഭ്യമായ 'ദീനീദഅ്വത്ത്' മേൽ വിവരിക്കപ്പെട്ട എല്ലാ പ്രത്യേകതകളും ഉൾക്കൊള്ളുന്നതാണ്. മാത്രമല്ല, അതിൽ ഇനിയും ധാരാളം കാര്യങ്ങൾ ഉൾക്കൊള്ളിക്കാൻ അവസരമുണ്ട്. കാരണം, അത് ഏതെങ്കിലും പുതിയ വഹ്‌യോ ദൈവിക അവതരണമോ അല്ല. അത് വഹ്‌യ് മുഖാന്തരം ഉണ്ടായിത്തീർന്നതല്ല. ഖുർആൻ -ഹദീസിൽ നിന്ന് ലഭിച്ച, നബി (സ) തങ്ങളുടെ ജീവചരിത്രത്തിൽ നിന്നും സഹാബാക്കളുടെ ജീവിതത്തിൽ നിന്നും ലഭിച്ച അറിവിന്റെയും, അല്ലാഹു നൽകിയ അഗാധമായ ഉൾക്കാഴ്ചയുടെയും അടിസ്ഥാനത്തിൽ അദ്ദേഹം സംഘടിപ്പിച്ച പദ്ധതിയാണ്. മഹാനവർകൾ പ്രവർത്തനത്തിന് ഒരു രൂപരേഖ ഉമ്മത്തിന്റെ മുമ്പിൽ വരച്ചു കാട്ടി. ഖുർആനിലും ഹദീസിലുമുള്ള ആഴമേറിയ ജ്ഞാനത്തിന്റെയും തന്റെ സുദീർഘമായ അനുഭവങ്ങളുടെയും അടിസ്ഥാനത്തിൽ അതിന് ചില ഉസൂലുകളും (ചിട്ടകൾ) നിർണയിച്ചു. അവ ഖുർആൻ-ഹദീസുകളുടെ വെളിച്ചത്തിൽ മാത്രം നിർണയിക്കപ്പെട്ടവയാണ്. വളരെയധികം നന്മകൾ അവയിൽ അന്തർലീനമായിരിക്കുന്നതായി അനുഭവങ്ങൾ മനസ്സിലാക്കിത്തരുന്നു. ഇപ്പോൾ ആവശ്യമായ കാര്യം, അല്ലാഹുതആലാ ദീനിന്റെ ഇൽമും ഇഖ്‌ലാസും ദീനിയായ ഗ്രാഹ്യശക്തിയും നൽകി അനുഗ്രഹിച്ച, കാലഘട്ടത്തിന്റെ ചുവരെഴുത്ത് മനസ്സിലാക്കിയ സഹോദരങ്ങൾ ഇതിലേക്ക് തങ്ങ

ളുടെ ശ്രദ്ധ തിരിച്ചുവിടണം എന്നുള്ളതാണ്. അവർ തങ്ങളുടെ അമലിയായ ആവേശവും, അമൽ നടപ്പിൽ വരുത്തുന്നതിനുള്ള യോഗ്യതയും, അല്ലാഹു നൽകിയ സ്വഭാവഗുണങ്ങളും ഉസൂലുകൾ പാലിച്ചും, അല്ലാഹുവുമായുള്ള ബന്ധം സുദൃഢമാക്കിയും ഇതിന്റെ പുരോഗതിക്കായി പരിശ്രമിക്കണം എന്നുള്ളതുമാണ്.

അപകടങ്ങൾ നമ്മുടെ കൺമുമ്പിലുണ്ട്. ദീനിനെതിരായ പ്രസ്ഥാനങ്ങൾ അതിവേഗത്തിൽ വളർന്ന്, പടർന്ന് പന്തലിച്ചു കൊണ്ടിരിക്കുന്നു. ഇസ്ലാമിനും മുസ്‌ലിംകൾക്കും അവയുടെ ഭാഗത്ത് നിന്നുള്ള അപകടം ഒരാളുടെ മുമ്പിലും രഹസ്യമല്ല. ദീനിയായ, ഇൽമിയായ 'ഹൽഖ'കളിൽ ഈ അപകടത്തെ സംബന്ധിച്ചുള്ള ഉണർവ് ഇതു വരെ വേണ്ട നിലയിൽ ഉണ്ടായിത്തീർന്നിട്ടില്ല. ദഅ്‌വത്ത്, തഅ്‌ലീം, തർബിയത്ത് (പ്രബോധനം, ഇൽമ് പകർന്ന് കൊടുക്കൽ, ആത്മീയ ശിക്ഷണം) എന്നിവയിലേക്കും, ഉമ്മത്ത് മൊത്തത്തിൽ ബന്ധപ്പെടേണ്ട ത്യാഗപരിശ്രമത്തിലേക്കും ബന്ധപ്പെട്ടവരുടെ ശ്രദ്ധ വേണ്ട നിലയിൽ തിരിഞ്ഞിട്ടുമില്ല............"വാചകം ശ്രദ്ധിച്ച് ശ്രവിക്കുകയും ഉത്തമമായതിനെ പിൻപറ്റുകയും ചെയ്യുന്നവർക്ക് സുവാർത്ത അറിയിക്കുക. അല്ലാഹു സൻമാർഗം പ്രദാനം ചെയ്തവർ അവരാണ്. ബുദ്ധിയുള്ളവരും അവർ തന്നെ." (അസ്സുമർ)

'ദീനീദഅ്‌വത്തി'ന്റെ രാജപാതയിലൂടെ ബഹുദൂരം സഞ്ചരിച്ച്, അല്ലാഹുവിന്റെ പൊരുത്തം നേടിയെടുക്കാനും, അവന്റെ പൊരുത്തം ലോകത്ത് ഹയാത്താക്കാനും സർവശക്തൻ നാമേവർക്കും തൗഫീഖ് നൽകി അനുഗ്രഹിക്കുമാറാകട്ടെ, ആമീൻ; യാറബ്ബൽ ആലമീൻ.